# മുഖവുര

മാനവരാശിയുടെ ചരിത്രത്തിൽ നാളിതുവരെ ലഭ്യമായിട്ടുള്ളതിൽ ഏറ്റവും പൗരാണികമായ സാഹിത്യവും ചരിത്രരേഖകളുമാണ് വേദങ്ങൾ. ഉപനിഷത്തുക്കളാകട്ടെ വേദങ്ങളുടെ മർമ്മപ്രധാനമായ ഭാഗങ്ങളും സാരസംഗ്രഹങ്ങളുമാണ്. അറിവുകളുടെ അവസാനവാക്കുകളായി കരുതപ്പെട്ടുപോരുന്ന ഉപനിഷത്തുക്കളിൽ ഹൃദയസ്പൃക്കായ ഒട്ടേറെ കഥകളുണ്ട്. അതിഗഹനങ്ങളായ വിഷയങ്ങളെ സാധാരണക്കാർക്ക് എളുപ്പത്തിൽ മനസ്സിലാക്കിക്കൊടുക്കുന്നതിനുവേണ്ടി കഥകളും ഉപകഥകളും ഉപമകളും പറയുന്ന ശൈലി പണ്ടുമുതൽക്കേ എല്ലായിടത്തുമുണ്ട്. അതിനാൽ ഏതു കഥയിലും മഹത്തായ ഒരാശയമെങ്കിലുമുണ്ട്. ജീവിതത്തിന്റെ പരമമായ ലക്ഷ്യത്തെ സരളമായി ആവിഷ്ക്കരിക്കുകയും ധർമ്മാധർമ്മങ്ങളെ വേർതിരിച്ചു ബോധ്യപ്പെടുത്തി ജീവന്മാരെ ധാർമ്മികജീവിതത്തിന് പ്രേരിപ്പിക്കുകയുമാണ് സത്ക്കഥകളുടെ ലക്ഷ്യം.

ഉപനിഷത്കഥകൾ സാഹിത്യകാരന്മാരുടെ ഭാവനാസൃഷ്ടിയല്ല. മഹത്തായ ആദ്ധ്യാത്മികവിദ്യയെ പരിപാവനമായി കൈകാര്യം ചെയ്തിരുന്ന ഏറ്റവും പൗരാണികരായ ആചാര്യശ്രേഷ്ഠന്മാരുടെ യഥാർത്ഥ ചരിത്രങ്ങളാണ് ഉപനിഷത്തുക്കളിൽ കാണുന്നത്. യാജ്ഞവല്ക്യൻ, ഉദ്ദാലകൻ, ജനകൻ, ശ്വേതകേതു

തുടങ്ങിയവർ ഒരിക്കലും കല്പിതകഥാപാത്രങ്ങളല്ല. വേദകാലത്ത് ജീവിച്ചിരുന്ന മഹാമനീഷികളാണ് അവർ. ആദ്ധ്യാത്മികവിദ്യയുടെ പ്രചാരകന്മാരായിരുന്ന അവരുടെ പൂർണ്ണമായ ജീവിതചരിത്രം നമുക്ക് ലഭ്യമല്ല. അവരുടെ ധന്യജീവിതത്തിലെ ചില അനർഘനിമിഷങ്ങൾ മാത്രമാണ് ഉപനിഷത്തുക്കളിൽ മിന്നിമറയുന്നത്. ഏതാനും വേദമന്ത്രങ്ങളിൽമാത്രം പ്രത്യക്ഷപ്പെടുന്ന മഹാപ്രതിഭകൾ.

ഉപനിഷത്തുക്കളെക്കുറിച്ചെന്നല്ല, വേദസാഹിത്യസമ്പത്തിനെക്കുറിച്ചുതന്നെ ലോകജനത അജ്ഞരായിക്കൊണ്ടിരിക്കുന്ന കാലമാണിത്. രാമായണം, മഹാഭാരതം, മഹാഭാഗവതം, ശിവപുരാണം, ദേവീഭാഗവതം തുടങ്ങിയവ ഇന്ന് ഭാരതമൊട്ടാകെ പ്രചുരപ്രചാരം നേടിയിട്ടുണ്ട്. അതിനാൽ അവയിലെ കഥകൾ കുറച്ചെങ്കിലുമൊക്കെ നമുക്കിന്ന് സുപരിചിതങ്ങളാണ്. എന്നാൽ ഉപനിഷത്തുക്കളെക്കുറിച്ച് ബഹുഭൂരിപക്ഷം വരുന്ന സാമാന്യജനങ്ങൾ അജ്ഞരാണെന്നത് ഖേദകരം തന്നെ. ഈ ദുരവസ്ഥ മാറണം. മഹത്തായ ഉപനിഷത്തുക്കളെ അടുത്തറിയുവാനും അതിന്റെ ദാർശനികവഴി പിൻതുടർന്ന് ജീവതത്തെ ധന്യമാക്കുവാനും ഏവർക്കുമാകണം.

സാധാരണക്കാരായ ജനങ്ങളേയും കുട്ടികളേയും ഉപനിഷത്തുക്കളിലേയ്ക്ക് ആകർഷിക്കുന്നതിന്റെ മുന്നോടി എന്ന നിലയിൽ ഉപനിഷത്തുക്കളിൽ പരാമർശിക്കപ്പെടുന്ന ചില പ്രധാന കഥാസന്ദർഭങ്ങളെ കഥാരൂപത്തിൽ ആവിഷ്ക്കരിക്കുകയാണ് ഇവിടെ ചെയ്തിരിക്കുന്നത്. ഉപനിഷത്തുക്കളിലെ തത്ത്വദർശനങ്ങളെ വിശദീകരിക്കുന്നതിനുള്ള ചില സന്ദർഭങ്ങൾ ഒരുക്കുക മാത്രമാണ് ഈ കഥകളിലൂടെ ചെയ്തിരിക്കുന്നത്. ഉപനിഷത്തിലെ കഥാസന്ദർഭങ്ങൾ പുറംതോടുകൾ മാത്രമാണെങ്കിലും അവയെ വെറുതെയങ്ങ് തള്ളിക്കളയാൻ പാടില്ല. ജിജ്ഞാസുക്കളും മുമുക്ഷുക്കളുമായ സാധകന്മാരുടെ നിശ്ചയദാർഢ്യത്തിന്റേയും തീവ്രവിരക്തിയുടേയും ധീരതയുടേയും രോമാഞ്ചജനകമായ ജീവിതങ്ങൾ നമുക്കിവിടെ കാണാൻ കഴിയും. എത്രയും അഭിമാനകരങ്ങളും പ്രചോദനാത്മകങ്ങളുമാണ് അവ.

'ശ്രീഹൃദയം' യോഗവേദാന്തമാസികയിൽ ഈ ഉപനി

ഷത്കഥകൾ ഖണ്ഡശ്ശഃ പ്രസിദ്ധീകരിക്കുകയുണ്ടായി. തദവസരത്തിൽ വായനക്കാരിൽനിന്ന് ലഭിച്ച അകമഴിഞ്ഞ പ്രോത്സാഹനമാണ് ഇന്ന് ഇതിനെ ഈവിധം ഒരു പുസ്തകമായി പ്രസിദ്ധീകരിക്കാൻ പ്രേരണ നൽകിയത്. ഉപനിഷത്തുക്കളിൽ പ്രതിപാദിക്കുന്ന തത്ത്വങ്ങളും മൂല്യങ്ങളും ലക്ഷ്യങ്ങളും തെല്ലും ശോഷണം വരാതെ ഓരോ കഥകളിലും നിലനിറുത്തിയിട്ടുണ്ട്. ഉപനിഷത്തുക്കളെക്കുറിച്ച് സാമാന്യമായ ഒരു വിവരണവും ഗ്രന്ഥാവസാനം ചേർത്തിട്ടുണ്ട്.

ഈവിധ സംരംഭങ്ങളെ ലോകഹിതാർത്ഥം വിജയകരമായി നിർവ്വഹിക്കാൻ മുൻകൈയെടുത്തു പ്രവർത്തിച്ചുപോരുന്ന തിരുവനന്തപുരത്തെ 'അഡോൺ ബുക്സ് ആന്റ് പബ്ലിക്കേഷൻസ്' എന്ന സ്ഥാപനത്തിന്റെ ഡയറക്ടർ ശ്രീ. ഗോപനും സഹപ്രവർത്തകർക്കും സർവ്വവിധ വിജയങ്ങളുമുണ്ടാകാൻ കരുണാമയനായ ജഗദീശ്വരനോട് പ്രാർത്ഥിക്കുന്നു.

ഈ പുസ്തകത്തിന്റെ ഇത്രയും മനോഹരമായ പ്രസിദ്ധീകരണത്തിൽ പങ്കെടുത്തു സഹായിച്ച എല്ലാവർക്കും പ്രൂഫ് റീഡിംഗ് നിർവ്വഹിച്ച മാന്യസുഹൃത്ത് ശ്രീ. രാജേഷ് പുല്ലാട്ടിലിനും ഹൃദയംഗമമായ നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു. ഈശ്വരസ്മരണകളോടെ ഇത് ഗുരുചരണങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു.

ഓം തത് സത്

ഈശ്വരസ്മരണയിൽ,

ശിവാനന്ദാശ്രമം
പാലക്കാട് - 9
02-02-2005

സവിനയം,

**സ്വാമി ധർമ്മാനന്ദസരസ്വതി**



***സ്വാമി ധർമ്മാനന്ദസരസ്വതി***

ഇടുക്കി ജില്ലയിലെ കുടിയേറ്റഗ്രാമമായ കട്ടപ്പനയിൽ 1969-ൽ ജനിച്ചു. 1984-ൽ വെള്ളയാംകുടി സെന്റ്. ജെറോംസ് ക്രിസ്ത്യൻ മിഷനറി സ്ക്കൂളിൽനിന്ന് എസ്.എസ്.എൽ.സി വിദ്യാഭ്യാസം പൂർത്തിയാക്കി. ആലപ്പുഴ ശ്രീരാമകൃഷ്ണാശ്രമത്തിലെ ശ്രീമദ് ധർമ്മാനന്ദതീർത്ഥപാദസ്വാമികളുടെ ആദ്ധ്യാത്മിക ക്ലാസ്സിൽനിന്ന് പ്രചോദനം ഉൾക്കൊണ്ട് ചെറുപ്പത്തിലേ ആദ്ധ്യാത്മികജീവിതം തെരഞ്ഞെടുത്തു. തുടർന്ന് അക്കൗണ്ടൻസി പരിശീലിച്ചുവെങ്കിലും അതുപേക്ഷിച്ച് വാഴൂർ തീർത്ഥപാദാശ്രമത്തിലെ മഠാധിപതി ശ്രീമദ് ചിത്സ്വരൂപതീർത്ഥപാദസ്വാമികളുടെ ശിഷ്യനായിത്തീർന്നു. അവിടെനിന്ന് ആദ്ധ്യാത്മികോപദേശവും മന്ത്രദീക്ഷയും അനുഷ്ഠാനവും സ്വീകരിച്ചു. അവശ്യംവേണ്ട പൂജാവിധികളും ഇതിനകം അഭ്യസിച്ചു. തുടർന്ന് പാലാ ശ്രീരാമകൃഷ്ണമഠത്തിൽ ഏഴരവർഷക്കാലം അന്തേവാസിയായി കഴിഞ്ഞു. ശ്രീമദ് സ്വപ്രഭാനന്ദസ്വാമിമഹാരാജിന്റെ പ്രമുഖശിഷ്യനായിത്തീർന്ന് ഗുരുകുലസമ്പ്രദായത്തിലൂടെ സംസ്കൃതവും വേദാന്തവും ഭാരതീയദർശനങ്ങളും പഠിച്ചു. ആശ്രമം വക ശ്രീരാമകൃഷ്ണ ആദർശസംസ്കൃത കോളേജിൽ ചേർന്നു പഠിച്ച് സംസ്കൃതത്തിലും വേദാന്തത്തിലും ബി.എ., എം.എ. ബിരുദ

ങ്ങൾ ഒന്നാംക്ലാസ്സോടെ കരസ്ഥമാക്കി. രണ്ടുതവണ കോളേജ് ചെയർമാനും മൂന്നുതവണ മാഗസിൻ എഡിറ്ററുമായിരുന്നു. പ്രശസ്ത ചെറുകഥാകൃത്ത് ശ്രീ. വെട്ടൂർ രാമൻനായരുമായുണ്ടായ നിരന്തര സമ്പർക്കത്തിൽനിന്ന് പുസ്തകപ്രകാശനത്തിന്റെ എല്ലാ വഴികളും അഭ്യസിച്ചു. പഠനസാമർത്ഥ്യത്തിനും സവിശേഷ വ്യക്തിത്വത്തിനും ശ്രീമദ് വിവേകാനന്ദസ്വാമികളുടെ പേരിലുള്ള 'ചിക്കാഗോ ദേശീയ അവാർഡ്' അടക്കം നിരവധി സ്കോളർ ഷിപ്പുകൾ ലഭിച്ചിട്ടുണ്ട്.

പിന്നീട് സ്വാമി സൂര്യനാരായണദീക്ഷിതർ, അയ്യമ്പിള്ളി ധർമ്മൻതന്ത്രികൾ തുടങ്ങിയ ആചാര്യന്മാരിൽനിന്ന് ക്ഷേത്രപൂജാവിധികളും ഹോമാനുഷ്ഠാനങ്ങളും മാന്ത്രിക-താന്ത്രികവിദ്യകളും പരിശീലിച്ച് പ്രാഗത്ഭ്യം നേടി. പില്ക്കാലത്ത് ഈ രംഗത്ത് നിരവധി യുവാക്കൾ ശിഷ്യന്മാരായിട്ടുമുണ്ട്. തുടർന്ന് പാലക്കാട് ശിവാനന്ദാശ്രമത്തിൽ ചേർന്ന് മഠാധിപതി ശ്രീമദ് നിത്യാനന്ദ സരസ്വതിസ്വാമികളിൽനിന്ന് 'ബ്രഹ്മചാരി ജ്ഞാനചൈതന്യ' എന്ന ആദ്ധ്യാത്മിക ദീക്ഷാനാമത്തോടെ ആദ്ധ്യാത്മിക പ്രവർത്തനങ്ങളിൽ ഏർപ്പെട്ടു. കേരള യൂണിവേഴ്സിറ്റി കാര്യവട്ടം സംസ്കൃതവിഭാഗത്തിൽ പഠിച്ച് ഇതിനിടയിൽ എം.ഫിൽ. കരസ്ഥമാക്കി.

2001-ൽ ശിവാനന്ദാശ്രമത്തിൽ നിത്യാനന്ദ സ്വാമികളിൽ നിന്നുതന്നെ സന്ന്യാസദീക്ഷ വരിച്ച് ധർമ്മാനന്ദസരസ്വതി സ്വാമികളായിത്തീർന്നു. ആദ്ധ്യാത്മിക ജീവിതത്തോടൊപ്പം കേരള യൂണിവേഴ്സിറ്റി സംസ്കൃതവിഭാഗത്തിൽ ഗവേഷകൻ കൂടിയാണിപ്പോൾ.

സ്കൂൾ വിദ്യാർത്ഥിയായിരിക്കുമ്പോൾത്തന്നെ കഥാരചന, നാടകം, ഡ്രോയിംഗ്, സാമൂഹ്യപ്രവർത്തനം എന്നിവകളിൽ അതീവശ്രദ്ധ പുലർത്തിയിരുന്നു. അഞ്ചാംക്ലാസ്സ് വിദ്യാർത്ഥിയായിരിക്കുമ്പോൾ മുതൽ ചെറിയ കഥകൾ എഴുതിത്തുടങ്ങി. പത്താമത്തെ വയസ്സിൽ ആദ്യമായി കഥ പ്രസിദ്ധീകരിക്കപ്പെട്ടു.

നന്നേ ചെറുപ്പത്തിൽ ബാലകഥകളിൽ ആരംഭിച്ച സാഹിത്യ സപര്യ അറിവാർജ്ജിക്കുന്നതനുസരിച്ച് രൂപഭാവങ്ങൾ മാറിമാറി അതിഗഹനവും അത്യന്ത സൂക്ഷ്മവുമായ ആശയതലങ്ങളിലൂടെ അനുസ്യൂതം പ്രവഹിച്ചുകൊണ്ടിരുന്നു.

ഇതിനകം അമ്പതോളം കഥകൾ, ഏഴു നോവലുകൾ, സംസ്കൃത ഏകാങ്കനാടകങ്ങൾ, നാല്പതോളം ലേഖനങ്ങൾ എന്നിവ തികച്ചും വ്യത്യസ്തമായ ശൈലികളിൽ രചിച്ചിട്ടുണ്ട്.

അതിലളിതവും സരളവുമായ ബാലകഥകളും അതേ സമയം അത്യന്തഗഹനവും അതിസൂക്ഷ്മവും പണ്ഡിതന്മാർക്ക് മാത്രം മനസ്സിലാകുന്നതുമായ ലേഖനങ്ങളും ഒരേസമയം എഴുതാറുണ്ട്.

കടുത്ത ദാർശനിക ചിന്താപദ്ധതികളെപ്പോലും വ്യവഹാരസാഹിത്യത്തിന്റെ വിലോലവീചികളിലൂടെ സഹൃദയരായ ജിജ്ഞാസുക്കൾക്കുമുമ്പിൽ അർത്ഥസംപുഷ്ടമായി തുറന്നുകാട്ടുന്ന അപൂർവ്വരചനാപാടവം സ്വാമിജിയുടെ ഒരു പ്രത്യേകതയാണ്.

സ്വാമികളുടെ പ്രഭാഷണം കാസെറ്റ്, സി.ഡി.കളിൽ പുറത്തിറക്കിയിട്ടുണ്ട്.

**വിലാസം**

*ശിവാനന്ദാശ്രമം*
ഹേമാംബികാനഗർ
പാലക്കാട് - 678009.

# ഉപനിഷത്കഥകൾ

## അവതാരിക

വേദങ്ങളിൽ പ്രകടമായിക്കാണുന്ന ചിന്താഗതി അതിന്റെ പാരമ്യത്തിലെത്തുന്നത് വേദാന്തത്തിലാണ് - ഉപനിഷത്തിലാണ്. ജീവിതരഹസ്യങ്ങളുടെ അഗാധതലങ്ങളിലേയ്ക്ക് ഇറങ്ങിച്ചെന്ന് മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യത്തെ ആരാഞ്ഞ് കണ്ടുപിടിച്ചതിന്റെ ഫലമാണവ. വേദാന്തത്തെ അതിക്രമിച്ചു നിൽക്കുന്നൊരു ചിന്താമണ്ഡലമില്ല. ഏറ്റവും പരിഷ്കൃതമെന്നഭിമാനിക്കുന്ന ഈ ശാസ്ത്രീയയുഗത്തിലും ജനങ്ങൾക്കു ശാന്തിയും സമാധാനവുമരുളി ആശാദീപമായിത്തീരുന്നത് വേദാന്തമാണ്. മനുഷ്യാത്മാവാകുന്ന കേന്ദ്രത്തിൽ നിന്നുകൊണ്ട് ഗവേഷണം നടത്തി ആത്മാവിന്റെ പ്രകാശമാണീ പ്രപഞ്ചമെന്നവർ കണ്ടുപിടിച്ചു. അനന്തമായ ഈ വൈവിധ്യങ്ങൾക്കെല്ലാം ഉണ്മ കൊടുക്കുന്നത് ഹൃദയസ്ഥിതനായ ആത്മാവല്ലാതെ മറ്റൊന്നുമല്ല. അങ്ങനെ സുഖത്തിനും ദുഃഖത്തിനും ശാന്തിയ്ക്കും അശാന്തിയ്ക്കും എല്ലാം കാരണമായിത്തീരുന്നത് ആത്മാവാകുന്നു. ഈ ജഗത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കെല്ലാം കാരണമായി നിൽക്കുന്ന ആത്മാവിന്റെ അപാരശക്തിയെപ്പറ്റി അറിയുന്നില്ല എന്നുള്ളതാണ് ശോകമോഹങ്ങൾക്കെല്ലാം കാരണം. അതുകൊണ്ട് ആ അജ്ഞാനം നശിപ്പിച്ച് ആത്മജ്ഞാനം നേടുക എന്നുള്ളതായിരിക്കണം മനുഷ്യജീവിതത്തിന്റെ ലക്ഷ്യം. ആ ലക്ഷ്യം നേടുവാനാണ് വേദാന്തം നമ്മെ ആഹ്വാനം ചെയ്യുന്നത്. ഉണരുക, മുക്തി നേടുക, ജ്ഞാനം നേടി ജീവന്റെ മായാബന്ധങ്ങൾ പൊട്ടിച്ചെറിഞ്ഞ് സർവ്വശക്തവും സർവ്വജ്ഞവും സർവ്വ

വ്യാപകവും ആയ പരമാത്മഭാവം അനുഭവവേദ്യമാക്കുക. ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യവരാൻ നിബോധത. ഇങ്ങനെയുള്ള ഉപനിഷത്തുകളുടെ സന്ദേശം ലോകത്തിൽ പ്രചരിച്ചാൽ മാത്രമേ മനുഷ്യസമുദായത്തിന് യഥാർത്ഥമായ പുരോഗതിയും സുസ്ഥിതിയും ഉണ്ടാവുകയുള്ളൂ. അതിനുള്ള ഒരു ശ്രമമാണ് ഈ ഗ്രന്ഥത്തിൽ ചെയ്തിട്ടുള്ളത്. ഉപനിഷത്തുക്കളിൽ അങ്ങിങ്ങായി ചിന്നിച്ചിതറിക്കിടക്കുന്ന ഉപാഖ്യാനങ്ങളേയും ആദ്ധ്യാത്മിക സംഭാഷണങ്ങളേയും അനുവാചകർക്ക് സുഗമമായി ഗ്രഹിക്കത്തക്കവണ്ണം അവയുടെ അന്തഃസത്തയെ എടുത്തുകാട്ടി വിവരിച്ച് വേദാന്തസന്ദേശം വ്യക്തമാക്കുകയാണിതിൽ ചെയ്തിട്ടുള്ളത്. ഒരു കഥാപുസ്തകംപോലെ ലാഘവബുദ്ധിയോടെ വായിച്ചുപോകാവുന്നതല്ല ഈ ഗ്രന്ഥം. ഇതിലൂടെ മനുഷ്യനെ അവന്റെ ഉണ്മയെക്കുറിച്ച് ചിന്തിക്കുവാൻ പ്രേരിപ്പിക്കുകയാണ് ശ്രീ. ധർമ്മാനന്ദസ്വാമി. ഒരു വേദാന്തഗ്രന്ഥമാണെന്നു മടുപ്പു തോന്നിക്കാതെ ആബാലവൃദ്ധം ജനങ്ങൾക്കും ആസ്വാദ്യമായ കഥാകഥന രീതിയിലൂടെ വേദാന്താശയങ്ങൾ ജനഹൃദയങ്ങളിൽ പ്രസരിപ്പിക്കുക എന്ന പ്രയോജനം ഈ ഗ്രന്ഥം നിർവ്വഹിക്കുന്നുണ്ട്. അനർഘമായ ഉപനിഷത്സന്ദേശത്തിലേയ്ക്ക് ജനശ്രദ്ധയെ തിരിച്ചുവിടാനുള്ള ഉപാധിയാകട്ടെ ഈ ഉത്തമഗന്ഥം. അതിന് ശ്രീരാമകൃഷ്ണ-ശാരദാ-വിവേകാനന്ദന്മാരുടെ അനുഗ്രഹം ഗ്രന്ഥകർത്താവിനും പ്രസാധകർക്കും അനുവാചകർക്കും ഉണ്ടാകട്ടെ.

ശ്രീരാമകൃഷ്ണമഠം
പുറനാട്ടുകര, തൃശൂർ

**മൃഡാനന്ദസ്വാമികൾ**

**മഹാസമാധി പ്രാപിക്കുന്നതിന് രണ്ടുദിവസം മുമ്പ് ശ്രീമദ് മൃഡാനന്ദസ്വാമികൾ തയ്യാറാക്കിയ അവതാരികയാണിത്**

# ഉപനിഷത്കഥകൾ

## ഉള്ളടക്കം

1

# ദിവ്യഭൂതത്തെ കണ്ട ദേവന്മാർ

പണ്ട് ദേവന്മാരും അസുരന്മാരും തമ്മിൽ ഒരു യുദ്ധമുണ്ടായി. പതിന്നാല് ലോകങ്ങളും ഞെട്ടിവിറച്ച ഘോരയുദ്ധം. ഇരുവശത്തും ഭയങ്കര നാശനഷ്ടങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു.

ദേവന്മാരും അസുരന്മാരും മനുഷ്യരെപ്പോലെ സാധാരണക്കാരല്ല. അവർക്ക് ദിവ്യശക്തികളും അത്ഭുതസിദ്ധികളുമുണ്ട്. അസാമാന്യരായ വൻശക്തികൾ തമ്മിൽ യുദ്ധമുണ്ടായാൽ അതിന്റെ ഫലം ഭയാനകം തന്നെയാണ്.

സമസ്തലോകത്തിന്റെയും സുസ്ഥിതിയെ കാംക്ഷിക്കുന്നവരും അതിനു സർവ്വദാ സഹായിക്കുന്നവരുമാണ് ദേവന്മാർ. ശിഷ്ടാചാരന്മാരായ ദേവന്മാർ സത്വഗുണ പ്രധാനന്മാരാണ്. അവർ സത്യവും ധർമ്മവും നിലനിർത്തിപ്പോരുന്നു.

അസുരന്മാരാകട്ടെ ലോകത്തിന്റെ സുസ്ഥിതിയെ നശിപ്പിക്കുന്നവരാണ്. ദുഷ്ടാചാരന്മാരാണ്. രജോഗുണവും തമോഗുണവും അസുരന്മാരിൽ അധികമായിരിക്കും. ശാരീരികശക്തിയിൽ എപ്പോഴും മുന്നിൽ നില്ക്കുന്നത് അസുരന്മാരാണ്. പൈശാചികമായ അസുരഭാവം യുദ്ധം തുടങ്ങിയ ഘോരകർ

മ്മങ്ങൾ ചെയ്യാൻ അവരെ ശക്തരാക്കുന്നു. നന്മകളുടേയും സത്ഗുണങ്ങളുടേയും. സംരക്ഷകരാണ് ദേവന്മാർ. അവർക്ക് പലപ്പോഴും അസുരന്മാരുടെ ശാരീരിക ശക്തിക്കു മുമ്പിൽ പരാജയപ്പെടേണ്ടിവന്നിട്ടുണ്ട്. നന്മയും തിന്മയും തമ്മിൽ സംഘട്ടനം എക്കാലത്തും നടക്കാറുണ്ട്. കരബലവും സ്വാധീനവും വാക്സാമർത്ഥ്യവുമൊക്കെക്കൊണ്ട് തിന്മ ആദ്യം ജയിക്കും. എങ്കിലും അന്തിമവിജയം എവിടെയും നന്മയുടെ പക്ഷത്തായിരിക്കും.

ഈ ദേവാസുരയുദ്ധത്തിൽ ദേവന്മാർ ആദ്യമാദ്യം ജയിച്ചുനിന്നു. അസുരന്മാർ പരാജയം സമ്മതിച്ചില്ല. ധീരമായി പൊരുതി. ഭ്രാന്തമായ പ്രതികാരബുദ്ധിയോടെ രണാങ്കണത്തിൽ യുദ്ധം ചെയ്തു.

ഇരുവശത്തും വൻനാശനഷ്ടമുണ്ടായി. വളരെക്കാലം നീണ്ടുനിന്ന ഘോരയുദ്ധത്തിന്റെ ഫലമായി ദേവന്മാർ ക്ഷീണിച്ചു. ക്രമേണ അസുരന്മാർ വിജയിക്കാൻ തുടങ്ങി.

എല്ലാ സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കും കാരണം ജഗദീശ്വരനാണ്. സർവ്വശക്തനും സർവ്വജ്ഞനും സർവ്വനിയന്താവുമാണ് ഈശ്വരൻ.

സത്യധർമ്മാദികൾക്ക് ക്ഷീണം സംഭവിച്ചാൽ ജഗദീശ്വരന്റെ ശക്തി അവിടെ പ്രത്യക്ഷമാകും. തിന്മകളെ നശിപ്പിക്കും. സത്യധർമ്മാദികളെ പുനഃസ്ഥാപിക്കും.

ദേവന്മാർ പരാജയത്തിന്റെ പാതയിൽ വീണതാണ്. അപ്പോഴേയ്ക്കും സകലേശ്വരനായ പരബ്രഹ്മത്തിന്റെ കൃപാകടാക്ഷം അവിടെയുണ്ടായി. അതോടെ അസുരശക്തി ക്ഷയിച്ചു. ദേവന്മാർക്കു കരുത്തേറി. ജഗദീശ്വര ചൈതന്യം ദേവന്മാരെ രക്ഷിച്ചു. അസുരന്മാർ പൂർണ്ണമായി പരാജയപ്പെട്ടു. അവർ പ്രാണരക്ഷാർത്ഥം ഓടിയൊളിച്ചു.

ദേവന്മാർക്ക് അത്യാഹ്ലാദമായി. വിജയലഹരിയിൽ അവർ ആനന്ദനൃത്തമാടി. മധു നുകർന്ന് ഉന്മത്തരായി. എങ്ങും ജയ

ജയഭേരികൾ. ഗാനാലാപനങ്ങൾ. ആനന്ദനൃത്തം. സ്വയം മഹിമകളെ വാഴ്ത്തിപ്പാടി. സേവകരോടൊപ്പം മണിരഥങ്ങളിലേറി ജൈത്രയാത്രകൾ നടത്തി. 'ഈ വിജയത്തിനു പിന്നിൽ എന്റെ കഴിവാണ്. എന്റെ സാമർത്ഥ്യമാണ് ' എന്ന് ദേവന്മാർ വിചാരിച്ചു. ആനന്ദത്തിമിർപ്പിൽ എല്ലാം മതിമറന്ന ദേവന്മാർ സ്വന്തം ബലംകൊണ്ടും സാമർത്ഥ്യംകൊണ്ടുമാണ് അസുരന്മാരെ ജയിച്ചതെന്ന് സ്വയം അഭിമാനിച്ചു. അഹങ്കരിച്ചു. മതിമറന്നു മന്ദബുദ്ധികളെപ്പോലെയായി.

സർവ്വജ്ഞനും സർവ്വശക്തനും സർവ്വാന്തര്യാമിയുമായ പരബ്രഹ്മത്തിന്റെ (ജഗദീശ്വരന്റെ) സഹായത്താലാണ് ഞങ്ങൾ വിജയിച്ചതെന്ന സത്യം അവർ മറന്നു.

സ്ഥാനമാനങ്ങളും പേരും പെരുമയും ഈശ്വരന്റെ കൃപാകടാക്ഷം മാത്രമാണ്. അതിൽ അഹങ്കാരം നന്നല്ല. ഇതെല്ലാം എന്റെ സാമർത്ഥ്യമാണ്. എന്റെ പരിശ്രമത്തിന്റെ ഫലമാണ് എന്ന ഭാവം കടുത്ത അജ്ഞാനമാണ്. എല്ലാം ജഗദീശ്വരൻ ചെയ്യുന്നു എന്നാണ് വിചാരിക്കേണ്ടത്.

വിജയാഘോഷയാത്ര നടത്തിക്കൊണ്ടിരിക്കുകയാണ് ദേവന്മാർ.

പെട്ടെന്ന് ! അവരുടെ മുൻപിൽ ഒരു യക്ഷം പ്രത്യക്ഷപ്പെട്ടു!! ആയിരംകോടി സൂര്യന്മാർ ഒന്നിച്ചുദിച്ച പ്രകാശം. ആദിയില്ല. അന്ത്യമില്ല. നിർഗുണം. നിരാകാരം. ആകാശസീമകൾക്കുമപ്പുറം ഉയർന്നു നില്ക്കുന്ന അത്യുഗ്രരൂപം. ദർശനമാത്രയിൽ തന്നെ പൂജനീയമായി അനുഭവപ്പെടുന്നു.

ഏതാണ് ഈ ഭൂതം? ദേവന്മാർ ആ രൂപത്തെക്കണ്ട് അമ്പരന്നു. ചിലരാകട്ടെ ഭയചകിതരായി. ആശ്ചര്യസ്തബ്ധരായ അവർക്ക് ആ ഭൂതം എന്താണെന്ന് മനസ്സിലായില്ല. എങ്കിലും അതെന്താണെന്ന് അറിയുവാൻ അവർ ആഗ്രഹിച്ചു. ഭയന്ന ദേവന്മാർ അഗ്നിയോടു പറഞ്ഞു:

"അഗ്നിദേവ, അങ്ങ് ജാതവേദസാണല്ലോ. ഈ ഭൂതം

എന്താണെന്ന് അറിഞ്ഞുവന്നാലും."

"ശരി. അങ്ങനെ തന്നെ." അഗ്നിദേവൻ ഉടനെ സമ്മതിച്ചു.

ജാതവേദസ്സാണ് അഗ്നി. ജാതവേദസ്സ് എന്നാൽ എല്ലാം അറിയുന്നവൻ എന്നാണ് അർത്ഥം. കാര്യങ്ങൾ വേഗത്തിൽ അറിയാൻ കഴിവുള്ളവനും ഉഗ്രതേജസ്വിയും അന്ധകാരത്തെ നശിപ്പിക്കുന്നവനുമായതിനാലാണ് അഗ്നിദേവനോട് ദേവന്മാർ ആദ്യം അപേക്ഷിച്ചത്.

വിജയാഹ്ലാദത്തിൽ അഹങ്കരിച്ചു നില്ക്കുകയായിരുന്ന അഗ്നിദേവൻ അതു സമ്മതിക്കുകയും ചെയ്തു.

അഗ്നി ആ ഭൂതത്തിന്റെ അടുത്തുചെന്നു. അപ്പോൾ ആ ഭൂതത്തിൽനിന്ന് ഇങ്ങോട്ട് ചോദ്യമുയർന്നു.

"നീ ആരാണ്?"

അഗ്നി അമ്പരന്നു. അങ്ങോട്ട് അന്വേഷിക്കാൻ പുറപ്പെട്ടവനോട് ഇങ്ങോട്ട് അന്വേഷിക്കുകയോ? ശരി, മനസ്സിലാക്കിക്കൊടുക്കാം.

"ഞാൻ അഗ്നി! ലോകപ്രസിദ്ധനായ അഗ്നിയാണ് ഞാൻ. ജാതവേദസ്സ് എന്നും എന്നെ പറയാറുണ്ട്."

അഗ്നി സ്വയം പുകഴ്ത്തി അഹന്തയോടെ പറഞ്ഞു. അതു കേട്ട് ആ ദിവ്യഭൂതം ഭയന്നു പിന്മാറുമെന്ന് അഗ്നി പ്രതീക്ഷിച്ചു. പക്ഷേ മധുരമൂറുന്ന ഒരു ചിരിയാണ് അഗ്നിദേവന് മറുപടിയായി ലഭിച്ചത്.

"ലോകപ്രസിദ്ധനെന്ന് സ്വയം വീമ്പു പറയുന്ന നിന്നിൽ അതിനുതക്കവിധം എന്തു ശക്തിയായാണുള്ളത്?"

ദിവ്യഭൂതത്തിൽ നിന്നുപുറപ്പെട്ട ആ ചോദ്യം അഗ്നിയെ വീണ്ടും അമ്പരപ്പിച്ചു. തന്റെ ശക്തിയെ ആദ്യമായി ചോദ്യം ചെയ്തിരിക്കുന്നു. ചോദ്യം തീരെ രസിച്ചില്ല. എങ്കിലും അഗ്നി തന്റെ സാമർത്ഥ്യം വിശദീകരിച്ചുകൊടുത്തു.

"ഈ ലോകത്തിൽ എന്തെല്ലാം ഉണ്ടോ, അതിനെയെല്ലാം ചുട്ടുചാമ്പലാക്കുവാനുള്ള ശക്തി എനിക്കുണ്ട്!"

"ഓഹോ! അതുശരി. അത്രയധികം ശക്തിയുണ്ടോ? എങ്കിൽ ഇതാ ഒരു പുൽക്കൊടി ഇട്ടുതരുന്നു. ഇതിനെ ദഹിപ്പിച്ചാലും."

അഗ്നിയുടെ അഹങ്കാരം ദഹിപ്പിക്കാൻ വേണ്ടി ഒരു പുൽക്കൊടി മുമ്പിൽ പറന്നുവീണു. തന്റെ സർവ്വശക്തികളുപയോഗിച്ചു പരിശ്രമിച്ചുവെങ്കിലും അഗ്നിക്ക് ആ പുൽക്കൊടിയെ ദഹിപ്പിക്കുവാൻ സാധിച്ചില്ല. അഗ്നി നിരാശനും ക്ഷീണിതനുമായിപ്പോയി. അഹങ്കാരമെല്ലാം നശിച്ചു. തലതാഴ്ത്തി അവിടെനിന്ന് പിന്തിരിഞ്ഞുപോയി.

വിഷാദത്തോടെ നമ്രശിരസ്കനായി അഗ്നിദേവൻ വരുന്നതു കണ്ട ദേവന്മാർ അമ്പരന്നു. അഗ്നി പരിക്ഷീണനായി പതുക്കെ പറഞ്ഞു.

"ഇത് എന്തൊരു യക്ഷമാണെന്നറിയാൻ എനിക്കു കഴിയുന്നില്ല."

അതുകേട്ട് ദേവന്മാർക്കു വാശിയായി. അവർ വായുദേവനോട് പറഞ്ഞു.

"അല്ലയോ വായുദേവാ, താങ്കൾ ഈ ഭൂതം എന്തെന്ന് അറിഞ്ഞുവരൂ!"

"അങ്ങനെ തന്നെ."

വായുദേവൻ അഹങ്കാരത്തോടെ പുറപ്പെട്ടു.

ദേവന്മാരുടെ അഹന്ത കുറയ്ക്കുന്നതിനുവേണ്ടി പ്രത്യക്ഷമായ ദിവ്യഭൂതത്തിനു മുമ്പിൽ വായുദേവനെത്തി. ഇത് എന്തൊരു ഭൂതമാണെന്ന് കണ്ടുപിടിക്കാനാവാതെ കരുത്തനായ അഗ്നിദേവൻ പരാജയപ്പെട്ടു മടങ്ങിയതാണ്. ആ സ്ഥാനത്ത് അതേ ദൗത്യവുമായി വായുദേവൻ വന്നുനിന്നു.

അഗ്നിയേക്കാൾ അഹംഭാവത്തോടെയാണ് വായു എത്തി

യിരിക്കുന്നത്. അഗ്നിയ്ക്ക് ഭൂമിയിലുള്ള ഖരപദാർത്ഥങ്ങളെ ദഹിപ്പിക്കാൻ മാത്രമേ കഴിയുകയുള്ളൂ. വായുവിനാണെങ്കിൽ ഭൂമിയിലും ആകാശത്തിലും നിർവിഘ്നം സഞ്ചരിക്കാം. കരയിലും കടലിലും തന്റെ ശക്തി തെളിയിക്കാനാകും. വായുവില്ലെങ്കിൽ പിന്നെ ജീവരാശിയുണ്ടോ?

ഗർവ്വോടെ ചെന്ന വായുവിനോട് യക്ഷം ചോദിച്ചു:

"നീ ആരാണ്?"

"വായുവാണ് ഞാൻ! ഭൂമിയിലും ആകാശത്തിലും യാതൊരു തടസ്സവുമില്ലാതെ സഞ്ചരിക്കുന്ന ഞാൻ മാതരിശ്വാവ് എന്നും ലോകം മുഴുവൻ വിളിക്കപ്പെടുന്നു."

"ലോകപ്രസിദ്ധനായ നിന്നിൽ എന്തു ശക്തിയാണ് ഉള്ളത്?"

"ഈ ലോകത്തിലുള്ള എല്ലാത്തിനേയും എടുത്തു മാറ്റുവാൻ എനിക്കു സാധിക്കും!" വായു പറഞ്ഞു.

യക്ഷം ഒരു പുൽക്കൊടി വായുവിന്റെ മുമ്പിൽ ഇട്ടുകൊടുത്തിട്ട് നിർദ്ദേശിച്ചു:

"അത്രയ്ക്കു ശക്തനാണെങ്കിൽ നീ ഈ പുൽക്കൊടിയെ എടുത്താലും."

"ഒരു പുൽക്കൊടി! വായുവിന്റെ ഉഗ്രശക്തിക്കുമുമ്പിൽ എത്ര നിസ്സാരം. യക്ഷം തന്നെ അപമാനിക്കുവാൻ പറഞ്ഞതാണല്ലേ?"

വായു നിസ്സാരമെന്നു കരുതി ആ പുല്ലിനെ എടുക്കാനാഞ്ഞു. പക്ഷേ തന്റെ സർവ്വശക്തിയുമുപയോഗിച്ചു പരിശ്രമിക്കേണ്ടിവന്നു. എങ്കിലും ആ പുൽക്കൊടിയെ ഒന്നിളക്കുവാൻ പോലും ഉഗ്രനായ വായുവിന് കഴിഞ്ഞില്ല. ലജ്ജിതനും നിരാശനുമായി വായു പിന്തിരിഞ്ഞുപോയി. തല കുനിച്ച് ദേവന്മാരുടെ മുമ്പിലെത്തി സാവധാനം പറഞ്ഞു:

"ആ യക്ഷം എന്താണെന്ന് അറിയുവാൻ എനിക്കും കഴി

ഞ്ഞില്ല." അതോടെ ദേവന്മാർക്കു പരിഭ്രാന്തിയായി. വളരെക്കാലം അസുരന്മാരുമായി നടത്തിയ ഉഗ്രയുദ്ധത്തിൽ കഷ്ടിച്ചു വിജയിച്ചതേയുള്ളു. ആ വിജയത്തിന്റെ ആഹ്ലാദപ്രകടനത്തിനിയിൽ ഇതാ ഒരു യക്ഷം പ്രത്യക്ഷപ്പെട്ടു നില്ക്കുന്നു. അതെന്താണെന്നുപോലും മനസ്സിലാക്കാൻ അഗ്നിയ്ക്കും വായുവിനുംകൂടി ശക്തിയില്ലാതായിരിക്കുന്നു.

ദേവന്മാരെല്ലാവരും വേഗം തങ്ങളുടെ രാജാവായ ഇന്ദ്രന്റെ സമീപമെത്തി അപേക്ഷിച്ചു.

"പ്രഭോ! ആ യക്ഷം എന്തെന്ന് വേഗം അങ്ങുതന്നെ അറിഞ്ഞു വന്നാലും. ഞങ്ങൾ ഭയചകിതരായിരിക്കുന്നു."

"അങ്ങനെതന്നെയാവട്ടെ." ഇന്ദ്രൻ സമ്മതിച്ചു. മഹാബലശാലിയാണ് ഇന്ദ്രൻ. ദേവന്മാരുടെ രാജാവ്. തനിക്ക് അസാധ്യമായി യാതൊന്നുമില്ലെന്നു വലിയ അഭിമാനവുമുണ്ട്.

ഇന്ദ്രന്റെ അഹങ്കാരം പൂർണ്ണമായും നശിപ്പിക്കുന്നതിനുവേണ്ടി ഇന്ദ്രന്റെ മുമ്പിൽ നിന്ന് യക്ഷം അപ്രത്യക്ഷമായി. ഇന്ദ്രൻ വളരെ ലജ്ജിതനായി, അഗ്നിയ്ക്കും വായുവിനും ആ ദിവ്യഭൂതവുമായി സംസാരിക്കാനും പരീക്ഷണത്തിലേർപ്പെടുവാനുമായി. എന്നാൽ തനിക്ക് അതിനുപോലും കഴിഞ്ഞില്ലല്ലോ. മഹാകഷ്ടം തന്നെ. എങ്കിലും ഈ യക്ഷത്തെക്കുറിച്ചുള്ള സത്യം അറിയുകതന്നെ വേണമല്ലോ? അതിനെന്താണ് ഇനി ഒരു മാർഗ്ഗം?

അഗ്നിയേയും വായുവിനേയുംപോലെ ഇന്ദ്രൻ പരവശനായി പിന്തിരിഞ്ഞില്ല. അവിടെത്തന്നെ ഉറച്ചുനിന്നു. ആ യക്ഷത്തെക്കുറിച്ചുതന്നെ ധ്യാനിച്ചുകൊണ്ടു നിന്നു. അഹങ്കാരമെല്ലാം നശിച്ച ഇന്ദ്രന്റെ ഉള്ളിൽ ഭക്തിയുണ്ടായി. ഭക്തിയോടും ആത്മാർത്ഥതയോടും കൂടി ആ യക്ഷത്തെമാത്രം മനസ്സിൽ വിചാരിച്ചു. മറ്റു ചിന്തകളെല്ലാം മറന്നു. മനസ്സ് ഏകാഗ്രമാക്കി അവിടെ നിന്നു തപസ്സനുഷ്ഠിച്ചു.

ഇന്ദ്രന്റെ ഭക്തിയും ആത്മാർത്ഥതയും ജിജ്ഞാസയും

തപസ്സും നിമിത്തം ബ്രഹ്മവിദ്യ, ഹിമവത്പുത്രിയായ ഉമാദേവിയുടെ രൂപത്തിൽ ആകാശത്തിൽ പ്രത്യക്ഷയായി. ആകാശത്തിൽ അലൗകിക സൗന്ദര്യത്തോടെ ശോഭിക്കുന്ന ഉമാസ്വരൂപിണിയായ ദേവതയെക്കണ്ട് ഇന്ദ്രൻ വിനായന്വിതനായി നമസ്ക്കരിച്ചു.



ഹിമവത്പുത്രിയായ ഉമ, വിദ്യാരൂപിണിയും സർവ്വജ്ഞനായ ഈശ്വരനോടുകൂടി എപ്പോഴും ഇരിക്കുന്നവളുമാകയാൽ യക്ഷത്തെക്കുറിച്ചുള്ള സംശയം തീർത്തു തരുവാൻ ശക്തയാണെന്ന് ഇന്ദ്രന് അറിയാമായിരുന്നു.

ഇന്ദ്രൻ ഭക്തിപൂർവ്വം ദേവിയെ സമീപിച്ച് അപേക്ഷിച്ചു:

“അംബേ, പരമേശ്വരീ, മഹേശ്വരീ, ഉമാഭഗവതീ! അടിയനിൽ പ്രസാദിച്ചാലും! ദിവ്യമായിരിക്കുന്ന ഈ യക്ഷം എന്തായിരുന്നുവെന്ന് അനുഗ്രഹിച്ച് അരുളിയാലും!”

ദേവി പറഞ്ഞു: "മകനേ, ദേവേന്ദ്രാ! യക്ഷത്തിന്റെ രൂപത്തിൽ നിങ്ങളുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടത് സാക്ഷാത് പരബ്രഹ്മം തന്നെയാണ്. യുദ്ധത്തിൽ അസുരന്മാർ പരാജയപ്പെട്ടപ്പോൾ നിങ്ങൾ ദേവന്മാർ അഹങ്കരിച്ചു. ഇത് നിങ്ങളുടെ വിജയമാണെന്ന് വിചാരിച്ചു. എന്റെ സാമർത്ഥ്യം എന്റെ സാമർത്ഥ്യമെന്ന് നിങ്ങൾ ഓരോരുത്തരും സ്വയം അഭിമാനിച്ചു. സ്വയം മതിമറന്നു. എന്നാൽ അതു ശരിയല്ല. നിങ്ങളിലുള്ള കാരുണ്യം കൊണ്ടും ലോകനന്മയ്ക്കുവേണ്ടിയും ബ്രഹ്മചൈതന്യത്തിന്റെ അദമ്യശക്തിയാലാണ് അസുരന്മാർ പരാജയപ്പെട്ടത്. അതറിയാതെയാണ് നിങ്ങൾ അഹങ്കരിച്ചത്. നിങ്ങളുടെ അഹങ്കാരം കുറയ്ക്കാൻ ആ പരമാത്മചൈതന്യംതന്നെയാണ് യക്ഷമായി പ്രത്യക്ഷപ്പെട്ടത്.

ലോകത്തിൽ എല്ലാക്കാര്യവും നടക്കുന്നത് ഈശ്വരന്റെ ഇച്ഛാശക്തിക്കനുസരിച്ചാണ്. മറ്റെല്ലാവരും ഈശ്വരകർമ്മം നിർവ്വഹിക്കുന്നതിൽ നിമിത്തം മാത്രമാണ്. സ്വന്തം ശക്തികൊണ്ടാണ് എല്ലാം നടക്കുന്നതെന്നു നിങ്ങൾ വിചാരിച്ചു. അഹന്ത കൊണ്ടാണ് പരമാത്മാവിനെ തിരിച്ചറിയുവാൻ നിങ്ങൾക്കു സാധിക്കാതിരുന്നത്." അങ്ങനെ ഉമാഭഗവതിയുടെ കൃപയാൽ തങ്ങൾക്കു മുമ്പിൽ പ്രത്യക്ഷപ്പെട്ട യക്ഷം പരബ്രഹ്മചൈതന്യമാണെന്ന് ദേവന്മാർ മനസ്സിലാക്കി. ദേവന്മാരാണ് ആദ്യമായി പരബ്രഹ്മത്തെക്കുറിച്ചു മനസ്സിലാക്കിയത്. അതിനാൽ ദേവന്മാർ മറ്റുള്ളവരേക്കാൾ ശ്രേഷ്ഠരായിത്തീർന്നു.

ദേവന്മാരിൽവെച്ച് അഗ്നിയും വായുവും ഇന്ദ്രനും അഹന്തയോടുകൂടിയാണെങ്കിലും ബ്രഹ്മത്തിന്റെ സത്യാവസ്ഥ തേടി പുറപ്പെടുകയും മുമ്പിലെത്തി സംസാരിക്കുകയും പരീക്ഷണത്തിലേർപ്പെടുകയും ചെയ്തു. അതിനാൽ അവർ മറ്റു ദേവന്മാരേക്കാൾ ശ്രേഷ്ഠരായിത്തീർന്നു. എത്രയധികം ശക്തരായിരുന്നാൽപോലും ശ്രേഷ്ഠരായുള്ളവർ അഹങ്കരിക്കുകയും സ്വയം പുകഴ്ത്തുകയും ചെയ്യുകയില്ല. അങ്ങനെ ചെയ്താൽ ഈശ്വരന്റെ മുമ്പിൽ അവർക്ക് തലകുനിക്കേണ്ടിവരും. തങ്ങളുടെ ശക്തി വെറും നിസ്സാരമെന്നറിയുമ്പോൾ ലജ്ജിച്ച് ഓടിയൊ

ളിക്കേണ്ടിവരും. അഗ്നിക്കും വായുവിനും ഇന്ദ്രനും അതാണ് സംഭവിച്ചത്. മൂവരുടേയും അഹംഭാവം നശിച്ചു. മൂവരിൽവെച്ച് ഭക്തിയും വിശ്വാസവും ശ്രദ്ധയും ജിജ്ഞാസയും ഇന്ദ്രനിൽ അധികമുണ്ടായിരുന്നു. അതിനാൽ ഇന്ദ്രന് ആ ദിവ്യഭൂതം ബ്രഹ്മ മാണെന്ന് അറിയാൻ കഴിഞ്ഞു.

വിദ്യാസ്വരൂപിണിയുടെ അനുഗ്രഹം ലഭിച്ചതും ബ്രഹ്മ ത്തെക്കുറിച്ച് ആദ്യമായി അറിഞ്ഞതും ഇന്ദ്രനാണ്. അതുകൊണ്ട് ഇന്ദ്രൻ എല്ലാവരിലും വെച്ച് ശ്രേഷ്ഠനായിത്തീർന്നു.

ഈശ്വരനെക്കുറിച്ചുള്ള ജ്ഞാനം നേടണമെങ്കിൽ ആദ്യം അസുരഭാവങ്ങളെ ജയിക്കണം. പിന്നെ അഹങ്കാരം ലവലേശം പോലുമില്ലാതെ ഈശ്വരനെ അറിയാൻ തീവ്രമായി ആഗ്രഹി ക്കണം. ശ്രദ്ധയും ഭക്തിയും തപസ്സും വേണം. അങ്ങനെയു ള്ളവരെ മാത്രമേ വിദ്യാസ്വരൂപിണിയായ ദേവി അനുഗ്രഹി ക്കുകയുള്ളു. വിദ്യകൊണ്ടാണ് സത്യത്തെ അറിയുന്നത്. ഞാനെ ന്നഭാവമില്ലാതെ ഈശ്വരനെ സമീപിക്കുന്ന മനസ്സിനു മാത്രമേ ഈശ്വരജ്ഞാനം നേടാൻ കഴിയുകയുള്ളൂ. അങ്ങനെ ഈശ്വ രനെ അറിയുന്നവരാണ് യഥാർത്ഥ ശ്രേഷ്ഠന്മാർ. അവരുടെ ജന്മം സഫലമാകും."

**ഓം തത് സത്**

**അവലംബം - കേനോപനിഷത്ത്**

## 2

# മരിച്ചിട്ടും മരിക്കാത്തവൻ

വാജശ്രവസ് എന്ന ബ്രാഹ്മണന്റെ പുത്രനാണ് നചികേതസ്സ്. എല്ലാക്കാര്യങ്ങളിലും മിടുമിടുക്കൻ. അവന്റെ അച്ഛനാകട്ടെ പേരുകേട്ട പിശുക്കൻ! ധനം ചെലവാക്കുന്നതിലോ ദാനം കൊടുക്കുന്നതിലോ തീരെ താല്പര്യമില്ല. എങ്കിലും തനിക്ക് പേരും പെരുമയുമൊക്കെ വേണമെന്ന് മോഹമുണ്ട്. ദുർമോഹം തന്നെ.

ഒരിക്കൽ നചികേതസ്സിന്റെ അച്ഛൻ നാട്ടിൽ പേരെടുക്കുന്നതിനുവേണ്ടി ഒരു യാഗം നടത്തി. വിശ്വജിത്ത് എന്ന വലിയ യാഗം തന്നെയാകട്ടെ എന്നു വിചാരിച്ചു. യാഗത്തിന് ഫലം ലഭിക്കണമെങ്കിൽ ദാനധർമ്മാദികൾ ലോഭമില്ലാതെ ചെയ്യണം. ഈ യാഗത്തിന് ഒരു പ്രത്യേകത കൂടിയുണ്ട്. ഈ യാഗം ചെയ്യുന്ന ആൾ തന്റെ സകലസമ്പത്തും അന്യർക്ക് ദാനം ചെയ്യണം.

ലുബ്ധനായ വാജശ്രവസ് ഒരു ഉപായം കണ്ടെത്തി. തന്റെ വിലയേറിയ സമ്പത്തിൽ അധികവും ബന്ധുഗൃഹങ്ങളിലേയ്ക്കു മാറ്റി. എന്നിട്ട് എല്ലുംതോലും മാത്രമായ കുറെ പശുക്കളെ മാത്രം ദാനം ചെയ്യാൻ കൊണ്ടുവന്ന് യാഗശാലയ്ക്കടുത്ത് ഒരുക്കി നിറുത്തി.

തന്റെ പിതാവിന്റെ ഈ അധർമ്മപ്രവൃത്തി നചികേതസ്സിനെ വല്ലാതെ ദുഃഖിതനാക്കി. അച്ഛൻ ചെയ്യാൻ പോകുന്നത് കടുത്ത അപരാധം തന്നെ. ഇതുവഴി അച്ഛന് വലിയ പാപം അനുഭവിക്കേണ്ടിവരും. പാപത്തിന്റെ ഫലം നരകവാസമാണ്. പിതാവിനെ നരകത്തിൽനിന്ന് രക്ഷിക്കേണ്ടത് പുത്രനായ തന്റെ കടമയാണ്. എങ്ങനെ രക്ഷിക്കാം?



ദാനമായി നൽകുന്ന വസ്തുക്കൾ ഏറ്റവും നല്ലവയായിരിക്കണം. മോശമായ സാധനങ്ങൾ ആർക്കും ദാനം ചെയ്യരുത്. ദാനം സ്വീകരിക്കുന്നവന് അതുകൊണ്ട് പ്രയോജനം ഉണ്ടാകണം. നമുക്കിഷ്ടമുള്ളതിനെ മാത്രമേ ദാനം ചെയ്യാവൂ. നമുക്കു

വേണ്ടാത്തതിനെ മറ്റൊരാൾക്ക് നൽകുന്നത് ദാനമല്ല. പ്രയോജനമില്ലാത്തത് മറ്റൊരാൾക്കു നൽകുന്നത് പാപമാണ്.

യാഗത്തിൽ പങ്കുകൊള്ളാൻ ധാരാളം അതിഥികൾ എത്തിയിട്ടുണ്ട്. വലിയ തിരക്കുതന്നെ. പക്ഷേ നചികേതസ്സ് ആ തിരക്കുകളിലൊന്നും അകപ്പെടുന്നില്ല. അവന്റെ ശ്രദ്ധ മുഴുവൻ സ്വന്തം അച്ഛന്റെ പ്രവർത്തനങ്ങളിലായിരുന്നു. ഒടുക്കം അവൻ അച്ഛനോട് ചോദിച്ചു:

"അച്ഛാ, അങ്ങ് എന്നെ ആർക്കാണ് ദാനം ചെയ്യുന്നത്?"

അവന്റെ ചോദ്യം കേട്ടതായി അച്ഛൻ ഭാവിച്ചില്ല. കുട്ടികൾക്ക് ഓരോന്നു ചോദിക്കാൻ കണ്ട ഒരു നേരം. അച്ഛൻ തന്നെ ശ്രദ്ധിക്കുന്നുകൂടിയില്ലെന്നു കണ്ടിട്ടും നചികേതസ്സ് പിന്തിരിഞ്ഞില്ല. വീണ്ടും വീണ്ടും അച്ഛനോട് അന്വേഷിച്ചു. രണ്ടാമതും മൂന്നാമതും ചോദിച്ചു. മൂന്നാമത്തെ പ്രാവശ്യം അച്ഛന് ദേഷ്യം വന്നു. അദ്ദേഹം കോപത്തോടെ പറഞ്ഞു.

"നിന്നെ ഞാൻ കാലന്നു കൊടുക്കും!" ഒന്നും ആലോചിക്കാതെ ദേഷ്യത്തിന് പറഞ്ഞുപോയതാണ്. എങ്കിലും അച്ഛന്റെ വാക്കിനെ പാലിക്കേണ്ടത് പുത്രധർമ്മമാണല്ലോ.

"തന്റെ അച്ഛന്റെ ശിഷ്യന്മാരുടെ കൂട്ടത്തിൽ താൻ ഒരിക്കലും ഒരു അധമനായി പെരുമാറിയിട്ടില്ല. ചിലപ്പോൾ ഉത്തമപുത്രനും മറ്റുചിലപ്പോൾ മദ്ധ്യമപുത്രനും ആയിട്ടുണ്ടാകാം. എന്നിട്ടും അച്ഛൻ എന്നെ യമന്ന് കൊടുത്തണമെന്ന് പറയുന്നു. യമന് എന്താണാവോ എന്നെക്കൊണ്ടുള്ള പ്രയോജനം? എന്തുമാകട്ടെ. ഏതായാലും അച്ഛൻ എന്നെ യമന്ന് ദാനം ചെയ്യാൻ നിശ്ചയിച്ചു. ആ സ്ഥിതിയ്ക്ക് ഇനി യമന്റെ അടുത്തേയ്ക്കു തന്നെ പോകാം."

എന്നിങ്ങനെ നിശ്ചയിച്ചുറച്ച നചികേതസ്സ് യമലോകത്തേയ്ക്ക് പുറപ്പെടാൻ തയ്യാറായി. അവൻ അച്ഛനോട് യാത്രാനുമതി ചോദിച്ചു. ആ പിതാവ് തളർന്നുപോയി. അവിവേകവും കോപവും അശ്രദ്ധയുംകൊണ്ട് താൻ പറഞ്ഞുപോയ വാക്കിന്റെ

ഫലം ഇത്ര കഠിനമോ? കഷ്ടം! തനിക്ക് പുത്രൻ നഷ്ടമായിരിക്കുന്നു. യാഗാദികൾകൊണ്ട് ഇനി എന്തു ഫലം? ഇത് എങ്ങനെ സഹിക്കും? തന്റെ മുൻകോപം കാരണം മകനെ പിരിയേണ്ടി വരുന്നല്ലോ?

ആ പിതാവ് വളരെ സങ്കടപ്പെട്ടു. നചികേതസ്സ് അച്ഛനെ ആശ്വസിച്ചു.

"അച്ഛാ, സങ്കടപ്പെടരുത്. ഇതിൽ വിഷമിക്കാൻ ഒന്നുമില്ല. ലോകത്തിൽ ഉണ്ടായതെല്ലാം നശിക്കുകതന്നെ ചെയ്യും. മനുഷ്യരും സസ്യങ്ങളെപ്പോലെ തന്നെ ജനിക്കുകയും മരിക്കുകയും ചെയ്യുന്നു. എല്ലാവർക്കും ഇത് ബാധകമാണ്. അതിനാൽ അങ്ങ് ദുഃഖിക്കേണ്ട കാര്യമില്ല. നമ്മുടെ പൂർവ്വികർ സത്യനിഷ്ഠ പാലിച്ചിരുന്നു. അവർ പറഞ്ഞ വാക്കുകളെയെല്ലാം സത്യമായും പാലിച്ചിട്ടുണ്ട്. വാക്കു പാലിക്കാതിരിക്കുന്നത് അധർമ്മമാണ്. ധാർമ്മികകുലത്തിൽ പിറന്ന അങ്ങ് പൂർവ്വികരെപ്പോലെ സത്യവാക്കിനെ പാലിച്ചാലും. നമ്മുടെ പാരമ്പര്യത്തിന് കളങ്കം വരുത്തിക്കൂടാ. അതിനാൽ യമലോകത്തേയ്ക്ക് പോകാൻ എന്നെ അനുവദിച്ചാലും."

അച്ഛനെ ആശ്വസിപ്പിച്ചിട്ട് ദൃഢനിശ്ചയത്തോടെ യമലോകത്തേയ്ക്കു പോകാൻ നചികേതസ്സ് ഒരുങ്ങി. യമലോകമെന്നു കേട്ടാൽ ആരും ഭയപ്പെടും. യമദേവൻ എന്നാൽ സാക്ഷാത് കാലദേവനാണ്. മരണത്തിന്റെ അധികാരി. അതുകൊണ്ട് യമലോകത്തു പോകാൻ ജീവികൾക്കെല്ലാം ഭയമാണ്. എന്നാൽ സന്തോഷത്തോടെ യമരാജസന്നിധിയിലേയ്ക്ക് നചികേതസ്സ് പുറപ്പെട്ടു.

ജനിച്ചവയ്ക്കെല്ലാം മരണമുണ്ട്. അസംഖ്യം ജീവജാലങ്ങൾ പ്രതിദിനം ജനിയ്ക്കുകയും മരിയ്ക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു. മരണത്തിന്റെ ദേവത യമരാജനാണ്. ഈ ലോകത്തിൽ മരിയ്ക്കുന്നവരെല്ലാം ഇവിടെനിന്ന് യമലോകത്തിലെത്തുമെന്നാണ് വിശ്വാസം. ഒരുവൻ തന്റെ ജീവിതകാലത്ത് ചെയ്ത കർമ്മങ്ങളുടെ പുണ്യപാപങ്ങൾ യമലോകത്തുവച്ച്

കണക്കെടുത്തു നോക്കും. സത്കർമ്മങ്ങൾ ചെയ്തവർ പുണ്യവാന്മാരാണ്. അവർക്ക് സ്വർഗ്ഗലോകത്ത് സുഖമായി വസിക്കാം. ദുഷ്കർമ്മങ്ങൾ ചെയ്തിട്ടുള്ള പാപികൾ നരകത്തിൽ കിടന്ന് ദുരിതങ്ങൾ അനുഭവിക്കേണ്ടിവരും.

നചികേതസ്സ് ഭൂമിയിൽനിന്ന് യമന്റെ കൊട്ടാരത്തിലെത്തി. അപ്പോൾ യമരാജാവ് അവിടെയില്ലായിരുന്നു. യമരാജൻ എപ്പോഴും നല്ലതിരക്കുള്ള ദേവനാണ്. ദിവസവും ധാരാളം ആളുകൾ മരിയ്ക്കുന്നതല്ലേ? അത്യാവശ്യമായി മറ്റെവിടെയോ പോയിരിക്കുകയാണ്.

നചികേതസ്സ് യമന്റെ വരവും പ്രതീക്ഷിച്ച് അവിടെ ഇരുന്നു. യമന്റെ മന്ത്രിമാരും സേവകരുമൊക്കെ വന്നു നോക്കി. കൊള്ളാം. മിടുക്കനായ ഒരു ബ്രാഹ്മണബാലൻ. ധീരനാണ്. നിർഭയനാണ്. മിക്കവരും ഭയന്നുവിറച്ചിരിക്കുന്ന ഇവിടെ പ്രസന്നനും ഉന്മേഷവാനുമായി ഒരു ബാലൻ വന്നിരിക്കുന്നു. അത്ഭുതം തന്നെ! അധർമ്മം ചെയ്തവരാണ് യമദേവനെ ഭയപ്പെടുന്നത്. സത്യവും ധർമ്മവും നീതിയും പ്രവർത്തിക്കുന്നവർക്ക് യമകിങ്കരന്മാരെ ഭയപ്പെടേണ്ട കാര്യമില്ല. യമരാജൻ മരണത്തിന്റെ മാത്രം ദേവനല്ല. ധർമ്മരാജാവു കൂടിയാണ്. ധർമ്മിഷ്ഠരെ അദ്ദേഹം അനുഗ്രഹിക്കും. അധർമ്മികളെ ശിക്ഷിക്കും.

യമന്റെ സേവകർ നചികേതസ്സിനെ പരിചരിക്കുന്നതിനുവേണ്ടി ക്ഷണിച്ചു. യമൻ അപ്പോൾ അവിടെ ഇല്ലാത്തതിനാൽ സേവകരുടെ അഭ്യർത്ഥന ആ ബാലൻ സ്വീകരിച്ചില്ല. ആദ്യം യമരാജൻ വരട്ടെ. അദ്ദേഹത്തെ കണ്ടിട്ട് മതി ബാക്കിയെല്ലാം.

നചികേതസ്സ് അവിടെ മൂന്നുദിവസം കാത്തുനിന്നു. ഇതിനിടയിൽ ആഹാരമൊന്നും കഴിച്ചില്ല. ഒരുതുള്ളി ജലംപോലും കുടിച്ചില്ല. നാലാംദിവസമാണ് യമൻ വന്നത്. പൂജാർഹനായ ഒരു ബ്രാഹ്മണബാലൻ മൂന്നു ദിവസമായി ഇങ്ങനെ കാത്തുനില്ക്കുന്ന വിവരം യമൻ അറിഞ്ഞു. അദ്ദേഹം വല്ലാതെ വ്യസനിച്ചു. കാരണമുണ്ട്. നചികേതസ്സ് ഇപ്പോൾ യമന്റെ അതിഥിയാണ്. അതിഥി ദേവനാണ്. യഥോചിതം അതിഥിയെ പൂജി

ക്കാതിരിക്കുന്നത് അധർമ്മമാണ്. പുണ്യഫലങ്ങളൊക്കെ നശി ച്ചുപോകും. ധർമ്മരാജൻതന്നെ അധർമ്മം പ്രവർത്തിക്കുകയോ? കഷ്ടം തന്നെ!

യമൻ നചികേതസ്സിനെ വളരെ ആദരവോടെ സ്വീകരിച്ചു. ഭക്ഷണപാനീയങ്ങൾ നൽകി. സേവകരുമായി ചേർന്ന് ഗംഭീര മായി സൽക്കരിച്ചു. മൂന്നുദിവസം കാത്തുനില്ക്കേണ്ടിവന്ന തിലും ആദരിക്കാൻ കഴിയാതെപോയതിലും വീണ്ടും വീണ്ടും മാപ്പു യാചിച്ചു. നചികേതസ്സിൽ സംപ്രീതനായി യമൻ പറഞ്ഞു:

“എന്നെ കാണുന്നതിനുവേണ്ടി മൂന്നുദിവസങ്ങൾ കാത്തി രിക്കേണ്ടി വന്നുവല്ലോ? ഖേദകരം തന്നെ. അതുകൊണ്ട് പ്രായ ശ്ചിത്തമായി ഓരോ ദിവസത്തിനും ഓരോന്നുവീതം അങ്ങ യ്ക്ക് ഇഷ്ടമുള്ള മൂന്നു വരങ്ങൾ സ്വീകരിച്ചുകൊള്ളുക.”

“അല്ലയോ യമധർമ്മരാജാവേ, ഞാൻ എന്റെ അച്ഛനെ വിട്ടുപോന്നവനാണ്. അതിൽ അതീവ ദുഃഖിതനായിരിക്കയാണ് അദ്ദേഹം. എന്നോട് ദേഷ്യവുമുണ്ടാകാം. അദ്ദേഹം ദുഃഖമെല്ലാം മറന്ന് സന്തുഷ്ടനായിത്തീരണം. അങ്ങയുടെ അടുത്തുനിന്ന് മട ങ്ങിച്ചെല്ലുന്ന എന്നെ അച്ഛൻ തിരിച്ചറിയുകയും സന്തോഷ പൂർവ്വം സംസാരിക്കുകയും വേണം. ഇതാണ് ഒന്നാമത്തെ വര മായി ഞാൻ ആവശ്യപ്പെടുന്നത്.”

“അങ്ങനെയാവട്ടെ.” യമൻ ഒന്നാമത്തെ വരം നൽകി.

“ഇനി രണ്ടാമത്തെ വരമായി എന്തു വേണം?”

“അല്ലയോ യമധർമ്മരാജാവേ, ഭൂമിയിലുള്ള ജീവിതത്തെ അപേക്ഷിച്ച് സ്വർഗ്ഗജീവിതം വളരെ ശ്രേഷ്ഠമാണ്. ഈ ലോകത്ത് ജീവികൾ പലതരത്തിലുള്ള കഷ്ടപ്പാടുകൾ അനുഭ വിക്കുന്നു. വിശപ്പ്, ദാഹം, രോഗം, വാർദ്ധക്യം, മരണം, പല വിധ ദുരിതങ്ങൾ എന്നിങ്ങനെ ക്ലേശങ്ങൾ ലോകത്ത് ഏറെ യാണ്. ദുഃഖപൂർണ്ണമാണ് ഭൂമിയിലെ ജീവിതം. എന്നാൽ സ്വർ ഗ്ഗത്തിൽ ഈവിധ ദുഃഖങ്ങളൊന്നുമില്ല. എല്ലാവരും അവിടെ സുഖമായി വസിക്കുന്നു. അങ്ങനെയുള്ള സ്വർഗ്ഗത്തിൽ വസി

ക്കാൻ പ്രാപ്തരാക്കുന്ന യാഗങ്ങളും ഹോമങ്ങളും അനുഷ്ഠിക്കേണ്ടുന്ന അഗ്നിവിദ്യ എനിക്കു പറഞ്ഞു തന്നാലും."



"അങ്ങനെയാവട്ടെ." യമൻ അഗ്നിവിദ്യ പറഞ്ഞുകൊടുത്തു. അതിൽ നചികേതസ്സിന്റെ ശ്രദ്ധയും ശുഷ്ക്കാന്തിയും പഠനസാമർത്ഥ്യവും കണ്ടറിഞ്ഞ യമധർമ്മരാജാവ് വളരെയധികം സന്തുഷ്ടനായി. അദ്ദേഹം അരുളിചെയ്തു.

"കുട്ടി, നിന്റെ ബുദ്ധിവൈഭവം എന്നെ സന്തുഷ്ടനാക്കിയിരിക്കുന്നു. വിദ്യ അഭ്യസിക്കുന്ന കുട്ടികൾ നിന്നെപ്പോലെ വേണം. നിനക്ക് ഞാൻ പ്രത്യേകമായി ഒരു വരം കൂടി ഇതാ നൽകുന്നു. സ്വർഗ്ഗപ്രാപ്തിയ്ക്കുള്ള അഗ്നിവിദ്യ ഇന്നുമുതൽ

'നചികേതാഗ്നി' എന്നറിയപ്പെടും. വളരെ മനോഹരവും വിചിത്രവുമായ ഈ അപൂർവ്വരത്നമാലയേയും നീ സ്വീകരിക്കുക. ഇതെന്റെ മറ്റൊരു സമ്മാനമാണ്."

യമൻ വിശിഷ്ടമായ തന്റെ രത്നമാല നചികേതസ്സിനു സമ്മാനിച്ചു. "ഇനി മൂന്നാമത്തെ വരം കൂടി ചോദിച്ചുകൊള്ളുക."

"പ്രഭോ, മനുഷ്യൻ മരിച്ചുപോയാൽ പിന്നേയും എന്തോ ഒന്ന് അവശേഷിക്കുന്നുണ്ട് എന്നു ചിലർ പറയുന്നു. ഒന്നും അവശേഷിക്കുന്നില്ലെന്ന് വേറെ ചിലരുടെ അഭിപ്രായം. ഈ രണ്ട് അഭിപ്രായങ്ങളിൽ ഏതാണ് സത്യമായിട്ടുള്ളത്? എന്റെ ഈ സംശയത്തിന് ഒരു പരിഹാരം അങ്ങ് എനിക്ക് ഉപദേശിക്കണം. ഇതാണ് ഞാനാഗ്രഹിക്കുന്ന മൂന്നാമത്തെ വരം."

നചികേതസ്സിന്റെ ചോദ്യം യമനെ വല്ലാതെ വിസ്മയിപ്പിച്ചു. ഒരു കുട്ടിയിൽനിന്ന് ഇത്തരമൊരു ആഗ്രഹം ആരും ഒട്ടുംതന്നെ പ്രതീക്ഷിക്കുകയില്ല. മരണാനന്തര രഹസ്യത്തെക്കുറിച്ചുള്ള ഇവന്റെ ജിജ്ഞാസ പ്രശംസനീയം തന്നെ. പക്ഷേ അതറിയുവാനുള്ള യോഗ്യത ഇവനുണ്ടോ? എത്രയും പരമവും രഹസ്യവുമായിരിക്കുന്ന ആ സത്യങ്ങളെ പറഞ്ഞുകേട്ടാൽ ഇവനു മനസ്സിലാക്കാൻ കഴിവുണ്ടാകുമോ? ഒന്നു പരീക്ഷിക്കുക തന്നെ.

"നചികേതസ്സേ, നീ ഒരു ചെറിയ കുട്ടിയാണ്. നിന്റെ സംശയം അത്യന്തം സൂക്ഷ്മമാണ്. ദേവന്മാർക്കുപോലും ഇക്കാര്യത്തിൽ സംശയം തീർന്നിട്ടില്ല. നിന്നെപ്പോലൊരു കുട്ടിക്ക് എളുപ്പത്തിൽ മനസ്സിലാക്കാവുന്ന ഒരു കാര്യമല്ല ഇത്. അതുകൊണ്ട് ഈ വരത്തെ ഉപേക്ഷിച്ച് മറ്റെന്തെങ്കിലും വരം ചോദിക്കൂ. തരാം."

യമന്റെ വാഗ്ദാനം നചികേതസ്സിനെ തൃപ്തനാക്കിയില്ല.

"പ്രഭോ! ദേവന്മാർക്കുപോലും ഈ വിഷയത്തിൽ സംശയം തീർന്നിട്ടില്ലെന്ന് അങ്ങ് പറയുന്നു. മനസ്സിലാക്കാനും വളരെ ബുദ്ധിമുട്ടുണ്ടുതാനും. എന്നാൽ ഇക്കാര്യം പറഞ്ഞു

തരുവാൻ അങ്ങയെപ്പോലെ ശ്രേഷ്ഠനായ വേറൊരാളെ ഞാൻ കാണുന്നില്ല. മരണത്തിന്റെ ദേവനായ അങ്ങയെക്കാൾ യോഗ്യനായി മരണാനന്തരകാര്യങ്ങളെപ്പറ്റിയുള്ള സംശയം പരിഹരിക്കുവാൻ ആരെയും ഈയുള്ളവൻ കാണുന്നില്ല. ഈശ്വരാനുഗ്രഹത്താൽ എനിക്ക് കിട്ടിയിരിക്കുന്ന ഈ സന്ദർഭം പാഴാക്കുകയില്ല. അതുകൊണ്ട് ഇതൊഴിച്ച് മറ്റുവരമൊന്നും ഞാൻ ചോദിക്കുന്നില്ല. എനിക്കാവശ്യവുമില്ല."

ശ്രദ്ധയും ബുദ്ധിശക്തിയും കഴിവും സാമർത്ഥ്യവും അറിവുനേടാനുള്ള വ്യാകുലതയും ഉള്ളവർക്കുമാത്രമേ വിദ്യ സമ്പാദിക്കാനാകൂ. ശിഷ്യന്റെ ഈവിധ യോഗ്യതകൾ പരിശോധിക്കേണ്ടത് ഗുരുവിന്റെ കർത്തവ്യമാണ്. അയോഗ്യരിൽ ഒരു വിദ്യയും വിളങ്ങുകയില്ല. പരമമായിരിക്കുന്ന രഹസ്യവിദ്യയെ ജിജ്ഞാസുവായ ഉത്തമശിഷ്യനല്ലാതെ ഗുരുക്കന്മാർ ഉപദേശിക്കുകയില്ല. നചികേതസ്സിനെ ശരിക്കും പരീക്ഷിക്കുവാൻ യമധർമ്മരാജാവ് നിശ്ചയിച്ചു.

"നചികേതസ്സേ, നിനക്ക് നൂറുവയസ്സുവരെ ജീവിച്ചിരിക്കുന്ന പുത്രന്മാരേയും പൗത്രന്മാരേയും തരാം. ആയിരക്കണക്കിന് പശുക്കളേയും കുതിരകളേയും ആനകളേയും തരാം. സ്വർണ്ണം, വെള്ളി തുടങ്ങി വിലയേറിയവ എത്ര വേണമെങ്കിലും സ്വീകരിച്ചുകൊള്ളുക. ഭൂമിയിൽ വലിയൊരു സാമ്രാജ്യം വേണമെങ്കിൽ അതും ആവശ്യപ്പെട്ടുകൊള്ളുക. ഇതെല്ലാം അനുഭവിക്കാൻ എത്രകാലം നീ ജീവിച്ചിരിക്കണമെന്ന് ആഗ്രഹിക്കുന്നുവോ അത്രയും കാലം ജീവിക്കുകയും ചെയ്യുക!"

"പ്രഭോ, ഇവയൊന്നും, എനിക്കാവശ്യമില്ല!"

"എങ്കിൽ നീ ധാരാളം ധനവും ദീർഘായുസ്സും നേടുക. നിന്നെ വിശാലമായ ഒരു സാമ്രാജ്യത്തിലെ ചക്രവർത്തിയാക്കാം. മനുഷ്യലോകത്തിൽ ലഭിക്കാത്ത സുഖസാമഗ്രികളെപ്പറ്റി നിനക്ക് ആഗ്രഹമുണ്ടാകാം. അതെല്ലാം നീ വരമായി സ്വീകരിക്കുക. മനുഷ്യർക്ക് ഒരിക്കലും ലഭിക്കാത്ത ദിവ്യസുന്ദരിമാരെ, തേരിലേറ്റി വാദ്യഘോഷങ്ങളോടുകൂടി നിനക്ക് നൽകാം. ഇവരെല്ലാം നിന്നെ എന്നും പരിചരിച്ചുകൊണ്ടിരിക്കും. ഇങ്ങനെ

നീ എത്രയും സുഖമായി ജീവിക്കുക. മരണത്തെപ്പറ്റിയുള്ള സംശയം വെടിയുക. അതിനെപ്പറ്റി സംശയിക്കരുത്. അത്തരം ചോദ്യമോ വരമോ ആവശ്യപ്പെടരുത്! ഏതൊരാഗ്രഹത്തേയും വിചാരമാത്രയിൽ ഇഷ്ടംപോലെ അനുഭവിക്കാൻ കഴിവുള്ളവ നാക്കി നിന്നെ മാറ്റാം."

ഇങ്ങനെ പലവിധത്തിൽ നചികേതസ്സിനെ പ്രലോഭിപ്പിക്കാൻ യമരാജൻ ശ്രമിച്ചു. എന്നിട്ടും നചികേതസ്സ് അതിനൊന്നും വശപ്പെട്ടില്ല. അവൻ പറഞ്ഞു.

"അല്ലയോ യമധർമ്മരാജാവേ, അങ്ങ് എനിക്കു തരാമെന്നു പറയുന്ന ഈ സുഖസമ്പാദസാമഗ്രികളെല്ലാം തന്നെ നാളേയ്ക്കു നിലനില്പില്ലാത്തവയാണ്. എല്ലാം നശിച്ചുപോകുന്നവയാണ്. അനുഭവിക്കുന്നകാലത്ത് അവയെല്ലാം മനുഷ്യന്റെ ഇന്ദ്രിയങ്ങളുടെ ബലത്തെ നശിപ്പിക്കുന്നവയുമാണ്. എനിക്ക് ദീർഘായുസ്സ് തരാമെന്ന് അങ്ങു പറയുന്നു. വിചിത്രം തന്നെ. അനന്തമായ കാലത്തെ അപേക്ഷിച്ചു നോക്കുമ്പോൾ ഏതൊരു ജീവിതവും അല്പകാലം മാത്രമേയുള്ളൂ. അങ്ങ് എനിക്ക് വാഗ്ദാനം ചെയ്യുന്ന പശുക്കളും കുതിരകളും രഥങ്ങളും സുന്ദരിമാരും നൃത്തവും ഗീതവുമൊക്കെ അങ്ങേയ്ക്കുതന്നെ ഇരിക്കട്ടെ. പരമമായിരിക്കുന്ന ആത്മതത്ത്വത്തെ മാത്രം എനിക്ക് ഉപദേശിച്ചു തന്നാലും. മനുഷ്യജീവിതത്തിലെ മരണാദിദുഃഖങ്ങളെ നശിപ്പിക്കുവാൻ ആദ്ധ്യാത്മിക വിദ്യയ്ക്കു മാത്രമേ ശക്തിയുള്ളൂ! മറ്റൊരു വരം ഞാനാഗ്രഹിക്കുന്നില്ല."

"നചികേതസ്സേ, നിന്റെ മറ്റ് ഏതൊരാഗ്രഹവും ഞാൻ സാധിച്ചുതരാം."

"പ്രഭോ, ഇതല്ലാതെ മറ്റൊരു വരം ഞാനാഗ്രഹിക്കുന്നില്ല. ധനം കൊണ്ട് മനുഷ്യനെ തൃപ്തിപ്പെടുത്തുവാൻ സാധിക്കുകയില്ല. വിഷയങ്ങളെ അനുഭവിക്കുന്നവർക്ക് അതിൽനിന്ന് വിരക്തിയും പ്രയാസമാണ്. സകലദേവന്മാർക്കും ബഹുമാന്യമായ അങ്ങയെ കണ്ടുമുട്ടിയ ഞാൻ ധന്യനാണ്! അങ്ങയുടെ അനുഗ്രഹം കൊണ്ട് എനിക്ക് വേണമെങ്കിൽ ധനവും ജീവിതകാലവും വേണ്ടത്ര നേടാനാകും. എന്നാൽ എനിക്കാവശ്യം ആയുസ്സിനും

ധനത്തിനും ഉപരിയായ ആത്മജ്ഞാനം മാത്രമാണ്. പ്രഭോ! ജരാമരണങ്ങളില്ലാത്തവരും അനുഗ്രഹശക്തിയോടുകൂടിയവരുമായ അങ്ങയെപ്പോലെയുള്ള ദേവന്മാരുടെ മുമ്പിലെത്താൻ സാധിച്ചിട്ട്, പിന്നെ ഏതെങ്കിലും ഒരു മനുഷ്യൻ ഭൂമിയിൽവച്ചു തന്നെ സാധിക്കുന്ന സ്വർണ്ണം, സ്ത്രീ, കുളി, പാട്ട്, വാഹനം, ഭൂമി മുതലായവയെ വരമായി സ്വീകരിക്കുമോ? ഒരിക്കലുമില്ല. മൃത്യുദേവ, മനുഷ്യജീവിതത്തിൽ മഹത്തായ ഫലത്തെ പ്രദാനം ചെയ്യുന്ന പരലോകവിദ്യയെപ്പറ്റി എനിക്കു പറഞ്ഞുതന്നാലും. ആ വിഷയത്തിലുള്ള എന്റെ സംശയങ്ങൾ ഇല്ലാതാക്കിയാലും."

നചികേതസ്സ് തന്റെ നിശ്ചയത്തിൽ ഉറച്ചുനിന്നു. എത്ര തന്നെ ശ്രമിച്ചാലും ആത്മവിദ്യ സമ്പാദിക്കാനുള്ള ലക്ഷ്യത്തിൽ നിന്ന് നചികേതസ്സ് പിന്മാറുകയില്ലെന്നറിഞ്ഞ യമധർമ്മരാജാവ് അവനിൽ സന്തുഷ്ടനായിത്തീർന്നു. പ്രലോഭനങ്ങളേയും പരീക്ഷണങ്ങളേയും അതിജീവിച്ച അവൻ ആത്മവിദ്യയ്ക്ക് അധികാരിയാണെന്ന് തെളിയിച്ചു. യമധർമ്മരാജാവ് നചികേതസ്സിന്റെ സംശയങ്ങൾക്ക് മറുപടി നൽകി. ആത്മവിദ്യ പകർന്നു നൽകി അനുഗ്രഹിച്ചു. ശരീരാദികളിൽനിന്ന് വേർതിരിക്കുന്നതും എന്നാൽ എല്ലാവരുടേയും അന്തര്യാമി ആയിരിക്കുന്നതും ഒരിക്കലും നാശമില്ലാത്തതുമായ ആത്മാവിന്റെ സ്വരൂപവും സത്യത്വവും നചികേതസ്സ് മനസ്സിലാക്കി. ശരീരം നശിക്കുമ്പോഴും ആത്മാവിന് നാശമില്ല. അവിനാശിയായ ആത്മാവ് അവശേഷിക്കുന്നു. എല്ലാവരുടേയും യഥാർത്ഥസ്വരൂപമായിരിക്കുന്നത് ആത്മാവാണ്. ജീവൻമാരുടെ ലക്ഷ്യം ആ ആത്മാവിനെ സാക്ഷാത്കരിക്കുകയുമാണ്. അതിന് ഗുരുക്കന്മാരുടെ ഉപദേശമനുസരിച്ച് പ്രവർത്തിക്കണം. യമധർമ്മരാജന്റെ ഉപദേശപ്രകാരം ഏകാഗ്രമനസ്സോടെ എല്ലാം ശ്രദ്ധയോടെ അഭ്യസിച്ച നചികേതസ്സിന് ആത്മസാക്ഷാത്ക്കാരം നേടാനായി.

**ഓം തത് സത്**

**അവലംബം - കഠോപനിഷത്ത്**

3

# ശ്വേതകേതുവിന്റെ തിരിച്ചറിവ്

ആരുണിയുടെ പുത്രനാണ് ഉദ്ദാലകൻ. ഗുരുകുലവിദ്യാഭ്യാസം നേടിയ ഉദ്ദാലകൻ പാരമ്പര്യമനുസരിച്ച് നിത്യാനുഷ്ഠാനങ്ങളും ജപധ്യാനാദികളും ചെയ്തു. ശാസ്ത്രങ്ങളെല്ലാം യഥാവിധി അഭ്യസിച്ച് ഉദ്ദാലകൻ എങ്ങും സുപ്രസിദ്ധനായി മാറി. വ്രതാനുഷ്ഠാനങ്ങളിലൂടെ ഒരു മഹർഷിയായിത്തീരാനും ഉദ്ദാലകനു സാധിച്ചു.

ഉദ്ദാലകമഹർഷിയുടെ മകനാണ് ശ്വേതകേതു. തന്റെ പിതാവിനെപ്പോലെ മഹാജ്ഞാനിയാകണമെന്നൊന്നും ശ്വേതകേതു ആഗ്രഹിച്ചില്ല. ഗുരുകുലവാസവും ശാസ്ത്രപഠനവും ബഹുകഠിനമാണെന്ന് അവൻ കരുതി. തപസ്സനുഷ്ഠിക്കുന്നതാണെങ്കിൽ അതിനേക്കാൾ ബുദ്ധിമുട്ടു സഹിക്കേണ്ടിവരും. വെറുതെ അവയ്ക്കൊന്നിനും തുനിയേണ്ട. നല്ല ഭക്ഷണം കഴിക്കണം. കൂട്ടുകാരോടൊപ്പം കളിച്ചു രസിച്ചു നടക്കണം. അതിൽപ്പരം പാണ്ഡിത്യംകൊണ്ട് എന്തു നേടാനാണ്?

തന്റെ സമയം മുഴുവനും കൂട്ടുകാരുമായി കളിച്ചു കളയുവാനാണ് ശ്വേതകേതു ഇഷ്ടപ്പെട്ടത്.

അങ്ങനെ ആ ബാലൻ വളർന്നുവന്നു. ഉപനയനത്തിന്

സമയമായി. ഉപനയനം കഴിഞ്ഞ് ബ്രഹ്മചാരിയായി വേണം ഗുരുകുലത്തിൽ വസിക്കുവാൻ. ഉപനീതനാകുവാനും ഗുരുകുലത്തിൽ പോയി വിദ്യാഭ്യാസം നടത്തുവാനും ശ്വേതകേതുവിന് താല്പര്യമില്ലാതായി. അതോടെ ഉദ്ദാലകന്റെ മനസ്സ് വേദനിച്ചു. മകന്റെ നല്ലഭാവിയെ കരുതി ആ പിതാവ് കുടുംബത്തിന്റെ പാരമ്പര്യത്തിനൊത്തവണ്ണം മകന്റെ ഉപനയനം നടത്തി. ഉദ്ദാലകൻ മകനോടു പറഞ്ഞു:

"ശ്വേതകേതു! ധാരാളം പണ്ഡിതന്മാർക്കും ബ്രഹ്മജ്ഞാനികൾക്കും ജന്മം നൽകിയ ബ്രാഹ്മണ കുടുംബമാണ് നമ്മുടേത്. ബ്രഹ്മജ്ഞാനമുള്ളവനാണ് യഥാർത്ഥ ബ്രാഹ്മണൻ. ഞാനും എന്റെ അച്ഛനും മുത്തച്ഛനുമെല്ലാം ബ്രാഹ്മണരാണ്. പാരമ്പര്യങ്ങളെ അനുഷ്ഠിച്ചുപോന്നവരാണ്. മകനേ, നീയും ആ പാരമ്പര്യത്തെ നിലനിർത്തണം. നീ വംശത്തിന് കളങ്കമാകാൻ പാടില്ല. നീ ബ്രഹ്മചാരിയായി ഗുരുകുലത്തിൽ വസിക്കുക. നമ്മുടെ ഉത്തമവംശത്തിലുള്ള നീ ബ്രാഹ്മണനാകാതെ പോകുന്നത് ശരിയല്ല. അപമാനവുമാണ്."

അച്ഛന്റെ ആഗ്രഹമനുസരിച്ച് ശ്വേതകേതു ഗുരുകുലത്തിലെത്തി. ഉത്തമനായ ഒരു ഗുരുവിന്റെ കീഴിൽ പഠനമാരംഭിച്ചു. വേദപണ്ഡിതനായിത്തീരുക അത്ര എളുപ്പമുള്ള കാര്യമല്ല. വളരെക്കാലം കഠിനമായി അധ്വാനിച്ചു പഠിക്കണം. ഗുരുവിന്റെ കീഴിൽ വളരെക്കാലം കഴിച്ചുകൂട്ടി വേദപണ്ഡിതനായിത്തീർന്ന ശ്വേതകേതു വളരെ വർഷങ്ങൾക്കുശേഷം സ്വഗൃഹത്തിൽ മടങ്ങിയെത്തി. താൻ ഒരു മഹാപണ്ഡിതനായിത്തീർന്നിരിക്കുന്നു എന്ന ഭാവം ശ്വേതകേതുവിനുണ്ടായിരുന്നു. മറ്റുള്ളവരോട് സംസാരിക്കുമ്പോഴും ഇരിപ്പിലും നടപ്പിലുമെല്ലാം ആ ഗർവ്വ് നിറഞ്ഞുനിന്നു.

ശ്വേതകേതുവിന്റെ ഭാവങ്ങൾ കണ്ടമാത്രയിൽ ഉദ്ദാലകനു ഒരു സംഗതി ബോധ്യമായി. 'തന്റെ പുത്രൻ വേദശാസ്ത്രാദികളെ വേണ്ടപോലെ പഠിച്ചിട്ടില്ല.'

വേദം എന്നത് ശുദ്ധമായ അറിവാണ്. അറിവു നേടിയ

വന് അഹങ്കാരമുണ്ടാകുകയില്ല. വിദ്യകൊണ്ട് നേടുന്നത് വിനയമാണ്. 'വിദ്യാ ദദാതി വിനയം' എന്നാണ് ശാസ്ത്രം പഠിപ്പിക്കുന്നത്. ശ്വേതകേതുവിനാണെങ്കിൽ ഇപ്പോൾ അല്പംപോലും വിനയം കാണുന്നില്ല. പണ്ഡിതനാണെന്ന ഗർവ്വാണ് പ്രകടിപ്പിച്ചുകൊണ്ടിരിക്കുന്നത്. ബ്രഹ്മജ്ഞാനവും അഹങ്കാരവും ഒന്നിച്ചിരിക്കുകയില്ല. പ്രകാശസ്വരൂപമാണ് ജ്ഞാനം. അത് ഇരുട്ടാകുന്ന അഹങ്കാരത്തെ നശിപ്പിക്കുന്നതാണ്. അല്പജ്ഞാനികൾ താൻ എല്ലാമറിഞ്ഞെന്ന് അഹങ്കരിച്ച് നാടുചുറ്റി നടക്കും. അവർ സഭകളിൽ വാദപ്രതിവാദങ്ങളും കുതർക്കങ്ങളും നടത്തും. എന്നാൽ എല്ലാമറിയുന്ന ജ്ഞാനി സദാ വിനയാന്വിതനായിരിക്കും.

ശ്വേതകേതുവിന്റെ അഹങ്കാരം നശിപ്പിക്കണമെന്നും അവന് യഥാർത്ഥജ്ഞാനം ഉണ്ടാകണമെന്നും ഉദ്ദാലകൻ വിചാരിച്ചു. ആ ചിന്തയിൽ അദ്ദേഹം സ്വപുത്രനെ അരികിലേയ്ക്കു വിളിച്ചു വരുത്തി.

"ശ്വേതകേതു....."

"എന്താണ് അച്ഛാ?"

"മകനേ, വളരെ വർഷങ്ങൾകൂടി നിന്നെ ഞാൻ കാണുകയാണ്. നിന്നെ കണ്ടിട്ട് ഒരു മഹാപണ്ഡിതന്റെ ഭാവമുണ്ട്. നീ വേദവും ശാസ്ത്രങ്ങളുമെല്ലാം ശരിയായിട്ട് അറിഞ്ഞുവോ?"

"തീർച്ചയായും. ഇക്കാലമത്രയും ഞാൻ കഷ്ടപ്പെട്ട് പഠിക്കുകയായിരുന്നില്ലേ?"

"എങ്കിൽ ഒന്നു ചോദിക്കട്ടെ. മകനേ, എന്തുകണ്ടാൽ പിന്നെ യാതൊന്നും കാണേണ്ടതില്ലയോ, എന്തുകേട്ടാൽ പിന്നെ യാതൊന്നും കേൾക്കേണ്ടതില്ലയോ, എന്തറിഞ്ഞാൽ പിന്നെ യാതൊന്നുമറിയേണ്ടതില്ലയോ ആ അറിവ് എന്താണെന്ന് നിനക്കറിയാമോ?"



ഈ ചോദ്യം കേട്ട് ശ്വേതകേതു അമ്പരന്നു. വല്ലാതെ പതറിപ്പോയി. എത്ര ആലോചിച്ചിട്ടും ഒന്നും വ്യക്തമല്ല. ഇങ്ങനെയും ഒരറിവുണ്ടോ? ശ്വേതകേതു താൻ അതുവരെ പഠിച്ചതെല്ലാം ഓർത്തുനോക്കി. പിതാവിന്റെ ചോദ്യത്തിനുത്തരം അവന് അറിയില്ലായിരുന്നു.

മകന്റെ അന്ധാളിപ്പുകണ്ട് ഉദ്ദാലകൻ ചോദ്യം കുറെക്കൂടി ലളിതമാക്കി വിശദീകരിച്ചു.

“മകനേ, ലോകത്തിൽ അനേകം പദാർത്ഥങ്ങളുണ്ട്. അതുകൊണ്ട് ഓരോ പദാർത്ഥങ്ങളേയും വേറെ വേറെയെടുത്ത് ശരിയാംവണ്ണം അറിയുവാൻ നമുക്കാകുകയില്ല. അവ എണ്ണത്തിൽ അത്രയധികമുണ്ട്. നമ്മുടെ ആയുസ്സാണെങ്കിൽ വളരെക്കുറച്ചു മാത്രവും. എന്നാൽ പദാർത്ഥങ്ങളുടെ ഗുണചിന്തനത്തിലൂടെ അവയുടെ അടിസ്ഥാനതത്ത്വം മനസ്സിലാക്കുവാൻ സാധിക്കും. നീ പലതരത്തിലുള്ള സ്വർണ്ണാഭരണങ്ങൾ കണ്ടിട്ടില്ലേ?

വള, മാല, മോതിരം, കമ്മൽ എന്നിങ്ങനെ ബഹുവിധം ആഭരണങ്ങൾ സ്വർണ്ണം കൊണ്ടുണ്ടാക്കിയവയുണ്ട്. എന്നാൽ ഇവയെല്ലാം ഉരുക്കിയാൽ സ്വർണ്ണം മാത്രമാണ്. വളയും മാലയും ആകുന്നതിനുമുമ്പും അവ സ്വർണ്ണമായിരുന്നു. വള, കമ്മൽ, മോതിരം, മാല എന്നിവയൊക്കെ വെറും നാമരൂപങ്ങൾ മാത്രം. സത്യത്തിൽ അവ എപ്പോഴും സ്വർണ്ണമാണ്. സ്വർണ്ണപ്പണിക്കാരൻ സ്വർണ്ണംകൊണ്ട് വിവിധരൂപങ്ങൾ ഉണ്ടാക്കുന്നു. ആ രൂപത്തിന് ആകൃതിയ്ക്കനുസരിച്ച് പല പേരുകൾ പറയുന്നു. അത്രമാത്രം. ഇവിടെ സ്വർണ്ണപ്പണിക്കാരൻ ഒരു നിമിത്ത കാരണം. അയാൾ സത്യത്തിൽ മാലയോ വളയോ ഒന്നുമല്ല. മകനേ, ഇനി ആലോചിച്ചു നോക്കിയിട്ട് എന്റെ ചോദ്യത്തിന് ഉത്തരം പറയൂ....”

“അച്ഛാ, എന്റെ ഗുരു ഇതൊന്നും പറഞ്ഞുതന്നിട്ടില്ല. അച്ഛൻ അതെന്താണെന്ന് എനിക്ക് പറഞ്ഞു തന്നാലും.” ശ്വേതകേതു അച്ഛനോട് അപേക്ഷിച്ചു. ഇപ്പോൾ അവന്റെ ഗർവ്വെല്ലാം നശിച്ചുകഴിഞ്ഞിരുന്നു. അതുകൊണ്ട് ഉദ്ദാലക മഹർഷി പുത്രനോട് യഥാർത്ഥ അറിവിനെക്കുറിച്ച് വിശദീകരിച്ചു.

“ശ്വേതകേതോ, നീ ചുറ്റും കാണുന്ന ഈ പ്രപഞ്ചമില്ലേ? അത് മുമ്പ് ഉണ്ടായിരുന്നില്ല. ഇവയെല്ലാം ഉണ്ടാകുന്നതിനുമുമ്പ് ആദിയിൽ ഒരു ചൈതന്യം മാത്രമേ ഉണ്ടായിരുന്നുള്ളൂ. ആ സത്വസ്തുവല്ലാതെ മറ്റൊന്നുമുണ്ടായിരുന്നില്ല.

ആ സത്ത് പലതാകട്ടെ എന്നാഗ്രഹിച്ചു.

ആദ്യം പഞ്ചതന്മാത്രകളുണ്ടായി.

പഞ്ചഭൂതങ്ങളുടെ സൂക്ഷ്മരൂപങ്ങളാണ് പഞ്ചതന്മാത്രകൾ. ആകാശം, വായു, അഗ്നി, ജലം, ഭൂമി ഇവയാണ് പഞ്ചഭൂതങ്ങൾ.

പിന്നീട് ജീവാത്മാവ് സ്ഥാവരജംഗമവസ്തുക്കളിൽ സ്വയം പ്രകടിതമായി. ആദിയിൽ ഇവിടെ ഉണ്ടായിരുന്ന ആ സത്തു തന്നെയാണ് ജീവജാലങ്ങളിൽ ചൈതന്യസ്വരൂപനായ ജീവാത്മാവായി നിലനിൽക്കുന്നത്. അതുകൊണ്ട് ആ "സത്തിനെ" അറിഞ്ഞാൽ എല്ലാത്തിനേയും അറിയാം.

മകനേ, ഞാൻ നിന്നോടു ചോദിച്ചില്ലേ, ഏതൊന്നിനെ അറിഞ്ഞാലാണോ പിന്നെ യാതൊന്നും അറിയേണ്ടതില്ലെന്ന്. ഉത്തരമിതാണ്. സകല ജീവജാലങ്ങളിലും നിറഞ്ഞു നില്ക്കുന്ന ആ "സത്തിന്റെ" അറിവിലൂടെ എല്ലാം അറിയാനാകും. പിന്നെ മറ്റൊന്നും അറിയാനില്ല!"

അത്രയും കേട്ടുകഴിഞ്ഞപ്പോൾ ശ്വേതകേതുവിന് അനേകം സംശയങ്ങളുണ്ടായി.

"ആദിയിൽ ഒന്നായിരുന്നത് എങ്ങനെയാണ് പലതാകുന്നത്? സൂക്ഷ്മത്തിൽനിന്ന് എങ്ങനെ സ്ഥൂലമുണ്ടാകും? ഒന്നും വ്യക്തമായി മനസ്സിലാകുന്നില്ലല്ലോ."

ശ്വേതകേതുവിന്റെ അവസ്ഥ മനസ്സിലാക്കി ഉദ്ദാലക മഹർഷി പറഞ്ഞു:

"ശരി, നീ ഇപ്പോൾ പോകുക. പതിനഞ്ചു ദിവസങ്ങൾ ഇനി ആഹാരമൊന്നും കഴിയ്ക്കരുത്. ആവശ്യമെങ്കിൽ വെള്ളം മാത്രം ഇടയ്ക്കിടയ്ക്ക് കുടിക്കാം. വിരോധമില്ല. പതിനാറാമത്തെ ദിവസം ഇനി നമുക്കു തമ്മിൽ കാണാം."

അച്ഛന്റെ ഈ ആവശ്യം ശ്വേതകേതു അനുസരിച്ചു. അവൻ പതിനഞ്ചു ദിവസം പട്ടിണി കിടന്നു.

അച്ഛന്റെ നിർദ്ദേശപ്രകാരം ശ്വേതകേതു പതിനഞ്ചു ദിവസം ആഹാരമൊന്നും കഴിക്കാതെ ജലപാനം മാത്രം ചെയ്ത് ജീവിച്ചു. പതിനാറാംദിവസം അവൻ അച്ഛന്റെ മുമ്പിലെത്തി. അപ്പോൾ ഉദ്ദാലകൻ ശ്വേതകേതുവിനോട് ചോദിച്ചു:

"മകനേ, നീ വേദങ്ങൾ പഠിച്ചിട്ടുണ്ടല്ലോ." "ഉവ്വ്." "എങ്കിൽ വേദം ചൊല്ലൂ. കേൾക്കട്ടെ."

വേദങ്ങളെല്ലാം പഠിച്ചവനാണ് ശ്വേതകേതു. പക്ഷേ ഇപ്പോൾ യാതൊന്നും ഓർമ്മ വരുന്നില്ല.

"അച്ഛാ, വേദങ്ങളൊന്നും എനിക്ക് ഓർമ്മ വരുന്നില്ല."

"ശരി, എങ്കിൽ നീ പോയി കുറച്ചുദിവസം ആഹാരമെല്ലാം കഴിച്ച് ക്ഷീണമകറ്റൂ. ആരോഗ്യമൊക്കെ തിരികെ വരട്ടെ."

ശ്വേതകേതു അങ്ങനെ ചെയ്തു. നന്നായി ആഹാരം കഴിച്ചു. വിശ്രമിച്ചു. ദിവസങ്ങൾ കഴിഞ്ഞു. ശ്വേതകേതുവിന്റെ ക്ഷീണമെല്ലാം മാറി. ആരോഗ്യം പുഷ്ടിപ്പെട്ടു. വേദം നന്നായി ഓർമ്മിച്ചു. പിതാവിന്റെ നിർദ്ദേശപ്രകാരം വേദഭാഗങ്ങളൊക്കെ ചൊല്ലിക്കേൾപ്പിച്ചു.

"ശ്വേതകേതു, നിനക്കിപ്പോൾ ഈ അറിവ് എവിടെ നിന്നാണ് തിരിച്ചുകിട്ടിയത്? ആരോഗ്യം ക്ഷയിച്ചിരുന്ന അവസ്ഥ യിൽ ഈ അറിവ് എന്തുകൊണ്ട് നിനക്ക് ഓർമ്മ വന്നില്ല?"

പിതാവിന്റെ ചോദ്യം ശ്വേതകേതുവിനെ ചിന്താമഗ്ന നാക്കി.

ഉദ്ദാലകൻ വിശദീകരിച്ചുകൊടുത്തു.

"ഭൗതികശരീരം അന്നത്തിൽ നിന്നാണ് ഉണ്ടാകുന്നത്. അന്നം സ്ഥൂലമാണ്. അന്നം ജലത്തിൽനിന്നും, ജലം തേജ സ്സിൽ നിന്നും ഉണ്ടാകുന്നു. അതായത് അന്നത്തിന്റെ സൂക്ഷ്മ ഭാവം ജലവും ജലത്തിന്റെ സൂക്ഷ്മഭാവം തേജസ്സുമാണ്. ഈ തേജസ്സ് ഉണ്ടാകുന്നതാകട്ടെ സത്തിൽ നിന്നാണ്. സത്തിന് ഉല്പ ത്തിയില്ല. നാശവുമില്ല. സകല അറിവിന്റേയും മൂലകാരണം സത്താണ്.

മനസ്സും ഭൗതികമാണ്. ശരീര സംബന്ധത്താൽ മനസ്സ് ആഹാരത്തിൽ നിന്നാണ് പുഷ്ടി നേടുന്നത്. ശരീരത്തിനും മനസ്സിനും ആവശ്യമായ ഊർജ്ജം ആഹാരത്തിൽ നിന്നാണ് ലഭിക്കുന്നത്. മനസ്സിന് ശരീരത്തെ ആശ്രയിക്കാതെ സ്വതന്ത്രമായി പുഷ്ടിപ്പെടുവാൻ സാധ്യമല്ല. മനസ്സിന് സ്വതന്ത്രസത്ത ഇല്ല. ആഹാരത്തിന്റെ സൂക്ഷ്മാംശം പരിണമിച്ചിട്ടുണ്ടാകുന്ന മനസ്സിന് ആഹാരസംബന്ധമായി ക്ഷീണവും പുഷ്ടിയും വരാം.

അതുകൊണ്ട് ആഹാരമില്ലാതെ ശരീരം ക്ഷീണിക്കുമ്പോൾ മനസ്സും ക്ഷീണിക്കും. മനസ്സു തളർന്നവന്റെ ബുദ്ധി ശരിയായി പ്രവർത്തിക്കുകയില്ല. അപ്പോൾ അവനിലെ അറിവ് സൂക്ഷ്മത്തിലേയ്ക്ക് മാറിക്കിടപ്പുണ്ട്. യഥാർത്ഥത്തിൽ നശിക്കുന്നില്ലെങ്കിലും സ്ഥൂലമായി പ്രകടമാകുകയില്ല.

മനസ്സിനും ശരീരത്തിനും ആരോഗ്യമുള്ളപ്പോഴാണ് ബുദ്ധിയും സ്മൃതിയുമൊക്കെ വേണ്ടതുപോലെ പ്രവർത്തിക്കുന്നത്. എല്ലാ അറിവിന്റേയും മൂലകാരണം സത്ത് തന്നെയാണ്. ആ സത്ത് തന്നെയാണ് ആത്മരൂപേണ എല്ലാത്തിലും വ്യാപിച്ചിരിക്കുന്നത്. അത് അഖണ്ഡമാണ്. ആനന്ദസ്വരൂപവുമാണ്. യഥാർത്ഥത്തിൽ ഈ സത്താണ് മനുഷ്യന്റെ സ്വന്തം സ്വരൂപം.

തന്റെ സ്വന്തം സ്വരൂപത്തെ അറിയുന്നവന് ആനന്ദാനുഭൂതിയുണ്ടാകും. ആ ആനന്ദാനുഭൂതിയിൽ ലയിച്ച് ആത്മാവാകുന്ന സത്തുമായി ഏകീഭവിക്കുന്നതാണ് യഥാർത്ഥ സുഖം. എല്ലാത്തിലും നിറഞ്ഞിരിക്കുന്ന ആ ആത്മസത്ത ശ്വേതകേതോ നിന്നിലുമുണ്ട്.

അല്ലയോ ശ്വേതകേതോ, ആ സത്ത് നീ തന്നെയാകുന്നു. ആനന്ദസ്വരൂപമായ ആ ആത്മാവ് നീ തന്നെയാകുന്നു."

**"തത്ത്വമസി ശ്വേതകേതോ"**

*(തത് - അത്, ത്വം - നീ, അസി - ആകുന്നു.)*

ജീവാത്മാവിനേയും പരമാത്മാവിനേയും കുറിച്ച് അനേക തത്ത്വങ്ങൾ ശ്വേതകേതുവിന് പിതാവ് വിശദീകരിച്ചുകൊടുത്തു.

എന്നിട്ട് അവനോട് ഒരു പേരാൽവിത്ത് കൊണ്ടുവരാൻ ആവശ്യപ്പെട്ടു.



ശ്വേതകേതു ഒരു പേരാൽവിത്ത് കൊണ്ടുവന്ന് കാണിച്ചു.

"ശരി, അത് പൊളിച്ചുനോക്കൂ. അതിൽ നീ കാണുന്നത് എന്താണ്?"

ശ്വേതകേതു പേരാൽവിത്ത് പൊളിച്ചുനോക്കി.

"അണുക്കളെപ്പോലെ ചെറിയ ചെറിയ വിത്തുകൾ കാണുന്നു."

"ശരി, അതിലൊന്നെടുത്ത് പൊളിച്ചു നോക്കൂ....!"

അതും പൊളിച്ചുനോക്കി.

"ഇപ്പോൾ എന്തു കാണുന്നു?"

"ഇതിൽ ഒന്നും കാണുന്നില്ല."

"നീ ഈ വിത്തിനുള്ളിൽ ഒന്നും കാണുന്നില്ലെങ്കിലും അതിൽ പേരാലിന്റെ ബീജമായി ചെറിയൊരംശമുണ്ട്. ആ ചെറിയ ബീജമാണ് വലിയ വൃക്ഷമായി വളരുന്നത്. ഇതുപോലെയാണ് സൂക്ഷ്മത്തിൽനിന്ന് സ്ഥൂലമുണ്ടാകുന്നത്. സൂക്ഷ്മമായ ആത്മാവ് നാനാ രൂപങ്ങളോടുകൂടിയ സ്ഥൂലപ്രപഞ്ചമായി ഈ വിധം മാറുന്നു."

ശ്വേതകേതുവിന് ഒരു സംശയമുണ്ടായി.

"സത്തായ ആത്മാവാണ് പ്രപഞ്ചത്തിലെ എല്ലാത്തിനും കാരണമെങ്കിൽ അതിനെ പ്രത്യക്ഷമായി കാണാൻ സാധിക്കാത്തത് എന്തുകൊണ്ടാണ്?"

ഉദ്ദാലകൻ പറഞ്ഞു: "മകനേ, നീ ഇപ്പോൾ ഒരു പാത്രത്തിൽ കുറച്ചു വെള്ളമെടുത്തിട്ട് അതിൽ കുറെ ഉപ്പ് ഇടണം. എന്നിട്ട് അത് എടുത്തുകൊണ്ട് വരണം."

ശ്വേതകേതു അപ്രകാരം ചെയ്തു.

പിറ്റേദിവസം ഉപ്പിട്ട ജലവുമായി ശ്വേതകേതു അച്ഛന്റെ അടുത്തെത്തി.

"മകനേ, നീ ഇന്നലെ ഈ വെള്ളത്തിലിട്ട ഉപ്പ് എവിടെപ്പോയി?"

"അത് കാണുന്നില്ല!"

"ഇനി ഈ വെള്ളത്തിൽ അല്പമെടുത്ത് രുചിച്ചു നോക്കൂ."

ശ്വേതകേതു അല്പം ജലമെടുത്ത് രുചിച്ചു നോക്കി!

"അച്ഛാ, ഇത് ഉപ്പുരസമുള്ളതാണ്."

"ശരി, എങ്കിൽ ഈ വെള്ളത്തിന്റെ വിവിധ ഭാഗങ്ങളിൽ രസം നോക്കുക."

ശ്വേതകേതു അപ്രകാരം ചെയ്തു. എല്ലാ ഭാഗങ്ങളിലും ഉപ്പുരസം നിറഞ്ഞിരിക്കുന്നു.

"നീ ഇന്നലെ വെള്ളത്തിലിട്ട ഉപ്പ് ഇപ്പോഴും അവിടെ ത്തന്നെയുണ്ട്. പക്ഷേ വെള്ളത്തിലെ ഉപ്പിനെ നിനക്ക് കാണാൻ കഴിയുന്നില്ല എന്നുമാത്രം. എങ്കിലും രുചിച്ചുനോക്കിയിട്ട് രസം കൊണ്ട് ഉപ്പിനെ അറിയാമല്ലോ. അതുപോലെ ഓരോ ശരീര ത്തിലുമുള്ള ആത്മാവിനെ നമുക്ക് കാണാൻ കഴിയുന്നില്ലെ ങ്കിലും മറ്റു വിധത്തിൽ അതിനെ അനുഭവിച്ചറിയാൻ കഴിയും."

ശ്വേതകേതുവിന് ഒരു സംശയം കൂടി ബാക്കി നിന്നു.

"അച്ഛാ! വെള്ളത്തിലെ ഉപ്പിനെ സ്വാദു കൊണ്ടറിയുന്ന തുപോലെ ആത്മാവിനെ എന്തുകൊണ്ടാണറിയുക."

"കള്ളന്മാർ ഒരുവനെ പിടികൂടി കണ്ണുകെട്ടി കാട്ടിൽ കൊണ്ടുവിട്ടിട്ട് കടന്നു കളഞ്ഞെന്നിരിക്കട്ടെ. അവന്റെ അവസ്ഥ ഒന്നാലോചിക്കൂ. വഴിയറിയാതെയും സഹായിക്കാൻ ആരുമി ല്ലാതെയും കാട്ടുപാതയിൽ അവന് എത്രയധികം വിഷമിച്ചു വലയേണ്ടിവരും. ആ വഴി വരുന്ന ദയാലുവായ ഒരാൾ അവന്റെ കെട്ടഴിച്ച്, ആശ്വസിപ്പിച്ച് സ്വന്തം നാട്ടിലേയ്ക്കുള്ള വഴി കാണി ച്ചുകൊടുക്കുന്നതുപോലെ ശ്രേഷ്ഠനായ ഒരു ഗുരുവിന്റെ സഹാ യത്താൽ ആത്മാവിനെ അറിയാനാകും.

കാരുണ്യവാനും ആത്മജ്ഞാനിയുമായ ഒരു ഗുരുവിന്റെ ഉപദേശാനുസാരം സൂക്ഷ്മമായ ആത്മഭാവത്തെ അനുഭവിക്കാൻ കഴിയും.

സ്വസ്വരൂപത്തെ അറിഞ്ഞാനന്ദിക്കുന്നവന് പിന്നെ യാതൊരുവിധ ദുഃഖങ്ങളും ഉണ്ടാകുന്നില്ല."

ശ്വേതകേതുവിന്റെ സംശയങ്ങളെല്ലാം ഉദ്ദാലകൻ ഉപദേ ശിച്ച് ഇല്ലാതാക്കി.

എല്ലാത്തിലും നിറഞ്ഞിരിക്കുന്ന ആ സത്ത് തന്റെ ആത്മാവു തന്നെയാണെന്ന് അറിഞ്ഞ് ശ്വേതകേതു സംതൃപ്തനായി.

സുപ്രസിദ്ധങ്ങളായ നാല് വേദാന്ത മഹാവാക്യങ്ങളിൽ വെച്ച് പ്രധാനപ്പെട്ട ഒന്നാണ് 'തത്ത്വമസി' എന്ന വാക്യം. ഉദ്ദാലകന്റേയും ശ്വേതകേതുവിന്റേയും ഈ കഥാഭാഗത്താണ് 'തത്ത്വമസി' മഹാവാക്യത്തെ ആദ്യമായി ഉപദേശിക്കപ്പെടുന്നത്.

തത്, ത്വം, അസി എന്നീ മൂന്നു പദങ്ങളാണ് തത്ത്വമസി എന്ന വാക്യത്തിലുള്ളത്. പരമാർത്ഥത്തിൽ എല്ലാത്തിലും നിറഞ്ഞിരിക്കുന്ന ഏക സത്ത ബ്രഹ്മം മാത്രമാണ്. എല്ലാ ജീവന്മാർക്കും അധിഷ്ഠാനമായിരിക്കുന്ന സത്ത ആത്മാവിന്റേതാണ്. പക്ഷേ ശരീരസംബന്ധം കൊണ്ട് ജീവൻ തന്റെ യഥാർത്ഥ സത്തയെ അറിയുന്നില്ല. ഗുരൂപദേശവും ശാസ്ത്രവിചാരവും കൊണ്ട് ശിഷ്യന് യാഥാർത്ഥ്യം ബോധ്യമാകും. എങ്കിലും പൂർണ്ണമായ ജ്ഞാനം ഉണ്ടാകണമെന്നില്ല. അങ്ങനെ നിരാശപ്പെട്ടിരിക്കുന്ന അവസരത്തിലാണ് ഗുരുക്കന്മാർ 'തത്ത്വമസി' ഉപദേശം ശിഷ്യർക്കു നൽകുന്നത്. 'ത്വം' പദം കൊണ്ട് ജീവനേയും 'തത്' പദംകൊണ്ട് എല്ലാത്തിനും അധിഷ്ഠാനമായിരിക്കുന്ന ആത്മാവിനേയും കാണിക്കുന്നു. 'അസി' പദംകൊണ്ട് ഇവ രണ്ടിന്റേയും ഐക്യത്തെ പ്രകാശിപ്പിക്കുകയും ചെയ്യുന്നു.

**ഓം തത് സത്**

**അവലംബം - ഛാന്ദോഗ്യോപനിഷത്ത്**

**4**

# സത്യകാമന്റെ സത്യനിഷ്ഠ

രാജവീഥികളിലെ തിരക്കുകളിൽ നിന്നകലെയായിട്ട് ഗ്രാമീണർ താമസിക്കുന്ന ഒരു ഗ്രാമം. പലതരത്തിലുള്ള ജനങ്ങൾ അവിടെ വസിക്കുന്നുണ്ട്. ഗ്രാമവീഥിയ്ക്ക് ഇരുപുറങ്ങളിലുമായിട്ടാണ് ധനികരുടെ വാസഗൃഹങ്ങൾ. ദരിദ്രരുടെ വാസസ്ഥ



ലങ്ങൾ പുഴയോരത്ത് വലിയ മൺപുറ്റുകൾ പോലെ അങ്ങിങ്ങ് നിലനിന്നിരുന്നു. അവയിലൊന്നിലാണ് സത്യകാമൻ ജനിച്ചു വളർന്നത്.

ഒരു ദിവസം സത്യകാമൻ തന്റെ അമ്മയായ ജബാല യോട് പറഞ്ഞു:

"അമ്മേ, എനിക്ക് പഠിക്കണം. പകൽസമയത്ത് നദിയിൽ കുളിക്കാനെത്തുന്ന ധാരാളംപേരെ ഞാൻ പരിചയപ്പെടാറുണ്ട്. അറിവുള്ള പലരിൽനിന്നുമായി ഞാനൊരു സത്യം കേട്ടറിഞ്ഞു. വിദ്യയാണ് വലിയ സമ്പത്ത്. എനിക്ക് പഠിക്കണം. അതിന് ഇവിടെ നിന്നാൽ സാധ്യമല്ല. അതുകൊണ്ട് ഏതെങ്കിലും ഗുരു കുലത്തിൽ ചെന്ന് ബ്രഹ്മചാരിയായി വസിക്കണം."

അതുകേട്ട് ജാബാല സന്തോഷിച്ചു.

"മകനേ, നീ പഠിച്ചു വലിയവനാകണം എന്നാണ് എന്റെയും മോഹം. പക്ഷേ ഞാൻ ദരിദ്രയാണ്. നിനക്ക് വേണ്ട തെല്ലാം തരുവാൻ ഈ അമ്മയ്ക്കു പ്രാപ്തിയില്ല."

"അമ്മ വിഷമിക്കരുത്. ഋഷീശ്വരന്മാർ വസിക്കുന്ന അനേക ഗുരുകുലങ്ങളെക്കുറിച്ച് എനിക്ക് കേട്ടറിവ് ലഭിച്ചിട്ടുണ്ട്. അവിടെ ചെന്നാൽ ഗുരുവിനോട് എന്റെ ഗോത്രം പറയണം. ഞാനേതു ഗോത്രത്തിലാണ് ജനിച്ചതെന്ന് അമ്മ പറഞ്ഞുതന്നാലും. എനി ക്കതു മാത്രം മതി."

മകന്റെ പെട്ടെന്നുള്ള ആ ചോദ്യം ജബാലയുടെ മനസ്സിനെ വല്ലാതെ ഉലച്ചുകളഞ്ഞു. തന്റെ പൂർവ്വകാലാനുഭവങ്ങളിൽ പല തും ഓർമ്മകളിലോടിയെത്തി. എല്ലാം വിസ്മൃതിയിലാക്കി സ്വ പുത്രനുവേണ്ടി മാത്രം ജീവിക്കുകയായിരുന്നു, അവർ.

സത്യകാമന് അമ്മയല്ലാതെ ആരുമില്ല. ജബാലയ്ക്കും തന്റെ പുത്രനല്ലാതെ മറ്റൊരു ബന്ധുവിനെ പ്രത്യേകം എടുത്തു പറയാനില്ല. അമ്മയും മകനും ദാരിദ്ര്യം നിറഞ്ഞ ചെറിയ കുടി ലിൽ ഉള്ളതുകൊണ്ട് തൃപ്തരായി കഴിഞ്ഞുപോരുകയായി രുന്നു.

ജബാല നഗരവീഥിയിലെ പല വീടുകളിലും വേലയ്ക്കു പോയിരുന്നു. അങ്ങനെ കിട്ടുന്ന തുച്ഛമായ വരുമാനംകൊണ്ട് ആ അമ്മയും മകനും ജീവിച്ചു. ഈശ്വരഭക്തരായിരുന്ന അവർക്ക് ആരോടും ഒന്നിനും പരാതിയില്ല. പരിഭവമില്ല.

സ്വപുത്രന്റെ നന്മയ്ക്കുവേണ്ടി മനസ്സുരുകി പ്രാർത്ഥിച്ചിരുന്ന ജബാല, അവന്റെ ചോദ്യത്തിനു മുമ്പിൽ പതറിപ്പോയി. ആ സാധ്വി ദുഃഖംകൊണ്ട് കണ്ണുനീരൊഴുക്കി. എന്നിട്ട് വിഷമത്തോടെ പറഞ്ഞു:

"മകനേ, ക്ഷമിക്കുക. നീ ഏതു ഗോത്രക്കാരനാണെന്ന് എനിക്കറിഞ്ഞുകൂടാ. ബാല്യകാലംമുതൽ ഞാനൊരു ദരിദ്രയാണ്. പലപല വീടുകളിൽ പലരെയും പരിചരിച്ചാണ് ജീവിതവൃത്തി കഴിച്ചിരുന്നത്. അക്കാലത്ത് എന്റെ യൗവനത്തിൽ എനിക്കു നിന്നെ ലഭിച്ചു.



അതുകൊണ്ട് നീ ഏതു ഗോത്രക്കാരനാണെന്ന് എനിക്ക് അറിയില്ല. എന്റെ പേര് ജബാല എന്നാണ്. നിനക്ക് ഞാൻ നൽകിയിരിക്കുന്ന പേര് സത്യകാമൻ എന്നാണ്.

ജബാലയുടെ പുത്രനായ സത്യകാമനാണ് നീയെന്ന് ആശ്രമത്തിൽചെന്ന് ആചാര്യനോട് പറയുക."

അമ്മ പറഞ്ഞതെല്ലാം ശ്രദ്ധയോടെ കേട്ട സത്യകാമൻ ഗുരുകുലത്തിലേയ്ക്കു പുറപ്പെടാനൊരുങ്ങി. അമ്മയുടെ ഉപദേശങ്ങളും അനുഗ്രഹവും വാങ്ങി. മാതൃപാദങ്ങളിൽ സാഷ്ടാംഗം നമസ്ക്കരിച്ചിട്ട് ദൃഢവിശ്വാസത്തോടും ഭക്തിയോടും കൂടി കുടിലിൽ നിന്നിറങ്ങി അവൻ മെല്ലെ നടന്നു.

സത്യകാമൻ ഗൗതമമഹർഷിയുടെ ആശ്രമത്തിലെത്തി. ഗൗതമമഹർഷിയുടെ പിതാവായ ഹരിദ്രുമൻ തെരഞ്ഞെടുത്തതായിരുന്നു പ്രശാന്തസുന്ദരമായ ആ സ്ഥലം. ജനങ്ങൾ തിങ്ങിപ്പാർക്കുന്ന നഗരത്തിൽ നിന്ന് വളരെയകലെയാണിത്.

ആശ്രമത്തിനരികിലെത്തിയപ്പോൾ കൂട്ടംകൂട്ടമായി അഴകേറിയ പശുക്കൾ ആശ്രമത്തിലേക്കു പോകുന്നത് സത്യകാമൻ കണ്ടു. പ്രകൃതിരമണീയമായ ചുറ്റുപാടുകൾ. മനോഹരമായ നദി. പൂത്തുലഞ്ഞു നില്ക്കുന്ന വൃക്ഷലതാദികൾ. പച്ചപ്പുൽമേടുകൾ, ഭീതിയില്ലാതെ നടക്കുന്ന മാൻകിടാവുകൾ, മുയലുകൾ, പീലിവിടർത്തി നിന്നാടുന്ന വർണ്ണമയിലുകൾ, കിളികളുടെ സംഗീതം, ചെറിയ ചെറിയ പർണ്ണശാലകൾ, തപസ്സിനും സ്വാധ്യായത്തിനും പറ്റിയ ശാന്തമായ അന്തരീക്ഷം. ഒരുകൂട്ടം ബ്രഹ്മചാരികൾ ഒരിടത്തിരുന്ന് വേദമന്ത്രങ്ങൾ സ്വരിച്ചു ചൊല്ലുന്നു. മറ്റുചിലർ ചെടികൾക്ക് വെള്ളം നനയ്ക്കുകയാണ്. ചിലർ ഹോമത്തിനായി ചമത ശേഖരിക്കുന്നത് സത്യകാമൻ കണ്ടു. ആത്മജ്ഞാനത്തിനായി ഗുരുവിനെ സമീപിക്കുന്നവൻ കയ്യിൽ ചമതയോടുകൂടിവേണം ഗുരുവിന്റെ അരികിലെത്തുവാൻ. സത്യകാമൻ ചമത ശേഖരിച്ച് ആശ്രമത്തിലേയ്ക്കു കടന്നു. അവിടെ കണ്ട ബ്രഹ്മചാരിമാരെ പ്രണാമം ചെയ്ത് അവരോടൊപ്പം ചമതയുമായി ഗൗതമ മഹർഷിയുടെ മുമ്പിലെത്തി. സാഷ്ടാംഗം നമസ്ക്കരിച്ച് ചമത ഗുരുവിന് സമർപ്പിച്ചു.

"ഗുരുനാഥാ, ഞാൻ അങ്ങയുടെ അടുക്കൽ ബ്രഹ്മചാരിയായി താമസിക്കാനാഗ്രഹിക്കുന്നു. അവിടുന്ന് ഉപനയിച്ചാലും."

"മകനെ, നിന്റെ പേരെന്താണ്? നിന്റെ ഗോത്രമേതാണ്." – ഗൗതമമുനി ചോദിച്ചു.

"ഗുരുനാഥാ, എനിക്ക് എന്റെ ഗോത്രമേതെന്ന് അറിവില്ല. ഞാൻ അമ്മയോടു ചോദിച്ചു. അപ്പോൾ അമ്മ പറഞ്ഞത് ഇപ്ര കാരമാണ്. അമ്മ പലപല വീടുകളിലും പണി ചെയ്തിരുന്നു. പലരേയും ശുശ്രൂഷിച്ചാണ് ജീവി ച്ചുപോന്നത്. അങ്ങനെയി രിക്കെ അമ്മയുടെ യൗവ നത്തിൽ അമ്മയ്ക്ക് എ ന്നെ ലഭിച്ചു. അച്ഛനാ രെന്നോ പേരോ ഗോത്രമോ അമ്മ യ്ക്കറിയില്ല. അമ്മ യുടെ പേര് ജബാല എന്നാണ്. ജബാല യുടെ പുത്രനായ സത്യകാമനാണ് ഞാൻ. ഇത്രയും മാത്ര മേ അറിവുള്ളൂ!"



ആ ബാലന്റെ സത്യ ബുദ്ധിയിലും നിഷ്ക്കളങ്കതയി ലും അറിവു നേടാനുള്ള ഉത്ക്കടമായ ആഗ്രഹത്തിലും ഗൗത മമുനി ആകൃഷ്ടനായി. സന്തോഷപൂർവ്വം മുനി പറഞ്ഞു.

"കുഞ്ഞേ, നീ സത്യം പറയാൻ മടിക്കാത്തവനാണ്. സത്യ നിഷ്ഠയിൽ നിന്ന് മനസ്സിളകാത്തവനാണ് ബ്രാഹ്മണൻ. അതു കൊണ്ട് നീ ബ്രാഹ്മണനാണ്. നിന്നെ ഞാൻ ശിഷ്യനായി സ്വീക രിച്ചിരിക്കുന്നു. ഈ ആശ്രമത്തിൽ താമസിക്കാം. യഥാവിധി ഞാൻ ഉപനയിക്കാം."

സത്യകാമനു സന്തോഷമായി. അവനെ ഗൗതമമുനി ശിഷ്യനായി സ്വീകരിച്ചു. യഥാവിധി ഉപനയനം നടത്തി. വേണ്ട ഉപദേശങ്ങൾ നൽകി.

ഒരു ദിവസം രാവിലെ സത്യകാമനെ വിളിച്ച് നാനൂറ്

പശുക്കളെ ഏല്പിച്ചിട്ട് പറഞ്ഞു.

"ഇവകളെയും കൊണ്ട് നീ കാട്ടിലേയ്ക്കു പോകണം. ഇവ ആയിരമാകുമ്പോൾ തിരിച്ചുവരണം. അതുവരെ പശുക്കളെ നന്നായി പരിപാലിക്കണം. നിത്യാനുഷ്ഠാനങ്ങളും ഉപാസനയും മുടങ്ങാതെ ചെയ്യണം."

ഗുരുവിന്റെ ഉപദേശപ്രകാരം നാനൂറു പശുക്കളുമായി സത്യകാമൻ വനത്തിലെത്തി.

ജപവും ധ്യാനവും ഗോസംരക്ഷണവുമായി വനത്തിൽ അവൻ ഏറെക്കാലം കഴിച്ചുകൂട്ടി. അങ്ങനെ വർഷങ്ങൾ കഴിഞ്ഞു. ഒരു ദിവസം ഗോക്കളിലൊന്ന് അവനോട് പറഞ്ഞു:

"സത്യകാമാ, ഞങ്ങൾ എണ്ണത്തിൽ ഇപ്പോൾ ആയിരമായിരിക്കുന്നു. ഞങ്ങളെ ആശ്രമത്തിലേക്കു കൊണ്ടുപോയാലും."

സത്യകാമൻ ഗോക്കളെ എണ്ണിനോക്കി. ശരിയാണ്. ആയിരം തികഞ്ഞിരിക്കുന്നു. സത്യകാമൻ ഗോക്കളുമായി ഗുരു



സന്നിധിയിലേക്കു മടങ്ങാൻ നിശ്ചയിച്ചു. സത്യകാമന്റെ തപ്സ്സിലും സത്യസന്ധതയിലും സന്തുഷ്ടനായ വായുഭഗവാൻ പ്രത്യക്ഷപ്പെട്ടു.

"സത്യകാമാ, ഞാൻ നിന്റെ തപശ്ചര്യയിൽ പ്രീതനായിരിക്കുന്നു. നിനക്കു ഞാൻ ബ്രഹ്മവിദ്യയുടെ ഒരു പാദം ഉപദേശിച്ചുതരാം."

"ഭഗവാനേ, അവിടുന്ന് എന്നിൽ പ്രീതനെങ്കിൽ ബ്രഹ്മവിദ്യ എനിക്കുപദേശിച്ചാലും." സത്യകാമൻ നമസ്ക്കരിച്ചുകൊണ്ട് വിനീതനായി അപേക്ഷിച്ചു.

വായുഭഗവാൻ ഉപദേശിച്ചു തുടങ്ങി.

"സത്യകാമാ, വടക്ക്, കിഴക്ക്, പടിഞ്ഞാറ്, തെക്ക് എന്നീ ദിക്കുകൾ ബ്രഹ്മത്താൽ പൂരിതമാണ്. എല്ലാ ദിക്കുകളും നിറഞ്ഞു നില്ക്കുന്ന അഖണ്ഡബോധത്തെ ബ്രഹ്മമായുപാസിക്കുക. ബ്രഹ്മത്തിന്റെ നാലു കലകളോടുകൂടിയ "പ്രകാശവാൻ" എന്ന ഈ പാദത്തെ ഉപാസിക്കുന്നവൻ ജ്യോതിസ്വരൂപങ്ങളായ ലോകങ്ങളെ പ്രാപിക്കും. രണ്ടാമത്തെ പാദത്തെക്കുറിച്ച് അഗ്നിദേവൻ നിനക്ക് ഉപദേശം തരും."

സത്യകാമനെ അനുഗ്രഹിച്ചിട്ട് വായുദേവൻ അപ്രത്യക്ഷനായി.

അടുത്തദിവസം. പ്രഭാതകൃത്യങ്ങൾക്കും നിത്യാനുഷ്ഠാനങ്ങൾക്കും ശേഷം സത്യകാമൻ പശുക്കൂട്ടവുമായി ഗൗതമമുനിയുടെ ആശ്രമത്തിലേയ്ക്ക് യാത്ര പുറപ്പെട്ടു. തികച്ചും സുഖപ്രദവും സംതൃപ്ത പൂർണ്ണവുമായിരുന്നു ആ യാത്ര. യാത്രയ്ക്കിടയിൽ കണ്ടവയെല്ലാം ചൈതന്യവത്തായിട്ട് അനുഭവപ്പെട്ടു.

സന്ധ്യയായിട്ടും ആശ്രമത്തിലെത്തിയില്ല. ദൂരം അധികമുണ്ട്. സത്യകാമൻ ഗോക്കളെയെല്ലാം സുരക്ഷിതമായ ഒരിടത്ത് തളച്ചു. സ്നാനാദികളും സന്ധ്യാവന്ദനവും നടത്തി. അഗ്നി ജ്വലിപ്പിച്ചു. അവിടെയിരുന്ന് ഉപാസനയാരംഭിച്ചു. ധ്യാനനിരതനായി. ആ സമയം അഗ്നി സത്യകാമനോട് പറഞ്ഞു.

"സത്യകാമാ, ഭൂമിയും ആകാശവും ഇവ രണ്ടിന്റേയും ഇടയിലുള്ളതുമായ സർവ്വവും ബ്രഹ്മത്തിന്റെ പാദമാണ്. ഇത് 'അനന്തവാൻ' എന്ന പേരോടു കൂടിയതുമാണ്. ഈ പ്രപഞ്ചത്തെയെല്ലാം ഗ്രസിച്ചുനില്ക്കുന്ന അനന്തതയെ ബ്രഹ്മമായു പാസിക്കുന്നവൻ നാശമില്ലാത്ത ദിവ്യലോകങ്ങളെ പ്രാപിക്കും."

അഗ്നിയിൽനിന്ന് ബ്രഹ്മവിദ്യ ഉപദേശിച്ചുകിട്ടിയ സത്യകാമന് തനിക്കു ചുറ്റുമുള്ള പ്രപഞ്ചം മുഴുവൻ ആത്മപ്രകാശത്തിൽ ശോഭിക്കുന്നതായി അനുഭവപ്പെട്ടു. അതിനെക്കുറിച്ച് ചിന്തിച്ചപ്പോൾ കൂടുതൽ അറിവും ആനന്ദവും അവനുണ്ടായി.

പിറ്റേന്ന് നേരം പുലർന്നു. പ്രഭാതകർമ്മങ്ങൾക്കും ജപധ്യാനാദികൾക്കും ശേഷം പശുക്കളുമായി ആശ്രമം ലക്ഷ്യമാക്കി നടന്നു, സന്ധ്യയായി. ഇന്നും ആശ്രമത്തിലെത്താൻ സാധിച്ചില്ല. ഗോക്കളെ ഒരു വിശ്രമസ്ഥാനത്ത് തളച്ചിട്ട് കുളികഴിഞ്ഞ് ധ്യാനത്തിൽ മുഴുകി.

അപ്പോൾ ആദിത്യൻ ഒരു ഹംസത്തിന്റെ രൂപത്തിൽ അവിടെയെത്തി. ബ്രഹ്മവിദ്യ ഉപദേശിച്ചു കൊടുത്തു.

"സത്യകാമാ, സൂര്യനും ചന്ദ്രനും അഗ്നിയും പ്രകാശിക്കുന്നത് ബ്രഹ്മത്തിന്റെ പ്രകാശം കൊണ്ടാണെന്ന് അറിയുക. അന്തരീക്ഷത്തിൽ ഇടിമിന്നൽ ഉണ്ടാകുന്നതും ബ്രഹ്മത്തിന്റെ പ്രകാശത്താലാണ്. ഇവയെല്ലാം പ്രകാശിക്കുന്നത് ആത്മപ്രകാശത്തിന്റെ അംശംകൊണ്ടു മാത്രമാണ്. ഇവ ബ്രഹ്മത്തിൽനിന്ന് ഭിന്നവുമല്ല. ബ്രഹ്മത്തിലെ ഈ ഭാഗത്തെ 'ജ്യോതിഷ്മാൻ' എന്ന് പറയപ്പെടുന്നു."

ഇതോടെ ബ്രഹ്മത്തിന്റെ മൂന്നു പാദങ്ങളെക്കുറിച്ചും സത്യകാമന് ഉപദേശം ലഭിച്ചുകഴിഞ്ഞു.

അടുത്ത ദിവസം. വായു, അഗ്നി, ആദിത്യൻ എന്നിവകളിൽ നിന്ന് തനിക്ക് ലഭിച്ച അറിവുകളെയെല്ലാം അവൻ തത്ത്വ

വിചാരം ചെയ്തുനോക്കി. അറിവിന്റെ അനന്തസമുദ്രം അവനിൽ അനുഭൂതികളായി നിറഞ്ഞു. അങ്ങനെയിരിക്കവേ ഒരു നീർക്കാക്ക അവിടെയെത്തി.

നീർക്കാക്ക പറഞ്ഞു: "സത്യകാമാ, നീ അറിഞ്ഞാലും! പ്രാണനും, ചെവി, കണ്ണ്, മൂക്ക്, നാക്ക്, ത്വക്ക് തുടങ്ങിയുള്ള ഇന്ദ്രിയങ്ങളും മനസ്സും ബ്രഹ്മത്തെ ആശ്രയിച്ചാണു പ്രവർത്തിക്കുന്നത്. ഇതാണ് ബ്രഹ്മത്തിന്റെ 'ആയതനവാൻ' എന്ന നാലാം പാദം. ഈ പാദത്തെ 'ആയതനവാൻ' എന്നറിയപ്പെടുന്നു."

സത്യകാമൻ ഏകാഗ്രചിത്തനായി, ധ്യാന നിരതനായി, പ്രപഞ്ചത്തിലെയും അതിനപ്പുറവുമുള്ള എല്ലാഅറിവും ആനന്ദവും അവൻ അനുഭവിച്ചു.

പിറ്റേദിവസം സത്യകാമൻ ഗോക്കളുമായി ഗുരുകുലത്തിൽ എത്തിച്ചേർന്നു. ശാന്തതയോടെ സാവധാനം ഗൗതമമുനിയെ ചെന്നുകണ്ട് സാഷ്ടാംഗം പ്രണമിച്ചു.

ഗൗതമമുനി തന്റെ ശിഷ്യനെ ആപാദചൂഡം വീക്ഷിച്ചു.

മനസ്സിന്റെ വികാരങ്ങളെല്ലാം കെട്ടടങ്ങിയിട്ടുണ്ട്. ശാന്തചിത്തനാണ്. മുഖം തേജസ്സുറ്റതായിരിക്കുന്നു. കണ്ണുകൾ ദിവ്യങ്ങളായി തിളങ്ങുന്നു. പരമശാന്തിയും ആനന്ദവും സുഖവും അനുഭവിക്കുന്നവനെപ്പോലെ സംതൃപ്തനായി നില്ക്കുന്നു. വിനയാന്വിതനുമാണ്.

ഗൗതമമുനി സസന്തോഷത്തോടെ സാവധാനം ചോദിച്ചു:

"മകനേ! സത്യം സാക്ഷാത്ക്കരിച്ചവനെപ്പോലെ നിന്റെ മുഖം ശോഭിക്കുന്നു. നീ ശാന്തനും സുസ്മേരവദനനുമായിരിക്കുന്നു. കുഞ്ഞേ, ആരാണ് നിനക്ക് ബ്രഹ്മജ്ഞാനം ഉപദേശിച്ചുതന്നത്?"

സത്യകാമൻ സംഭവിച്ചതെല്ലാം ഗുരുവിനോടു പറഞ്ഞു.

അതുകേട്ട് ഗുരു ആഹ്ലാദചിത്തനായി. ദേവതകളിൽ നിന്ന് ബ്രഹ്മ ജ്ഞാനം നേടിയെങ്കിലും ഒരു ഗുരുവിൽനിന്ന് വിദ്യ നേരിട്ട് ഉപദേശിക്കപ്പെടണം. എങ്കിലേ പരിപൂർണ്ണത കൈവരികയുള്ളൂ. അങ്ങനെ ആഗ്രഹിച്ചുകൊണ്ട് സത്യകാമൻ തന്റെ ഗുരുവിന്റെ പാദങ്ങളിൽ ദീർഘദണ്ഡനമസ്ക്കാരം ചെയ്തു.

ഗൗതമമുനി യഥാശാസ്ത്രം എല്ലാത്തരത്തിലും സത്യകാമന് ആത്മീയതത്ത്വത്തെ പഠിപ്പിച്ചുകൊടുത്തു. ദേവതകളിൽ നിന്നും ഗുരുവിൽനിന്നും അറിവുനേടിയ സത്യകാമൻ മഹാ ജ്ഞാനിയായിത്തീർന്നു. അവൻ സ്വജീവിതം ധന്യമാക്കി.

**ഓം തത് സത്**

**അവലംബം - ഛാന്ദോഗ്യോപനിഷത്ത്**

## 5

# ഉപകോസലന്റെ ജ്ഞാനസമ്പാദനം

ജാബാലയുടെ പുത്രനായ സത്യകാമൻ ഗൗതമമഹർഷിയുടെ ശിഷ്യനായി ആദ്ധ്യാത്മികവിദ്യ അഭ്യസിച്ചു. ഗുരുവിന്റെ ഉപദേശങ്ങളെ അക്ഷരംപ്രതി അനുസരിച്ചു. നിത്യാനുഷ്ഠാനങ്ങളും അഗ്ന്യുപാസനയും നടത്തി. ശിഷ്യന്മാരിൽ ഉത്തമനായ സത്യകാമൻ ബ്രഹ്മജ്ഞാനം നേടി. ആത്മാനുഭൂതി അനുഭവിച്ച് ആശ്രമത്തിൽ ആനന്ദത്തോടെ വസിച്ച അദ്ദേഹം ഗുരുവിനെപ്പോലെതന്നെ പ്രസിദ്ധനായി. മഹർഷിയായി. സത്യകാമമഹർഷി!

ആശ്രമങ്ങളിൽനിന്ന് ആശ്രമങ്ങളിലേക്ക് സത്യകാമന്റെ ചരിതവും പെരുമയും പരന്നു. സംശയനിവാരണത്തിനായി പലരും സത്യകാമമഹർഷിയെ ആശ്രയിച്ചു. എല്ലാവരുടേയും സംശയങ്ങളെ നിവാരണം ചെയ്യാനും ധാരാളംപേരെ ആദ്ധ്യാത്മികമായ ഉപദേശത്തിലൂടെ ധാർമ്മികജീവിതത്തിന്റെ അത്യുന്നതിയിലെത്തിക്കുവാനും സത്യകാമമഹർഷിക്കു സാധിച്ചു. അതോടെ നാനാദേശങ്ങളിലും അദ്ദേഹത്തിന്റെ പുകൾ പരന്നു. അദ്ദേഹത്തിന് നാടെങ്ങും ഭക്തന്മാരും ശിഷ്യന്മാരുമുണ്ടായി.

കാലം കടന്നുപോയി.

ഇപ്പോൾ സത്യകാമമഹർഷിയുടെ ആശ്രമത്തിൽ ധാരാളം മുമുക്ഷുക്കൾ വന്നുപോകാറുണ്ട്. ജിജ്ഞാസുക്കളായ അനേകം വിദ്യാർത്ഥികൾ ദിനംതോറും അദ്ദേഹത്തിന്റെ ആശ്രമത്തിലേയ്ക്ക് ആകർഷിക്കപ്പെട്ടു. ആദ്ധ്യാത്മിക സാധകന്മാരുടെ ആശാകേന്ദ്രമായി മാറി അവിടം. ധാരാളം വിദ്യാർത്ഥികൾ ബ്രഹ്മചാരികളായി വസിക്കാനും വേദപഠനം, സംസ്കൃതപഠനം, ഉപാസന തുടങ്ങിയവയ്ക്കുമായി എത്തിച്ചേർന്നു.

ഒരു ദിവസം.

ഉപകോസലൻ എന്നൊരു ബാലൻ ബ്രഹ്മവിദ്യതേടി ആശ്രമത്തിലെത്തി. സത്യകാമമഹർഷിയെ കണ്ടു. ശിഷ്യത്വം സ്വീകരിച്ചു. ബ്രഹ്മചാരിയായി ആശ്രമത്തിൽ വസിക്കാനാരംഭിച്ചു.

ധാരാളം ബ്രഹ്മചാരിമാരെക്കൊണ്ട് സജീവമാണ് സത്യകാമന്റെ ആശ്രമം. ഉപകോസലൻ നിത്യാനുഷ്ഠാനത്തിലൂടെയും ഗുരുശുശ്രൂഷകളിലൂടെയും ബ്രഹ്മചാരിമാർക്കിടയിൽ ശ്രദ്ധേയനായി. എല്ലാക്കാര്യങ്ങളും അവൻ വൃത്തിയിലും ഭംഗിയിലും ചിട്ടയോടെയും കൃത്യമായി ചെയ്തുപോന്നു. ഗുരു യഥാകാലം അവരുടെ യോഗ്യതക്കനുസരിച്ചാണ് ബ്രഹ്മജ്ഞാനം ഉപദേശിച്ചു നൽകിയിരുന്നത്. ഒരിക്കൽ ഗുരുനാഥൻ തനിക്കും ബ്രഹ്മജ്ഞാനം ഉപദേശിച്ചുതരുമെന്ന പ്രതീക്ഷയോടെ ഉപകോസലൻ ആശ്രമത്തിൽ വസിച്ചു.

വർഷങ്ങൾ പലത് കടന്നുപോയി.

അവനോടൊപ്പം ആശ്രമത്തിൽ വന്നവരൊക്കെ വിദ്യാഭ്യാസം പൂർത്തിയാക്കി സ്വഗൃഹത്തിലേക്കു മടങ്ങുകയോ സന്ന്യാസം സ്വീകരിക്കുകയോ ചെയ്തു. ഗുരുനാഥൻ അവർക്കെല്ലാം ബ്രഹ്മവിദ്യ ഉപദേശിച്ചു നൽകിയിരുന്നു.

എന്നാൽ ഉപകോസലനുമാത്രം സത്യകാമഋഷി ആത്മജ്ഞാനം പകർന്നു നൽകിയില്ല. അവന്റെ ഉപനയനം നടന്നിട്ട് കാലമിത്രയധികം കഴിഞ്ഞിട്ടും സമാവർത്തനം നടത്താൻ ഗുരുനാഥൻ അനുവദിച്ചുമില്ല. മാത്രമല്ല, അവനെ അത്യധികം ദുഃഖി

തനും നിരാശനുമാക്കത്തക്കവിധമായിരുന്നു ഗുരുനാഥൻ പെരുമാറിയത്.

ഗുരു അവന്റെ നേരെ തികച്ചും ഉദാസീനഭാവത്തിൽ പെരുമാറി.

എങ്കിലും ഗുരുവിന്റെ അനുഗ്രഹത്തിനായി അവൻ ക്ഷമയോടെ കാത്തിരുന്നു. പ്രതീക്ഷ കൈവെടിഞ്ഞില്ല. ഒരു സുപ്രഭാതത്തിൽ ഗുരുകാരുണ്യം തനിക്കുണ്ടാകുമെന്ന് അവൻ പ്രതീക്ഷിച്ചു. അതിനായി കാത്തിരുന്നു.

ദിവസങ്ങളും മാസങ്ങളും കടന്നുപോയി. ഋതുക്കൾ ഒന്നൊന്നായി വന്നുപോയി. ആശ്രമഭൂവിൽ നട്ടുനനച്ച വൃക്ഷങ്ങൾ വളർന്നുവലുതായി. പലതവണ പൂക്കുകയും ഫലം കായ്ക്കുകയും ചെയ്തു.

ഉപകോസലൻ ആശ്രമത്തിലെത്തിയിട്ട് പന്ത്രണ്ടു വർഷങ്ങൾ കഴിഞ്ഞു. ഇനിയും ഗുരുവിന്റെ ഭാഗത്തുനിന്ന് യാതൊരനക്കവുമില്ല.

ഓരോ പ്രഭാതത്തിലും അവൻ ഉണരുന്നത് ഏറെ പ്രതീക്ഷകളുമായിട്ടാണ്. പകൽ അസ്തമിക്കുമ്പോൾ അവൻ നിരാശനാകും. ഗുരു തന്നെ പഠിപ്പിക്കാത്തതിനെക്കുറിച്ചോർത്ത് മനസ്സു വിഷമിക്കും. ചിലപ്പോൾ അസ്തമയസൂര്യനെ നോക്കി കണ്ണീരൊഴുക്കി വിതുമ്പും.

നിരാശ.

ജീവിതം വ്യർത്ഥമാണെന്ന് അവന് തോന്നിത്തുടങ്ങി. ഇനി സഹിക്കവയ്യ. ഇനിയും കാത്തുനില്ക്കാനുള്ള ശേഷിയില്ല.

ഏറെ ദുഃഖംതോന്നിയ ഒരു ദിവസം ഉപകോസലൻ ഗുരുപത്നിയുടെ അടുത്തെത്തി. തന്റെ ഹൃദയം നിറഞ്ഞുനിന്ന സങ്കടമെല്ലാം കണ്ണീരോടെ തുറന്നു പറഞ്ഞു. ആ അമ്മ പുത്രതുല്യനായ അവനെക്കുറിച്ച് പലപ്പോഴും ചിന്തിച്ചിരുന്നു. പാവം കുട്ടി.



അവർ ഒന്നു നിശ്ചയിച്ചു.

അന്നു രാത്രി, അഗ്നിഗോത്രവും വേദാധ്യയനവുമൊക്കെ ക്കഴിഞ്ഞ് മറ്റ് പുതിയ ബ്രഹ്മചാരിമാർ നിദ്രയെ പ്രാപിച്ചനേരം.

സത്യകാമഋഷി വിശാലമായ ആശ്രമമുറ്റത്ത് ശാന്തഗംഭീരമായ ഭാവത്തിൽ സ്വസ്ഥനും സന്തുഷ്ടനുമായി ഇരിക്കുകയായിരുന്നു. അദ്ദേഹത്തിന്റെ അടുത്തേക്ക് ഗുരുപത്നി സാവധാനം പോകുന്നത് ഉപകോസലൻ കണ്ടു.

അവർ ശാന്തമായി സംസാരിക്കുന്നതു കണ്ടപ്പോൾ ഉപകോസലന്റെ നെഞ്ചിടിപ്പ് വർദ്ധിച്ചു.

ആശ്രമകാര്യങ്ങൾ പലതും പറഞ്ഞതിനിടയിൽ ഉപകോസലന്റെ കാര്യവും വന്നു.

ഗുരുപത്നി പറഞ്ഞു:

“പാവം ഉപകോസലൻ! അവൻ അങ്ങേയ്ക്കുവേണ്ട ശുശ്രൂഷകളെല്ലാം നിഷ്ഠയോടെ ചെയ്യുന്നു. ശരിയായി അഗ്നി ഉപാസനയും അനുഷ്ഠിക്കുന്നു. സദാചാരത്തിൽ അവനാണ് ഏറ്റവും മാതൃക. പഠിക്കുന്ന കാര്യത്തിലും മിടുക്കൻ. ഇവിടെ വന്നിട്ട് കാലങ്ങളും ഏറെയായി. എന്നിട്ടും അങ്ങ് അവനെ എന്തേ, സമാവർത്തനം ചെയ്യുന്നില്ല. പാവം കുട്ടി! അവനാകെ ദുഃഖിതനാണ്. എങ്കിലും അവൻ എല്ലാം ചെയ്യും.”

ഇതു കേട്ടിട്ട് സത്യകാമൻ മറുപടിയൊന്നും പറഞ്ഞില്ല. ഒരു ഭാവവ്യത്യാസവും ആ മുഖത്തുണ്ടായില്ല. പിറ്റേന്ന് അതിരാവിലെ തന്നെ തീർത്ഥയാത്രയ്ക്കായി പുറപ്പെടുകയും ചെയ്തു.

പിറ്റേന്നും പതിവുപോലെ ഉപകോസലൻ പ്രഭാതത്തിലെഴുന്നേറ്റ് കുളിച്ചു. ശുദ്ധനായി, ഹോമകുണ്ഠത്തിൽ അഗ്നി ജ്വലിപ്പിച്ചു. ജപധ്യാനാദികൾ നടത്തി.

താൻ അഗ്നിയെ നിത്യവും ശാസ്ത്രവിധിപ്രകാരം മൂന്നു ഭാവത്തിലും ഉപാസിച്ചുപോരുന്നു. എന്നിട്ടും ഫലമെന്ത്? ഒന്നും കാണുന്നില്ല.

വ്യാകുലതയോടെ അഗ്നിയെ നോക്കി നെടുവീർപ്പിട്ടു കൊണ്ട് ഉപകോസലൻ ഇരുന്നു. അവന്റെ ദൈന്യത കണ്ട്

അഗ്നിക്ക് അവനിൽ കാരുണ്യം തോന്നി.

ഹോമകുണ്ഡത്തിൽനിന്ന് ജ്വലിച്ചുയർന്നുനിന്ന അഗ്നിനാമ്പു കൾക്കിടയിൽ അഗ്നിഭഗവാന്റെ പ്രത്യക്ഷസാന്നിധ്യമുണ്ടായി.

കൺമുമ്പിൽ അഗ്നിഭഗവാന്റെ തേജസാർന്ന രൂപം കണ്ട് ഉപകോസലൻ ഭയഭക്തി ബഹുമാനങ്ങളോടെയും സന്തോഷ ത്തോടെയും കണ്ണീർ വാർത്തുകൊണ്ട് പലതവണ നമസ്ക്കരിച്ചു.

അഗ്നി പറഞ്ഞു:

"ഉപകോസല! ബ്രഹ്മചാരിയായ നീ എന്നെ ദിവസവും മൂന്നുഭാവത്തിൽ നിഷ്ക്കർഷയോടും നിഷ്ഠയോടും ഇത്രയ ധികം കാലം ഉപാസിച്ചുപോന്നു. അതുകൊണ്ട് ഞാൻ നിനക്ക് ബ്രഹ്മവിദ്യ പറഞ്ഞുതരാം. ശ്രദ്ധയോടെ പഠിച്ചാലും. ചിന്തിച്ചുബോധ്യപ്പെട്ടാലും. പ്രാണൻ ബ്രഹ്മമാണ് !"



ഉപകോസലൻ ശ്രദ്ധി ച്ചു കേട്ടു. കേട്ടതിനെക്കുറി ച്ച് ചിന്തിക്കാനും തുടങ്ങി.

അഗ്നി വീണ്ടും ഉപദേ ശിച്ചു.

"ഉപകോസലാ, 'കം' ബ്രഹ്മമാണ്. 'ഖം' ബ്രഹ്മ മാണ്."

അഗ്നിയുടെ വാക്കി ന്റെ അർത്ഥമെന്തെന്ന് ഉപ കോസലനു മനസ്സിലായില്ല.

അതുകൊണ്ട് അവൻ അതിഗഹനമായി ചിന്തിച്ചു.

'കം' എന്നതിന് ആനന്ദമെന്നാണ് അർത്ഥം. 'ഖം' എന്നതിന്റെ അർത്ഥം ആകാശമെന്നുമാണ്. ആകാശവും ആനന്ദവും തമ്മിലെന്ത് ബന്ധം? ഉപകോസലന് ഒന്നും വ്യക്തമായില്ല. പക്ഷേ ഉപകോസലൻ സാധാരണ വിദ്യാർത്ഥിയായിരുന്നില്ല. നിശ്ചയദാർഢ്യവും ശ്രദ്ധയും കഠിനാധ്വാനവും സഹനശക്തിയും പരിശ്രമശീലവും കൈമുതലായ ബ്രഹ്മചാരിയാണ്.

ആകാശവും ആനന്ദവും തമ്മിലുള്ള ബന്ധത്തിന്റെ പൊരുളറിയാൻ ഗാഢചിന്തയിൽ മുഴുകി. മനസ്സ് ഏകാഗ്രമാക്കി, മറ്റൊരു ചിന്തയില്ല. ഒടുവിൽ അവനത് മനസ്സിലായി.

ഹൃദയമാണ് ആനന്ദത്തിന്റെ അനുഭവസ്ഥാനം. അപ്പോൾ ആകാശമെന്നത് സാധാരണ കാണുന്ന ബാഹ്യാകാശമല്ല. ഹൃദയാകാശമാണ്. ബ്രഹ്മം അഥവാ ഈശ്വരൻ വസിക്കുന്നത് ഹൃദയാകാശത്തിലാണ്. ആകാശത്തെ വിഭജിക്കാൻ ആർക്കുമാവില്ല. അത് എല്ലാത്തിന്റേയും അകവും പുറവും നിറഞ്ഞുനിൽക്കുന്നതാണ്. അതുപോലെ ബ്രഹ്മവും നമ്മുടെ അകവും പുറവും നിറഞ്ഞുനില്ക്കുന്നു. ഈശ്വരനെ സാക്ഷാത്ക്കരിക്കുമ്പോൾ നമുക്ക് ആനന്ദമുണ്ടാകും.

പ്രാണനിലാണ് നാം നിലനില്ക്കുന്നത്. പ്രാണനാണ് ജീവന്റെ ചലനത്തിനു കാരണം. പ്രാണനില്ലാത്ത ഒരുവന് ജീവിക്കാനാവില്ല. ഇക്കാരണത്താലാണ് പ്രാണനെ ബ്രഹ്മമെന്നു പറഞ്ഞത്.

മനനത്തിലൂടെ ഉപകോസലൻ ബ്രഹ്മതത്ത്വത്തെ മനസ്സിലാക്കി. ബ്രഹ്മത്തെ അറിഞ്ഞ അവന് ബ്രഹ്മാനുഭൂതിയുടെ ഫലമായ നിത്യാനന്ദം അനുഭവപ്പെട്ടു. അത്യാഹ്ലാദവും ശാന്തിയും അവനുണ്ടായി.

തീർത്ഥാടനം കഴിഞ്ഞ് സത്യകാമമഹർഷി ആശ്രമത്തിൽ മടങ്ങിയെത്തി. ഉപകോസലന്റെ തേജസ്സുറ്റ മുഖം കണ്ടമാത്രയിൽ സത്യകാമന് കാര്യം പിടികിട്ടി. തന്റെ ശിഷ്യന് ആത്മജ്ഞാനം ലഭിച്ചിരിക്കുന്നു!

"ഉപകോസലാ, നിന്നെക്കണ്ടിട്ട് ആ ജ്ഞാനം നേടിയ

തുപോലെ തോന്നുന്നു. ആരാണ് ബ്രഹ്മവിദ്യ നിനക്ക് ഉപദേശിച്ചു നൽകിയത്?"

"ഗുരോ, അങ്ങിവിടെ ഇല്ലാതിരിക്കുമ്പോൾ മറ്റാരാണ് എന്നെ ഉപദേശിക്കുക" എന്ന് ഉപകോസലൻ ചോദിച്ചു.

ശിഷ്യന്റെ മറുപടിയിൽനിന്ന് സത്യകാമന് ഉത്തരം ലഭിച്ചു.

"അഗ്നി! താൻ ഇവിടെയില്ലെങ്കിൽ പിന്നെ ഉപദേശിക്കുവാൻ അഗ്നിക്കാണ് കഴിയുന്നത്!"

സത്യകാമഋഷി സ്വന്തം ബാല്യകാലങ്ങളെക്കുറിച്ച് ഓർത്തുപോയി. ഗൗതമമുനിയുടെ ആശ്രമത്തിൽ പഠിച്ചതും അക്കാലത്ത് അഗ്നി തനിക്ക് നേരിട്ട് ഉപദേശം നൽകിയതുമൊക്കെ സ്മരിച്ചു.

മഹർഷിക്കു സന്തോഷമായി.

അദ്ദേഹത്തിന് ശിഷ്യന്റെ യോഗ്യതയിൽ തൃപ്തിയും മതിപ്പും ഉണ്ടായി. ആത്മസാക്ഷാത്കാരം നേടുന്നതിനുള്ള മാർഗ്ഗവും അദ്ദേഹം ഉപകോസലന് ഉപദേശിച്ചുകൊടുത്തു.

സത്യകാമഋഷിയിൽ നിന്ന് ബ്രഹ്മവിദ്യ പൂർണ്ണമായും അഭ്യസിച്ച ഉപകോസലൻ ബ്രഹ്മജ്ഞാനിയായിത്തീർന്നു.

**ഓം തത് സത്**

**അവലംബം - ഛാന്ദോഗ്യോപനിഷത്ത്**

# 6

# ബ്രഹ്മവാദിനിയായ മൈത്രേയി

ഉപനിഷദ്ക്കഥാപാത്രങ്ങളുടെ ഇടയിലെ അസാമാന്യ പ്രതിഭയാണ് യാജ്ഞവല്ക്യർഷി. അറിവിന്റെ ആഴമില്ലാക്കട ലായിട്ടാണ് ഈ മുനിശ്രേഷ്ഠൻ ചിത്രീകരിക്കപ്പെട്ടിരിക്കുന്നത്. ഉപനിഷത്തുക്കളിൽവെച്ച് ഏറ്റവും വലിപ്പമേറിയത് ബൃഹദാര ണ്യകോപനിഷത്താണ്. യാജ്ഞവല്ക്യർഷിയുടെ പ്രസിദ്ധങ്ങ ളായ ചില ആഖ്യായികകൾ ഈ ഉപനിഷത്തിലുണ്ട്.

യാജ്ഞവല്ക്യൻ മഹാപണ്ഡിതനും വിവാഹിതനുമായി രുന്നു. രണ്ടു ഭാര്യമാരുണ്ട്. മൈത്രേയിയും കാർത്ത്യായനിയും. അവരിൽ മൈത്രേയി താത്ത്വികവീക്ഷണമേറിയവളും ബ്രഹ്മ ത്തെപ്പറ്റി സംസാരിക്കുന്നവളുമാണ്. കാർത്ത്യായനിയാകട്ടെ സാധാരണ സ്ത്രീകളുടെ ബുദ്ധിയോടും പ്രവൃത്തികളോടും കൂടിയവളായിരുന്നു.

ഭൗതികജീവിതത്തിന്റെ നശ്വരതയും ക്ലേശങ്ങളും വ്യർ ത്ഥതയും അറിവുള്ളവനായ യാജ്ഞവല്ക്യൻ സന്ന്യാസ ജീവിതം സ്വീകരിക്കുവാൻ ആഗ്രഹിച്ചു. സർവ്വകർമ്മസന്ന്യാസ ലക്ഷണമായ പാരിവ്രാജ്യമാണ് പരമപുരുഷാർത്ഥമായ മോക്ഷ ത്തിന് സാധനമെന്ന് അദ്ദേഹം ദൃഢമായി വിശ്വസിച്ചു.

ഇപ്പോൾ താനൊരു ഗൃഹസ്ഥനാണ്, രണ്ടു ഭാര്യമാരുമുണ്ട്. അവർ തമ്മിലുള്ള ബന്ധം താൻ നിമിത്തമാണ്. സന്ന്യസിക്കുമ്പോൾ ഭൗതികമായതെല്ലാം ത്യജിക്കണം. ഭാര്യാഭർത്തൃബന്ധം സന്ന്യാസത്തിനുശേഷമില്ല. ഇരുവരേയും സന്ന്യാസത്തിനുമുമ്പുതന്നെ ഉപേക്ഷിക്കുന്നതാണ് നല്ലത്. പക്ഷേ തന്റെ അഭാവത്തിലും അവർക്കു ജീവിക്കണമല്ലോ. അതിന് തന്റെ സമ്പത്ത് തുല്യമായി ഭാഗിച്ച് ഇരുവർക്കും നൽകാം.

ഭാര്യമാരിലോ സമ്പത്തിലോ യാജ്ഞവല്ക്യന് താല്പര്യമില്ലാതായി. തികച്ചും വിരക്തൻ. ആത്മവിദ്യയിൽ അധികാരമുള്ളവനായിത്തീരുന്നവൻ ബ്രഹ്മജ്ഞാനത്തിന്റെ അടയാളമായി സന്ന്യാസം സ്വീകരിക്കണം.

യാജ്ഞവല്ക്യൻ അറിവുള്ളവളായ മൈത്രേയിയോടു പറഞ്ഞു:

"അല്ലയോ മൈത്രേയി, ഞാൻ ഈ ഗൃഹസ്ഥാശ്രമത്തിൽ നിന്ന് സന്ന്യാസാശ്രമത്തിലേക്കു പോകുവാൻ ആഗ്രഹിക്കുന്നു. അതുകൊണ്ട് സമ്പത്തുക്കൾ ഭാഗിച്ചുതന്ന് നിങ്ങൾ തമ്മിലുള്ള ബന്ധത്തെ അവസാനിപ്പിക്കുവാൻ ആഗ്രഹിക്കുന്നു."

അതുകേട്ടിട്ട് മൈത്രേയി നടുങ്ങിവിറച്ചില്ല. അവൾ ശാന്തമായി ചോദിച്ചു:

"അല്ലയോ ഭഗവാനേ, അങ്ങ് സമ്പത്തിന്റെ പകുതിതന്ന് എന്നെ ഉപേക്ഷിച്ച് സന്ന്യസിക്കുവാൻ ആഗ്രഹിക്കുന്നു. എങ്കിൽ ഒന്നു ചോദിക്കട്ടെ. സമ്പത്തുകൊണ്ടുനിറഞ്ഞ ഈ ഭൂമി മുഴുവൻ എന്റേതായിത്തീർന്നാലും ഞാൻ അമൃതയായി (മരണമില്ലാത്തവളായി) ത്തീരുമോ?"

യാജ്ഞവല്ക്യൻ പറഞ്ഞു:

"ഒരിക്കലുമില്ല. സമ്പത്തുകൊണ്ട് ലഭിക്കുന്നത് ഭൗതികസുഖജീവിതമാണ്. സുഖകരമായ ഒരു ഭൗതികജീവിതം മറ്റുള്ളവരെപ്പോലെ നിനക്കുമുണ്ടാകും. അത്രമാത്രം. സമ്പത്തുകൊണ്ട് അമൃതത്വം നേടാമെന്ന് ആരും ആശിക്കയേ വേണ്ട."

"ഭഗവാനേ, എങ്കിൽ അവിടുത്തേക്കു വേണ്ടാത്ത സമ്പത്തുകൊണ്ട് എനിക്കെന്തു കാര്യം? പ്രയോജനമില്ലാത്ത ഒന്നിൽ എനിക്കാഗ്രഹമില്ല, ഞാനാഗ്രഹിക്കുന്നത് അമൃതത്വമാണ്. അങ്ങും അതാഗ്രഹിക്കുന്നു. അമൃതയായിത്തീരുവാൻ ഉപകരിക്കുന്ന വിദ്യ എനിക്ക് ഉപദേശിച്ചു തന്നാലും. ധനം എനിക്കാവശ്യമില്ല."

മൈത്രേയിയുടെ വാക്കുകൾ കേട്ട് യാജ്ഞവല്ക്യൻ സന്തോഷിച്ചു. ഭൗതികസമ്പത്തിൽ അവൾക്ക് ആഗ്രഹമില്ലെന്നറിഞ്ഞ് യാജ്ഞവല്ക്യൻ പറഞ്ഞു:

"മൈത്രേയീ, നിന്റെ ഈ വാക്കുകൾ എന്നെ വളരെയധികം സന്തോഷിപ്പിക്കുന്നു. എനിക്ക് നീ എന്നും പ്രിയയായിരുന്നു. ധനധാന്യാദികളിൽ ആഗ്രഹമില്ലാത്ത നീ ഇപ്പോഴും പ്രിയമായതിനെ പറയുന്നു. വരൂ. ഇവിടെ ഇരിക്കൂ."

യാജ്ഞവല്ക്യൻ അവളെ വിളിച്ച് മുമ്പിലിരുത്തി. "നീ



ഇന്നെനിക്ക് ശിഷ്യയാണ്. ഞാൻ നിനക്ക് ഉപദേശം തരാം. ഞാൻ വിവരിച്ചുതരുമ്പോൾ നീ അത് നല്ലവണ്ണം ശ്രദ്ധിച്ച് മനസ്സിലാക്കണം."

"അങ്ങയുടെ അനുഗ്രഹം പോലെ."

"ശരി പറയാം. ബ്രഹ്മവിദ്യ അഭ്യസിക്കണമെങ്കിൽ ശ്രദ്ധ പ്രധാനകാര്യമാണ്. നിനക്ക് ശ്രദ്ധയുണ്ട്. അതുകൊണ്ട് സത്യം എന്താണെന്ന് പറയാം. എല്ലാവരും 'പ്രിയം' മാത്രം ആഗ്രഹിക്കുന്നവരാണ്. പ്രിയമായതിനെ മാത്രം കാംക്ഷിക്കുന്നതാണ് ലോകസ്വഭാവം. മറ്റുള്ളവരുടെ പ്രിയത്തിനുവേണ്ടി യഥാർത്ഥത്തിൽ ആരുമൊന്നും ചെയ്യുന്നില്ല. എല്ലാം സ്വന്തം പ്രിയത്തിനുവേണ്ടിയാണ് സകലരും ചെയ്യുന്നത്. ഓരോ ജീവനിലും കുടികൊള്ളുന്ന സത്ത ആത്മാവിന്റെയാണ്. അതിനാൽ ആത്മാവിനുവേണ്ടിയാണ് സകലരും പ്രിയത്തെ ചെയ്യുന്നത്. നീ എനിക്ക് പ്രിയയായിരിക്കുന്നത് നിനക്കുവേണ്ടിയല്ല, ആത്മാവിനുവേണ്ടിയാണ്. ഞാൻ നിനക്ക് പ്രിയപ്പെട്ടവനായിരിക്കുന്നത് എനിക്കുവേണ്ടിയല്ല, ആത്മാവിനുവേണ്ടിയാണ്.

ഭാര്യ, ഭർത്താവ്, പുത്രന്മാർ, ധനം, പശു, ബ്രാഹ്മണൻ, ക്ഷത്രിയൻ, ലോകങ്ങൾ, ദേവന്മാർ, വേദങ്ങൾ, ഭൂതങ്ങൾ ഇവയെല്ലാം പ്രിയങ്ങളായിരിക്കുന്നത് ഇവകൾക്കൊന്നും വേണ്ടിയല്ല. എല്ലാം ആത്മാവിനുവേണ്ടിയാണ് പ്രിയങ്ങളായിരിക്കുന്നത്.

"ന വാ അരേ സർവ്വസ്യകാമായ സർവ്വം പ്രിയം ഭവതി, ആത്മനസ്തു കാമായ സർവ്വം പ്രിയം ഭവതി" (ബൃഹദാരണ്യകം 4, 5, 6)

എല്ലാം പ്രിയമായിരിക്കുന്നത് അവയ്ക്കൊന്നും വേണ്ടിയല്ല. ആത്മാവിനുവേണ്ടിത്തന്നെയാണ് എല്ലാം പ്രിയമായിരിക്കുന്നത്. അതുകൊണ്ട് അല്ലയോ മൈത്രേയി, ആ ആത്മാവാണ് നമ്മളാൽ സാക്ഷാത്ക്കരിക്കപ്പെടേണ്ടത്. ആത്മാവിനെപ്പറ്റിയാണ് കേൾക്കേണ്ടതും വിചാരം ചെയ്യേണ്ടതും. ആത്മാവിനെ ദർശിക്കുകയും ശ്രവിക്കുകയും മനനം ചെയ്യുകയും അറി

യുകയും ചെയ്താൽ സകലതിനേയും അറിഞ്ഞതായും പ്രിയ പ്പെട്ടതായും തീരുന്നു.”

പരമപുരുഷാർത്ഥം മോക്ഷം തന്നെയാണ്. ആത്മാവിൽ നിന്ന് അന്യമായി മറ്റൊരു സത്തയുണ്ടെന്നു വിചാരിക്കുന്നവൻ പരമപുരുഷാർത്ഥത്തെ അറിയുന്നില്ല. ബ്രാഹ്മണനേയും ക്ഷത്രി യനേയും ലോകങ്ങളേയും ദേവന്മാരേയും വേദങ്ങളേയും ഭൂത ങ്ങളേയുമൊക്കെ ആത്മാവിൽനിന്ന് അന്യങ്ങളായി കരുതുന്ന വനെ അവതന്നെ പരമപുരുഷാർത്ഥത്തിൽനിന്ന് അകറ്റുന്നു.

ഈ ബ്രാഹ്മണനും, ഈ ക്ഷത്രിയനും, ഈ ലോകങ്ങളും, ഈ ദേവന്മാരും, ഈ വേദങ്ങളും, ഈ ഭൂതങ്ങളും ഇവയെല്ലാം തന്നെ ഈ ആത്മാവു മാത്രമാകുന്നു.

നനഞ്ഞ വിറക് കത്തിക്കാൻ വച്ചാൽ അതിൽ നിന്ന് പുക യുയരുന്നത് കണ്ടിട്ടില്ലേ? പിന്നീട് തീനാമ്പും, തീപ്പൊരികളു മുണ്ടാകും. അതുപോലെ ഇതെല്ലാം മഹത്തായ ബ്രഹ്മത്തിന്റെ നിശ്വസിതമാകുന്നു. ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവ്വ വേദം, ഇതിഹാസം, പുരാണം, വിദ്യകൾ, ഉപനിഷത്തുക്കൾ, മന്ത്രങ്ങൾ, സൂത്രങ്ങൾ, മന്ത്രവിവരണങ്ങൾ, വ്യാഖ്യാനങ്ങൾ എന്നിവയെല്ലാം പരബ്രഹ്മത്തിന്റെ നിശ്വസിതങ്ങൾ മാത്രമാ ണെന്നറിയുക.

അല്ലയോ മൈത്രേയി, നീ ഉപ്പുകട്ടയെ ശ്രദ്ധിച്ചിട്ടില്ലേ? അതിന്റെ അകവും പുറവുമെല്ലാം ഉപ്പുരസംതന്നെ. യഥാർത്ഥ ത്തിൽ ഉപ്പുകട്ടയ്ക്ക് ഉള്ളോ പുറമോ ഇല്ല. സർവ്വം ഉപ്പുരസ ക്കട്ട. അതുപോലെ ആത്മാവ് ഉള്ളും പുറവുമില്ലാതെ സമഗ്ര മായ പ്രജ്ഞാനഘനം തന്നെയാകുന്നു. ഓരോ ഭൂതങ്ങളും ആവിർഭവിക്കുമ്പോൾ ഓരോ പേരുകളുണ്ടാകുന്നു. ഭൂതങ്ങൾ നശിക്കുമ്പോൾ ആ പേരുകളും നശിക്കുന്നു. ആത്മാവിന് വാസ്തവത്തിൽ ഈ പേരുകളൊന്നുമില്ല.

ഇത്രയും കാര്യങ്ങളെ യാജ്ഞവല്ക്യൻ വിസ്തരിച്ചു പറഞ്ഞപ്പോൾ മൈത്രേയിക്കു സംശയമായി. അവൾ വല്ലാതെ പരിഭ്രമിച്ചു.

"അങ്ങ് എന്നെ വല്ലാതെ മോഹത്തിൽ വീഴ്ത്തിയിരിക്കുന്നു. സത്യത്തിൽ എനിക്കിതൊന്നും അത്രയങ്ങു മനസ്സിലാകുന്നില്ല."

"മൈത്രേയി, നിന്നെ പരിഭ്രമിപ്പിക്കത്തക്കതായി ഞാൻ ഒന്നും പറയുന്നില്ല. ആത്മാവ് ഒന്നുമാത്രമാണ് നിത്യസത്യം. അത് മാറ്റമില്ലാത്തതും ഒരിക്കലും നശിക്കാത്തതുമാണ്. അത് സർവ്വവ്യാപിയും ഏകവും അദ്വിതീയവുമാണ്.

എപ്പോൾ ആര് ഇതിനെ ദ്വൈതമെന്നപോലെ വിചാരിക്കുന്നുവോ അപ്പോൾ തന്നിൽനിന്ന് അന്യമായവകളെ കാണാനും കേൾക്കാനും ദർശിക്കാനും തുടങ്ങുന്നു. അജ്ഞാനമാകുന്ന അവിദ്യകൊണ്ടാണ് ഈ വിധം സംഭവിക്കുന്നത്. ഒരുവൻ തന്നിൽനിന്ന് അന്യമായി മറ്റൊന്നിനെ അറിയുന്നതും, കേൾക്കുന്നതും, മണക്കുന്നതും, സ്പർശിക്കുന്നതും, രുചിക്കുന്നതും, സംസാരിക്കുന്നതും, കാണുന്നതുമെല്ലാം സ്വന്തം ആത്മാവു തന്നെയെന്നറിയാത്തതുകൊണ്ടാണ്. എപ്പോൾ ഒരുവന് എല്ലാം സ്വന്തം ആത്മാവുതന്നെയായിത്തീരുന്നുവോ പിന്നെ അവന് ദ്വൈതഭാവനയില്ല. മറ്റൊന്നിനെയും അറിയുന്നില്ല. വിഷയങ്ങളിൽ ആസക്തിയില്ല. ദുഃഖമില്ല. മരണമില്ല. അല്ലയോ മൈത്രേയി, എല്ലാം അറിയുന്നവനെ എന്തുകൊണ്ട് അറിയാൻ കഴിയും?

ദ്വൈതഭാവം തോന്നുമ്പോഴാണ് കർത്താവ്, കർമ്മം, ക്രിയ എന്ന ഭേദങ്ങൾ ഉണ്ടാകുന്നത്. ദ്വൈതഭാവം നശിച്ചാൽ ഈ വിധ ഭേദങ്ങളില്ല. ദ്വൈതഭാവം അവിദ്യകൊണ്ടാണ് ഉണ്ടാകുന്നത്. അവിദ്യ നശിക്കുമ്പോൾ ദ്വൈതഭാവം നശിക്കും. പിന്നെ തന്നിൽനിന്നന്യമായി മറ്റൊന്നിനെ ഒരുവനും കാണാനോ കേൾക്കാനോ അറിയാനോ സാധിക്കില്ല. എല്ലാം താനാകുന്ന ആത്മാവു മാത്രമാണെന്ന് ബോധം വന്നുകഴിഞ്ഞാൽ പിന്നെ കർത്താവ്, കർമ്മം, ക്രിയാദികളൊന്നും ഇല്ല. എല്ലാം ഒന്നിൽ ലയിച്ച് ഒന്നായിത്തീർന്നിരിക്കുന്നു.

ഇങ്ങനെ സാമാന്യമായി ഞാൻ എല്ലാം നിനക്കു പറഞ്ഞു

തരുന്നു. ഇങ്ങനെയെല്ലാമുള്ള ആത്മാവിനെ അറിയുകയാണ് അമൃതത്വത്തിനുള്ള ഉപായം. നീ അതു ചെയ്താലും."

മൈത്രേയിക്ക് ഈവിധം ഉപദേശം നല്കിയിട്ട് യാജ്ഞവല്ക്യൻ വീടുവിട്ടുപോയി യഥാശാസ്ത്രം സന്ന്യസിച്ച് മഹാഋഷിയായിത്തീർന്നു. യാജ്ഞവല്ക്യനിൽ നിന്ന് ആത്മീയോപദേശം ലഭിച്ച മൈത്രേയി തപസ്സനുഷ്ഠിച്ച് പരമപദത്തെ പ്രാപിച്ചു. മഹാജ്ഞാനിയായ യാജ്ഞവല്ക്യനോട് തത്ത്വവിചാരം നടത്തിയ മൈത്രേയി എക്കാലവും ആദരണീയവ്യക്തിയായിത്തീർന്നു.

**ഓം തത് സത്**

**അവലംബം - ബൃഹദാരണ്യകോപനിഷത്ത്**

7

# ദമം, ദാനം, ദയ

ദേവന്മാർ, മനുഷ്യന്മാർ, അസുരന്മാർ എന്നിങ്ങനെ മൂന്നു കൂട്ടരും പ്രജാപതിയുടെ മക്കളാണ്. മൂന്നുകൂട്ടരും സ്വഭാവത്തിൽ വിഭിന്നരായിരുന്നു. ഉത്തമഗുണങ്ങളും ദിവ്യശക്തികളും നിറഞ്ഞവരും സത്ത്വഗുണപ്രധാനികളുമാണ് ദേവന്മാർ. എങ്കിലും സ്വർഗ്ഗീയസുഖങ്ങളിൽ ആസക്തരും ഇന്ദ്രിയനിഗ്രഹമില്ലാത്തവരുമായിരുന്നു. കാമികളും ലോഭികളുമാണ് മനുഷ്യർ. ജന്മനാ മനസ്സുനിറയെ ഓരോരോ ആഗ്രഹങ്ങളാണ്. എവിടെയും ലോഭബുദ്ധിയോടുകൂടി മാത്രമേ മനുഷ്യർ പ്രവർത്തിക്കുകയുള്ളൂ.

അസുരന്മാർക്ക് ലോഭബുദ്ധി അധികമില്ല. പക്ഷേ അഹങ്കാരികളും, ധാരാളികളുമാണ്. ദേവന്മാരേക്കാളും മനുഷ്യരേക്കാളും ബാഹുബലമുണ്ട്. ശാരീരികമായ കരുത്തിൽ അഹങ്കരിച്ചു നടക്കുന്നവർ. അധികംപേരും ക്രൂരന്മാരും പരോപദ്രവകാരികളുമാണ്.

മൂവരും അവരുടെ സ്വഭാവവൈജാത്യം അനുസരിച്ച് ജീവിച്ചുപോന്നു. ക്രമേണ അവർക്ക് ജീവിതത്തിൽ തൃപ്തിയില്ലാതായി. ഒന്നിലും ഒരു സുഖവുമില്ല. കൂടുതൽ കൂടുതൽ വിഷ

യാസക്തിയും ലോഭബുദ്ധിയും ക്രൂരമനോഭാവവും വർദ്ധിക്കുകയാണ്.

എങ്ങനെയും കൂടുതൽ സുഖം നേടണം. അതിന് എന്തു ചെയ്യണം? പിതാവായ പ്രജാപതിയുടെ അടുക്കൽ ബ്രഹ്മചാരിമാരായി വിദ്യാഭ്യാസം നേടാൻ അവർ നിശ്ചയിച്ചു. വിദ്യയാണ് ഏറ്റവും വലിയ ധനമെന്ന് അവർക്കറിയാം. ആത്മജ്ഞാനം നേടുന്നതാണ് ഉത്തമമെന്ന ധാരണ മൂവർക്കും ഉണ്ടായി. ദുഃഖനിവൃത്തി വരുത്തിയാൽ മാത്രമേ ശാശ്വതസുഖം ലഭിക്കുകയുള്ളൂ.

ആത്മജ്ഞാനത്തിനുള്ള ഉപായം അറിയുന്നതിനുവേണ്ടി ദേവന്മാരും, മനുഷ്യരും, അസുരന്മാരും ബ്രഹ്മചാരിമാരായി പ്രജാപതിയുടെ അടുത്ത് താമസം ആരംഭിച്ചു. പണ്ടുകാലത്ത് ഗുരുമുഖത്തുനിന്ന് ഏതൊരു വിദ്യയും ആത്മജ്ഞാനോപദേശവും ലഭിക്കണമെങ്കിൽ ബ്രഹ്മചാരികളായി ഗുരുവിനോടൊപ്പം ആശ്രമത്തിൽ വളരെക്കാലം താമസിക്കണം.

ഗുരുശുശ്രൂഷ, നിത്യാനുഷ്ഠാനങ്ങൾ, ആശ്രമപരിപാലനം തുടങ്ങിയവ ശ്രദ്ധയോടും ഭക്തിയോടും വിശ്വാസത്തോടും കൃത്യമായി ചെയ്യണം. വിദ്യാസമ്പാദനത്തിനുള്ള യോഗ്യത തെളിയിച്ചതിനുശേഷമേ ഗുരുക്കന്മാർ ശിഷ്യന്മാർക്ക് ഉപദേശം കൊടുത്തിരുന്നുള്ളൂ. അനർഹരായവർക്ക് വിദ്യ പകർന്നുനൽകിയാൽ അവരതിനോട് ആദരവ് പുലർത്തുകയില്ല. വിശ്വാസവും അനുഷ്ഠാനവും ഇല്ലാത്തവരിൽ വിദ്യ ഫലിക്കുകയുമില്ല.

ബ്രഹ്മചര്യവാസം പൂർത്തിയാക്കിയ ദേവന്മാർ പ്രജാപതിയോട് പറഞ്ഞു:

"ഭഗവൻ, അങ്ങ് ഞങ്ങൾക്ക് ഉപദേശത്തെ നൽകിയാലും."

പ്രജാപതി ദേവന്മാരെ അരികിൽ വിളിച്ചിരുത്തി. എന്നിട്ട് 'ദ' എന്ന ഒരക്ഷരത്തെ മാത്രം ഉപദേശമായി പറഞ്ഞുകൊടുത്തു. എന്നിട്ട് അവരോട് ചോദിച്ചു:

"എന്താ, നിങ്ങൾക്കു മനസ്സിലായോ, ഞാൻ ഉപദേശിച്ചതിൻെറ പൊരുൾ?"

ദേവന്മാർ നിസ്സംശയം തലയാട്ടി ചിരിച്ചുകൊണ്ട് പറഞ്ഞു:

"ഞങ്ങൾക്കു മനസ്സിലായി. ദമം ശീലിക്കുവാനല്ലേ അവിടുന്ന് ഞങ്ങളോടു പറഞ്ഞത്?"

"അതെ, ശരിതന്നെ. ഞാൻ പറഞ്ഞതിന്റെ അർത്ഥം ശരിയായവിധത്തിൽ നിങ്ങൾ മനസ്സിലാക്കിയിരിക്കുന്നു. സന്തോഷപൂർവ്വം പോയാലും. ദമം ശീലിച്ച് ധന്യരാകുക."

പ്രജാപതി അവരെ അനുഗ്രഹിച്ചയച്ചു.



ദേവന്മാർ സുഖലോലുപരാണ്. അവർക്ക് പല ഗുണങ്ങളുമുണ്ട്. പക്ഷേ ഇന്ദ്രിയങ്ങൾക്ക് അടക്കമില്ല. സ്വർഗ്ഗസുഖാനുഭൂതിയിൽ ആമഗ്നരാണ് അവർ. ഇന്ദ്രിയനിഗ്രഹമില്ലാത്തവർക്ക് ആത്മജ്ഞാനം അസാധ്യമാണ്. പലവിധ ആപത്തുകളിൽ പതിക്കാനുമിടയുണ്ട്. അതുകൊണ്ടാണ് ആത്മജ്ഞാനം ആഗ്രഹിക്കുന്നവർ ആദ്യം 'ദമം' ശീലിക്കണമെന്ന് ഉപദേശിക്കുന്നത്.

'ദമം' എന്നുപറഞ്ഞാൽ ഭൗതികവിഷയങ്ങളിൽ ആസക്തമാ

യിട്ടിരിക്കുന്ന ജ്ഞാനേന്ദ്രിയങ്ങളേയും, കർമ്മേന്ദ്രിയങ്ങളേയും വിഷയങ്ങളിൽനിന്നും വൃത്തികളിൽനിന്നും പിൻവലിച്ച് അന്തർമുഖമാക്കുകയാണ്. ഇന്ദ്രിയനിഗ്രഹമില്ലാത്ത ദേവന്മാർ 'ദ' എന്നു കേട്ടപ്പോൾ 'ദാമ്യത' (ദമം ശീലിക്കുവിൻ) എന്നാണ് പ്രജാപതി അവരോട് ഉപദേശിക്കുന്നതെന്ന് ധരിച്ചു.

പിന്നീട് ബ്രഹ്മചര്യവാസം കഴിഞ്ഞ് മനുഷ്യർ പ്രജാപതിയെ സമീപിച്ചു. പ്രജാപതി മനുഷ്യരോടും 'ദ' എന്നുപദേശിച്ചു.

മനുഷ്യർക്ക് സന്തോഷമായി.

"നിങ്ങൾക്ക് മനസ്സിലായോ?" പ്രജാപതി ചോദിച്ചു.

"ഞങ്ങൾക്കു മനസ്സിലായി. ദാനം പരിശീലിക്കുക എന്നാണ് അവിടുന്ന് ഉപദേശിക്കുന്നത്."

"ശരിയാണ്. നിങ്ങൾക്ക് മനസ്സിലായി. ദാനം പരിശീലിക്കുക. ദാനം മനുഷ്യരെ ശ്രേഷ്ഠരാക്കും." പ്രജാപതിയുടെ അനുഗ്രഹവുമായി മനുഷ്യർ പിൻവാങ്ങി.

സ്വതവേ ദാനവിമുഖരും ലോഭികളുമായതിനാൽ 'ദത്ത' (കൊടുക്കുക) എന്നാണ് 'ദ' എന്നതിന്റെ അർത്ഥമെന്ന് മനുഷ്യർ ധരിച്ചു. ഒടുക്കം അസുരന്മാരും ആശ്രമവാസത്തിനുശേഷം പ്രജാപതിയെ ഉപദേശലബ്ധിക്കായി സമീപിച്ചു.

"ഭഗവൻ, അങ്ങ് ഞങ്ങൾക്ക് ഉപദേശം നൽകിയനുഗ്രഹിച്ചാലും."

'ദ'. പ്രജാപതി അവർക്ക് 'ദ' എന്ന അക്ഷരത്തെ ഉപദേശമായി നൽകി.

അസുരന്മാർ ക്രൂരസ്വഭാവികളാണ്. സ്വതവേ ദയയില്ലാത്തവരാണ്. അന്യരെ ഉപദ്രവിക്കുന്നതിനും മറ്റുള്ളവരുടെ സ്ഥാനമാനങ്ങൾ കരുത്തുകാട്ടി പിടിച്ചെടുക്കുന്നതിനും വൈമുഖ്യമൊന്നുമില്ല. അതുകൊണ്ട് 'ദ' എന്ന അക്ഷരത്തിന്റെ ഉപദേശത്തിലൂടെ ദയത്വം (ദയയുള്ളവരാകുക) എന്നാണ് അസുരന്മാർ ധരിച്ചത്.

"നിങ്ങൾക്ക് മനസ്സിലായോ?" പ്രജാപതി ചോദിച്ചു.

"മനസ്സിലായി. ദയ ശീലിക്കണമെന്നാണ് അങ്ങ് ഞങ്ങളോട് ഉപദേശിക്കുന്നത്."

"ശരിയാണ്. നിങ്ങൾ ദയ ശീലിക്കണം." പ്രജാപതി അനുഗ്രഹിച്ചു.

ദമം, ദാനം, ദയ ഇവ മൂന്നും ഒരു സത്യാന്വേഷിക്ക് അത്യാവശ്യം ഉണ്ടായിരിക്കേണ്ട ശീലങ്ങളാണ്. ഇവ ആദ്ധ്യാത്മിക സാധനയുടെ അംഗങ്ങളുമാണ്. ആകാശത്ത് മഴമേഘങ്ങൾ ഗർജ്ജിക്കുന്നത് ശ്രദ്ധിക്കുക.

"ദ, ദ, ദ" എന്നാണ് മേഘഗർജ്ജനം മുഴങ്ങുന്നത്. ദമ്യത, ദത്ത, ദയത്വം എന്നാണ് ഇടിമുഴക്കം വിളംബരം ചെയ്യുന്നത്. ദിവ്യ വാക്കുകളാകുന്ന ദമം, ദാനം, ദയ ഇവയെയാണ് ആകാശത്തുനിന്ന് മുഴങ്ങിക്കേൾക്കുന്നത്.

ദമം ശീലിക്കുവിൻ!

ദാനം ചെയ്യുവിൻ!

ദയയുള്ളവരായിരിക്കുവിൻ!

കാമത്തെ ജയിക്കുവാൻ ദമവും ക്രോധത്തെ ജയിക്കുവാൻ ദയയും ലോഭത്തെ ജയിക്കുവാൻ ദാനവുമാണ് ശീലിക്കേണ്ടത്. കാമവും ക്രോധവും ലോഭവും ഏതൊരാളെയും നശിപ്പിക്കും. അതുകൊണ്ട് 'ദ' എന്നു തുടങ്ങുന്ന ഈ മൂന്നു (ദമം, ദാനം, ദയ) സർവ്വരും അഭ്യസിക്കണം.

**ഓം തത് സത്**

**അവലംബം - ബൃഹദാരണ്യോപനിഷത്ത്**

**അദ്ധ്യായം 5, ബ്രാഹ്മണം 2**

8

# ആരാണ് ശ്രേഷ്ഠൻ?

ഒരിക്കൽ ഇന്ദ്രിയങ്ങളെല്ലാം പരസ്പരം കലഹമുണ്ടാക്കി. ഒരുവന്റെ ശരീരത്തിൽ ജീവനെ നിലനിർത്തുന്നതിൽ നമ്മളിൽ ആരാണ് പ്രധാനസഹായി? എന്ന അന്വേഷണമാണ് കലഹത്തിനു കാരണം. ആദ്യം ഇന്ദ്രിയങ്ങൾക്കിടയിൽ വാദപ്രതിവാദമാണ് ആരംഭിച്ചത്. ഓരോരുത്തരും 'ഞാൻതന്നെ ശ്രേഷ്ഠൻ' എന്ന് അവകാശവാദമുന്നയിച്ചു. പക്ഷേ മറ്റ് ഇന്ദ്രിയങ്ങൾ അംഗീകരിച്ചുകൊടുത്തില്ല.

സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം എന്നിങ്ങനെ മൂന്നുവിധ ശരീരങ്ങൾ മനുഷ്യനുണ്ട്. ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്നവസ്ഥകളെ ജീവൻ അനുഭവിക്കുന്നത് യഥാക്രമം ഈ ശരീരോപാധികളിലൂടെയാണ്. ജീവന്റെ സൂക്ഷ്മശരീരം പതിനേഴ് അവയവങ്ങളോടുകൂടിയതാണ്. അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ, അഞ്ചു കർമ്മേന്ദ്രിയങ്ങൾ, ബുദ്ധി, മനസ്സ്, പഞ്ചപ്രാണങ്ങൾ എന്നിവയാണ് പതിനേഴ് അവയവങ്ങൾ. ഓരോ അവയവവും ശരീരത്തിലിരുന്നുകൊണ്ട് അതാതിന്റെ ധർമ്മത്തെ അനുഷ്ഠിക്കുന്നു. അതുവഴി ശരീരം സ്വാഭാവികമായി പ്രവർത്തിക്കുന്നു.

ഇതിൽ ആരുടെ ധർമ്മമാണ് ശ്രേഷ്ഠമായത്? ആരാണ് വലിയവൻ? എന്നിങ്ങനെ ഇന്ദ്രിയങ്ങൾക്കിടയിൽ തങ്ങളുടെ ശ്രേഷ്ഠതയെപ്പറ്റി ഒരു തർക്കമുണ്ടായി. ഈ വിഷയത്തിൽ ഒരു തീർപ്പ് കല്പിച്ചു കിട്ടുന്നതിനുവേണ്ടി അവസാനം ഇന്ദ്രിയങ്ങളെല്ലാം പ്രജാപതിയെ സമീപിച്ചു.

പ്രജാപതി അവരുടെ വാദം കേട്ടിട്ട് പറഞ്ഞു:

"നിങ്ങളെല്ലാവരും ശരീരത്തിനും ജീവനുംവേണ്ടി ധർമ്മങ്ങളനുഷ്ഠിക്കുന്നുണ്ട്. ഏതെങ്കിലും ഒരാൾ ശരീരത്തെ വിട്ടുപോയാൽ ശരീരത്തിന്റെ ഒരു ഭാഗം നികൃഷ്ടമായിത്തീരും. അതുകൊണ്ട് നിങ്ങളിൽ ആര് പുറത്തുപോയാലാണോ ഈ ശരീരത്തെ കൂടുതൽ നികൃഷ്ടമായി വിചാരിക്കുന്നത്, അവനാണ് നിങ്ങളിൽ ശ്രേഷ്ഠൻ!"

ഒരു സ്വയംപരീക്ഷണത്തിലൂടെ സ്വയം ശ്രേഷ്ഠത്വം നിർണ്ണയിക്കുവാനാണ് പ്രജാപതി ഉപദേശിച്ചത്.

ആദ്യം വാഗിന്ദ്രിയം ശരീരത്തിൽനിന്നു പുറത്തുപോയി. അതോടെ ദേഹത്തിൽനിന്ന് സംസാരശേഷി നഷ്ടപ്പെട്ടു. ശരീരം മൂകനായിത്തീർന്നു. ഒരു വർഷത്തിനുശേഷം വാഗിന്ദ്രിയം മടങ്ങിവന്ന് മറ്റിന്ദ്രിയങ്ങളോട് ചോദിച്ചു:

"എന്നെക്കൂടാതെ എങ്ങനെയാണ് നിങ്ങൾക്ക് ജീവിക്കാൻ സാധിച്ചത്? മൂകാവസ്ഥയിൽ എന്തുചെയ്തു?"

അപ്പോൾ മറ്റ് ഇന്ദ്രിയങ്ങൾ പറഞ്ഞു:

"മൂകന്മാർ വാക്കുകൊണ്ട് സംസാരിക്കുന്നില്ല. എന്നാൽ അവരും ജീവിക്കുന്നുണ്ടല്ലോ. മൂകന്മാർ പ്രാണനെക്കൊണ്ട് ശ്വസിക്കുകയും കണ്ണുകൊണ്ട് കാണുകയും ചെവികൊണ്ട് കേൾക്കുകയും മനസ്സുകൊണ്ട് അറിയുകയും ജനനേന്ദ്രിയം കൊണ്ട് സന്തതികളെ ജനിപ്പിക്കുകയും ചെയ്യുന്നുണ്ട്. അതുപോലെ ഞങ്ങളും ജീവിച്ചു."

അതുകേട്ട് വാഗിന്ദ്രിയത്തിന് അഹങ്കാരം നശിച്ചു. താൻ

വലിയ ശ്രേഷ്ഠനൊന്നുമല്ല. തന്റെ അഭാവത്തിലും ശരീരം നിലനില്ക്കുമെന്നറിഞ്ഞ് വാക്ക് ശരീരത്തിൽ തിരികെ പ്രവേശിച്ചു.

പിന്നീട് ചക്ഷുരിന്ദ്രിയം (കണ്ണ്) ദേഹത്തിൽനിന്ന് പുറത്തുപോയി. ഒരു വർഷത്തിനുശേഷം മടങ്ങിവന്നു. ദേഹം നശിച്ചിട്ടില്ല.

"എന്നെക്കൂടാതെ നിങ്ങൾ എങ്ങനെയാണ് ജീവിച്ചത്" എന്നു നേത്രം ചോദിച്ചു.

മറ്റ് ഇന്ദ്രിയങ്ങൾ പറഞ്ഞു:

"അന്ധന്മാർക്ക് കണ്ണിനു കാഴ്ചയില്ല. എങ്കിലും അവർ മറ്റ് ഇന്ദ്രിയങ്ങളെക്കൊണ്ട് ഓരോന്നും അറിഞ്ഞ് ജീവിക്കുന്നു. അതുപോലെ ഞങ്ങളും ജീവിച്ചു."

താൻ ശ്രേഷ്ഠനല്ലെന്നു സ്വയം ബോധ്യപ്പെട്ട കണ്ണ് ശരീരത്തിൽ തിരികെ പ്രവേശിച്ചു.

ശ്രോത്രേന്ദ്രിയമായ ചെവിയും ദേഹത്തിൽനിന്ന് പുറത്തുപോയി. ഒരു വർഷം കഴിഞ്ഞു മടങ്ങിയെത്തിയിട്ട് ചോദിച്ചു:

"എന്നെക്കൂടാതെ നിങ്ങളെങ്ങനെയാണ് ജീവിച്ചത്?"

"ബധിരന്മാർ ചെവികൊണ്ട് കേൾക്കുന്നില്ല. പക്ഷേ പ്രാണനെക്കൊണ്ട് ശ്വസിച്ചും കണ്ണുകൊണ്ട് കണ്ടും മനസ്സുകൊണ്ട് അറിഞ്ഞും അതുപോലെ മറ്റ് ഇന്ദ്രിയങ്ങളുടെ സഹായത്താലും ജീവിക്കുന്നുണ്ട്. അതുപോലെ ജീവിച്ചു."

താനും അത്രയൊന്നും ശ്രേഷ്ഠനല്ലെന്നു ബോധ്യമായ ചെവി ശരീരത്തിൽ തിരികെ പ്രവേശിച്ചു.

അനന്തരം മനസ്സ് ദേഹത്തിൽനിന്ന് പുറത്തുപോയി. മനസ്സിന്റെ അഭാവത്തിൽ ശരീരം മൂഢാവസ്ഥയിലായിത്തീർന്നു. ജീവന് ചിന്താശേഷി നഷ്ടപ്പെട്ടു. ഒരു വർഷത്തിനുശേഷം മനസ്സ് മടങ്ങിവന്നിട്ട് മറ്റിന്ദ്രിയങ്ങളോട് ചോദിച്ചു:

"എന്നെക്കൂടാതെ എങ്ങനെയാണ് നിങ്ങൾക്ക് ജീവിക്കുവാൻ കഴിഞ്ഞത്?"

മറ്റ് ഇന്ദ്രിയങ്ങൾ പറഞ്ഞു:

"മൂഢന്മാർ മനസ്സുകൊണ്ട് ഒന്നും ചിന്തിക്കുന്നില്ല. എങ്കിലും മറ്റ് ഇന്ദ്രിയങ്ങളെക്കൊണ്ട് അവർ എങ്ങനെ ജീവിക്കുന്നുവോ അങ്ങനെ ഞങ്ങളും ജീവിച്ചു."

അതുകേട്ട് ഗർവ്വ് നശിച്ച മനസ്സിന് താൻ ശ്രേഷ്ഠനല്ലെന്നു ബോധ്യമായി, ശരീരത്തിൽ പ്രവേശിച്ചു.

ഇങ്ങനെ ഓരോ ഇന്ദ്രിയങ്ങളും ശരീരത്തിനു പുറത്തുപോയി പരീക്ഷിച്ചുനോക്കി. അവ ഓരോന്നിന്റേയും അഭാവത്തിൽ മറ്റിന്ദ്രിയങ്ങളെ ആശ്രയിച്ച് ശരീരം നിലനില്ക്കുകയും ലോകവ്യവഹാരം നിറവേറ്റുകയും ചെയ്തു.

വലിയ അഹങ്കാരമായിരുന്നു ജനനേന്ദ്രിയത്തിന്. താൻ ഇല്ലെങ്കിൽ പിന്നെ ശരീരത്തിന് സന്താനോല്പാദനശേഷിയില്ലല്ലോ. അങ്ങനെ വന്നാൽ ലോകത്തിന് നിലനില്പില്ലാതെ വരും. അതുകൊണ്ട് താൻതന്നെയാണ് ഇന്ദ്രിയങ്ങളിൽ വച്ചു ശ്രേഷ്ഠൻ. ഇത്തരം വിചാരത്തോടെ ജനനേന്ദ്രിയം ശരീരം വിട്ടുപുറത്തുപോയി. ഒരു വർഷത്തിനുശേഷം മടങ്ങിവന്ന് മറ്റിന്ദ്രിയങ്ങളോട് തന്റെ അസാന്നിധ്യത്തിൽ നിങ്ങൾ എങ്ങനെ ജീവിച്ചുവെന്ന് ചോദിച്ചു.

"പ്രജനനശേഷിയില്ലാത്തവൻ തേജസ്സു കൊണ്ട് സന്താനത്തെമാത്രം ജനിപ്പിക്കുന്നില്ലെന്നുമാത്രം. അവൻ മറ്റിന്ദ്രിയങ്ങളെക്കൊണ്ട് എങ്ങനെ ജീവിക്കുന്നുവോ അങ്ങനെ ഞങ്ങളും ജീവിച്ചു." അതോടെ ജനനേന്ദ്രിയത്തിന്റേയും അഹങ്കാരം ശമിച്ചു. താൻ ശ്രേഷ്ഠനല്ലെന്നു ബോധ്യപ്പെട്ടു. ശരീരത്തിൽ തിരികെ പ്രവേശിച്ചു.

പ്രാണൻ മാത്രം അതുവരെയും പുറത്തുപോകാതിരിക്കുകയായിരുന്നു. അവസാനമായി ശരീരത്തിൽനിന്ന് പുറത്തുപോകാൻ പ്രാണൻ തയ്യാറെടുത്തു. കുറ്റിയിൽ ബന്ധിക്കപ്പെട്ട ലക്ഷ

ണമൊത്തതും ശക്തനുമായ ഒരു വൻകുതിര രക്ഷപ്പെടുന്നതിനുവേണ്ടി എപ്രകാരമാണോ കെട്ടുകുറ്റിയെ പിഴുതെടുക്കുന്നത് അതേ അനുഭവം ഇന്ദ്രിയങ്ങൾക്കുണ്ടായി. ഇന്ദ്രിയങ്ങളെല്ലാം അതിശക്തമായി പ്രാണനോടൊപ്പം വലിക്കപ്പെട്ടു. ഇന്ദ്രിയങ്ങളുടെ അഭാവത്തിലും ശരീരം ന്യൂനതയോടെ നിലനിൽക്കും. എന്നാൽ ശരീരത്തിൽനിന്ന് പ്രാണൻ വേർപ്പെട്ടാൽ പിന്നെ ഇന്ദ്രിയങ്ങൾക്കു നിലനില്പില്ല. അതോടെ ഭയന്നുവിറച്ച ഇന്ദ്രിയങ്ങൾ പ്രാണനോട് യാചിച്ചു:

"പ്രഭോ! അങ്ങ് പുറത്തുപോകരുതേ! അങ്ങയെക്കൂടാതെ ഞങ്ങൾക്കു ജീവിക്കുവാൻ കഴിയുകയില്ല."

മറ്റിന്ദ്രിയങ്ങൾ പ്രാണനെ ശരീരത്തിനു പുറത്തുപോകാൻ അനുവദിച്ചില്ല. അതോടെ പ്രാണന്റെ ശ്രേഷ്ഠത്വം സ്വയം വ്യക്തമായി. പ്രാണനാണ് ശ്രേഷ്ഠനെന്ന് ഇന്ദ്രിയങ്ങൾ സമ്മതിച്ചു. അവരവരുടെ ഗുണങ്ങൾ പ്രാണനെ ആശ്രയിച്ചും പ്രാണനുള്ളതുമാണെന്ന് മറ്റിന്ദ്രിയങ്ങൾ പറഞ്ഞു.

"അങ്ങനെയെങ്കിൽ എനിക്കുള്ള ഭക്ഷണം എന്താണ്?" എന്ന് പ്രാണൻ തിരക്കി.

"ശ്വാക്കൾ, കൃമികൾ, കീടങ്ങൾ, പാറ്റകൾ തുടങ്ങി എന്തെല്ലാം ലോകത്തിലുണ്ടോ അവയെല്ലാം അവിടുത്തേക്കു ഭക്ഷണമാകുന്നു. ജലം വസ്ത്രവുമാകുന്നു."

ഇങ്ങനെ ഇന്ദ്രിയങ്ങളിൽ പ്രാണന്റെ ശ്രേഷ്ഠത്വം വ്യക്തമാക്കപ്പെട്ടു. ഇതറിയുന്ന ശ്രോത്രിയന്മാർ ഭക്ഷണം കഴിക്കുന്നതിനുമുമ്പും ഭക്ഷണത്തിനുശേഷവും ജലംകൊണ്ട് ആചമിക്കുന്നു. ജലം പ്രാണന്റെ വസ്ത്രമെന്ന സങ്കല്പത്തിലാണ് ആചമനം ചെയ്യുന്നത്.

**ഓം തത് സത്**

**അവലംബം - ബൃഹദാരണ്യകോപനിഷത്ത്**

**ആറാം അദ്ധ്യായം, ഒന്നാം ബ്രാഹ്മണം**

9

# ബ്രഹ്മജ്ഞസംവാദം

വിദേഹരാജാവായ ജനകൻ പണ്ഡിതനും ജ്ഞാനിയും ആത്മനിഷ്ഠനുമായിരുന്നു. സർവ്വജ്ഞനും ധർമ്മിഷ്ഠനും ലോകാരാധ്യനുമായ ജനകന്റെ രാജസഭയിൽ ധാരാളം ശാസ്ത്ര ചർച്ചകൾ നടക്കാറുണ്ട്. ജനകന്റെ പേരും പെരുമയും പാണ്ഡി ത്യവും എല്ലാ ദേശത്തും പുകൾപെറ്റതാണ്. ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നുമുള്ളവർ ജനകമഹാരാജാവിനെ വന്നു കാണുകയും ഉപദേശങ്ങൾ തേടുകയും ചെയ്തുപോന്നു.

ഒരിക്കൽ വളരെ വലിയ ഒരു യാഗം അദ്ദേഹം ചെയ്തു. എല്ലാ ദേശങ്ങളിലും യാഗത്തിന്റെ പെരുമയെത്തി. ധാരാളം ബ്രാഹ്മണരും പണ്ഡിതന്മാരും ആചാര്യശ്രേഷ്ഠന്മാരും യാഗ സ്ഥലത്ത് തടിച്ചുകൂടി. അവർക്കെല്ലാം വളരെ വലിയ ദക്ഷിണ കൾ ജനകമഹാരാജാവ് ഏർപ്പാടു ചെയ്തു. കുരുദേശത്തും പാഞ്ചാലദേശത്തുമുള്ള അനേകം ബ്രാഹ്മണപണ്ഡിതന്മാരും ബ്രഹ്മജ്ഞാനികളുംകൂടി സഭയിൽ സന്നിഹിതരായിരുന്നു.

യാഗസ്ഥലത്ത് എത്തിച്ചേർന്നിരിക്കുന്നവരിൽ ധാരാളം മഹാപണ്ഡിതന്മാരുമുണ്ട്. യാജ്ഞവല്ക്യൻ, അശ്വലൻ, ആർ ത്തഭാഗൻ, ഭുജ്യു, ഉഷസ്തൻ, കഹോലൻ, ഗാർഗ്ഗി, ഉദ്ദാലകൻ,

ശാകല്യൻ തുടങ്ങിയ മഹാപണ്ഡിതന്മാരും ബ്രഹ്മജ്ഞാനിമാരും ശിഷ്യന്മാരോടുകൂടിയാണ് എത്തിയിരിക്കുന്നത്.

എല്ലാവരേയും കണ്ടിട്ട് ജനകമഹാരാജാവിന് അത്യധികം സന്തോഷമുണ്ടായി. അതേസമയം ഇവരെ ഒന്നു പരീക്ഷിക്കണമെന്നും തോന്നി. എങ്ങനെ പരീക്ഷിക്കണം?

എത്തിച്ചേർന്നിട്ടുള്ള ബ്രാഹ്മണരിൽ ആരാണ് ഏറ്റവും വലിയ പണ്ഡിതൻ എന്നൊന്ന് അറിയണമെന്ന് ജനകൻ നിശ്ചയിച്ചു. എല്ലാവരേയും പരീക്ഷിക്കുകതന്നെ. ഇവർ വലിയ ദക്ഷിണ മോഹിച്ചുമാത്രം വന്നവരാണോ, അതോ ബ്രഹ്മജ്ഞാനികളാണോ എന്നു വ്യക്തമായി അറിയണം.

ജനകൻ നല്ലയിനം ആയിരം പശുക്കളെ യാഗശാലയ്ക്കു മുമ്പിൽ കൊണ്ടുവന്നു കെട്ടി. ഓരോ പശുവിന്റേയും കൊമ്പുകളിൽ പതിപ്പത്ത് കാൽപലം വീതം സ്വർണ്ണം കെട്ടിയിട്ടുണ്ടായിരുന്നു.

ജനകൻ എന്തിനാണ് ഇങ്ങനെ ചെയ്യുന്നതെന്ന് പണ്ഡിതന്മാർ സംശയിച്ചു. അപ്പോൾ അദ്ദേഹം അവരെ ബഹുമാനപൂർവ്വം വണങ്ങിയിട്ട് പറഞ്ഞു:

"അല്ലയോ പൂജനീയരായ ബ്രാഹ്മണശ്രേഷ്ഠന്മാരേ, നിങ്ങളുടെ ഇടയിൽ ഏറ്റവും വലിയ വേദപണ്ഡിതൻ ആരാണോ അയാൾക്ക് ഈ പശുക്കളെ മുഴുവൻ സ്വന്തമായി വീട്ടിലേയ്ക്കു കൊണ്ടുപോകാം!"

വേദപണ്ഡിതന്മാരായ ബ്രാഹ്മണരായിരുന്നു അവിടെ കൂടിയിരുന്നത്. അവർ അന്യോന്യം കുറേനേരം നോക്കി. മോശക്കാരായി ആരുമില്ല. എല്ലാവർക്കും പശുക്കളിൽ ആഗ്രഹമുണ്ട്. പക്ഷേ താൻ മറ്റുള്ളവരേക്കാൾ ശ്രേഷ്ഠനാണെന്ന് ആദ്യമേ പ്രതിജ്ഞചെയ്ത് മുമ്പോട്ടു വരാൻ ധൈര്യമുണ്ടായില്ല. അപ്പോൾ യാജ്ഞവല്ക്യ്യഋഷി മുമ്പോട്ട് വന്നുനിന്നിട്ട് തന്റെ ശിഷ്യനായ ബ്രഹ്മചാരിയോട് പറഞ്ഞു:

"അല്ലയോ സൗമ്യനായ സാമശ്രവസ്സേ, ഈ പശുക്കളെ

യെല്ലാം അഴിച്ചെടുത്ത് നമ്മുടെ ആശ്രമത്തിലേയ്ക്ക് തെളിച്ചു കൊണ്ടുപോകൂ....!"



അതുകേട്ട് ബ്രഹ്മചാരിശിഷ്യൻ പശുക്കളെയെല്ലാം അഴിച്ചെടുത്തുകൊണ്ട് ആശ്രമത്തിലേയ്ക്കു പോയി.

ഈ സംഭവം അവിടെ തടിച്ചുകൂടിയിരുന്ന ബ്രാഹ്മണരെയെല്ലാം പ്രകോപിതരാക്കി. അവരെല്ലാം ഉഗ്രമായി കോപിച്ചുകൊണ്ട് പരസ്പരം യാജ്ഞവല്ക്യനെതിരെ സംസാരിച്ചു തുടങ്ങി. യാജ്ഞവല്ക്യൻ ബ്രഹ്മിഷ്ഠതയ്ക്കുള്ള സമ്മാനം സ്വീകരിച്ചത് അംഗീകരിച്ചുകൊടുക്കാൻ മറ്റുള്ളവർ വിസമ്മതിച്ചു. അവരുടെ പ്രതിനിധിയായി അശ്വലൻ മുമ്പോട്ടുവന്നു. ജനകരാജാവിന്റെ ആശ്രിതനും ബ്രഹ്മനിഷ്ഠനെന്ന് സ്വയം അഭിമാനിക്കുന്നവനുമാണ് അശ്വലൻ. രാജാവിന്റെ യാഗങ്ങളിൽ ഋത്വി

ക്കായി സ്ഥാനത്തിരിക്കുന്നവനെന്ന അഹങ്കാരവുമുണ്ട്. ഉഗ്രമായി കോപിച്ചുകൊണ്ട് അദ്ദേഹം യാജ്ഞവല്ക്യനോട് ഉറക്കെ ചോദിച്ചു:

"നമ്മുടെ ഇടയിൽ നീയാണോ ഏറ്റവും വലിയ ബ്രഹ്മിഷ്ഠൻ?!"

ആ ആക്ഷേപം കേട്ടിട്ട് യാജ്ഞവല്ക്യൻ ചെറുചിരിയോടെ വിനീതമായി പ്രതികരിച്ചു.

"ബ്രഹ്മിഷ്ഠനു നമസ്ക്കാരം! ഞാൻ പശുക്കൾ കിട്ടണമെന്ന് ആഗ്രഹിക്കുന്നവനാണെന്നുമാത്രം."

അതുകേട്ടിട്ട് യാജ്ഞവല്ക്യനുമായി വാദപ്രതിവാദം നടത്തുവാൻ തയ്യാറായി പണ്ഡിതന്മാർ മുമ്പോട്ടുവന്നു.

ഹോതാവായ അശ്വലൻ ചോദിച്ചു:

"നീ ബ്രഹ്മിഷ്ഠനെങ്കിൽ എന്റെ ചോദ്യത്തിന് ഉത്തരം പറയുക. ഇതെല്ലാം മൃത്യുവിനാൽ (മരണത്താൽ) വശീകരിക്കപ്പെട്ടതാണ്. മരണം സംഭവിക്കാത്തതായി യാതൊന്നും പ്രപഞ്ചത്തിലില്ല. എല്ലാം മരണത്തിനു കീഴടങ്ങുന്നതാണെങ്കിൽ യാഗത്തിന്റെ യജമാനന് മൃത്യുവെന്ന അവസ്ഥയെ അതിക്രമിച്ച് മുക്തനായിത്തീരുവാൻ എങ്ങനെ സാധിക്കും?"

യാജ്ഞവല്ക്യൻ പറഞ്ഞു: "വാക്കുകൊണ്ട് യജമാനന് മൃത്യുവിനെ അതിക്രമിക്കാൻ സാധിക്കും." (സ്വാഭാവികമായ അജ്ഞാനം നിമിത്തമുണ്ടാകുന്ന ഇന്ദ്രിയ-വിഷയ-സംസർഗ്ഗത്തിലുള്ള ആസക്തിയാണ് ഇവിടെ മൃത്യു. കർമ്മരൂപമായ വിഷയാസക്തിയെ അതിക്രമിക്കാൻ വാഗാദികളാകുന്ന ഇന്ദ്രിയങ്ങളെ നിയന്ത്രിച്ച് ആത്മാഭിമുഖമാക്കണം.)

അശ്വലൻ വീണ്ടും ചോദിച്ചു:

"യാജ്ഞവല്ക്യ, രാപകലുകൾക്ക് അധീനമായിട്ടാണ് ലോകത്തിൽ എല്ലാം നടക്കുന്നത്. കാലത്തിനു വിധേയമാണ് എല്ലാം. അഹോരാത്രങ്ങളാകുന്ന മൃത്യുവിന് എല്ലാം അടിപ്പെ

ടുന്നു. എങ്കിൽ അതിനെ എങ്ങനെ അതിക്രമിച്ച് മുക്തനായി ത്തീരാനാകും?"

യാജ്ഞവല്ക്യൻ പറഞ്ഞു: "കണ്ണുകൊണ്ട്." (കണ്ണുക ളാകുന്ന ആദിത്യനെക്കൊണ്ട് കാലമാകുന്ന മൃത്യുവിനെ അതി ക്രമിക്കുക. ആദിത്യന് രാപകലുകൾ സംഭവിക്കുന്നില്ല. ആദി ത്യനാണ് താൻ എന്ന ഉപാസനകൊണ്ട് സ്വയം ആദിത്യനായി ത്തീർന്നവനെ രാപകലുകൾ ബാധിക്കുന്നില്ല.)

അശ്വലൻ യാജ്ഞവല്ക്യനുമായുള്ള സംവാദം തുടർന്നു. അശ്വലന്റെ ചോദ്യങ്ങൾക്കെല്ലാം ബ്രഹ്മജ്ഞനായ യാജ്ഞവ ല്ക്യൻ സൗമ്യനായി മറുപടി കൊടുത്തു. അതോടെ അശ്വലൻ പരാജിതനായി പിന്തിരിഞ്ഞുപോയി.

അതുകണ്ട് ജരത്കാരുഗോത്രത്തിൽ ജനിച്ച ആർത്ത ഭാഗൻ യാജ്ഞവല്ക്യനോട് ചെറിയ ചെറിയ ചോദ്യങ്ങൾ തുട രെത്തുടരെ വേഗം ചോദിച്ചു തുടങ്ങി.

"ഗ്രഹങ്ങൾ എത്ര?"

"അതിഗ്രഹങ്ങൾ എത്ര?"

"അവ ഏതെല്ലാം?"

"മരണത്തെ ഭക്ഷിക്കുന്നത് ആരാണ്?"

"മരണസമയത്ത് പ്രാണന് എന്തു സംഭവിക്കുന്നു?" എന്നി ങ്ങനെ ആർത്തഭാഗന്റെ ചോദ്യങ്ങൾക്ക് യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞുകൊണ്ടേ ഇരുന്നു.

ഇരുവരുടേയും സാമർത്ഥ്യം കണ്ട് മറ്റു പണ്ഡിതന്മാ രെല്ലാം അമ്പരന്ന് ഇരുന്നുപോയി. അവർക്ക് മനസ്സിലാക്കാൻ ബുദ്ധിമുട്ടേറിയ കാര്യങ്ങൾകൂടി ചർച്ച ചെയ്യപ്പെട്ടു. വാദപ്രതി വാദങ്ങൾക്കിടയിൽ ഇരുവർക്കും പരസ്പരം ബഹുമാനം തോന്നി. ആർത്തഭാഗന്റെ ശാന്തമായ ചോദ്യങ്ങൾ യാജ്ഞവ ല്ക്യനെ ആകർഷിച്ചു. യാജ്ഞവല്ക്യൻ പറഞ്ഞു.

"സൗമ്യനായ ആർത്തഭാഗ, കൈ തരിക. അഭിനന്ദനങ്ങൾ.

നാം രണ്ടുപേരും മാത്രമായി ഇനി ഇതിനെപ്പറ്റി നിരൂപണം ചെയ്യാം. വരൂ. ഈ പൊതുസഭയിൽവെച്ച് ഇനി ഇതിനെപ്പറ്റി നിരൂപണം ചെയ്യേണ്ടതില്ല."

അവർ രണ്ടുപേരും പണ്ഡിതന്മാരുടെ സഭയിൽനിന്ന് പുറത്തുപോയി നിരൂപണം ചെയ്തു. ഒരുവന്റെ കർമ്മഫലം, പുണ്യം, പാപം എന്നിവയെക്കുറിച്ചാണ് അവർ രഹസ്യചർച്ച നടത്തിയത്. എല്ലാ പ്രശ്നങ്ങൾക്കും ശരിയായ ഉത്തരം തരുന്ന യാജ്ഞവല്ക്യനെ തോല്പിക്കാൻ തനിക്ക് സാധിക്കുകയില്ലെന്നു മനസ്സിലാക്കിയ ആർത്തഭാഗൻ ചോദ്യങ്ങളിൽനിന്ന് പിൻതിരിഞ്ഞു. സ്വയം പരാജയം സമ്മതിച്ചു.

ആർത്തഭാഗന്റെ പരാജയത്തോടെ ഭുജ്യു എന്ന പണ്ഡിതൻ രംഗത്തെത്തി.

യാജ്ഞവല്ക്യനെ ആശയക്കുഴപ്പത്തിലാക്കുന്നതിനുവേണ്ടി നിഗൂഢമായ രീതിയിൽ ഒരു കഥാരൂപത്തിലാണ് ഭുജ്യു ചോദ്യമാരംഭിച്ചത്.

"യാജ്ഞവല്ക്യ, ഞാനും സബ്രഹ്മചാരിമാരും വേദാധ്യയനം ചെയ്യുന്നകാലത്ത് വ്രതം ആചരിക്കുന്നവരായി മദ്രദേശത്തു പോകുകയായിരുന്നു. ഒരു ദിവസം ഞങ്ങൾ കപിവംശജനായ പതഞ്ചലന്റെ വീട്ടിലെത്തി. അദ്ദേഹത്തിന്റെ മകൾക്ക് ഗന്ധർവ്വബാധയേറ്റിരിക്കുകയായിരുന്നു. ആ പെൺകുട്ടിയുടെ ശരീരത്തെ ബാധിച്ചിരിക്കുന്ന ഗന്ധർവ്വനോട് ഞങ്ങൾ ചോദിച്ചു:"

"നീ ആരാണ്?"

"ഞാൻ അംഗിരസ്സിന്റെ വംശത്തിൽ പിറന്ന സുധന്വാവാണ്." ഗന്ധർവ്വൻ മറുപടി പറഞ്ഞു.

"ലോകങ്ങളുടെ അതിരുകളെപ്പറ്റി ഗർവ്വനായ അങ്ങ് ഞങ്ങൾക്കു പറഞ്ഞുതരുമോ? എന്നു ഞങ്ങൾ ചോദിച്ചപ്പോൾ അവൻ ഞങ്ങൾക്കു പറഞ്ഞുതന്നു. പാരിക്ഷിതന്മാർ എവിടെ

യായിരുന്നു എന്ന ചോദ്യത്തിനും ഉത്തരം നൽകി. ഇപ്പോൾ ഞാൻ യാജ്ഞവല്ക്യ, നിന്നോട് ചോദിക്കുന്നു. പാരിക്ഷിതന്മാർ എവിടെയായിരുന്നു?"

പാരിക്ഷിതൻ എന്ന വാക്ക് യാജ്ഞവല്ക്യനെ ഭ്രമിപ്പിക്കാൻ വേണ്ടിയാണ് ഭുജ്യു ഉപയോഗിച്ചത്.

യാജ്ഞവല്ക്യൻ പറഞ്ഞു: "ഗന്ധർവ്വൻ നിങ്ങളോടു പറഞ്ഞത്, പാരിക്ഷിതന്മാർ (അശ്വമേധയാഗം ചെയ്യുന്നവർ) എവിടെയാണോ പോകുന്നത് അവിടേയ്ക്കുപോയി എന്നാണ്."

യാജ്ഞവല്ക്യന്റെ ശരിയായ മറുപടി ഭുജ്യുവിനെ അമ്പരപ്പിച്ചുകളഞ്ഞു.

ജനകമഹാരാജാവിന്റെ പണ്ഡിതസഭയിൽവെച്ച് യാജ്ഞവല്ക്യഋഷിയും മറ്റു പണ്ഡിതന്മാരുമായുണ്ടായ സംവാദം അതിശക്തമായിരുന്നു. ബ്രഹ്മജ്ഞരെന്ന് സ്വയം അഹങ്കരിച്ചിരുന്ന അശ്വലൻ, ആർത്തഭാഗൻ, ഭുജ്യു എന്നീ ബ്രാഹ്മണപണ്ഡിതശ്രേഷ്ഠന്മാരുടെ പരാജയത്തെത്തുടർന്ന് ചക്രന്റെ പുത്രനായ ഉഷസ്തൻ സംവാദത്തിനിറങ്ങിത്തിരിച്ചു.

"യാജ്ഞവല്ക്യ, മറ്റൊന്നിനാലും മറയ്ക്കപ്പെടാത്തതും അപ്രധാനമല്ലാത്തതും എല്ലാത്തിനും ഉള്ളിലിരിക്കുന്നതുമായ ബ്രഹ്മത്തെക്കുറിച്ച് പറഞ്ഞുതരാമോ?"

ഉഷസ്തന്റെ ചോദ്യത്തിന് യാജ്ഞവല്ക്യൻ ആദ്യം ലഘുവായിട്ടാണ് പ്രതികരിച്ചത്.

"നിന്റെ ആത്മാവുതന്നെയാണ് സർവ്വാന്തരമായിട്ടുള്ള ഇതെല്ലാം."

ഉഷസ്തൻ വീണ്ടും ചോദിച്ചു: "ഏതാണ് എല്ലാത്തിന്റേയും ഉള്ളിലുള്ളത്? ഒന്നു സ്പഷ്ടമാക്കാമോ?"

"ഈ ദേഹത്തിൽ പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ എന്നീ പഞ്ചവായുക്കളെക്കൊണ്ട് ആരാണോ

അവയുടെ ധർമ്മങ്ങളെ ചെയ്യിപ്പിച്ച് ഈ ദേഹത്തെ നിലനിർത്തുന്നത്, നിന്നിലെ ആ ആത്മാവാണ് സർവ്വാന്തരമായിട്ടുള്ളത്."

തത്സമയം ഉഷസ്തൻ കളിയാക്കി ചിരിച്ചുകൊണ്ട് യാജ്ഞവല്ക്യനെ പരിഹസിച്ചു.

"കാള എന്താണെന്നു ചോദിച്ചാൽ 'നടക്കുന്നതാണ് കാള', കുതിര എന്താണെന്നു ചോദിച്ചാൽ 'ഓടുന്നതാണ് കുതിര' എന്നൊക്കെപ്പറയുന്നതുപോലെയാണ് നീ ബ്രഹ്മത്തിന് ലക്ഷണം പറയുന്നത്. വ്യക്തമല്ല ഈ പറയപ്പെട്ട ലക്ഷണങ്ങളൊന്നും. അതുകൊണ്ട് ഉത്തരം സ്പഷ്ടമല്ല. സാധ്യമെങ്കിൽ ആത്മാവിനെക്കുറിച്ച് സ്പഷ്ടമായി പറയുക."

യാജ്ഞവല്ക്യൻ പറഞ്ഞു:

"എന്റെ ഉത്തരം ശരിയാണ്. ബാഹ്യമായിട്ട് ലക്ഷണങ്ങൾ കൊണ്ട് ആത്മാവിനെ സമർത്ഥിക്കുകയേ നിവൃത്തിയുള്ളൂ. കാള, കുതിര എന്നിവയെ തൊട്ടുകാണിക്കാം. പക്ഷേ ആത്മാവിനെ ആ വിധം തൊട്ടുകാണിക്കാൻ സാധ്യമല്ല. കാരണം പഞ്ചേന്ദ്രിയങ്ങൾക്ക് വിഷയമല്ല ആത്മാവ്. എന്നാൽ കാഴ്ച, കേൾവി, മനനം, വിജ്ഞാനം ഇവയുടെയെല്ലാം പിന്നിലിരിക്കുന്ന ശക്തിയാണ് ആത്മാവ്. ആ ശക്തിയെ മറ്റൊന്നുകൊണ്ടും അറിയാൻ സാധിക്കുകയില്ല. എല്ലാത്തിലും സർവ്വാന്തര്യാമിയായിട്ടിരിക്കുന്നത് ആ ആത്മാവ് തന്നെയാണുതാനും. ആത്മാവ് അനശ്വരമാണ്. അതിൽനിന്ന് ഭിന്നമായിട്ടെന്തെങ്കിലും ഉണ്ടെങ്കിൽ അതെല്ലാം നശ്വരവുമാണ്."

യാജ്ഞവല്ക്യന്റെ ഈവിധത്തിലുള്ള വ്യാഖ്യാനം കേട്ട് ചക്രപുത്രനായ ഉഷസ്തപണ്ഡിതൻ പിന്നീട് അധികമൊന്നും സംവാദത്തിനു അവസരമുണ്ടാക്കിയില്ല. യാജ്ഞവല്ക്യന്റെ അപാരമായ അറിവിൽ സംതൃപ്തനായി ഉഷസ്തൻ രംഗം വിട്ടു.

അപ്പോൾ കൗഷീതകന്റെ പുത്രനായ കഹോലകൻ ഒരു സംവാദത്തിനു തയ്യാറായി ചോദിച്ചു:

"എല്ലാത്തിനും ഉള്ളിൽ ആത്മാവ് എങ്ങനെയാണിരിക്കുന്നത്? ഏതൊരാത്മാവാണ് എല്ലാത്തിന്റേയും ഉള്ളിലുള്ളത്?"

"വിശപ്പ്, ദാഹം, കാമം, മോഹം, ജര, മരണം ഇവയെ അതിജീവിക്കുന്നതാണ് സർവ്വാന്തര്യാമിയായ ആത്മാവ്. ആത്മാവിനെ അറിഞ്ഞവർക്ക് ലോകസുഖങ്ങളിലും പുത്രമിത്ര ധന ധാന്യാദികളിലും ആഗ്രഹം ഉണ്ടാകുകയില്ല. അവർ ആത്മാവിനെ അറിഞ്ഞിട്ട് മൗനിയായിട്ടിരിക്കും." യാജ്ഞവല്ക്യന്റെ ഈവിധത്തിലുള്ള മറുപടികളെ കേട്ടിട്ട് കഹോലകൻ പിന്നീട് അധികമൊന്നും ചോദിക്കാതെയായി.

അതുവരെ ആ സഭയിൽ നടന്നതെല്ലാം സശ്രദ്ധം വീക്ഷിക്കുകയായിരുന്നു തപസ്വിനിയായ ഗാർഗ്ഗി. വചക്നുവിന്റെ പുത്രിയായ ഗാർഗ്ഗി ശാസ്ത്രബോധത്തിലും സദാചാരനിഷ്ഠയിലും അങ്ങേയറ്റം ഉന്നതനിലയിലുള്ള അത്ഭുതപ്രതിഭാസമായിരുന്നു. ഇത്രയധികം പാണ്ഡിത്യമേറിയ ഒരു സ്ത്രീ അക്കാലത്ത് അപൂർവ്വവ്യക്തി തന്നെയായിരുന്നു. ബ്രഹ്മനിഷ്ഠന്മാരിൽ താനാണ് കേമനെന്ന് തെളിയിക്കുന്നതിനും യാജ്ഞവല്ക്യനെ ശാസ്ത്രസംവാദത്തിൽ പരാജയപ്പെടുത്താനുമുള്ള ബ്രാഹ്മണപണ്ഡിതന്മാരുടെ കഠിനശ്രമങ്ങൾ നിഷ്പ്രയോജനങ്ങളാകവേയാണ് ഗാർഗ്ഗിയുടെ രംഗപ്രവേശനം.

ഒറ്റവാക്കിൽ ഉത്തരം പറയേണ്ടുന്ന അനേകം ചോദ്യശരങ്ങളെ ഗാർഗ്ഗി തുടരെത്തുടരെ യാജ്ഞവല്ക്യനെതിരെ തൊടുത്തുവിട്ടു. യാജ്ഞവല്ക്യൻ വിസ്മയിച്ചുപോയി.

ഗാർഗ്ഗി ചോദിച്ചു:

"യാജ്ഞവല്ക്യ, ഈ കാണുന്ന ഭൂമി, ജലത്തിൽ ഊടും പാവുംപോലെ വ്യാപിച്ചിരിക്കുകയാണെങ്കിൽ ജലം എന്തിൽ വ്യാപ്തമായിരിക്കുന്നു."

യാജ്ഞവല്ക്യന്റെ മറുപടിയ്ക്ക് ചോദ്യത്തേക്കാൾ വേഗമുണ്ട്.



"വായുവിൽ."

"വായുവോ?"

"അന്തരീക്ഷത്തിൽ."

"അന്തരീക്ഷലോകങ്ങളോ?"

"ഗന്ധർവ്വലോകങ്ങളിൽ."

"ഗന്ധർവ്വലോകങ്ങളോ?"

"ആദിത്യലോകത്തിൽ."

"ആദിത്യലോകങ്ങളോ?"

"ചന്ദ്രലോകത്തിൽ."

"ചന്ദ്രലോകങ്ങളോ?"

"നക്ഷത്രലോകങ്ങളിൽ."

"നക്ഷത്രലോകങ്ങളോ?"

"ദേവലോകങ്ങളിൽ."

"ദേവലോകങ്ങളോ?"

"ഇന്ദ്രലോകങ്ങളിൽ."

"ഇന്ദ്രലോകങ്ങളോ?"

"പ്രജാപതിലോകങ്ങളിൽ."

"പ്രജാപതിലോകങ്ങളോ?"

"ഹിരണ്യഗർഭലോകത്തിൽ,"

"ഹിരണ്യഗർഭലോകങ്ങളോ?"

"ഗാർഗ്ഗീ, നീ അതിരുകടന്നു ചോദിക്കരുത്! ഹിരണ്യ ഗർഭലോകത്തിനപ്പുറം യുക്തിക്കോ അനുമാനത്തിനോ അവസരമില്ല. അത് ആഗമം കൊണ്ടു നേരിട്ടറിയേണ്ടതാണ്. അവിടെ ചോദ്യത്തിന് അർത്ഥമില്ല. അതിരുകടന്ന നീ അതിപ്രശ്നം ചെയ്യരുത്. സ്ഥൂലശരീരത്തിന് അറിയാൻ കഴിയാത്തതിനെ നീ അറിയാൻ ഇപ്പോൾ ആഗ്രഹിച്ചാൽ അത് നിന്റെ മരണത്തിനിടയാക്കും. അതിനാൽ നിന്റെ തല ഭൂമിയിൽ പതിക്കാനിടയുള്ള ചോദ്യത്തിൽ നിന്ന് ഇപ്പോൾ പിൻതിരിയുക."

അതുകേട്ടപ്പോൾ ഗാർഗ്ഗി തെല്ലമ്പരന്നു. ചോദ്യങ്ങളിൽ നിന്ന് തല്ക്കാലം പിന്തിരിഞ്ഞു. യാജ്ഞവല്ക്യന്റെ വാക്കുകൾ ഫലിക്കാതിരിക്കാൻ ഗാർഗ്ഗി ശ്രദ്ധിച്ചു.

ഗാർഗ്ഗി പിന്തിരിയുന്നതുകണ്ട് അരുണപുത്രനായ ഉദ്ദാലകൻ സഭാതലത്തിലിറങ്ങി. പണ്ഡിതന്മാർക്കുകൂടി പേടിസ്വപ്നമായിരുന്ന ഉദ്ദാലകമഹർഷി വാഗ്വാദത്തിനു തയ്യാറായി വന്നപ്പോൾ ജനകമഹാരാജാവിന്റെ സഭയാകെ കോരിത്തരിച്ചുപോയി. ഗാർഗ്ഗിയുടെ അറിവ് അപാരമാണ്. യാജ്ഞവല്ക്യനോട് ഇനിയും പലതും ചോദിക്കണമെന്നും ആത്മീയസംവാദം തുടരണമെന്നും ഗാർഗ്ഗിക്ക് ആഗ്രഹമുണ്ടായിരുന്നു. പക്ഷേ അധികം ചോദിച്ചാൽ തലപതിക്കുമെന്ന യാജ്ഞവല്ക്യന്റെ താക്കീത് ഗാർഗ്ഗിയെ ചിന്താക്കുഴപ്പത്തിലാക്കി. ശരീരനാശത്തിൽ ലേശം ഭയം പോലും ഗാർഗ്ഗിക്കില്ല. എങ്കിലും സഭയെ മാനിച്ച്

തൽക്കാലം മിണ്ടാതിരുന്നു.

എല്ലാം മനസ്സിലാക്കിക്കൊണ്ടുതന്നെയാണ് ഉദ്ദാലകമഹർഷിയുടെ പുറപ്പാട്. തികച്ചും ശാന്തനായി അദ്ദേഹം യാജ്ഞവല്ക്യനോട് ചോദിച്ചു:

"അല്ലയോ യാജ്ഞവല്ക്യ, മഹാപണ്ഡിതന്മാരുടെ ഈ സഭയിൽ ഏറ്റവും ശ്രേഷ്ഠനുവേണ്ടി ജനകമഹാരാജാവ് നീക്കിവെച്ച പശുക്കളെ നീ സ്വന്തമാക്കാൻ ശ്രമിച്ചു. അന്തര്യാമിയായ ആത്മാവിനെ അറിയാതെയാണ് നീ ബ്രഹ്മജ്ഞർക്കുള്ള പശുക്കളെ കൊണ്ടുപോകുന്നതെങ്കിൽ നിന്റെ തല തെറിച്ചുപോകും! എന്റെ ചോദ്യങ്ങൾക്ക് നീ ശരിയായ ഉത്തരം തരണം." ഉദ്ദാലകൻ താക്കീതു നൽകി. അതോടെ മഹാസഭ വീർപ്പടക്കി കാത്തിരുന്നു.

"അവിടുന്ന് ചോദിച്ചാലും." യാജ്ഞവല്ക്യൻ സന്തോഷത്തോടെ സമ്മതിച്ചു. ഉദ്ദാലകൻ തന്റെ സംവാദം ആരംഭിച്ചു.

"യാജ്ഞവല്ക്യ, ഞാനും കൂട്ടുകാരും പണ്ട് മദ്രദേശത്ത് പതഞ്ചലന്റെ വീട്ടിൽ യജ്ഞശാസ്ത്രം പഠിച്ചുകൊണ്ടു താമസിച്ചിരുന്നു. അദ്ദേഹത്തിന്റെ പത്നിക്ക് മിക്കവാറും ഒരു ഗന്ധർവ്വബാധ ഉണ്ടാകുമായിരുന്നു. അപ്പോൾ ആ സ്ത്രീ ഗന്ധർവ്വരീതിയിൽ പെരുമാറും.'' ഒരിക്കൽ ഗന്ധർവ്വൻ അവരുടെ ശരീരത്തിൽ ആവേശിച്ചപ്പോൾ ഞങ്ങൾ അവളോട് ചോദിച്ചു.

"നീ ആരാണ്?"

"ഞാൻ ഗന്ധർവ്വനാണ്. അഥർവ്വന്റെ പുത്രനായ കബന്ധനാണ്!"

ഗന്ധർവ്വന്റെ സംഭാഷണം കേട്ട് പതഞ്ചലനും മറ്റും ചുറ്റും കൂടിനിന്നു. അപ്പോൾ ഗന്ധർവ്വൻ പതഞ്ചലനോടും മറ്റുള്ളവരോടും പലതും ചോദിക്കാനാരംഭിച്ചു.

പതഞ്ചലന്റെ ഗന്ധർവ്വബാധിതയായ പത്നി പതഞ്ചലനോട് ചോദിച്ചു:

"അല്ലയോ, പതഞ്ചലാ, നിങ്ങൾ എന്റെ ചോദ്യത്തിന് ഉത്തരം പറയുക. ഈ ജന്മവും വരുംജന്മവും എല്ലാ ഭൂതങ്ങളും പരസ്പരം കെട്ടപ്പെട്ടിരിക്കുന്നത് ഏതൊരു സൂത്രത്തിലാണെന്ന് അറിയാമോ?"

എനിക്കറിയില്ലെന്ന് പതഞ്ചലൻ പറഞ്ഞു.

ആ സ്ത്രീയിൽ ആവേശിച്ചിരിക്കുന്ന ഗന്ധർവ്വൻ അവിടെ കൂടിയിരിക്കുന്നവരോട് വീണ്ടും വീണ്ടും ചോദ്യങ്ങൾ ചോദിച്ചു നോക്കി.

ആർക്കും മറുപടി അറിയില്ലാതെ വന്നപ്പോൾ ആ ഗന്ധർവ്വൻ സർവ്വാന്തര്യാമിയായ ആത്മാവിനെക്കുറിച്ച് ഞങ്ങൾക്കു പറഞ്ഞുതന്നു. അതുകൊണ്ട് അത് എനിക്കറിയാം. അല്ലയോ യാജ്ഞവല്ക്യ, ഈ വിധം ഞങ്ങൾ അറിഞ്ഞ ആ ചരട് എന്താണെന്ന് നീ ഇപ്പോൾ ഈ സഭയിൽ പറയുക. അതറിയില്ലെങ്കിൽ നിന്റെ തല തെറിച്ചുപോകും."

ഈ വിധത്തിലുള്ള ഉദ്ദാലകമഹർഷിയുടെ താക്കീതു കേട്ടിട്ട് തെല്ലും പരിഭ്രമമില്ലാതെ യാജ്ഞവല്ക്യൻ പ്രതികരിച്ചു.

"ഗൗതമ, ആ സൂത്രത്തെയും അന്തര്യാമിയെയും എനിക്കറിയാം."

"എനിക്കറിയാം അറിയാം എന്ന് ഏതൊരുവനും പറയാം. നിനക്കറിയാമെങ്കിൽ അറിയുന്നതുപോലെ പറയുക."

"ഗൗതമാ, എല്ലാത്തിനേയും ബന്ധിപ്പിക്കുന്ന ആ ചരട് വായുവാകുന്നു. വായുവിനാലാണ് ഈ ലോകവും പരലോകവും എല്ലാ ഭൂതങ്ങളും കെട്ടപ്പെട്ടിരിക്കുന്നത്."

"ശരി. എങ്കിൽ ഇനി അന്തര്യാമിയെക്കുറിച്ചു പറയുക."

"ഭൂമി, ജലം, അഗ്നി, അന്തരീക്ഷം, വായു, ദ്യുലോകം, ആദിത്യൻ, ദിക്കുകൾ, ചന്ദ്രൻ, നക്ഷത്രങ്ങൾ, ആകാശം, തമസ്സ്, തേജസ്സ്, പ്രാണൻ, ഇന്ദ്രിയങ്ങൾ, ബുദ്ധി, മനസ്സ് എന്നിവയുടെ

യെല്ലാം ഉള്ളിൽ ഇരിക്കുന്നവനും ഇവയെല്ലാം നിയന്ത്രിക്കുന്നവനും എന്നാൽ ഇവകൾക്കൊന്നും അറിയാൻ കഴിയാത്തവനുമാണ് ആ അന്തര്യാമി. നിന്റെ ആത്മാവും ആ അന്തര്യാമിയാകുന്നു. ഇവന് നാശമില്ല. ഇതൊഴിച്ചുള്ളതെല്ലാം നശിക്കുന്നതാകുന്നു."

ഇത്രയും കാര്യങ്ങളിൽ ഓരോന്നിനേയും യാജ്ഞവല്ക്യൻ പ്രത്യേകം വിശദീകരിച്ചതോടെ അരുണപുത്രനായ ഉദ്ദാലകൻ സംവാദത്തിൽനിന്നു പിന്മാറി.

ഉടനെ ഗാർഗ്ഗി ബ്രാഹ്മണന്മാരുടെ അനുവാദത്തോടെ സഭയിലേയ്ക്കു ചാടിയിറങ്ങി. അവിടെക്കൂടിയിരുന്നവരോട് പറഞ്ഞു.

"പൂജ്യന്മാരായ ബ്രാഹ്മണന്മാരേ, ഇപ്പോൾ ഞാൻ ഇദ്ദേഹത്തിനോട് രണ്ടു ചോദ്യങ്ങൾ ചോദിക്കാം. ആ രണ്ടു ചോദ്യങ്ങൾക്ക് എന്നോട് ഉത്തരം പറയുന്നുവെങ്കിൽ നിങ്ങളിൽ ആർക്കും ഇദ്ദേഹത്തെ ബ്രഹ്മവാദത്തിൽ ജയിക്കുവാൻ സാധിക്കുകയില്ല."

"ഗാർഗ്ഗീ, ഭയം വേണ്ട. ഞങ്ങൾക്കുവേണ്ടി നീ തന്നെ ചോദിച്ചാലും." സഭാവാസികൾ ഗാർഗ്ഗിക്ക് അനുവാദം കൊടുത്തു. അതോടെ ഗാർഗ്ഗിക്കു ഭയമെല്ലാം മാറി. അധികം ചോദിച്ചാൽ തന്റെ തല തെറിച്ചു പോകുമെന്ന് ഭീഷണിപ്പെടുത്തി തന്നെ സംവാദത്തിൽനിന്ന് പിന്തിരിപ്പിച്ച യാജ്ഞവല്ക്യനോട് വീണ്ടും ഏറ്റുമുട്ടുകയാണ്. ജനകമഹാരാജാവും ബ്രാഹ്മണ ശ്രേഷ്ഠന്മാരും അനുമതി നൽകിയതിനാൽ ഇനി ഭയപ്പെടേണ്ടതില്ല.

"അല്ലയോ, ശ്രേഷ്ഠനായ യാജ്ഞവല്ക്യ! ഞാൻ വീണ്ടും താങ്കളോട് സംവാദത്തിന് വരികയാണ്. ഇതിൽ ഒരുപക്ഷേ താങ്കളുടെ വിജയം അഥവാ ഈ മഹാസഭയിലെ മറ്റെല്ലാവരുടേയും വിജയം നിശ്ചയിക്കപ്പെടും. രണ്ടേ രണ്ടു ചോദ്യശരങ്ങൾ മാത്രമാണ് ഞാൻ താങ്കൾക്കെതിരെ പ്രയോഗിക്കുന്നത്. ശൗര്യത്തിനു വിശ്രുതനായ കാശി രാജാവോ ശൂരവംശജനായ

വിദേഹരാജാവോ യുദ്ധംകഴിഞ്ഞ് ഞാൻ അഴിച്ചുവെച്ച വില്ലിൽ വീണ്ടും ഞാൻ കെട്ടി ശത്രുക്കളുടെ നേരെ ഏറ്റവുമധികം ശക്തി യേറിയ അമ്പുകളുമായി എഴുന്നേറ്റുവരുന്നതുപോലെ, താങ്ക ളുടെ മുമ്പിൽ ഞാനും രണ്ടു ചോദ്യശരങ്ങളുമായി എഴുന്നേറ്റു നില്ക്കുകയാണ്. സാധ്യമെങ്കിൽ ഇവയെ നേരിട്ട് ഉത്തരം തരിക. അല്ലെങ്കിൽ പരാജയപ്പെട്ടതായി കരുതപ്പെടും. ഇതുവരെയുള്ള താങ്കളുടെ ചോദ്യംചെയ്യപ്പെടാനാവാത്ത വിജയത്തെ ഈ ശര ങ്ങൾ എതിരിടുന്നു."

"ഗാർഗ്ഗീ, നീ ചോദിച്ചുകൊള്ളുക."

കാഠിന്യമേറിയ ചോദ്യങ്ങൾ തന്നെയാകണം ഗാർഗ്ഗി പ്രയോഗിക്കുന്നതെന്ന് എല്ലാവർക്കും മുൻകൂട്ടി വ്യക്തമായി.

"യാജ്ഞവല്ക്യ, ഈ അണ്ഡകപാലങ്ങളുടെ മുകളിലും താഴെയും മധ്യത്തിലും പണ്ടേ ഉണ്ടായിരുന്നതും ഇപ്പോൾ ഉള്ളതും ഇനി ഉണ്ടാകുവാൻ പോകുന്നതുമായ ഈ ജഗത്ത് ഏതിലാണ് ഊടും പാവുംപോലെ ഏകീഭവിക്കപ്പെട്ടിരിക്കുന്നത്? പറയൂ."

"ആകാശത്തിൽ."

യാജ്ഞവല്ക്യൻ ശരിയുത്തരം പറഞ്ഞതും ഗാർഗ്ഗി തല കുമ്പിട്ടു നമസ്ക്കരിച്ചു. ഉടനെ രണ്ടാമത്തെ ചോദ്യം ഉന്നയിച്ചു.

"ആ ആകാശം ഏതിലാണ് ഏകീഭവിച്ചിരിക്കുന്നത്?"

ആകാശം കാലദേശങ്ങൾക്ക് അതീതമായതുകൊണ്ട് പറഞ്ഞു മനസ്സിലാക്കാൻ നന്നേ വിഷമമാണ്. അതുകൊണ്ട് ആകാശത്തിന് ഏകീഭാവം വരുന്നിടം പറഞ്ഞു മനസ്സിലാക്കാൻ ആർക്കും സാധ്യമല്ലെന്നു ഗാർഗ്ഗി കരുതി. വിശദീകരിക്കാനും പ്രയാസം. ഉത്തരം പറയാൻ വേഗം സാധ്യമല്ലാത്തതിനാൽ യാജ്ഞവല്ക്യൻ പരാജയപ്പെടുമെന്ന് ഗാർഗ്ഗി കരുതി.

"ഗാർഗ്ഗി, നീ ചോദിക്കുന്ന വസ്തു ഒരിക്കലും നാശമി ല്ലാത്തതാണ്. അതിന്റെ ഉപമ അതുതന്നെ. അതിനെ മറ്റൊന്നി

നോടും ഉപമിക്കാനാവുകയില്ല. അത് അതുതന്നെ. അതല്ലാതെ മറ്റൊന്നുമില്ല. സാക്ഷാത് ബ്രഹ്മമാണത്. നാശമില്ലാത്ത ഇതിനെ അറിയാതെ ഹോമമോ യാഗമോ തപസ്സോ ചെയ്തിട്ടും ഫലമില്ല. ഇതിനെ അറിയാതെ മരിക്കുന്നവൻ കൃപണനാകുന്നു. അറിഞ്ഞവന് പിന്നെ പുനർജ്ജന്മമില്ല. അവൻ ബ്രഹ്മവുമായി ഏകീഭവിക്കുന്നു. മുക്തനാകുന്നു." തുടർന്ന് ബ്രഹ്മത്തെപ്പറ്റി ഗാർഗ്ഗിയോട് യാജ്ഞവല്ക്യൻ വിശദീകരിച്ചു. അതെല്ലാം കേട്ടിട്ട് ഗാർഗ്ഗി പരാജയം സമ്മതിച്ചു. മറ്റു ബ്രാഹ്മണരോട് യാജ്ഞവല്ക്യനെ നമസ്ക്കരിക്കുവാനും നിങ്ങളുടെ കൂട്ടത്തിൽ ഒരുവനും ബ്രഹ്മജ്ഞസംവാദത്തിൽ യാജ്ഞവല്ക്യനെ തോല്പിക്കാനാവില്ലെന്നും വ്യക്തമാക്കി.

ജനകസഭയിൽ ഗാർഗ്ഗിയുടെ തീക്ഷ്ണമായ ചോദ്യങ്ങൾക്ക് അനായാസേനയാണ് യാജ്ഞവല്ക്യൻ ഉത്തരം നൽകിയത്. അതുകേട്ട് സംതൃപ്തയായി ഗാർഗ്ഗി. ഈ സഭയിൽ യാജ്ഞവല്ക്യനേക്കാൾ വലിയൊരു പണ്ഡിതനുണ്ടാകാൻ സാധ്യതയില്ലെന്ന് അവൾ സമ്മതിച്ചു. ബ്രഹ്മജ്ഞരിൽ ശ്രേഷ്ഠനുവേണ്ടി ജനകമഹാരാജാവ് വാഗ്ദാനം ചെയ്ത പശുക്കളെ യാജ്ഞവല്ക്യൻ സ്വീകരിച്ചതിൽ അനുചിതമൊന്നുമില്ലെന്നും സഭയ്ക്കു ബോധ്യമായി. അവിടെക്കൂടിയ എല്ലാ ബ്രാഹ്മണർക്കും അദ്ദേഹത്തിന്റെ ബ്രഹ്മിഷ്ഠത്വത്തെ സമ്മതിച്ചുകൊടുക്കാതെ തരമില്ലെന്നായി.

ഗാർഗ്ഗിയുടെ വിശദീകരണം യാജ്ഞവല്ക്യനെ പുകഴ്ത്തിക്കൊണ്ടായി. അദ്ദേഹത്തിന്റെ ശിഷ്യത്വം നേടുന്നതാണ് നല്ലതെന്നുവരെ അവൾ പറഞ്ഞുതുടങ്ങി.

ഇതെല്ലാം കണ്ടും കേട്ടും അവിടെ ഇരിക്കുകയായിരുന്ന ശകല്യന്റെ പുത്രനായ വിദഗ്ധൻ ഗർവ്വോടെ എഴുന്നേറ്റു. അനേകം ശിഷ്യന്മാരോടൊപ്പമാണ് വിദഗ്ധൻ അവിടെ എത്തിയത്. സകലശാസ്ത്രങ്ങളിലും അറിവുള്ളവൻ എന്ന അഹങ്കാരവുമുണ്ട്. ശാകല്യൻ എന്ന പേരിൽ പ്രസിദ്ധനുമാണ് അദ്ദേഹം. കുബുദ്ധികളായ ചിലർ ശാകല്യനെ പുകഴ്ത്തി.

യാജ്ഞവല്ക്യനെതിരെ പറഞ്ഞ് പോരാട്ടത്തിനിറക്കി. യാജ്ഞവല്ക്യനോട് ശാകല്യൻ ഇനി എന്തു ചോദിച്ചറിയാനാണെന്ന് മറ്റുചിലർ സംശയിച്ചു. എങ്കിലും പ്രഗത്ഭനും പ്രശസ്തനും ആചാര്യസ്ഥാനത്ത് പലരാലും പ്രതിഷ്ഠിക്കപ്പെട്ടവനുമായ ശാകല്യന്റെ രംഗപ്രവേശനം സഭയിൽ ജിജ്ഞാസയും ആകാംക്ഷയും ഉളവാക്കി.

പ്രൗഢിയോടെ ശാകല്യൻ അഭിസംബോധന ചെയ്തു തുടങ്ങി.

"യാജ്ഞവല്ക്യാ, അവിടുത്തെ പാണ്ഡിത്യം പ്രശംസനീയം തന്നെ. എങ്കിലും ചിലത് ചോദിക്കാനുണ്ട്."

"അങ്ങ് ചോദിച്ചാലും."

ഇത് ഒരു സംവാദമല്ല. ഏറ്റുമുട്ടലാണെന്നു തോന്നി. എന്തോ കഠിനമായി ഭാവിച്ചുകൊണ്ടാണ് ശാകല്യൻ നില്ക്കുന്നത്. എന്തിനും തയ്യാറായി ശാകല്യന്റെ ശിഷ്യന്മാരും അനുചരന്മാരും ഭൃത്യന്മാരുമുണ്ട്.

സഭാവാസികൾക്ക് ചെറിയ പരിഭ്രാന്തിയായി. ജനകമഹാരാജാവിന്റെ സഭയിൽവെച്ചാണെന്നുള്ള ആശ്വാസം മിക്കവർക്കുമുണ്ട്.

"ചോദിക്കാം." യാജ്ഞവല്ക്യന്റെ സ്വരവും കടുത്തുതുടങ്ങി.

"യാജ്ഞവല്ക്യരേ, ദേവന്മാരുടെ സംഖ്യ എത്ര?"

"വൈശ്യദേവന്റെ മന്ത്രപദശാസ്ത്രത്തിൽ എത്ര സംഖ്യ പറയുന്നുവോ അത്രയുമുണ്ട്."

"അതെത്രയാണ്?"

"മുന്നൂറ്റിമൂന്നും മൂവായിരത്തിമൂന്നും വരും."

"ശരിതന്നെ" എന്നു സമ്മതിച്ചുകൊടുത്തിട്ട് ശാകല്യൻ വീണ്ടും ചോദിച്ചു.

"വാസ്തവത്തിൽ ഈ ദേവന്മാർ എത്രയുണ്ടെന്ന്

അറിയാമോ?"

"മുപ്പത്തിമൂന്ന്."

"ശരി. മുപ്പത്തിമൂന്നുതന്നെ."

ദേവന്മാരുടെ അനന്തതയിൽനിന്ന് ക്രമേണയുള്ള സങ്കോചത്തേയും ആത്മാവിന്റെ സ്ഥൂലത്തിൽനിന്ന് സൂക്ഷ്മത്തിലേയ്ക്കുള്ള ഗതിയേയും അറിയാനാണ് ശാകല്യൻ വീണ്ടും വീണ്ടും ചോദിക്കുന്നത്. സഗുണോപാധിയായ ദേവതാഭേദങ്ങൾ ബ്രഹ്മത്തിനില്ല. സാക്ഷാത്ബ്രഹ്മം രൂപരഹിതമാണ്. യാതൊരുവിധ ഭേദങ്ങളുമില്ല. ഉപാധിരഹിതമാകുമ്പോൾ നിശ്ചലത്വമാണ്. ഉപാധിയോടു ചേർത്താണ് ദേവതകൾക്ക് എണ്ണം മറ്റുള്ളവർ കല്പിക്കുന്നത്. ബ്രഹ്മത്തിന്റെ പാരമാർത്ഥിക ഭാവത്തിലാണ് ശാകല്യൻ ചോദിക്കുന്നത്. ചോദ്യത്തിന്റെ ലക്ഷ്യം കണ്ടെത്തിയുള്ള ഉത്തരമാണ് യാജ്ഞവല്ക്യൻ നൽകുന്നതും. സഭയാകെ വിസ്മയത്തിലാണ്.

"ഏതാണ് ആ മുപ്പത്തിമൂന്നുപേർ?"

ശാകല്യൻ ചോദ്യം തുടർന്നു.

"അഷ്ടവസുക്കളും ഏകാദശരുദ്രന്മാരും ദ്വാദശ ആദിത്യന്മാരും ഇന്ദ്രനും പ്രജാപതിയും കൂടി ചേർന്ന് മുപ്പത്തിമൂന്ന് !"

"വസുക്കൾ ആരെല്ലാമാണ്?"

"അഗ്നി, പൃഥ്വി, വായു, അന്തരീക്ഷം, ആദിത്യൻ, ദ്യോവ്, ചന്ദ്രൻ, നക്ഷത്രങ്ങൾ ഇവയാണ് വസുക്കൾ."

"വസുക്കൾ എന്നാൽ അർത്ഥമെന്താണ്? വിശദീകരിക്കാമോ?"

"വസുക്കളിലാണ് ഈ ജഗത്ത് വച്ചിരിക്കുന്നത്. പ്രാണികളെയെല്ലാം വസിപ്പിക്കുന്നത് ആണ് വസു. ജീവികളുടെ ശരീരാവയങ്ങളെ നിർമ്മിക്കുകയും അവയെ നിലനിർത്തുകയും പ്രവൃത്തികൾ ചെയ്യാൻ പ്രേരിപ്പിക്കുകയും കർമ്മഫലം അനു

ഭവിപ്പിക്കുകയും ചെയ്യുന്നത് വസുക്കളാണ്." യാജ്ഞവല്ക്യൻ വിശദീകരിച്ചു.

തുടർന്ന് രുദ്രന്മാർ, ആദിത്യൻ, പ്രജാപതി, ഇന്ദ്രൻ എന്നിവയെയെല്ലാം കുറിച്ച് ശാകല്യൻ വിശദമായി ചോദിച്ചു. യാജ്ഞവല്ക്യൻ എല്ലാത്തിനും ഉത്തരം പറഞ്ഞുകഴിഞ്ഞപ്പോൾ ശാകല്യൻ 'വാസ്തവത്തിൽ ദേവന്മാരെത്രയുണ്ടെന്ന്' വീണ്ടും ചോദിച്ചു. ശരിക്കും പറഞ്ഞാൽ ദേവന്മാർ 'ആറ്' എണ്ണം മാത്രമേയുള്ളൂവെന്നായി യാജ്ഞവല്ക്യൻ. ആ ആറെണ്ണത്തെക്കുറിച്ച് വളരെനേരം അനേകം സംശയങ്ങൾ ശാകല്യൻ ഉന്നയിച്ചു.

അഗ്നി, ഭൂമി, വായു, അന്തരീക്ഷം, ആദിത്യൻ, ദ്യോവ് എന്നിവയെ എല്ലാംകുറിച്ച് യാജ്ഞവല്ക്യൻ വിസ്തരിച്ചു പറഞ്ഞു. എന്നിട്ടും ശാകല്യന് സംശയം കെട്ടടങ്ങിയില്ല. ശരിക്കും ദേവന്മാർ എത്രയെന്ന് വ്യക്തമാക്കണമെന്നായി. എങ്കിൽ ദേവന്മാർ മൂന്നാണെന്നും അവ 'ത്രിലോകങ്ങൾ' തന്നെയാണെന്നും യാജ്ഞവല്ക്യൻ സഭാവാസികൾക്കു ബോധ്യപ്പെടുത്തിക്കൊടുത്തു. ഈ ലോകങ്ങളെ ആശ്രയിച്ചാണ് മറ്റു ദേവാദികൾ സ്ഥിതിചെയ്യുന്നത്.

അതെല്ലാം കേട്ടിട്ടും 'ശരിക്കും ദേവന്മാർ എത്രയാണെന്ന്' ശാകല്യൻ ആരാഞ്ഞു.

"ദേവന്മാർ രണ്ട്" മാത്രമാണെന്ന് യാജ്ഞവല്ക്യൻ വിശദീകരിച്ചുകൊടുത്തു.

"അന്നവും പ്രാണനും. ഇവയിലെങ്കിൽ ജീവന് നിലനില്പില്ല."

"അപ്പോൾ ദേവന്മാർ രണ്ടുതന്നെയെന്നത് വാസ്തവത്തിൽ ശരിയാണോ? അതെത്രമാത്രമുണ്ട്?"

"അവർ ഒന്നര വരും."

"ഒന്നര എന്നാൽ എന്താണ്?"

"ഈ പവനം ചെയ്യുന്നവൻ. അതായത് വായു എന്നർത്ഥം."

"വായു ഒന്നായിട്ടു വീശുന്നതാണല്ലോ? പിന്നെങ്ങിനെ അങ്ങനെ പറയാനാകും." എന്നായി ശാകല്യൻ. ഈ വായുവിൽ അധിഷ്ഠിതമായിരിക്കുന്ന ജഗത്തെല്ലാം വൃദ്ധിയെ പ്രാപിക്കുന്നതിനാലാണ് അങ്ങനെ പറയുന്നത്.

യഥാർത്ഥത്തിൽ എല്ലാത്തിനും ദേവനായി സർവ്വാന്തര്യാമിയായി ഒന്നുമാത്രമേയുള്ളൂ. അതിന് രൂപവും ഭാവവുമില്ല.

"എങ്കിൽ ആ ഒരു ദേവനാരാണെന്ന് വ്യക്തമാക്കിയാലും."

"അത് എല്ലാത്തിന്റേയും പ്രാണനാണ്. ആ പ്രാണൻ ബ്രഹ്മമാകുന്നു. സർവ്വദേവന്മാർക്കും ആത്മാവായിരിക്കുന്ന ബ്രഹ്മത്തിന്റെ വിഭൂതികളാണ് മുമ്പ് പറഞ്ഞ ദേവന്മാരെല്ലാം. മുന്നൂറ്റിമൂന്നും മൂവായിരത്തിമൂന്നും എന്ന് മുമ്പ് പറഞ്ഞത് ഈ വിഭൂതികളെ ഉദ്ദേശിച്ചാണ്. പാരമാർത്ഥികതലത്തിൽ ബ്രഹ്മം നിർഗുണമാണ്. ബ്രഹ്മത്തിന്റെ സഗുണാവസ്ഥ കല്പനയാണ്. സർവ്വാന്തര്യാമിയായിട്ടിരിക്കുന്ന സ്വസ്വരൂപത്തെ അറിഞ്ഞ് അതിലിരിക്കുന്നവനാണ് ബ്രഹ്മജ്ഞൻ. ബ്രഹ്മജ്ഞൻ എല്ലാം അറിയുന്നു. ബ്രഹ്മനിഷ്ഠയുള്ളവനായി ഭവിക്കുന്നു. അവന് മരണമില്ല. അവന്റെ ദേവത അമൃതം ആകുന്നു."

"പൃഥ്വിയാകുന്ന ശരീരത്തോടുകൂടിയവനായി ഒരു പുരുഷനുണ്ട്. ഏകദേവൻ അവനാണ്. അഗ്നികൊണ്ട് അവൻ എല്ലാം ദർശിക്കുന്നു. പ്രകാശസ്വരൂപമായ മനസ്സുകൊണ്ട് സങ്കല്പവികല്പങ്ങൾ ചെയ്യുന്നു. എല്ലാ സൃഷ്ടിസ്ഥിതിലയങ്ങൾക്കും കാര്യകാരണസംഘാതങ്ങൾക്കും ആശ്രയമായിരുന്ന ആ പുരുഷനെ അറിയുന്നവൻ മാത്രമാണ് ജ്ഞാനി. ബ്രഹ്മിഷ്ഠൻ. യാജ്ഞവല്ക്യ, നീ ആ പുരുഷനെ അറിയുമോ?"

യാജ്ഞവല്ക്യനും ശാകല്യനും തമ്മിൽ ഈ വിധത്തിൽ സഭയിൽ കടുത്ത സംവാദം തുടർന്നു.

ശാകല്യന്റെ ചോദ്യങ്ങൾക്കെല്ലാം യാജ്ഞവല്ക്യൻ ഉത്തരം നൽകി. അവസാനം ഇനി എന്തു ചോദിക്കണമെന്ന് ശാകല്യന് സംശയമായി. എങ്കിലും വീറോടെ പലതും ചോദിച്ചു.

"യാജ്ഞവല്ക്യ, നിന്റെ അറിവിനെ ഞാൻ അംഗീകരിക്കുന്നു. പക്ഷേ നീ ആ പരമപുരുഷനെ അറിഞ്ഞിട്ടില്ല. അതുകൊണ്ട് ബ്രഹ്മിഷ്ഠനല്ല."

"ശാകല്യ, നീ അവകാശപ്പെടുന്ന പുരുഷനെ എനിക്കറിയാം. ഈ ശരീരത്തിലുള്ള പുരുഷൻ തന്നെയാണ് അവൻ, അല്ലേ? എന്തു പറയുന്നു?"

ശാകല്യന് ഉത്തരംമുട്ടി. ഇനിയൊന്നും ചോദിക്കാനില്ലാതെയായി. വല്ലാതെ നിന്നു വിഷമിക്കുന്നതു കണ്ട് യാജ്ഞവല്ക്യൻ പ്രോത്സാഹിപ്പിച്ചു.

"ശാകല്യ, മടിക്കുന്നതെന്തിന്? പഴയതുപോലെ ഇനിയും ചോദിച്ചുകൊള്ളുക. നിന്റെ ചോദ്യങ്ങളൊക്കെ അവസാനിച്ചുവോ?"

"യാജ്ഞവല്ക്യ, നിന്റെ പാണ്ഡിത്യം കേമംതന്നെ. പക്ഷേ, നീ വെറുതെ ഓരോന്നു പറയുന്നതാണോ അതോ ബ്രഹ്മത്തെ അറിഞ്ഞവനാണോ എന്ന് ഇവിടെ ഇപ്പോൾ തെളിയിക്കേണ്ടതാണ്. എങ്കിൽ മാത്രമേ ബ്രഹ്മനിഷ്ഠനാകുകയുള്ളൂ." എന്നു ക്രുദ്ധനായി പറഞ്ഞുകൊണ്ട് ശാകല്യൻ വളരെനേരം യാജ്ഞവല്ക്യനെ സഭയിൽ നിർത്തി ചോദ്യം ചെയ്തു. ബ്രഹ്മനിഷ്ഠനെന്ന് അവകാശപ്പെടുന്ന യാജ്ഞവല്ക്യനോട് ആത്മാവിന്റെ ആകാശം, ദിക്കുകൾ, പ്രകാശം, പഞ്ചഭൂതങ്ങൾ, പ്രപഞ്ചവസ്തുക്കൾ, ഇന്ദ്രിയങ്ങൾ, മനസ്സ്, പ്രാണാദികൾ തുടങ്ങിയ വിഭൂതികളിലെല്ലാം എങ്ങനെ സ്ഥിതിചെയ്യുന്നുവെന്ന് ചോദിച്ചറിഞ്ഞു.

യാജ്ഞവല്ക്യന്റെ ഉത്തരങ്ങൾ കേട്ട് ശാകല്യൻ മിണ്ടാതെയായി.

തനിക്കുമുമ്പിൽ വിഷാദിച്ചുനില്ക്കുന്ന ശാകല്യനെ യാജ്ഞവല്ക്യൻ പ്രോത്സാഹിപ്പിച്ചു.

"ശാകല്യാ, നിന്നെ ഈ ബ്രാഹ്മണർ തീയിൽ ചാടിച്ചിരിക്കുകയാണ്. ഇവർ നിന്നെ ചുട്ടുപഴുത്ത തീക്കനലെടുക്കുവാ

നുള്ള കൊടിലാക്കി ഉപയോഗിച്ചു. അവർക്ക് ചൂടറിയുകയില്ല. പക്ഷേ കനലായ എന്നോടേറ്റ നിനക്ക് ചൂടറിയും. ചുട്ടുപഴുക്കും. ചാമ്പലാകും. പക്ഷേ നീ അതറിയുന്നില്ല."

"അധിക്ഷേപിക്കുകയാണോ?"

"അല്ല. നീ അറിയാത്തതിനെക്കുറിച്ച് പറഞ്ഞു തരികയാണ്."

"നീ ബ്രഹ്മത്തെ അറിയുന്നവനാണെങ്കിൽ കുരുദേശത്തു നിന്നും പാഞ്ചാലദേശത്തുനിന്നുമൊക്കെ ഇവിടെ എത്തിച്ചേർന്നിരിക്കുന്ന ബ്രാഹ്മണരെ ഇങ്ങനെ അധിക്ഷേപിച്ചത് എന്തിന്? നീ ബ്രഹ്മിഷ്ഠനല്ല. എനിക്കിനിയും സംശയമുണ്ട്." പരാജിതനും പരവശനും ക്രുദ്ധനുമായിത്തീർന്ന ശാകല്യൻ വീണ്ടും ചോദിച്ചു. എല്ലാത്തിനും യാജ്ഞവല്ക്യൻ ഉത്തരം നൽകി.

യാജ്ഞവല്ക്യന്റെ ബ്രഹ്മനിഷ്ഠ സഭയിൽ വ്യക്തമായി. എല്ലാവരും ബഹുമാനപുരസ്സരം എഴുന്നേറ്റുനിന്നു. അവരോട് ബ്രഹ്മത്തെക്കുറിച്ച് യാജ്ഞവല്ക്യൻ ഉപദേശം നൽകി.

പക്ഷേ എന്നിട്ടും ശാകല്യന്റെ ഗർവ്വ് അടങ്ങിയിരുന്നില്ല. പണ്ഡിതംമന്യനായ അവൻ വീണ്ടും തർക്കിക്കുവാൻ ശ്രമിച്ചു. അപ്പോൾ യാജ്ഞവല്ക്യൻ പറഞ്ഞു.

"സഭാവാസികളേ, ഇത്രയൊക്കെ നിങ്ങൾ എന്നോട് ചോദിച്ചുവല്ലോ? ഇനി ഞാൻ നിങ്ങളോട് ചോദിക്കുവാൻ വിചാരിക്കുന്നു."

"ചോദിക്കാം." ശാകല്യന്റെ അഹങ്കാരം ശമിച്ചിട്ടില്ല.

"അല്ലയോ ശാകല്യ, നിന്നോടുതന്നെ ഞാൻ ചോദിക്കുന്നു. ഔപനിഷദപുരുഷനായിരിക്കുന്ന ആ പരമപുരുഷനെപ്പറ്റി നിനക്കറിയാമോ? ആ ഏകദേവനായ പുരുഷനെപ്പറ്റി നീ അറിഞ്ഞത് എന്നോട് പറയുക. നിനക്ക് അതാരാണെന്ന് അറിയുമോ? നിനക്കറിയില്ലെങ്കിൽ എന്നോട് പറയാൻ കഴിയുന്നില്ലെങ്കിൽ നിന്റെ തല തെറിച്ചു പോകട്ടെ!"

യാജ്ഞവല്ക്യന്റെ വാക്കുകൾ പൂർത്തിയായതും ശാകല്യന്റെ ശിരസ്സ് ഉടലിൽനിന്ന് വേർപെട്ട് താഴെ വീണു. പിന്നാലെ ശരീരവും വീണുപിടഞ്ഞ് നിശ്ചലമായി. ഒന്നു നിലവിളിക്കാൻ കൂടി സമയം കിട്ടിയില്ല. രക്തവും മാംസവുമെല്ലാം തറയിൽക്കിടന്നു ദഹിച്ചുപോയി. ശിഷ്യന്മാർ ഓടിവന്ന് ശാകല്യന്റെ അസ്ഥികൾ പെറുക്കിയെടുത്ത് പട്ടുതുണികളിൽ കെട്ടി വേഗം നാട്ടിലേയ്ക്കു മടങ്ങി. വഴിയ്ക്ക് കള്ളന്മാർ അവരെ കണ്ടു, പട്ടുതുണിക്കെട്ട് ദിവ്യമായി കൊണ്ടുപോകുന്നതിനാൽ എന്തോ വിലയേറിയത് അതിനുള്ളിലുണ്ടെന്ന് കരുതി. പട്ടുതുണിക്കെട്ട് ധനമോ രത്നങ്ങളോ ആണെന്നു കരുതി ആക്രമിച്ചു കീഴടക്കി.



ബ്രഹ്മനിഷ്ഠയില്ലാതെ വേഷംകെട്ടി ശിഷ്യന്മാരോടൊപ്പം സഭകൾതോറും അഹങ്കരിച്ചു നടന്ന ശാകല്യന്റെ അന്ത്യം മറ്റു ബ്രാഹ്മണന്മാർക്ക് ഒരു താക്കീത് ആയിരുന്നു. ബ്രഹ്മജ്ഞാനികളുടെ അടുത്ത് വിനയപൂർവ്വം പെരുമാറണം. ഉപനിഷദ്തത്ത്വത്തിൽ വിശ്വസിക്കുന്നവർക്ക് പരിഭവമുണ്ടാക്കരുത്. വേഷ

ഭൂഷാദികളും ശിഷ്യഭൃത്യഗണങ്ങളും പെരുമകളും ഉണ്ടെന്നു കരുതി ധർമ്മിഷ്ഠരോട് കുതർക്കത്തിനുപോയാൽ ജന്മം നഷ്ടമാകുമെന്ന് സഭാവാസികൾക്കു ബോധ്യമായി. യാജ്ഞവല്ക്യൻ ഭയചകിതരായി നില്ക്കുന്ന സഭാവാസികളോട് ഉറക്കെ പ്രഖ്യാപിച്ചു.

"ഹേ സഭാവാസികളേ, പൂജ്യന്മാരായ ബ്രാഹ്മന്മാരേ, പണ്ഡിതന്മാരേ, ഇനിയും നിങ്ങളുടെ കൂട്ടത്തിൽ ആരെങ്കിലും ആത്മതത്ത്വത്തെ ചോദ്യം ചെയ്യാൻ ആഗ്രഹിക്കുന്നുണ്ടോ? എങ്കിൽ മടിക്കണ്ട. ആ വ്യക്തിയ്ക്ക് എന്നോട് ചോദിക്കാം. അല്ലെങ്കിൽ നിങ്ങൾ എല്ലാവരും ചേർന്ന് എന്നോട് ചോദിച്ചു കൊള്ളുവിൻ."

അതിന് ആരും ധൈര്യപ്പെട്ടില്ല. യാജ്ഞവല്ക്യൻ സഭാതലത്തിലിറങ്ങി ഉറക്കെ ചോദിച്ചു:

"എന്താണ് ആരും ഒന്നും ചോദിക്കാത്തത്. സംശയങ്ങളൊക്കെ അവസാനിച്ചുവോ? നിങ്ങളോട് വേണമെങ്കിൽ ഞാൻ ചോദിക്കാം. ആരെങ്കിലും ആഗ്രഹിക്കുന്നുവെങ്കിൽ ഞാൻ അവരോട് ചോദിക്കാം. അല്ലെങ്കിൽ, നിങ്ങൾ എല്ലാവരോടും ചോദിക്കാം. എന്തുവേണം?"

നിശ്ശബ്ദത. ആർക്കും ധൈര്യമില്ല. മറുപടി ഇല്ല. എല്ലാവരും തലകുനിച്ചു നിന്നു. ആത്മജ്ഞാനിയായ ജനകമഹാരാജാവ് ഇതെല്ലാം കണ്ടുംകേട്ടും സാക്ഷിസ്വരൂപനായി നിലകൊണ്ടു. അദ്ദേഹം യാജ്ഞവല്ക്യനെ നോക്കി മന്ദഹസിച്ചു. തന്റെ മുമ്പിൽ തൊഴുകരങ്ങളുമായി നില്ക്കുന്ന ബ്രാഹ്മണന്മാരോടും പണ്ഡിതകേസരികളോടും യാജ്ഞവല്ക്യൻ ആത്മോപദേശപ്രഭാഷണം നടത്തി. ആത്മസാക്ഷാത്ക്കാരത്തിനുവേണ്ടി പ്രവർത്തിക്കാൻ ഉപദേശിച്ചിട്ട് ജനകമഹാരാജാവിനോട് യാത്ര പറഞ്ഞ് സഭവിട്ടിറങ്ങി ആശ്രമത്തിലേയ്ക്കു നടന്നു.

**ഓം തത് സത്**
**അവലംബം - ബൃഹദാരണ്യകോപനിഷത്ത്**

10

# നിസ്സംഗനായ ശുകദേവൻ

പരാശരമഹർഷിയുടേയും സത്യവതിയുടേയും പുത്രനായിട്ടാണ് ഭഗവാൻ വേദവ്യാസമഹർഷി ജനിച്ചത്. മഹർഷി വേദങ്ങളെ ഋഗ്വേദം, യജൂർവേദം, സാമവേദം, അഥർവ്വവേദം എന്ന് നാലായി തിരിച്ച് ലോകത്തിനു നൽകി. പുരാണങ്ങളുടേയും ഉപപുരാണങ്ങളുടേയും മഹാഭാരതം, ബ്രഹ്മസൂത്രം തുടങ്ങിയവകളുടേയും കർത്താവാണ് അദ്ദേഹം.

ആത്മാന്വേഷകർക്ക് പരമഗുരുവും സർവ്വവേദാന്തസിദ്ധാന്തങ്ങളുടേയും സുനിശ്ചിതാവുമായ മഹാമുനിയുടെ സർവ്വശ്രേഷ്ഠനായ പുത്രനാണ് ശ്രീശുകദേവൻ. അമ്മയുടെ ഉദരത്തിൽ ഒരു കുട്ടിയായി വളർന്നുകൊണ്ടിരിക്കുമ്പോൾ തന്നെ ബാഹ്യലോകത്തിന്റെ അനിത്യതയും ക്ഷണികത്വവും ശുകദേവൻ മനസ്സിലാക്കി. ഗർഭപാത്രത്തിൽ കിടന്നുകൊണ്ടുതന്നെ ആത്മാവിന്റെ യഥാർത്ഥ സ്വരൂപത്തെക്കുറിച്ച് ആ കുഞ്ഞ് ഗാഢമായി ചിന്തിച്ചു.

ജീവന് ഗർഭവാസകാലം അതീവ ക്ലേശകരവും അസഹ്യവുമാണ്. ജനിച്ച് ബാഹ്യലോകത്തിലേയ്ക്ക് പോകാമെന്നു

കരുതിയാൽ അത് അതിനേക്കാളധികം കഷ്ടം! ശരീരമെടുക്കേണ്ടി വരുന്നതിനേക്കാൾ ദുഃഖകരമായി മറ്റൊരവസ്ഥയില്ല. ശരീരം നശിക്കുന്നതാണ്. നശിക്കാത്തത് ആത്മാവ് മാത്രമാണ്. കാണപ്പെടുന്നതെല്ലാം നശിക്കുമ്പോഴും ആത്മാവ് നിത്യസത്യബോധമായി നിലകൊള്ളുന്നു. ആ ആത്മാവ് ബോധസ്വരൂപമാണ്. ആനന്ദസ്വരൂപമാണ്. പരമാനന്ദം. സച്ചിദാനന്ദം. തന്റെയുള്ളിൽ താൻതന്നെയായിട്ടിരിക്കുന്ന ബോധസ്വരൂപം. ഏകവും അദ്വിതീയവും സർവ്വവ്യാപിയും സർവ്വാന്തര്യാമിയുമായിരിക്കുന്ന ആത്മസത്ത. താൻ എല്ലാത്തിലും നിറഞ്ഞു നില്ക്കുന്നു. തന്നിൽനിന്ന് അന്യമായി മറ്റൊന്നില്ല.

പ്രപഞ്ചജീവിതം വ്യർത്ഥമാണെന്നറിഞ്ഞ് ജനിച്ച ശുകദേവൻ പിറന്നപ്പോൾതന്നെ സത്യവും തത്ത്വജ്ഞാനവും നേടിക്കഴിഞ്ഞിരുന്നു. അതുകൊണ്ട് മറ്റുള്ളവരിൽ നിന്ന് വളരെ ഭിന്നനായി അദ്ദേഹം പരാശ്രയം കൂടാതെ വളരെക്കാലം പരിചിന്തനം ചെയ്തുനടന്നു. തന്റെ വിവേകബുദ്ധികൊണ്ട് ആത്മസ്വരൂപം എന്താണെന്ന് ദൃഢമായ ഒരു ധാരണ ലഭിച്ചു. അദ്ദേഹം വിചാരം ചെയ്ത് പലതും കണ്ടെത്തി.

ഇന്ദ്രിയങ്ങളിൽനിന്നും വിഷയങ്ങളിൽനിന്നും വേറിട്ടു നില്ക്കുന്ന സത്തയാണ് ആത്മാവ്. അതിനാൽ ആത്മാവ് അനിർവചനീയമാണ്. അഗമ്യമാണ്. അതിസൂക്ഷ്മമാണ്. അണുവിലും അണുവാണ്. മനസ്സാകുന്ന ആറാമത്തെ ഇന്ദ്രിയത്തിൽ അവസ്ഥിതമായിരിക്കുന്നതുകൊണ്ട് ആത്മാവ് അണുവിന്റെ ആകാരത്തോടുകൂടിയതാകുന്നു. അത് ചിന്മാത്രവും ആകാശതത്ത്വത്തേക്കാൾ സൂക്ഷ്മാതിസൂക്ഷ്മവും ആകുന്നു. പരമമായിരിക്കുന്ന ഈ ആത്മാവിൽ കോടാനുകോടി നക്ഷത്രങ്ങളും ഗോളങ്ങളും എല്ലാം അടങ്ങുന്ന ബ്രഹ്മാണ്ഡം സ്ഥിതിചെയ്യുന്നു. ശക്തിക്രമമനുസരിച്ച് സൃഷ്ടിസ്ഥിതിലയാദ്യവസ്ഥകളെ പ്രാപിച്ചുകൊണ്ടിരിക്കുന്നു.

ആത്മാവിന്റെ രൂപത്തെപ്പറ്റി വർണ്ണിക്കുക സാധ്യമല്ല. ഇത്

സ്ഥൂലവസ്തുവല്ല. സ്വരൂപമാണ്. പ്രകാശാത്മകമാണ്. ചൈതന്യമാണ്. സച്ചിദാനന്ദസ്വരൂപമാണ്. ആനന്ദവിജ്ഞാനരൂപമാണ്. അത് താൻ തന്നെയാകുന്നു. ഞാൻ ആത്മാവിൽനിന്ന് ഭിന്നനല്ല. ആത്മാവാണ് ഞാൻ. ഞാൻ തന്നെ ആത്മാവ്.

ഇങ്ങനെ തന്റെ ആത്മസത്തയെ വിചാരം ചെയ്ത ശ്രീശുകദേവന് യാഥാർത്ഥ്യങ്ങൾ ഏറെക്കുറെ മനസ്സിലായി. തന്റെ സൂക്ഷ്മബുദ്ധികൊണ്ടാണ് ഇത് സാധ്യമായത്. സ്വയം അന്വേഷിച്ചറിഞ്ഞ ഈ പരമതത്ത്വത്തിൽ അദ്ദേഹം നിരന്തരം ലീനനായി. ബാഹ്യലോകത്തെ അദ്ദേഹം മറന്നു.

വിഷയങ്ങളിൽ യാതൊരുവിധ ആഗ്രഹങ്ങളും ഇല്ലാത്തവനായി. ഭോഗാസക്തി തീരെയില്ല. മനസ്സിന് ചാഞ്ചല്യമില്ല. മനസ്സ് ശാന്തമാണ്. സ്വസ്ഥമാണ്. ശരീരത്തെ മോടി പിടിപ്പിക്കുന്ന ആടയാഭരണങ്ങളും വേഷഭൂഷാദികളും ഒട്ടും ഇല്ല. വസ്ത്രധാരണത്തിൽപോലും താല്പര്യമില്ല. പൂർണ്ണനഗ്നൻ. കുട്ടികളെപ്പോലെ നിർമ്മലൻ. നിഷ്ക്കളങ്കൻ. യുവാവായി വളർന്നുവലുതായിട്ടും ഒരേ നിലതന്നെ. അദ്ദേഹത്തെ കാണുന്നവർക്ക് മനസ്സിൽ ഭക്തിയും ബഹുമാനവും ഉണ്ടാകും.

ശുകദേവൻ നഗ്നനും നിസ്സംഗനുമായി സാവധാനം നടന്നുപോകുന്നതു കണ്ടാൽ പുരുഷന്മാർ പരിഹസിക്കുകയോ സ്ത്രീകൾ ലജ്ജിക്കുകയോ ചെയ്യാറില്ല. നാണവും മാനാഭിമാനങ്ങളും ശ്രീശുകന്റെ സാന്നിധ്യത്തിൽ ആർക്കും ഉണ്ടാകുന്നില്ല.

ഒരിക്കൽ ശുകദേവൻ മഹാമേരു പർവ്വതത്തിലേയ്ക്കു പുറപ്പെട്ടു. മഹത്തായ പർവ്വതത്തിന്റെ വിശാലമായ ഭൂവിഭാഗത്തിലൂടെ ആ യോഗീശ്വരൻ നടന്നു. ആ യാത്ര അവസാനിച്ചത് ഏകാന്തമായ ഒരിടത്താണ്. തന്റെ പിതാവായ കൃഷ്ണദ്വൈപായനമഹർഷി തപോനിഷ്ഠനായിരിക്കുന്നത് ശ്രീശുകൻ കണ്ടറിഞ്ഞു.

ധ്യാനത്തിൽനിന്ന് കണ്ണുകൾ തുറന്ന് നോക്കിയ മഹർഷി തന്റെ മുമ്പിൽ നിൽക്കുന്ന നിസ്സംഗനും ഉഗ്രതേജസ്സോടുകൂടിയവനുമായ ശ്രീശുകനെ കണ്ടു. തന്റെ പുത്രൻ എന്നതിനേക്കാളുപരി സ്വപ്രയത്നത്താൽ പരമജ്ഞാനിയായിത്തീർന്നിട്ടുള്ളവനാണ്. അറിവിന്റെ അപാരത കണ്ടറിഞ്ഞവൻ. ഇന്ദ്രിയനിഗ്രഹവും വിഷയവിരക്തിയും ആത്മജ്ഞാനവും നേടിയ യുവാവ്. യോഗികൾക്കും മുനിമാർക്കും ബഹുമാന്യനായ മഹാതേജസ്വി.

അവർ മൗനമായി കുറെനേരം പരസ്പരം നോക്കിയിരുന്നുപോയി. ഒടുവിൽ ശ്രീശുകൻ ശാന്തനായി ചോദിച്ചു:

"മഹർഷേ, അവിടുത്തേയ്ക്ക് അടിയന്റെ വിനീതനമസ്ക്കാരങ്ങൾ. പലതും അറിയുന്നതിനുവേണ്ടി അങ്ങയോട് ചിലത് ചോദിക്കാൻ ആഗ്രഹിക്കുന്നു."

"താങ്കളുടെ ചോദ്യത്തിൽ നമുക്ക് അതിയായ ജിജ്ഞാസയുണ്ട്. എന്താണെങ്കിലും ചോദിച്ചാലും." വ്യാസമഹർഷി വളരെ താല്പര്യപൂർവ്വം പറഞ്ഞു.

"മഹാമുനേ, ഈ സംസാരാഡംബരത്തിന്റെ ഉത്ഭവം എങ്ങനെയാണ്? ഇത് എങ്ങനെയാണ് വിലയം പ്രാപിക്കുന്നത്? ഇത് എന്താണ്? ആരുടേതാണ്? ഇത് എപ്പോഴുണ്ടായി? അങ്ങ് ദയവുചെയ്ത് ഇതെല്ലാം എനിക്ക് പറഞ്ഞുതന്നാലും." ശ്രീശുകൻ കരങ്ങൾ കൂപ്പി വ്യാസമഹർഷിയോട് അഭ്യർത്ഥിച്ചു.

വ്യാസമഹർഷിക്കു സന്തോഷമായി. എന്തെല്ലാമാണോ തന്റെ പുത്രൻ അത്യാവശ്യം അറിഞ്ഞിരിക്കേണ്ടത് അവതന്നെയാണ് ഇപ്പോൾ ചോദിച്ചിരിക്കുന്നത്. പുത്രനു പറഞ്ഞുകൊടുക്കുവാനാഗ്രഹിച്ചിരുന്ന രഹസ്യമായ തത്ത്വങ്ങൾ തന്നെയാണ് ഇപ്പോൾ ആവശ്യപ്പെടുന്നത്.

ശുകദേവന്റെ ജിജ്ഞാസ കണ്ടിട്ട് ആത്മജ്ഞാനിയായ വ്യാസമുനി സന്തുഷ്ടനായി.

"നമുക്ക് സന്തോഷമായി. ഈ സംസാരാഡംബരത്തിന്റെ

ഉത്ഭവംമുതൽ എല്ലാം നാമിപ്പോൾ ഉപദേശിച്ചു തരാം. കേട്ടാലും.” വ്യാസമുനി എല്ലാക്കാര്യങ്ങളും പുത്രന് വേണ്ടതു പോലെ വിശദീകരിച്ചു പറഞ്ഞുകൊടുത്തു. എന്നിട്ട് നിറഞ്ഞ സംതൃപ്തിയോടെ ശുകദേവന്റെ മുഖത്തേയ്ക്കു നോക്കി.

ശുകദേവന്റെ മുഖത്ത് നിരാശ നിറഞ്ഞു നില്ക്കുന്നത് വ്യാസമുനി കണ്ടു.

ശുകദേവൻ അലക്ഷ്യമായി മേരുപർവ്വതത്തിന്റെ അനന്തതകളിലേയ്ക്ക് കണ്ണുകൾ പായിച്ചുകൊണ്ടിരുന്നു. പ്രതീക്ഷകളോടെയാണ് പിതാവായ മാമുനിയോട് അറിയേണ്ടവയായ പലതും ചോദിച്ചത്. പക്ഷേ തനിക്കു നേരത്തേതന്നെ അറിയാവുന്നവതന്നെയാണ് മറുപടിയായി ഉപദേശിക്കുന്നത്. ശുകനു നിരാശ തോന്നി. പിതാവിന്റെ ഉപദേശങ്ങളിൽ വേണ്ടത്ര ശ്രദ്ധയോ താല്പര്യമോ പ്രകടിപ്പിച്ചില്ല. അലക്ഷ്യമായിട്ടിരുന്നു.

ശ്രീശുകന്റെ ഈ ഭാവം വ്യാസന് മനസ്സിലായി. മഹർഷി ആലോചിച്ചു. ശുകദേവൻ സ്വബുദ്ധ്യാൽ ആത്മതത്ത്വം അറിഞ്ഞവനാണ്. വീണ്ടും സംശയം ഉണ്ടാകേണ്ട കാര്യമില്ല. സംശയം അവശേഷിക്കുന്ന സ്ഥിതിയ്ക്ക് ആ സംശയങ്ങളെ ഇല്ലാതാക്കിക്കൊടുക്കണം. പക്ഷേ ഉപദേഷ്ടാവായ താൻ പിതാവായതുകൊണ്ടാകാം വേണ്ടത്ര ശ്രദ്ധ പ്രകടിപ്പിക്കുന്നില്ല. മാത്രവുമല്ല ഇതെല്ലാം തനിയ്ക്കറിയാവുന്നവതന്നെയെന്നും വിചാരിക്കുന്നുണ്ട്. അതിനാൽ ബന്ധുവല്ലാത്ത മറ്റൊരു ഗുരുവിന്റെ അടുക്കലേയ്ക്ക് ശ്രീശുകനെ അയയ്ക്കുകതന്നെ.

ഉദാസീനനായിട്ടിരിക്കുന്ന ശ്രീശുകനോട് ചെറുചിരിയോടെ വ്യാസമഹർഷി പറഞ്ഞു:

“ശ്രീശുകാ, നീ സ്വയം അറിഞ്ഞവതന്നെയാണ് ഞാനിപ്പോൾ ഉപദേശിച്ചവയെല്ലാം. വാസ്തവത്തിൽ ഇക്കാര്യങ്ങളെ തത്ത്വപരമായിട്ട് ഞാനും അറിയുന്നില്ല. നിനക്ക് ഇക്കാര്യത്തിൽ വളരെയധികം ജിജ്ഞാസയും സംശയങ്ങളുമുണ്ട്. നല്ലതുതന്നെ. അതിനാൽ ഈ വിഷയത്തിൽ പരിപൂർണ്ണ ജ്ഞാനമുള്ള ഒരാളെ സമീപിക്കുക. മിഥിലാധിപതിയായ ജനകമഹാ

രാജാവ് നിന്റെ എല്ലാ സംശയങ്ങളേയും തീർക്കുവാൻമാത്രം അറിവുള്ളവനാണ്. താല്പര്യമുണ്ടെങ്കിൽ അദ്ദേഹത്തിന്റെ അടുത്തേയ്ക്ക് പോകുക. ഒട്ടേറെ ജ്ഞാനികൾക്ക് അദ്ദേഹം ആത്മോപദേശം നൽകിയിട്ടുണ്ട്. നീ ആഗ്രഹിക്കുന്ന ജ്ഞാനം അദ്ദേഹത്തിൽനിന്ന് ലഭിക്കും. ഇപ്പോൾതന്നെ പുറപ്പെട്ടാലും!"

പിതൃവാക്യംകേട്ട് ശ്രീശുകദേവൻ എഴുന്നേറ്റു. പിതാവിനെ നമസ്ക്കരിച്ചിട്ട് അവിടെനിന്ന് നടന്നകന്നു. മഹാമേരുപർവ്വതത്തിലൂടെ നടന്ന് അദ്ദേഹം താഴെയിറങ്ങി. സമതലഭൂമിയിൽ കൂടി മിഥിലാപുരിയെ ലക്ഷ്യമാക്കി നടന്നു.

സമ്പദ്സമൃദ്ധമായ മിഥിലാപുരി എന്ന രാജ്യത്തെക്കുറിച്ചും ആ രാജ്യം ധാർമ്മികമായി പരിപാലിക്കുന്ന ജനകമഹാരാജാവിനെക്കുറിച്ചും ശ്രീശുകദേവൻ വളരെയധികം കേട്ടിട്ടുണ്ട്. മഹാരാജാവായി സിംഹാസനത്തിലിരുന്ന് രാജ്യഭരണം നടത്തുന്നവനെങ്കിലും മഹാജ്ഞാനിയാണദ്ദേഹം. അനേകപണ്ഡിതൻമാർക്കും മഹർഷിമാർക്കും ആത്മാന്വേഷകർക്കും എല്ലാത്തരത്തിലും ആശ്രയകേന്ദ്രമാണ് ജനകമഹാരാജാവ്. ആ പരിപൂർണ്ണ ജ്ഞാനിയിൽനിന്ന് തനിക്ക് അറിവിന്റെ അപാരതയെ ഗ്രഹിക്കാനാകും. സംശയമില്ല.

ശ്രീശുകൻ വളരെദൂരം യാത്ര ചെയ്ത് ജനകമഹാരാജാവിന്റെ മിഥിലാപുരിയിൽ പ്രവേശിച്ചു.

മനോഹരമായ തലസ്ഥാന നഗരം. സന്തുഷ്ടരായി നടക്കുന്ന ജനങ്ങൾ. അതിമനോഹരങ്ങളും അംബരചുംബികളും മിഥിലാപുരിയുടെ സകലപ്രൗഢിയും എടുത്തുകാട്ടുന്നവയുമാണ് രാജകൊട്ടാരങ്ങൾ. പ്രധാന കൊട്ടാരത്തിന്റെ കവാടത്തിനുമുമ്പിൽ ശുകദേവൻ എത്തിനിന്നു.

ദ്വാരപാലകൻമാർക്ക് വിസ്മയമായി. വേദവ്യാസമഹർഷിയുടെ പുത്രനും മഹാമതിയുമായ ശ്രീശുകൻ ഇതാ കൺമുമ്പിൽ വന്നുനില്ക്കുന്നു. മിഥിലാദേശം സന്ദർശിക്കാനെത്തുന്ന പലരും പറഞ്ഞുകേട്ടിട്ടുണ്ട്. പക്ഷേ കാണാൻ കഴിയുന്നത് ഇതാദ്യമാണ്. ഇത്രയും കാലം ഈ മഹാജ്ഞാനിമാത്രം എന്തു

കൊണ്ട് ഇവിടെ സന്ദർശിക്കാൻ എത്തിയില്ല. അപ്രതീക്ഷിത മായി ഇപ്പോൾ എത്തിയിരിക്കുന്നു. മുനിമാരേയും തപസ്വിക ളേയും ആനന്ദിപ്പിക്കുന്നതിൽ മഹാരാജാവിനുള്ള സാമർത്ഥ്യം ഇന്ന് പരിപൂർണ്ണമായി പ്രകടിപ്പിക്കപ്പെടും.

ശുകദേവൻ വന്നതറിഞ്ഞ് ദ്വാരപാലകൻമാർ ജനകമഹാ രാജാവിന്റെ സമീപത്തേയ്ക്കു കുതിച്ചു. രാജാവിനെ വണങ്ങി വൃത്താന്തം അറിയിച്ചു.

"പ്രഭോ, വ്യാസമഹർഷിയുടെ ധീരനായ പുത്രൻ ശുക ദേവൻ കൊട്ടാരവാതിൽക്കൽ നിൽക്കുന്നു!"

ഇതുകേട്ട് ജനകമഹാരാജാവ് അവജ്ഞയോടെ പറഞ്ഞു: "അദ്ദേഹം അവിടെത്തന്നെ നില്ക്കട്ടെ!"

ദ്വാരപാലകൻമാർ ഒന്നും മിണ്ടാതെ കവാടത്തിലേയ്ക്കു മടങ്ങി. ശുകദേവൻ ജനകമഹാരാജാവിന്റെ അനുമതിയും കാത്ത് അവിടെത്തന്നെ ഒരു പ്രതിമയെപ്പോലെ ശാന്തഗംഭീരനായി നിന്നു.

ഏഴുദിവസങ്ങൾ കടന്നുപോയി. അതുവരെ ജനകമഹാ രാജാവ് തന്റെ അതിഥിയെപ്പറ്റി ആരോടും ഒന്നും അന്വേഷി ച്ചില്ല. എട്ടാം ദിവസം ശ്രീശുകനെ കൊട്ടാരത്തിന്റെ മുറ്റത്തേ യ്ക്കു ക്ഷണിച്ചു.

"കവാടത്തിനുപുറത്തു നില്ക്കുന്ന ശുകദേവനെ കടത്തി വിടൂ!" ജനകന്റെ ആജ്ഞപ്രകാരം കവാടത്തിനു പുറത്തുനിന്ന് അകത്തുകടന്ന ശ്രീശുകദേവന് ഏഴുദിവസം അവിടെ കാത്തു നില്ക്കേണ്ടിവന്നു. ആരും ഒന്നും അന്വേഷിച്ചില്ല. പഴയപടി കാത്തുനിന്നു. വീണ്ടും എട്ടാം ദിവസം അദ്ദേഹത്തെ അന്തഃ പുരത്തിലേയ്ക്ക് ക്ഷണിച്ചു. അവിടെയും ഏഴുദിവസങ്ങൾ കാത്തുനില്ക്കേണ്ടിവന്നു. എന്നാൽ രാജാവ് ശുകദേവന്റെ മുമ്പിൽ വരികയോ സംസാരിക്കുകയോ എന്തെങ്കിലും അന്വേ ഷിക്കുകയോ പോലും ചെയ്തില്ല. ഇപ്പോൾ ആകെ ഇരുപ ത്തിയൊന്ന് ദിവസങ്ങൾ കഴിഞ്ഞിരിക്കുന്നു.

ഇരുപത്തിരണ്ടാം ദിവസം ജനകമഹാരാജാവ് തന്റെ വിശിഷ്ടാതിഥിയെ കാണുവാനും സ്വീകരിക്കുവാനും തയ്യാറായി. കൊട്ടാരത്തിലെ ഏറ്റവും സുന്ദരികളും യുവതികളുമായ സ്ത്രീകളോട് മനോഹരമായ ഒരുക്കങ്ങൾ ചെയ്യാൻ ഏർപ്പാടാക്കി. അവർ വളരെ ഭംഗിയിൽ അണിഞ്ഞൊരുങ്ങി. പൂക്കൾ, സുഗന്ധദ്രവ്യങ്ങൾ, നിറദീപങ്ങൾ, മുത്തുക്കുടകൾ, താളമേളങ്ങൾ, വാദ്യങ്ങൾ, പട്ടുവസ്ത്രങ്ങൾ എന്നിവകളെല്ലാം എടുത്ത് അനേക വാല്യക്കാരോടും നൃത്തക്കാരോടുമൊപ്പം വേഗമെത്തി. രാജാവ് അവരോടും വിവിധപ്രകാരത്തിലുള്ള ഭോജനദ്രവ്യങ്ങളോടും, മറ്റു സുയോഗ്യവസ്തുക്കളോടും കൂടി ശുകദേവന്റെ മുമ്പിൽ നേരിട്ടുചെന്ന് സൽക്കാരങ്ങൾ ആരംഭിച്ചു. ചക്രവർത്തിമാർപോലും കൊതിക്കുന്ന തരത്തിലുള്ള ഗംഭീരസ്വീകരണമാണ് ശുകദേവന് രാജാവ് നൽകിയത്.

ശുകനെ സ്വർണ്ണപ്പല്ലക്കിൽ കയറ്റിയിരുത്തി കൊട്ടാരത്തിനു പ്രദക്ഷിണം നടത്തി. സുഗന്ധദ്രവ്യങ്ങൾകൊണ്ട് കുളിപ്പിച്ചു. വിശിഷ്ടവസ്ത്രങ്ങൾ നൽകി. സ്വാദൂറുന്ന ഭക്ഷണപാനീയങ്ങൾ മതിയാവോളം ഒരുക്കിവച്ചു. സുന്ദരിമാരായ യുവതികളെക്കൊണ്ട് ശുശ്രൂഷകൾ ചെയ്യിപ്പിച്ചു. അവർ മനോഹരഗാനങ്ങൾ പാടി. നൃത്തമാടിത്തിമിർത്തു. ശുകനെ ലാളിച്ചു.

എന്നാൽ ശുകദേവൻ സൗമ്യവദനനായി നിലകൊണ്ടു. തനിക്ക് നൽകപ്പെട്ട ഭോഗവസ്തുക്കളും ഉഗ്രൻ സ്വീകരണങ്ങളുമൊന്നും ആകർഷണീയങ്ങളായി അദ്ദേഹത്തിനു തോന്നിയില്ല. സുന്ദരാംഗനകളുടെ ലാളനകൾക്ക് അദ്ദേഹത്തിന്റെ മനസ്സിനെ ഇളക്കാനായില്ല. പ്രപഞ്ചത്തിലെ സുഖഭോഗങ്ങളെല്ലാം ശുകദേവന് വെറുക്കപ്പെട്ട വസ്തുക്കളായിരുന്നു. ദൃഢമായ ഒരു വൻപർവ്വതത്തിനുമുമ്പിൽ നേരിയ ഇളംകാറ്റുപോലെയായിപ്പോയി ജനകദേവന്റെ സ്വീകരണപദ്ധതികളെല്ലാം.

ഉറച്ച കരിമ്പാറക്കെട്ടുപോലെ ആത്മാവിൽ മനസ്സ് ഏകാഗ്രവും ദൃഢവുമാക്കിയവനാണ് ശുകദേവൻ. ജനകമഹാരാജാവ് കൊണ്ടുവന്ന സുഖഭോഗങ്ങളെല്ലാം ശുകദേവന് നിസ്സാരങ്ങളായിരുന്നു. വളരെവിധത്തിൽ പ്രലോഭനങ്ങളെ ഉണ്ടാക്കി



യിട്ടും ശുകദേവന്റെ മനസ്സിനെ വ്യതിചലിപ്പിക്കുവാൻ രാജാവിനായില്ല.

ശുകദേവൻ ഏറ്റവും ശാന്തനായി നിലകൊണ്ടു. തികച്ചും വികാരരഹിതൻ. പ്രസന്നചിത്തൻ, സമഭാവനായുക്തൻ, സംഗദോഷരഹിതൻ. നിർമ്മലനായ പൂർണ്ണചന്ദ്രനെപ്പോലെ ശുഭ്രതേജസ്സോടുകൂടിയവൻ.

താൻ ഏർപ്പെടുത്തിയ പ്രലോഭനങ്ങളെ അതിജീവിച്ചു നില്ക്കുന്ന ശുകദേവനെ സമീപിച്ച് ജനകമഹാരാജാവ് ഭക്തിപൂർവ്വം നമസ്ക്കരിച്ചു. എന്നിട്ട് എളിമയോടെ തലകുനിച്ചുകൊണ്ട് പറഞ്ഞു:

"മഹാനുഭാവനായ മഹർഷേ, സാദരനമസ്ക്കാരങ്ങൾ.

അങ്ങ് അങ്ങയുടെ പ്രാപഞ്ചികവിഷയങ്ങൾ അവസാനിപ്പിച്ചിരിക്കുന്നവനാണ്. ഇപ്പോൾ അങ്ങ് എല്ലാ മനോരഥങ്ങളും നേടിയവനുമായിട്ടിരിക്കുന്നു. ഇനി അവിടുത്തേയ്ക്ക് എന്തെങ്കിലും നേടാനുള്ളതായി നാം കാണുന്നില്ല. എങ്കിലും ഈ സന്ദർഭത്തിൽ വിനീതനായി ചോദിക്കുകയാണ്. അങ്ങേയ്ക്ക് എന്തെങ്കിലും ആഗ്രഹം ബാക്കിയായിട്ട്, ഉണ്ടെങ്കിൽ ദയവായി പറഞ്ഞാലും. അവിടുത്തെ ഏതാഗ്രഹത്തെയാണ് ഇനി എന്നാൽ പൂർത്തിയാക്കേണ്ടതായിട്ടുള്ളത്." ജനകമഹാരാജാവ് ഈ വിധം ഭവ്യതയോടെ ചോദിച്ചു.

ഇതുകേട്ട് ശ്രീശുകൻ നിന്നിടത്തുനിന്ന് ഒന്നിളകി. ചെറുതായിട്ടെങ്കിലും മനസ്സു തുറന്ന് വിശാലമായിട്ടൊന്നു പുഞ്ചിരിച്ചു. എന്നിട്ട് ജനകമഹാരാജാവിന്റെ മുമ്പിലേയ്ക്ക് നടന്നടുത്ത് ആ പാദങ്ങളിൽ ദീർഘദണ്ഡ നമസ്ക്കാരം ചെയ്തു. എഴുന്നേറ്റിട്ട് ജിജ്ഞാസയോടെ പറഞ്ഞു:

"അല്ലയോ ഗുരുശ്രേഷ്ഠ, അടിയന് ചില സംശയങ്ങൾ അവശേഷിക്കുന്നു. ഈ സാംസാരികപ്രപഞ്ചം എങ്ങനെ ഉണ്ടാകുന്നു? ഇത് എങ്ങനെ വിലയം പ്രാപിക്കുന്നു? ഇതിനെക്കുറിച്ചുള്ള കാര്യങ്ങൾ വേണ്ടതുപോലെ എനിക്ക് ഉപദേശിച്ചു നൽകുവാൻ അഭ്യർത്ഥിക്കുന്നു."

"മഹാമുനേ, വ്യാസപുത്രനായ അവിടുത്തേയ്ക്ക് പ്രപഞ്ചനിഗൂഢതകളിൽ സംശയം അവശേഷിക്കുന്നുവെന്നതിൽ വിസ്മയം തോന്നുന്നു. ഗുരുസ്ഥാനത്തുനിന്ന് ഉപദേശിക്കുവാൻ മാത്രം ശക്തനല്ലെന്നിരിക്കിലും കാര്യങ്ങൾ പറഞ്ഞുതരാം. കേട്ടാലും." സന്തോഷപൂർവ്വം ജനകമഹാരാജാവ് ആത്മതത്ത്വം ഉപദേശിക്കുവാൻ തുടങ്ങി.

ശുകദേവൻ ശ്രദ്ധയോടെ കേട്ടിരുന്നു. എന്നാൽ മഹാരാജാവ് പറഞ്ഞ കാര്യങ്ങളെല്ലാംതന്നെ വ്യാസഭഗവാൻ ഉപദേശിച്ചതിന്റെ ആവർത്തനം മാത്രമായിരുന്നു. അതിനാൽ തെല്ല് മടുപ്പുതോന്നിയ ശുകദേവൻ പറഞ്ഞു.

"ഈ കാര്യങ്ങളൊക്കെ എന്റെ അച്ഛൻ എന്നോട് പറ

ഞ്ഞിട്ടുള്ളവയാണ്. എന്നുമാത്രമല്ല, ഇവയെല്ലാം ഞാൻ ആദ്യമേ സ്വയമേവ മനസ്സിലാക്കിയിട്ടുള്ളതുമാണ്. അങ്ങ് എന്നോട് ഇപ്പോൾ പറഞ്ഞതും അതേ കാര്യങ്ങൾ തന്നെയാണ്. ശാസ്ത്രങ്ങളിലും ഇതുതന്നെ ഉദ്ഘോഷിക്കുന്നു. ഇനി പറയാം. പ്രപഞ്ചമെന്നത് വാസ്തവത്തിൽ ഇല്ലാത്തതാണ്. മനസ്സിന്റെ സങ്കല്പവികല്പങ്ങളെക്കൊണ്ടാണ് പ്രപഞ്ചത്തിന്റെ ഉല്പത്തിയും നാശവും സംഭവിക്കുന്നത്. സങ്കല്പം കൊണ്ട് പ്രപഞ്ചം ഉല്പന്നമാകുന്നു. അത് നഷ്ടമായാൽ പ്രപഞ്ചത്തിനു നാശം സംഭവിക്കുന്നു. ഈ പ്രപഞ്ചം അതിഗർഹണീയവും വാസ്തവത്തിൽ ഇല്ലാത്തതുമാണെന്ന് എനിക്കറിയാം. അപ്പോൾ പിന്നെ എന്താണ് വാസ്തവത്തിൽ ഉള്ളത്? എന്താണ് യഥാർത്ഥ വസ്തു? ഈ കാര്യം എനിക്ക് അങ്ങ് വേണ്ടതുപോലെ പറഞ്ഞുതന്നാലും! എന്റെ ചിത്തം ജഗത്‌വിഷയത്തിൽ ഭ്രമിച്ചു നട്ടം തിരിയുകയാണ്. അങ്ങ് സത്യത്തെ പറഞ്ഞുതന്നാലും. അവിടുത്തെ സദുപദേശംകൊണ്ടുമാത്രമേ എനിക്ക് ശാന്തി ലഭിക്കുകയുള്ളു."

ശുകദേവന്റെ അഭ്യർത്ഥന കേട്ടിട്ട് ജനകമഹാരാജാവ് ശാന്തനായി ഉപദേശിച്ചു തുടങ്ങി.

"ശുകദേവാ! ഇനി ഞാൻ അങ്ങേയ്ക്ക് ജ്ഞാനത്തെപ്പറ്റി സവിസ്തരം ഉപദേശിച്ചു തരാം. ഈ യഥാർത്ഥജ്ഞാനം എല്ലാ ജ്ഞാനങ്ങളുടേയും സാരവും സർവ്വരഹസ്യവുമാകുന്നു. പരമമായ ഈ ജ്ഞാനത്തെ ആർജ്ജിക്കുന്നവനാണ് യഥാർത്ഥപുരുഷൻ. അവൻ വളരെവേഗം മുക്ത്യാവസ്ഥയെ പ്രാപിക്കും."

വാസ്തവത്തിൽ ഈ ദൃശ്യപ്രപഞ്ചം മനസ്സിന്റെ ഭ്രമം മാത്രമാണ്. ഈ ദൃശ്യപ്രപഞ്ചം ഭ്രമമാണെന്ന് ദൃഢമായി അറിഞ്ഞുകഴിഞ്ഞാൽ മനസ്സിന്റെ ഭ്രമം മാറി. അതോടെ അവാസ്തവികവിഷയങ്ങളിൽനിന്ന് മനസ്സ് വേറിട്ട് ശുദ്ധമായിത്തീരും. ജ്ഞാനം പൂർണ്ണമായി ലഭിച്ചു കഴിഞ്ഞാൽ നിർവ്വാണശക്തി കൈവരുന്നു. അത് മനസ്സിന്റെ നിർവൃതിയാണ്. മനസ്സിൽ വാസനകൾ അല്പംപോലും അവശേഷിക്കരുത്. മനസ്സിൽ നിന്ന് വാസനകളെ അശേഷേണ ഇല്ലാതാക്കുന്നതാണ് ഏറ്റവും പര

മവും ശ്രേഷ്ഠവുമായ ത്യാഗം. വിമലമായ മനസ്സിന്റെ അത്യു ദാത്തമായ ത്യാഗപരിസമാപ്തിയുടെ ഫലമാണ് ശ്രേഷ്ഠമായ മോക്ഷാവസ്ഥ.

ശുദ്ധമായ കാമനകളോടും, അർത്ഥശൂന്യമായ ജീവിത ത്തോടുംകൂടി ആരാണോ അറിയേണ്ട യഥാർത്ഥ തത്ത്വങ്ങൾ അറിഞ്ഞിട്ടുള്ളത് അവനാണ് ജീവന്മുക്തൻ. ഹേ, ശുകദേവാ! അറിഞ്ഞാലും. പദാർത്ഥഭാവനാദാർഢ്യമാണ് ബന്ധനം. വാസ നാനാശം തന്നെ മോക്ഷം.

ജീവൻമുക്തനെക്കുറിച്ച് ഇനി വിശദീകരിക്കാം. തപസ്സ് മുതലായ സാധനകൾ ഒന്നും അനുഷ്ഠിക്കാതെതന്നെ സ്വാഭാ വികമായി ലോകത്തിലെ സുഖഭോഗങ്ങളിൽനിന്ന് വിരക്തനാ യിരിക്കുന്നവൻ ആരാണോ അവനാണ് ജീവൻമുക്തൻ. പ്രാപ ഞ്ചിക സുഖദുഃഖങ്ങൾ ജീവൻമുക്തനെ ബാധിക്കുന്നില്ല. അപ്പ പ്പോൾ ലഭിക്കുന്ന സുഖത്തിൽ സന്തുഷ്ടിയോ ദുഃഖത്തിൽ അസ ന്തുഷ്ടിയോ അനുഭവപ്പെടുന്നില്ല. ഏതവസ്ഥയും ജീവൻമുക്തന് ഒന്നുപോലെതന്നെ. കാമം, ക്രോധം, ഹർഷം, ശോകം തുട ങ്ങിയ വികാരങ്ങളിൽ നിന്ന് വിമുക്തനും അഹങ്കാരയുക്തമായ വാസനയെ സ്വാഭാവികമായിത്തന്നെ പരിത്യജിച്ചവനുമാണ് ജീവന്മുക്തൻ.

അവൻ ചിത്തത്തിന്റെ ഉദാത്തഭാവനയെ ആശ്രയിച്ച് സദാ ത്യാഗികയായിരിക്കും. പദാർത്ഥങ്ങളിൽ കാമനകളില്ല. ബാഹ്യ വിഷയങ്ങൾ മനസ്സിനെ യാതൊരു തരത്തിലും ബാധിക്കുന്നില്ല. എപ്പോഴും അന്തർമുഖമായ ദൃഷ്ടി. ശുദ്ധമായ, ശാന്തമായ മനസ്സ്. ചിത്തം സദാ സ്വസ്വരൂപമായ ആത്മാവിൽ ലയിച്ചിരിക്കുന്നു. ആഗ്രഹമോ ആസക്തിയോ ഇല്ലാത്ത ഉദാസീനഭാവം, പ്രശാന്ത ഭാവം.

ജീവൻമുക്തൻ രാഗദ്വേഷരഹിതനും ദുഃഖാദികളിൽ നിര പേക്ഷനുമാണ്. ധാർമ്മിക കർമ്മങ്ങൾ അനുഷ്ഠിക്കുന്നവനായി കാണപ്പെടുമെങ്കിലും കർമ്മാസക്തിയോ, ഫലേച്ഛയോ ഉണ്ടാ യിരിക്കുകയില്ല. അവൻ ധർമ്മാധർമ്മങ്ങളിൽ നിർലിപ്തനാ

യിരിക്കും. കർമ്മനിരതനെങ്കിലും മോഹരഹിതനും ഉദ്വേഗരഹിതനുമായിരിക്കും. എല്ലാത്തിനും സാക്ഷിയെന്നോണം ജീവിതം നയിക്കും. ആഹാരം, വസ്ത്രധാരണം, ശയനം, ദേഹസംരക്ഷണം തുടങ്ങിയവയിലൊന്നും പ്രത്യേക നിഷ്ക്കർഷത പുലർത്തില്ല. പുളിപ്പ്, മധുരം, ഉപ്പ്, കയ്പ് എന്നിവയെ വേർതിരിച്ചു പരിഗണിക്കുന്നില്ല. ആഹാരപദാർത്ഥങ്ങളെ സ്വാദിഷ്ടം, അസ്വാദിഷ്ടം, ദുസ്വാദിഷ്ടം എന്നിങ്ങനെ നോക്കുന്നില്ല. എല്ലാ രസങ്ങളേയും ഒന്നായിക്കരുതി ആഹാരം കഴിക്കുന്നു. ആപത്ത്, ഐശ്വര്യം, ദാരിദ്ര്യം തുടങ്ങിയ വിഭിന്നദശകളിൽ സമഭാവനയോടുകൂടി എല്ലാ പരിതഃസ്ഥിതികളിലും സന്തുഷ്ടചിത്തനായിരിക്കും. ജനനമരണങ്ങളിൽ ഹർഷശോകങ്ങളുണ്ടാകുന്നില്ല. സൃഷ്ടി-സ്ഥിതി-ലയാവസ്ഥകളിലും ഉന്നതി, അവനതികളിലും സമചിത്തനായിരിക്കാൻ ജീവൻമുക്തനു കഴിയുന്നു. ഒന്നിനോടും മമതയോ ഈർഷ്യയോ ദേഷ്യമോ ഇല്ല.

ലോകത്തിലെ എല്ലാ സമ്പദ്സമൃദ്ധികളുടേയും മദ്ധ്യേ വിരാജിക്കുന്നവനെങ്കിലും ജീവൻമുക്തൻ എല്ലാത്തിനേയും പരധനമെന്നപോലെ കരുതി നിസ്പൃഹനായിരിക്കുന്നു. ആത്മാവിൽമാത്രം പൂർണ്ണത്വാനുഭൂതിയോടിരിക്കുന്ന ആ മഹാത്മാവിനെയാണ് അറിവുള്ളവർ ജീവൻമുക്തനെന്നു വിളിക്കുന്നത്.

ജീവൻമുക്തനായ മഹാത്മാവ് ദേഹമുള്ളിടത്തോളം കാലം ദേഹസ്ഥിതനായി കാണപ്പെടുന്നു. തന്റെ ശരീരത്തെ കാലസാത്ക്കരിച്ചതിനുശേഷം ജീവൻമുക്തപദത്തെയും ത്യജിച്ച് നിശ്ചലമായ പവനനെപ്പോലെ വിദേഹമുക്താവസ്ഥയെ പ്രാപിക്കുന്നു. വിദേഹമുക്താവസ്ഥയിൽ അഭിവ്യക്തമാകാത്തതും അനിർവ്വചനീയവുമായ സത്ത് മാത്രമാണ് അവശേഷിക്കുന്നത്. അത് അത്യന്തം പൂർണ്ണമാണ്. ഭാവനാരഹിതമാണ്.

ഹേ ശുകദേവ, വാക്കുകളിലൂടെ ഇതിനെപ്പറ്റി ഇങ്ങനെയൊക്കെ മാത്രമേ പറയാനാകൂ. എത്ര വിസ്തരിച്ചാലും അത് അതാകുന്നില്ല. യഥാർത്ഥത്തിൽ ഈ തത്ത്വം അങ്ങേയ്ക്ക് സ്വയം അറിവുള്ളതാണല്ലോ. സ്വയം അറിഞ്ഞ ഒന്നിനെക്കുറിച്ച് മറ്റൊരാളുടെ വിവരണം ആവശ്യമില്ല. മാത്രമല്ല ഇതുതന്നെ അങ്ങ

യുടെ പിതാവായ സാക്ഷാൽ വ്യാസമഹർഷിയിൽ നിന്ന് ഉപദേശിക്കപ്പെടുകയും ചെയ്തു. ഇനി എന്താണ് നാം ചെയ്യേണ്ടത്? സ്വാനുഭവവും ഗുരൂപദേശവും നേടിയിട്ടും ശുകദേവാ, അങ്ങ് എന്താണ് ഭ്രമത്തെ ഉപേക്ഷിക്കാതിരിക്കുന്നത്? അങ്ങ് ഭ്രമസങ്കല്പത്തെ ഉപേക്ഷിക്കുക മാത്രം ചെയ്താൽ മതി. ഇതോടെ എല്ലാ സംശയങ്ങളും താങ്കളിൽ നശിച്ചിരിക്കുന്നു. നിസ്സംശയസ്വരൂപമായ പൂർണ്ണചൈതന്യം തന്നെയാണ് അങ്ങിപ്പോൾ. തപസ്വരൂപത്തിൽ അവസ്ഥിതനായിരിക്കുന്നതുകൊണ്ട് അങ്ങ് മുക്തനാകുന്നു.

ഹേ ശുകദേവാ, അങ്ങ് ബാഹ്യവും ആഭ്യന്തരവും ആയ ദൃശ്യങ്ങൾ കണ്ടിട്ടും അതിനെ കാണാത്തവനായിട്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ അങ്ങ് സമ്പൂർണ്ണമായ കൈവല്യാവസ്ഥയിൽ കേവലം സാക്ഷിരൂപത്തിൽതന്നെ സ്ഥിതിചെയ്യുന്നു. ഇനി എന്താണ് സംശയിക്കുവാനുള്ളത്?

ജനകമഹാരാജാവിന്റെ ഉപദേശങ്ങളെല്ലാം കേട്ട് ശ്രദ്ധയോടിരിക്കുകയായിരുന്നു ശ്രീശുകദേവൻ. ഇതിനോടകം അദ്ദേഹത്തിന്റെ സംശയങ്ങളെല്ലാം നശിച്ചുകഴിഞ്ഞിരുന്നു. ശോകം, ഭയം, സംശയം, ഭ്രമം എന്നിവയൊന്നും കൂടാതെ കാമനാഹീനനായി പരമതത്ത്വസ്വരൂപമായ ആത്മാവിൽ സ്ഥിരചിത്തനായിത്തീർന്നു.

"പ്രഭോ, ആ തത്ത്വം എന്നിൽ വിളങ്ങുന്നതായി ഞാനനുഭവിക്കുന്നു." നിർവികാരനായി ശുകദേവൻ മൊഴിഞ്ഞു.

"ഞാൻ ധന്യനായി." ജനകമഹാരാജാവ് സംതൃപ്തിയോടെ സാവധാനം എഴുന്നേറ്റു.

"ഇനി ഞാൻ മഹാമേരുവിലേയ്ക്ക് നടക്കട്ടെ."

"അങ്ങയുടെ നിശ്ചയംപോലെ എല്ലാം സമംഗളം ഭവിക്കട്ടെ."

ജനകമഹാരാജാവിന്റെ കൊട്ടാരത്തിൽനിന്ന് ശ്രീശുകദേവൻ യാത്ര പറഞ്ഞിറങ്ങി. നേരെ മഹാമേരു പർവ്വതത്തിലെത്തി.

അവിടെ വ്യാസഭഗവാൻ കാത്തിരിക്കുകയായിരുന്നു. പുത്രന്റെ പ്രശാന്തസുന്ദരമായ ഭാവവും തേജസ്സും കണ്ട് മഹാമുനി സംതൃപ്തനായി.

ശ്രീശുകദേവൻ ആയിരം വർഷം മഹാമേരു പർവ്വതത്തിൽ വസിച്ച് ആത്മാനുചിന്തനത്തിലൂടെ നിർവ്വികല്പസമാധിയിലെത്തിയ അദ്ദേഹം സങ്കല്പദോഷവിനിർമുക്തനായി. ശുദ്ധസ്വരൂപനായി. ആത്മപദത്തിൽ താദാത്മ്യം പ്രാപിച്ചു.

**ഓം തത് സത്**

**അവലംബം - മഹോപനിഷത്ത്, രണ്ടാം അദ്ധ്യായം**

## 11

# വ്യാസന്റെ പുത്രദുഃഖം

ഒരിക്കൽ ദേവർഷിമാർ എല്ലാവരും ഒരിടത്ത് ഒത്തുചേർന്നു. അവർ പരസ്പരം ബഹുമാനിക്കുകയും വിവിധ ശാസ്ത്രവിഷയങ്ങളിൽ അറിവുകൾ കൈമാറുകയും ചെയ്തു. ഒട്ടേറെ രഹസ്യവിദ്യകളെക്കുറിച്ച് അവർ സംസാരിക്കുകയുണ്ടായി. അതു കേൾക്കാൻ ദേവന്മാർപോലും ആകാശത്ത് നിറഞ്ഞുനിന്നു. മഹർഷിമാരെല്ലാവരുംചേർന്ന് ഒരുദിവസം ബ്രഹ്മാവിനെ ഉദ്ദേശിച്ച് വിശിഷ്ടങ്ങളായ പൂജകൾ നടത്തി. സന്തുഷ്ടനായ ബ്രഹ്മാവ് നേരിട്ട് ദേവർഷിമാരുടെ മുമ്പിലെത്തി. അവരുടെ ദിവ്യപൂജകളെ അത്യാഹ്ലാദത്തോടെ സ്വീകരിച്ചു.

ദേവർഷിമാർ പൂജകൾക്കുശേഷം നമസ്ക്കാരങ്ങളും സ്തുതിഗീതങ്ങളും നടത്തി. എന്നിട്ട് ബ്രഹ്മാവിനോട് അഭ്യർത്ഥിച്ചു:

“ബ്രഹ്മദേവാ, ഭഗവാൻ ജയിച്ചാലും! ഞങ്ങൾക്ക് ചിലത് അവിടെനിന്ന് അറിയാനുണ്ട്.”

“ദേവർഷിമാരേ! നമുക്ക് വിസ്മയം തോന്നുന്നു. നിങ്ങൾക്ക് അറിവില്ലാത്തതായി ഇനി എന്താണ് അവശേഷിക്കുന്നത്?! നിങ്ങൾക്ക് അറിയാത്ത ഒരുകാര്യം നമുക്കും അറിവുണ്ടാകുമോ?

ഏതായാലും അത് കേൾക്കാൻ ജിജ്ഞാസയുണ്ട്. എന്തായാലും പറയൂ.....!"

"ബ്രഹ്മദേവാ! വിവിധ ശാസ്ത്രവിഷയങ്ങളെക്കുറിച്ചും ഗൂഢവിദ്യകളെക്കുറിച്ചും ഞങ്ങൾ ഇവിടെ വിചിന്തനങ്ങൾ നടത്തുകയുണ്ടായി. സത്യം തന്നെ. എങ്കിലും അതിഗൂഢവും അത്യന്തം പ്രാധാന്യമർഹിക്കുന്നതുമായ ഉപനിഷത്തത്ത്വം അങ്ങയിൽനിന്ന് ഉപദേശിച്ചു കേൾക്കണമെന്ന് ഞങ്ങൾ ഏവർക്കും മോഹമുണ്ട്. ദയവായി ഉപനിഷത്തുക്കളുടെ തത്ത്വം ഉപദേശിച്ചു തന്നാലും."

ഇതുകേട്ട് ബ്രഹ്മദേവൻ പറഞ്ഞു: "ഉപനിഷത്തുക്കളുടെ തത്ത്വം അത്യന്തം രഹസ്യവും ഉത്തമവും തന്നെ. ഞാനൊരു സംഭവം പറയാം. പണ്ടൊരിക്കൽ സർവ്വവേദജ്ഞനും മഹാതേജസ്വിയും തപോനിഷ്ഠനുമായ വേദവ്യാസൻ, പാർവ്വതീസമേതനായ ഭഗവാൻ ശ്രീപരമേശ്വരനെ കൈലാസത്തിൽ ചെന്നുകണ്ട് നമസ്ക്കരിച്ചു."

തന്റെ മുമ്പിൽ അഞ്ജലീബദ്ധനായി നിൽക്കുന്ന വേദവ്യാസമഹർഷിയെ കണ്ടിട്ട് പാർവ്വതീപരമേശ്വരൻമാർ സന്തുഷ്ടരായി. മന്ദഹാസത്തോടെ ഭഗവാൻ പരമശിവൻ ക്ഷേമാന്വേഷണങ്ങൾ നടത്തി.

"മഹാമുനേ, അവിടുത്തെ ആഗമനംകൊണ്ട് ശിവലോകം ഇന്ന് ധന്യമായിത്തീർന്നിരിക്കുന്നു. എന്താണ് നാം അവിടേയ്ക്കു വേണ്ടി ചെയ്യേണ്ടത്?"

അതുകേട്ട് വേദവ്യാസൻ പരമശിവനെ വീണ്ടും നമസ്ക്കരിച്ച് സ്തുതിഗീതങ്ങൾ പാടി.

"ഹേ ദേവദേവ! മഹാദേവ!! മഹാപ്രാജ്ഞ!!! ജീവന്റെ വിശ്വപാശത്തെ വിച്ഛേദിക്കുന്ന മഹാപ്രഭോ, ജയിച്ചാലും. ജയിച്ചാലും. ഒരഭ്യർത്ഥനയുമായാണ് ഞാനിപ്പോൾ വന്നിരിക്കുന്നത്?"



"ആകട്ടെ, നമുക്ക് സന്തോഷമേയുള്ളൂ. എന്താണ് ചെയ്തു തരേണ്ടത്?"

"മഹാദേവാ, ശ്രീശുകദേവൻ എന്നൊരു പുത്രൻ നമുക്കുള്ള വൃത്താന്തം അവിടുത്തേയ്ക്ക് അറിവുള്ളതാണല്ലോ. അവന് ഇപ്പോൾ ഉപനയനാദികർമ്മങ്ങൾ അനുഷ്ഠിക്കാൻ സമയമായി. വേദാദ്ധ്യയനത്തിനു കാലമായിരിക്കുന്ന അവന്റെ യജ്ഞോപവീതകർമ്മത്തിൽ പ്രണവഗായത്രീമന്ത്രങ്ങൾ ഉപദേശിക്കുവാനുള്ള സമയം സമാഗതമായിരിക്കുന്നു."

"ഉചിതം. മഹാമുനിയായ താങ്കൾ അതെല്ലാം യഥാവിധി തന്നെ നടത്തിക്കൊടുത്താലും. എല്ലാം പിതാവിന്റെ ധർമ്മങ്ങൾ തന്നെ." പരമശിവൻ ചിരിച്ചു.

"ഭഗവാനേ, അങ്ങാണ് യഥാർത്ഥ ജഗദ്ഗുരു. അതിനാൽ ബ്രഹ്മത്തെപ്പറ്റിയും പരമാത്മതത്ത്വത്തെപ്പറ്റിയും അവിടുന്ന് എന്റെ പുത്രന് ഉപദേശിച്ചു കൊടുത്താലും. എങ്കിൽ ഞാനും എൻെറ പുത്രനും ഒന്നുപോലെ ധന്യരായി."

"മഹാമുനേ, ഇപ്പോൾ തന്നെ ആവശ്യത്തിലധികം അറിവ് സ്വയമേവ നേടിയവനാണ് താങ്കളുടെ പുത്രൻ. പ്രപഞ്ചത്തിലെ സുഖഭോഗങ്ങളിൽ വലിയ ആസക്തിയൊന്നും കാണിക്കുന്നുമില്ല. ജിജ്ഞാസുവുമാണ്. ഈനിലയിൽ സാക്ഷാത് സനാതനമായ പരബ്രഹ്മത്തെപ്പറ്റി അങ്ങയുടെ പുത്രന് ഉപദേശം കൊടുത്താൽ അവൻ സർവ്വസ്വവും വെടിഞ്ഞ് വിരക്തനായിത്തീരും. വൈരാഗ്യബുദ്ധിയോടെ സന്ന്യാസം സ്വീകരിച്ച് താങ്കളെ ഉപേക്ഷിക്കും. സ്വയംപ്രകാശസ്വരൂപത്തിൽ സ്ഥിതി ചെയ്യും. അതുകൊണ്ട് അത്തരമൊരു ഉപദേശം നാം തന്നെ ശ്രീശുകന് നൽകണമോ? പിതാവെന്ന നിലയിലും മഹർഷിയെന്ന നിലയിലും താങ്കൾ തന്നെ ഉപദേശിക്കുന്നതാണ് ഉത്തമം."

പരമശിവൻ നൽകിയ താക്കീത് വേദവ്യാസനിൽ കൂടുതൽ സന്തുഷ്ടി നൽകി.

"പ്രഭോ! എന്തോ ആയിക്കൊള്ളട്ടെ, ഈ യജ്ഞോപവീതസമയത്ത് അങ്ങയിൽ നിന്നുതന്നെ നമ്മുടെ പുത്രന് ബ്രഹ്മജ്ഞാനോപദേശം ഉണ്ടാകണം. അവൻ വളരെ ചെറുപ്പമാണ്. മഹാദേവനിൽനിന്ന് നേരിട്ട് ബ്രഹ്മജ്ഞാനോപദേശം നേടാൻ കഴിയുന്നതിൽപരം ശ്രേഷ്ഠമായി മറ്റൊന്നില്ല. അതുവഴി അവൻ വളരെവേഗം സർവ്വജ്ഞനായിത്തീരുമെന്നതിൽ ആർക്കും സംശയമില്ല. അങ്ങയുടെ അനുഗ്രഹത്താൽ അവന് ചതുർവിധമായ മോക്ഷപ്രാപ്തി കൈവരികയും ചെയ്യും."

"എങ്കിൽ താങ്കളുടെ ഹിതംപോലെയാകട്ടെ." വേദവ്യാസന്റെ അഭ്യർത്ഥനകേട്ട് ഭഗവാൻ ശ്രീപരമേശ്വരൻ അത്യന്തം പ്രസന്നനായിത്തീർന്നു. ഭഗവാൻ ലോകേശ്വരിയായ ഭഗവതി ഉമയുമൊന്നിച്ച് ദേവർഷിമാരുടെ സഭയിൽ ഉപദേശം കൊടുക്കുവാനായി ഒരു ദിവ്യാസനത്തിൽ ഉപവിഷ്ടനായി.

കൃതകൃത്യനും മഹാഭക്തനും മുമുക്ഷുവുമായ ശ്രീശുകൻ അവിടെയെത്തി. ഭഗവാൻ ശ്രീപരമേശ്വരനെ നേരിൽ വന്നു കണ്ടു. ദീർഘദണ്ഡ നമസ്ക്കാരം അത്യന്തഭക്തിയോടെ

ചെയ്തു. ഭഗവാൻ സുപ്രസന്നനായിട്ട് ശുകന് പ്രണവദീക്ഷ നൽകി അനുഗ്രഹിച്ചു. ദീക്ഷ സ്വീകരിച്ചുകൊണ്ട് ശ്രീശുകൻ ഗദ്ഗദകണ്ഠനായി.

"ഭഗവാനേ, ദേവാദിദേവാ, മഹാദേവാ, സർവ്വജ്ഞ, സച്ചിദാനന്ദപ്രഭോ, ഉമാപതേ, ഭൂതേശ, കരുണാനിധേ, എന്നിൽ പ്രസാദിച്ചാലും. അങ്ങ് എനിക്ക് പ്രണവാത്മസ്വരൂപത്തെപ്പറ്റിയും അതിലും അതീതമായി സ്ഥിതിചെയ്യുന്ന പരബ്രഹ്മത്തെപ്പറ്റിയും ഉപദേശിച്ചുതന്നു. ഇനി എനിക്ക് 'തത്ത്വമസി', 'പ്രജ്ഞാനം ബ്രഹ്മ' തുടങ്ങിയ മഹാവാക്യങ്ങളെ ഷഡംഗന്യാസ ക്രമസഹിതം കേൾക്കുവാനാഗ്രഹമുണ്ട്. മഹാപ്രഭോ, എന്നിൽ ദയവുണ്ടായി അതിരഹസ്യങ്ങളായ ആ മഹാവാക്യങ്ങളെപ്പറ്റി ഉപദേശിച്ചാലും."

ശുകദേവന്റെ അതിരറ്റ ജിജ്ഞാസയിൽ സന്തുഷ്ടനായി. അപ്പോൾ പരമശിവൻ പറഞ്ഞു:

"ശുകദേവാ, നിങ്ങൾ ജ്ഞാനനിധിയാണ്. അങ്ങ് യഥാർത്ഥത്തിൽ മേധാവിയാണ്. വേദങ്ങളുടെയെല്ലാം രഹസ്യവും മനീഷികളാൽ ജ്ഞാതവ്യവുമായ കാര്യങ്ങളാണ് ചോദിച്ചത്. നല്ലത്. നമുക്ക് വളരെ സന്തോഷമായി. നാലു മഹാവാക്യങ്ങളേയും അവയുടെ ഷഡംഗന്യാസ സഹിതം ഞാൻ വിസ്തരിച്ച് ഉപദേശിച്ചുതരാം. എങ്ങനെയാണ് മഹാവാക്യങ്ങളുടെ ഉപാസനയെന്നും മനസ്സിലാക്കിയാലും. രഹസ്യങ്ങളിൽവെച്ച് രഹസ്യമായിരിക്കുന്ന ഈ വിദ്യയെ രഹസ്യോപനിഷത്ത് എന്നു പറയുന്നു."

തുടർന്ന് പരമശിവൻ 'പ്രജ്ഞാനം ബ്രഹ്മ, അയമാത്മാ ബ്രഹ്മ, തത്ത്വമസി, അഹം ബ്രഹ്മാസ്മി' എന്നീ നാലു മഹാവാക്യങ്ങളേയും ഷഡംഗന്യാസ സഹിതം ശുകന് ഉപദേശിച്ചു നൽകി. അവകളുടെ അർത്ഥവും രഹസ്യോപാസനയും ധ്യാനശ്ലോകങ്ങളും കൂടി ഭഗവാൻ വ്യക്തമാക്കി.

ശ്രീപരമേശ്വരനെ തന്റെ ഗുരുവായി ലഭിച്ചതിലും അദ്ദേഹത്തിന്റെ തിരുമുഖത്തുനിന്ന് രഹസ്യോപദേശം ലഭിച്ചതിലും

ശ്രീശുകൻ സന്തുഷ്ടനായിത്തീർന്നു.

ഭഗവാൻ പറഞ്ഞു:- "അങ്ങയുടെ പിതാവിന് ഇതെല്ലാം അറിവുള്ളതുതന്നെ. അദ്ദേഹം ബ്രഹ്മജ്ഞാനിയുമാണ്. നിന്റെ പിതാവായ വേദവ്യാസനിൽ പ്രീതനായിട്ടാണ് ഈ രഹസ്യോപനിഷത്ത് ഞാൻ ഉപദേശിച്ചു നൽകിയത്. ഇതിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നത് സച്ചിദാനന്ദ സ്വരൂപമായ ബ്രഹ്മം തന്നെയാണ്. അങ്ങ് ആ ബ്രഹ്മത്തെ നിത്യവും ധ്യാനിച്ച് ജീവൻമുക്തനായി ഭവിച്ചാലും."

ഭഗവാൻ ശ്രീശങ്കരന്റെ ഈ ഉപദേശം കേട്ട് ശ്രീശുകദേവൻ സമസ്തവിശ്വത്തിലും തന്മയനായിത്തീർന്നു. അദ്ദേഹം ഭക്തിയോടെ എഴുന്നേറ്റു. പാർവ്വതീപരമേശ്വരൻമാരെ പ്രണമിച്ചു.

"മഹാദേവീ, എന്റെ മായാമോഹത്തെ നശിപ്പിച്ചാലും."

"നല്ലതു വരും." പാർവ്വതീദേവിയും അനുഗ്രഹിച്ചു.

ശ്രീശുകദേവൻ എഴുന്നേറ്റു ശാന്തനായി നടന്നകന്നു. തന്റെ സർവ്വപരിഗ്രഹങ്ങളേയും അദ്ദേഹം ത്യജിച്ചു. നഗ്നനും നിസ്സംഗനും ശുദ്ധനും വിരക്തനുമായിത്തീർന്നു. മോഹാന്ധകാരത്തെയകറ്റി ആത്മജ്ഞാനത്തിന്റെ പ്രഭാപൂരത്തിൽ കുളിച്ചു. പരബ്രഹ്മസ്വരൂപത്തെയറിഞ്ഞ് പരമാനന്ദസാഗരത്തിൽ മുങ്ങിയവനായി. ആനന്ദക്കടലിൽ അദ്ദേഹം ആറാടി. ആനന്ദനിമഗ്നനായി തന്റെ പുത്രൻ നടന്നടുക്കുന്നതു കണ്ടപ്പോൾ വേദവ്യാസമുനി അത്യധികം സന്തോഷിച്ചു. മറ്റാരാലും അപ്രാപ്യമായ ആനന്ദാനുഭൂതിയാൽ മതിമറന്നുവരുന്ന പുത്രനെക്കുറിച്ച് അദ്ദേഹം ഹർഷപുളകിതഗാത്രനായി.

എന്നാൽ ശ്രീശുകൻ പിതാവിനെയും മറികടന്ന് നിസ്സംഗനായി നടന്നകലുന്നതു കണ്ടപ്പോൾ വേദവ്യാസൻ ഞെട്ടി. മഹാജ്ഞാനിയെങ്കിലും മഹാമുനിയുടെ മനസ്സ് വേദനിച്ചു. എല്ലാ ഭൗതികബന്ധനങ്ങളുടേയും കെട്ടുകൾ അറുത്തുകളഞ്ഞ പുത്രൻ തന്നിൽനിന്ന് അകന്നു പോകുന്ന സത്യം വ്യാസമുനി അറിഞ്ഞു. ആ അറിവ് അല്പനേരത്തേയ്ക്കെങ്കിലും അദ്ദേഹത്തിന് അസ

ഹനീയമായിരുന്നു.

പുത്രവിരഹകാതരനായി വ്യാസമുനി വേദനയോടെ ശ്രീശുകദേവന്റെ പിന്നാലെ പുറപ്പെട്ടു. പൂർണ്ണവിരക്തിയുടെ അവസ്ഥയിൽനിന്ന് മകനെ പിന്തിരിപ്പിക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചുപോയി.



ശ്രീശുകന്റെ പിന്നാലെയെത്തിയ വ്യാസമുനി ഹൃദയവ്യഥയോടെ നീട്ടിവിളിച്ചു.

"മകനേ, ശ്രീശുകദേവാ!" ആ വിളി പ്രപഞ്ചമൊട്ടാകെ നിറഞ്ഞ് പ്രതിധ്വനിച്ചു.

ഒരു നിമിഷം ശ്രീശുകദേവൻ നിന്നു. വ്യാസമുനി അരികിലെത്തി. ഗദ്ഗദകണ്ഠനായി പരമജ്ഞാനിയായ മകൻ കൺമുമ്പിൽ നില്ക്കുകയാണ്. എന്തൊക്കെയോ പറയുന്നതിനുവേണ്ടി വ്യാസമഹർഷി പുത്രനെ വാത്സല്യത്തോടെ വിളിച്ചു.

"മകനേ!"

ആ വിളിക്ക് മറുപടിയുണ്ടായി. പക്ഷേ അത് ശ്രീശുക നിൽ നിന്നായിരുന്നില്ല. പ്രപഞ്ചത്തിലെ ജഡവും ചേതന ങ്ങളുമായ സമ്പൂർണ്ണ വസ്തുക്കളും ആ വിളി കേട്ടു. എല്ലാം പ്രത്യുത്തരം നൽകി. അതുകേട്ട് വ്യാസമഹർഷി വിസ്മയിച്ചു നിന്നു. ചുറ്റുപാടുകളിൽനിന്നെല്ലാം വിളി കേൾക്കുന്നു! സ്വപുത്രൻ സമ്പൂർണ്ണമായും വിശ്വമയനായിത്തീർന്നിരിക്കുന്നു. അവനിൽനിന്ന് വേറിട്ട് ഇനിയൊരു പ്രപഞ്ചസത്തയില്ല. എല്ലാം ഒന്നുതന്നെ. രണ്ടെന്ന ഭേദം അവനില്ല.

ഒരല്പനേരം ചിന്താവിഷ്ടനായി നിന്ന വ്യാസമഹർഷി യിൽ ആത്മതത്ത്വത്തിന്റെ അന്തഃസത്ത ഉദയം കൊണ്ടു. അപ്പോൾ തന്റെ മകന്റെ പരിപൂർണ്ണാവസ്ഥയെ മനസ്സിലാക്കി ആനന്ദിച്ചു. ജ്ഞാനികളുടെ പരമപദത്തിലെത്തിയ പുത്രനെ യോർത്ത് ആത്മാഭിമാനമുണ്ടായി. മനനം ചെയ്ത് ശുകദേവ നെപ്പോലെ വ്യാസഭഗവാനും സന്തുഷ്ടനായി. പരമാനന്ദത്തെ പ്രാപിയ്ക്കുകയും ചെയ്തു.

ഗുരുവിന്റെ മുഖത്തുനിന്ന് 'രഹസ്യോപനിഷത്ത്' പഠി ക്കുകയും അനുഗ്രഹം നേടുകയും ചെയ്യുന്നവൻ സർവപാപ വിമുക്തനായിത്തീർന്ന് കൈവല്യം പ്രാപിക്കുന്നു.

**ഓം തത് സത്**

**അവലംബം - ശുകരഹസ്യോപനിഷത്ത്**

## 12

# കലിദോഷനിവാരണം

ദ്വാപരയുഗത്തിന്റെ അന്തിമഘട്ടമെത്തി. ഇനി വരാൻ പോകുന്നത് കലിയുഗമാണെന്ന് ഏവർക്കുമറിയാം. കലികാലത്തുണ്ടാകുന്ന കാലുഷ്യങ്ങളെപ്പറ്റിയോർത്ത് ദേവന്മാരും മഹർഷിമാരുമൊക്കെ വ്യാകുലചിത്തരായി. സത്യധർമ്മാദികൾ നശിക്കുകയും കാമക്രോധാദികൾ ശക്തിപ്രാപിക്കുകയും ചെയ്താൽ സാമാന്യജീവിതം അസ്വസ്ഥപൂർണ്ണമായിരിക്കുമല്ലോ എന്നവർ വ്യസനിച്ചു. ഇനി എന്താണൊരു വഴിയെന്ന് മഹർഷിമാർ പലരും ചിന്തിച്ചു തുടങ്ങി.

ഒരു ദിവസം മഹാത്മാവായ ശ്രീ നാരദമഹർഷി ബ്രഹ്മാവിനെ നേരിൽ സമീപിച്ചു. തന്റെ സന്തതസഹചാരിയായ വീണയുടെ തന്ത്രികളിൽ വിരലോടിച്ചിട്ട് ബ്രഹ്മാവിനെ സ്തുതിച്ചു. വീണു നമസ്ക്കരിച്ചിട്ട് എഴുന്നേറ്റു ചോദിച്ചു:

"പ്രഭോ! കാലങ്ങളിൽവെച്ച് കലികാലം നമുക്കും കഷ്ടകാലം തന്നെ. ഭക്തിഹീനരായ മനുഷ്യരും ദുരാചാരികളുമാണ് എങ്ങും നിറഞ്ഞിരിക്കുന്നത്. കലിബാധ ഭൂലോകത്തെ ദുരിതലോകമാക്കുന്നു. ഭൂലോകത്തുകൂടി സഞ്ചരിക്കവേ എനിക്ക് എങ്ങനെയാണ് കലിബാധയിൽനിന്ന് മോചനം നേടാനാകുന്നത്?"



ബ്രഹ്മാവ് ഇതുകേട്ട് തന്റെ സിംഹാസനമായ താമരയിൽ നിന്ന് താഴെയിറങ്ങി. നാരദന്റെ സമീപമെത്തി. പ്രസന്നചിത്തനായി പറഞ്ഞു.

"വത്സാ, കലിബാധയെക്കുറിച്ച് നിനക്കും ആകുലതയുണ്ടോ?"

"ശരിക്കും ഞാൻ ഭയന്നിരിക്കുകയാണ്. ഭൂലോകസഞ്ചാരം ഇനി വേണ്ടെന്നു നിശ്ചയിക്കേണ്ടി വരും. എങ്കിലും കലി ഇവിടെയും ബാധിക്കാതിരിക്കണമല്ലോ."

"നാരദാ, എന്നും നിന്നെ ഇങ്ങനെ ഓരോരോ ചോദ്യങ്ങളും പരാതികളുമായിട്ടാണ് കാണാറുള്ളത്. എന്നാൽ നീ ഇന്നു ചോദിച്ച ചോദ്യം എനിക്ക് വളരെ പ്രിയമായിട്ടുള്ളതാണ്. കലിദോഷപരിഹാരത്തിന് ഒരു ഏകമാർഗ്ഗമുണ്ട്."

"പ്രഭോ, എന്താണത്?"

"ഭഗവാൻ ആദിനാരായണന്റെ പവിത്രമായ മന്ത്രോച്ചാരണമാണ് കലിദോഷനാശത്തിന് ഉത്തമമായ ഔഷധവും ഏക ഉപായവും!"

ബ്രഹ്മാവിന്റെ ഉപദേശം കേട്ട് നാരദന്റെ നെറ്റി ചുളിഞ്ഞു.

"ഭഗവാൻ ആദിനാരായണന് അനേകായിരം നാമങ്ങളുണ്ടല്ലോ. എല്ലാ ഈശ്വരനാമങ്ങളും പവിത്രങ്ങളാണ്. ഭക്തജനങ്ങളുടെ നാവിൽ അവയെല്ലാം ദിവ്യമന്ത്രങ്ങളുമാണ്. അതുകൊണ്ട് അവിടുന്ന് ഉദ്ദേശിക്കുന്ന പ്രത്യേക നാമം ഏതെന്നു പറഞ്ഞുതന്നാലും."

"സർവ്വവേദമന്ത്രങ്ങളുടേയും നിഗൂഢമായ രഹസ്യം നിനക്കു ഞാൻ ഉപദേശിച്ചുതരാം. കേട്ടാലും. കലിയുഗത്തിലെ ഏറ്റവും ശക്തിയേറിയ നാമം 'ഹരേ രാമാ' എന്നുള്ളതാണ്."

"ഹരേരാമ ഹരേരാമ രാമരാമ ഹരേ ഹരേ

ഹരേകൃഷ്ണ ഹരേകൃഷ്ണ കൃഷ്ണകൃഷ്ണ ഹരേ ഹരേ."

ബ്രഹ്മാവ് ഭക്തിപൂർവ്വം ഉറക്കെ നാമം ചൊല്ലി. അതു കേട്ട് നാരദമുനി തന്റെ വീണ മീട്ടി ആ നാമം ഏറ്റുപാടി. പിന്നീട് ബ്രഹ്മാവ് വിശദീകരിച്ചു.

"പതിനാറ് നാമങ്ങളാണ് ഈ വരികളിലുള്ളത്. കലിക

ല്മഷത്തെ നശിപ്പിക്കാൻ ഇതിലും മെച്ചമായ മാർഗ്ഗം വേദശാസ്ത്രാദികളിൽപോലും കാണുന്നില്ല. ഈ നാമത്തിന്റെ സഹായത്താൽ ഷോഡശകലാ സമ്പന്നനായ ജീവന്റെ ആവരണം വിച്ഛേദിക്കപ്പെടുന്നു. മഴമേഘങ്ങളുടെ മറവ് മാറിയാൽ സൂര്യൻ അധികം പ്രകാശത്തോടുകൂടി ശോഭിക്കും. അതുപോലെ ഈ നാമത്തിന്റെ സങ്കീർത്തനത്തിലൂടെ പരബ്രഹ്മത്തിന്റെ യഥാർത്ഥസ്വരൂപം പ്രകാശിക്കും."

അപ്പോൾ നാരദമുനിക്ക് ചില സംശയങ്ങൾ തോന്നി.

"പ്രഭോ, ഈ നാമം ജപിക്കുന്നതിന് എന്താണ് വിധിയെന്നു കൂടി പറഞ്ഞാലും."

"ഇതിനു വിശേഷിച്ച് വിധിയൊന്നുമില്ല. പരിശുദ്ധമോ അശുദ്ധമോ ആയ ഏതവസ്ഥയിലും ഈ നാമം ജപിക്കാം. ഈ നാമം ജപിക്കുന്നതുവഴി കലിദോഷം നശിക്കുന്നു. മാത്രമല്ല ജപിക്കുന്നവന് സാലോക്യം, സാമീപ്യം, സാരൂപ്യം, സായൂജ്യം എന്നീ നാലുവിധത്തിലുള്ള മുക്തിയും ലഭിക്കുന്നു. ഈ നാമമന്ത്രം മൂന്നരക്കോടി ജപിച്ചാൽ അവൻ ബ്രഹ്മഹത്യാ പാപത്തിൽനിന്ന് നിവൃത്തനായിത്തീരും. മനുഷ്യർ, ദേവന്മാർ, പിതൃക്കൾ എന്നിവരോടെല്ലാം ചെയ്തിട്ടുള്ള പാപങ്ങൾ നശിക്കും. എല്ലാവിധ പാപങ്ങളിൽ നിന്നും ക്ലേശങ്ങളിൽ നിന്നും അതിവേഗം നിവൃത്തനാകാൻ ഈ മഹാനാമമന്ത്രം മാത്രം ജപിച്ചാൽ മതി. ഇതിന് മാറ്റമില്ല."

ബ്രഹ്മദേവൻ ഉറപ്പിച്ചു പറഞ്ഞപ്പോൾ നാരദമുനിക്ക് ആശ്വാസമായി. അദ്ദേഹം ബ്രഹ്മദേവനെ താണുവണങ്ങിയിട്ട് വീണ മീട്ടി ഭഗവന്നാമം പാടിക്കൊണ്ട് ആകാശമാർഗ്ഗത്തിലൂടെ യാത്ര തുടർന്നു.

**ഓം തത് സത്**

**അവലംബം - കലിസന്തരണോപനിഷത്ത്**

# 13

# പ്രജാപതിയുടെ ലോകസൃഷ്ടി

ഈ ലോകം ഉണ്ടാകുന്നതിനുമുമ്പ് (പ്രത്യക്ഷമാകുന്നതിനുമുമ്പ്) ഏകമാത്രനായ പരമാത്മാവ് മാത്രമേ ഉണ്ടായിരുന്നുള്ളൂ. ("ആത്മാ വാ ഇദമേക ഏവാഗ്ര ആസീത്. നാന്യത് കിംചനമിഷത്. സ ഈക്ഷത ലോകാന്നുസൃജാ ഇതി.")

പരമാത്മാവ് മാത്രം. മറ്റൊന്നുമില്ല. ഏതെങ്കിലും തരത്തിലുള്ള രൂപമോ ഭാവമോ പരമാത്മാവിനില്ല. അഖണ്ഡ ചിദ്ഘനമാണത്.

ആ പരമാത്മാവ് സൃഷ്ടിക്കുമുമ്പ് ഈ പ്രപഞ്ചം മുഴുവൻ ഒന്നായി വ്യാപിച്ചിരിക്കുകയായിരുന്നു. വ്യാപാരമുള്ളതായോ ഇല്ലാത്തതായോ വേറൊന്നും ഉണ്ടായിരുന്നില്ല.

ആ ആത്മാവ് വിചാരിച്ചു: "ഞാൻ വിഭിന്നലോകങ്ങളെ സൃഷ്ടിക്കട്ടെയോ." ഈ വിധം ചിന്തിച്ചതിനുശേഷം ആത്മാവ്, ലോകസൃഷ്ടിയ്ക്കു തന്നെ ആഗ്രഹിച്ചു. എന്നിട്ട് സൃഷ്ടിയാരംഭിച്ചു.

അംഭസ്സ് (ദ്യുലോകത്തേയും അതിനു മുകളിലുള്ള ലോകത്തേയും) മരീചി (അന്തരീക്ഷം) മർത്ത്യലോകം, ജലം (ഭൂമി

യ്ക്കു താഴെയുള്ള ലോകങ്ങൾ) എന്നീ ലോകങ്ങളെ സൃഷ്ടിച്ചു. സ്വർഗ്ഗലോകത്തിനു മുകളിലായി സ്ഥിതിചെയ്യുന്ന ലോകങ്ങളാണ് മഹർലോകം, ജനലോകം, തപോലോകം, സത്യലോകം എന്നിവ. ഈ ലോകങ്ങൾക്ക് ആധാരമായത് ദ്യുലോകമാണ്. ഈ അഞ്ചു ലോകങ്ങളേയും ചേർത്ത് അംഭസ്സ് എന്നു പറയുന്നു. ഇതിനു താഴെയാണ് അന്തരീക്ഷലോകം. ഇതുതന്നെയാണ് ഭുവർലോകം. സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ എന്നീ പ്രകാശഗോളങ്ങളോടും കിരണങ്ങളോടും കൂടിയതാണ് അന്തരീക്ഷലോകം. മരീചി എന്ന പേരിനാൽ ഈ ലോകം വിശേഷിച്ചറിയുന്നു. അതിനുതാഴെയാണ് മർത്ത്യലോകമെന്നറിയപ്പെടുന്ന പൃഥ്വിലോകം. പൃഥ്വിക്കും താഴെയുള്ള പാതാളാദിലോകങ്ങൾക്ക് ആപഃ എന്നു പറയുന്നു. ഇങ്ങനെ സർവ്വലോകങ്ങളേയും പരമാത്മാവ് തന്റെ ഇച്ഛകൊണ്ടു മാത്രം സൃഷ്ടിച്ചു.

ഇപ്രകാരം ലോകങ്ങളെയെല്ലാം സൃഷ്ടിച്ചതിനുശേഷം പരമാത്മാവ് വീണ്ടും വിചാരിച്ചു.

"ലോകങ്ങളെല്ലാം സൃഷ്ടിച്ചു. ഇനി ഈ ലോകങ്ങളെ സംരക്ഷിക്കുന്ന ലോകപാലകന്മാരേയും മറ്റും സൃഷ്ടിക്കണം." ഇങ്ങനെ ചിന്തിച്ചിട്ട് ആത്മാവ്, ജലം തുടങ്ങിയ സൂക്ഷ്മഭൂതങ്ങളിൽനിന്ന് ഹിരണ്യഗർഭരൂപിയായ പുരുഷനെ സമുദ്ധരിച്ചു. ആ പുരുഷനെ സർവാംഗയുക്തനാക്കി. മൂർത്തരൂപവും നൽകി.

ഹിരണ്യഗർഭനെന്ന പുരുഷനുണ്ടായി! പക്ഷേ അംഗോപാംഗങ്ങൾ വ്യക്തമല്ല. പുതിയതായി ജനിച്ച ഹിരണ്യഗർഭനെന്ന പുരുഷന്റെ അംഗോപാംഗങ്ങളെ ഇനി വ്യക്തമാക്കേണ്ടതുണ്ട്. അതിന് ഇനി എന്തു ചെയ്യണം?

പരമാത്മാവ് സങ്കല്പതപം ആരംഭിച്ചു. തപസ്സിന്റെ ഫലം ഹിരണ്യഗർഭനിൽ മാറ്റങ്ങളുണ്ടാക്കി. ഹിരണ്യഗർഭപുരുഷന്റെ ശരീരത്തിൽനിന്ന് ആദ്യമായി മുട്ടയുടെ ആകൃതിയിൽ മുഖം പൊട്ടിപ്പിളർന്നുണ്ടായി. വീണ്ടും മുഖത്ത് ചില മാറ്റങ്ങൾ സംഭവിച്ചു. മുഖം പൊട്ടിവിരിഞ്ഞു. മുഖത്ത് വാഗിന്ദ്രിയവും വാഗിന്ദ്രിയത്തിൽ നിന്ന് അഗ്നിയും ഉണ്ടായി. പിന്നീട് നാസികയും

നാസികയിൽ രണ്ടു ദ്വാരങ്ങളും പ്രത്യക്ഷമായി. ആ ദ്വാരങ്ങളിൽക്കൂടി പ്രാണനും പ്രാണനിൽ നിന്ന് വായുവും പ്രകടമായി. അതിനുശേഷം നേത്രങ്ങളുടെ രണ്ടുരൂപങ്ങളും അവയിൽ നിന്ന് നേത്രേന്ദ്രിയങ്ങളും ഉണ്ടായി. നേത്രേന്ദ്രിയത്തിൽ നിന്ന് സൂര്യൻ ജനിച്ചു. തുടർന്ന് രണ്ടു കർണ്ണച്ഛിദ്രങ്ങൾ പ്രകടമായി. അവയിൽനിന്ന് ശ്രോത്രേന്ദ്രിയം ഉണ്ടായി. ശ്രോത്രേന്ദ്രിയത്തിൽ നിന്ന് ദിക്കുകൾ ഉത്ഭവിച്ചു. അതിനുശേഷം ചർമ്മം പ്രകടമായി. ചർമ്മത്തിൽനിന്ന് രോമവും, ഔഷധികളും വൃക്ഷങ്ങളും ഉണ്ടായി. അടുത്തതായി ഉണ്ടായത് ഹൃദയമാണ്. ഹൃദയത്തെത്തുടർന്ന് മനസ്സും മനസ്സിൽനിന്ന് ചന്ദ്രനും ഉണ്ടായി. അനന്തരം നാഭി പ്രത്യക്ഷമായി. നാഭിയിൽനിന്ന് അപാനവായുവും അപാനവായുവിൽനിന്ന് മൃത്യുവും ഉണ്ടായി. ലിംഗത്തിൽ നിന്ന് രേതസ്സും രേതസ്സിൽനിന്ന് ജലവും ഉണ്ടായി.

ഈവിധം പരമാത്മാവിനാൽ ഒരുവട്ടം സൃഷ്ടി കഴിഞ്ഞു. സൃഷ്ടിക്കപ്പെട്ട ഇന്ദ്രിയങ്ങളുടെ അധിഷ്ഠാനങ്ങളായ അഗ്നി, വായു, സൂര്യൻ, ചന്ദ്രൻ തുടങ്ങിയ ദേവന്മാർ ഈ സംസാര സമുദ്രത്തിൽ വന്നു വീണു.

അപ്പോൾ പരമാത്മാവ് ആ ദേവന്മാരെ വിശപ്പും ദാഹവുമുള്ളവരാക്കിത്തീർത്തു. അതോടെ ദേവന്മാർ വല്ലാതെയായി. വിശപ്പും ദാഹവും കൊണ്ട് അവർ വലഞ്ഞു. എവിടെ വസിക്കും? എന്തു ഭക്ഷിക്കും? എന്തു കുടിക്കും? എങ്ങനെ ഈ സംസാരത്തിൽ നിലനില്ക്കും? ഇങ്ങനെ ഒട്ടേറെ വൈഷമ്യങ്ങളെ അവർ അഭിമുഖീകരിച്ചു. ഒടുവിൽ ദേവന്മാർ പരമാത്മാവിനെതന്നെ ശരണം പ്രാപിച്ചിട്ട് പറഞ്ഞു:

“പ്രഭോ, അങ്ങ് ഞങ്ങളെ സൃഷ്ടിച്ചു. വിശപ്പും ദാഹവുമുള്ളവരുമാക്കിത്തീർത്തു. ഞങ്ങൾക്കു വിശക്കുന്നു. ദാഹം സഹിക്കവയ്യ. പക്ഷേ ഞങ്ങൾ എന്തു ഭക്ഷിക്കും? എന്തു കുടിക്കും? എവിടെ വസിക്കും? ഒന്നിനും മാർഗ്ഗമില്ല. അതിനാൽ ഞങ്ങൾക്ക് ആഹാരത്തെ എടുക്കാൻവേണ്ട വ്യവസ്ഥകൾ ചെയ്തു തന്നാലും.”

ദേവന്മാരുടെ അഭ്യർത്ഥന പരിഗണിക്കപ്പെട്ടു. എല്ലാവർക്കും വസിക്കുവാൻ പൊതുവായി എന്തു സൃഷ്ടിക്കണമെന്ന് പരമാത്മാവ് ആലോചിച്ചു. എന്നിട്ട് സൃഷ്ടികർത്താവ് ഒരു പശുവിന്റെ ശരീരം നിർമ്മിച്ചിട്ട് അവരെ കാണിച്ചുകൊടുത്തു. പശുവിന്റെ ശരീരം കണ്ടിട്ട് ദേവന്മാർ തൃപ്തരായില്ല. അതൃപ്തി സൃഷ്ടികർത്താവിനോടുതന്നെ പ്രകടിപ്പിച്ചു.

"പ്രഭോ, ഈ പശുവിന്റെ ശരീരം എല്ലാവർക്കുംകൂടി അപര്യാപ്തമാണ്. മാത്രമല്ല ഇത് ഞങ്ങൾക്കു വേണ്ടത്ര തൃപ്തി നൽകുന്നുമില്ല. അങ്ങ് മറ്റൊന്നിനെ സൃഷ്ടിച്ചുതന്നാൽ ഞങ്ങൾ ആ ശരീരത്തിൽ വസിക്കാം."

അപേക്ഷകേട്ട് പരമാത്മാവ് ഒരു കുതിരയുടെ ശരീരം നിർമ്മിച്ച് അവർക്ക് കാണിച്ചുകൊടുത്തു. ദേവന്മാർ അതും തങ്ങൾക്ക് പര്യാപ്തമല്ലെന്നു പറഞ്ഞു.

"ഭഗവാൻ, അങ്ങ് ഒരിക്കൽക്കൂടി മറ്റൊരുശരീരം ഞങ്ങൾക്കു വസിക്കാൻ ഉചിതമായി സൃഷ്ടിച്ചാലും!"

"ഇന്ദ്രിയദേവന്മാരേ, ഈ രണ്ടു ശരീരങ്ങളിലും നിങ്ങൾക്ക് വസിക്കാനാവശ്യമായ എല്ലാ അവയവങ്ങളുമുണ്ട്. എന്നിട്ടും നിങ്ങൾ തൃപ്തരല്ലെന്നറിയുന്നതിൽ വിസ്മയമുണ്ട്. ശരി. എങ്കിൽ നിങ്ങൾക്കുവേണ്ടി മറ്റൊരു ആകൃതിയിൽ ഒരു ശരീരം നിർമ്മിച്ചുതരാം. അതിൽ നിങ്ങൾ ആകൃഷ്ടരാകും." എന്നിട്ട് പരമാത്മാവ് പുരുഷശരീരം സൃഷ്ടിച്ചു. പുരുഷശരീരത്തെ അവരെ കാണിച്ചുകൊടുത്തിട്ട് പരമാത്മാവ് ചോദിച്ചു.

"ഈ ശരീരത്തിൽ നിങ്ങൾക്ക് വസിക്കാനാകുകയില്ലേ?"

പുരുഷശരീരം കണ്ട് ദേവന്മാർ ആകൃഷ്ടരായി. എല്ലാവർക്കും സന്തോഷമായി. ആ ശരീരത്തിലെ വിവിധഭാഗങ്ങളിൽ അവരവർക്കു യോജിച്ച ഭാഗങ്ങളെ അവർ കണ്ടെത്തി.

"പ്രഭോ, ഈ ശരീരം ഞങ്ങൾക്ക് വളരെ തൃപ്തികരമാണ്. ഇത് ഞങ്ങൾക്ക് ഏറ്റവും സുന്ദരവും ഉചിതവുമായ നിവാ

സസ്ഥാനം തന്നെയാണ്. ഈ ശരീരത്തിലിരുന്നാൽ ഞങ്ങൾക്ക് പൂർണ്ണമായ ആസ്വാദ്യത ലഭിക്കും. ഞങ്ങൾക്കിത് ഇഷ്ടപ്പെട്ടു. അങ്ങയുടെ ഏറ്റവും സുന്ദരവും ശ്രേഷ്ഠവുമായ സൃഷ്ടി തന്നെയാണ് ഈ മനുഷ്യശരീരം എന്നതിൽ സംശയമില്ല. ഈ വിധമൊരു സൃഷ്ടി നടത്തിയ അവിടുത്തേയ്ക്ക് പ്രണാമങ്ങൾ."

"ഈ മനുഷ്യശരീരം നിങ്ങൾക്കെല്ലാം പര്യാപ്തമെന്ന് അറിഞ്ഞതിൽ നല്ലത്. എങ്കിൽ ഇനി നിങ്ങൾക്ക് ഈ മനുഷ്യശരീരത്തിൽ പ്രവേശിക്കാം. ഓരോരുത്തർക്കും ഇഷ്ടവും യോഗ്യവുമായ സ്ഥാനങ്ങളിൽ പ്രവേശിച്ചുകൊള്ളുവിൻ. അവിടവിടെ വസിക്കാം. അവരവർക്ക് യോഗ്യമായ സ്ഥാനത്തെ വശത്താക്കി വയ്ക്കുകയുമാകാം."

പരമാത്മാവിന്റെ ആജ്ഞയനുസരിച്ച് ഇന്ദ്രിയദേവന്മാർ വേഗം മനുഷ്യശരീരത്തിലേയ്ക്ക് പ്രവേശിച്ചു തുടങ്ങി.

അഗ്നിദേവൻ, വാഗിന്ദ്രിയത്തിന്റെ രൂപം ധരിച്ച് പുരുഷശരീരത്തിന്റെ വക്ത്രത്തിൽ പ്രവേശിച്ചു. എന്നിട്ട് നാവിനെ തനിക്കാശ്രയമാക്കി.

വായുദേവൻ നാസികാരന്ധ്രങ്ങളിൽക്കൂടി പുരുഷശരീരത്തിൽ പ്രവേശിച്ചു പ്രാണന്റെ രൂപമെടുത്ത് സ്ഥിതിചെയ്തു. സൂര്യദേവൻ നേത്രേന്ദ്രിയമായി കണ്ണുകളിൽ പ്രവേശിച്ചു. ദിക്കുകൾ ശ്രോത്രേന്ദ്രിയമായി ചെവികൾക്കുള്ളിൽ കടന്നുകൂടി. ഔഷധികളും വനസ്പതികളും രോമങ്ങളായി ആ ശരീരത്തിന്റെ ചർമ്മത്തിലാകെ പ്രവേശിച്ചു നിറഞ്ഞു. ചന്ദ്രൻ മനസ്സിന്റെ രൂപം ധരിച്ച് ഹൃദയത്തിലിടം കണ്ടെത്തി. മൃത്യുദേവൻ അപാനരൂപം ധരിച്ച് നാഭിയിൽ പ്രവേശിച്ചു. ജലം രേതസ്സായി ലിംഗത്തിലും സ്ഥാനം നേടി.

ഉചിതമായ ഒരു വാസസ്ഥാനം ലഭിക്കാതെ വിശപ്പും ദാഹവും അവശേഷിച്ചു. അവർ വിഷണ്ണരായി. ഈ മനുഷ്യശരീരത്തിന്റെ ഏതുഭാഗത്ത് കയറിക്കൂടണം എന്നവർക്ക് എത്രയാലോചിച്ചിട്ടും നിശ്ചയമുണ്ടായില്ല. ഒടുവിൽ അവർ പരമാ

ത്മാവിനെത്തന്നെ ആശ്രയിച്ചു.

"ഭഗവൻ, ഞങ്ങൾ ഒറ്റപ്പെട്ടിരിക്കുന്നു. ഞങ്ങൾക്കും വസിക്കുവാനുള്ള സ്ഥാനം നിശ്ചയിച്ച് അങ്ങ് ഞങ്ങളേയും ഈ പുരുഷശരീരത്തിൽ പ്രവേശിപ്പിക്കണം."

അതുകേട്ട് പരമാത്മാവ് പറഞ്ഞു:

"നിങ്ങൾ വിശപ്പും ദാഹവുമാണ്. നിങ്ങൾക്ക് രണ്ടുപേർക്കും പ്രത്യേകമായി ഒരു വാസസ്ഥാനം ആവശ്യമില്ല. ശരീരത്തിൽ പ്രവേശിച്ചുകൊള്ളുക. എന്നിട്ട് ഈ ദേവന്മാരുടെയെല്ലാം സ്ഥാനങ്ങളിൽ പങ്കുകൊള്ളുക."

പരമാത്മാവിന്റെ നിർദ്ദേശമനുസരിച്ച് വിശപ്പും ദാഹവും ശരീരത്തിൽ പ്രവേശിച്ചു. അതോടെ ആ ഭാഗം ഭംഗിയായി. വീണ്ടും പരമാത്മാവ് ചിന്തിക്കാൻ തുടങ്ങി.

"ലോകങ്ങളും ലോകപാലകന്മാരും സൃഷ്ടിക്കപ്പെട്ടു. അവരോടൊപ്പം വിശപ്പും ദാഹവും എവിടെയുമുണ്ട്. ഇനി ഇവർക്ക് ജീവിക്കണം. അതിന് അന്നം വേണമല്ലോ. അതുകൊണ്ട് ഇനി അന്നത്തെ സൃഷ്ടിക്കാം."

പരമാത്മാവ് ആഹാരത്തെ സൃഷ്ടിക്കാൻ നിശ്ചയിച്ചു. ജലത്തെ തപിപ്പിക്കാൻ തുടങ്ങി. സ്വസങ്കല്പത്താൽ അവയിൽ ബഹുവിധ പ്രക്രിയകൾ നടന്നു. സൂക്ഷ്മഭൂതാകാരമായിരുന്ന പഞ്ചഭൂതങ്ങൾ പരമാത്മാവിനാൽ തപിക്കപ്പെട്ടു തുടങ്ങി. അങ്ങനെ സൂക്ഷ്മമഹാഭൂതങ്ങളിൽനിന്ന് അവയുടെ സ്ഥൂലരൂപം പ്രത്യക്ഷമായി. ഇതുതന്നെ 'അന്നം' എന്നു പരമാത്മാവ് നിശ്ചയിച്ചു.

"ഇന്ദ്രിയദേവന്മാരേ, നിങ്ങളോടൊപ്പം വിശപ്പും ദാഹവും കൂടിയിരിക്കുന്നതിനാൽ നിങ്ങൾക്ക് അന്നം വേണം. ഇതാ നിങ്ങൾക്കുവേണ്ടി സൃഷ്ടിക്കപ്പെട്ട അന്നം. ഇതിനെ യഥാശക്തി സ്വീകരിക്കുക." പരമാത്മാവ് ഇന്ദ്രിയങ്ങൾക്ക് നിർദ്ദേശം നൽകി. അതുകേട്ട് ഇന്ദ്രിയങ്ങൾക്ക് ആശ്വാസവും സന്തോഷവുമായി.

അവർ 'ശരി' എന്നു പറഞ്ഞുകൊണ്ട് അന്നത്തെ സ്വീകരിക്കാൻ തയ്യാറായി. അപ്പോൾ ആ അന്നം ബഹിർമുഖമായിട്ട് അവരിൽ നിന്ന് ഓടാൻ തുടങ്ങി. അപ്പോൾ മനുഷ്യരൂപത്തിൽ ഉത്പന്നമായ ജീവാത്മാവ് ആ അന്നത്തെ പല വിധത്തിൽ ഗ്രഹിക്കാൻ ആഗ്രഹിച്ചുകൊണ്ട് ശ്രമമാരംഭിച്ചു.

ജീവാത്മാവായ പുരുഷൻ ആദ്യം വാക്കിനെ ആശ്രയിച്ചു. വാക്കു മുഖേന ആ അന്നത്തെ ഗ്രഹിക്കുവാൻ ശ്രമിച്ചു. എന്നാൽ സാധിച്ചില്ല. ആ പുരുഷന് വാക്കു മുഖേന അന്നത്തെ ഗ്രഹിക്കുവാൻ സാധിച്ചിരുന്നുവെങ്കിൽ ഇപ്പോഴും മനുഷ്യന് അന്നത്തെ വാക്കു മുഖേന സ്വീകരിച്ച് വിശപ്പും ദാഹവും അടക്കാൻ കഴിയുമായിരുന്നു. അതായത് അന്നത്തിന്റെ പേരു പറഞ്ഞാൽ മാത്രം വയറുനിറയുകയും വിശപ്പും ദാഹവും ശമിക്കുകയും ചെയ്യുമായിരുന്നു. പക്ഷേ വാക്ക് പരാജയപ്പെട്ടു.

അപ്പോൾ ആ പുരുഷൻ പ്രാണൻ മുഖേന ഘ്രാണേന്ദ്രിയത്താൽ അന്നത്തെ ഗ്രഹിക്കുവാൻ ശ്രമിച്ചു. എന്നാൽ അന്നം ഓടിക്കളഞ്ഞു. ആഗ്രഹം സാധിച്ചില്ല. അന്നത്തെ ഗ്രഹിക്കുവാൻ ഘ്രാണേന്ദ്രിയത്തിലൂടെ സാധിച്ചിരുന്നുവെങ്കിൽ ഇപ്പോൾ മനുഷ്യർക്ക് ആഹാരത്തിന്റെ മണം കൊണ്ടു മാത്രം വിശപ്പും ദാഹവും ശമിപ്പിക്കാൻ കഴിയുമായിരുന്നു. പക്ഷേ സാധിച്ചില്ല.

വാക്കുകൊണ്ടും മൂക്കുകൊണ്ടും അന്നത്തെ വശത്താക്കാൻ കഴിയാതെ വന്നപ്പോൾ പുരുഷൻ കണ്ണുകളെ ആശ്രയിച്ചു. ഓടിനടക്കുന്ന അന്നത്തെ കണ്ണുകൾ കൊണ്ട് പിടിച്ചെടുക്കാൻ ശ്രമിച്ചു. വളരെ വേഗമേറിയതായിരുന്നു കണ്ണിന്റെ പ്രവർത്തനങ്ങൾ. പക്ഷേ അന്നത്തെ ഗ്രഹിക്കുവാൻ കണ്ണുകൾ മുഖേന പുരുഷന് സാധിച്ചില്ല. ആ ശ്രമം വിജയിച്ചിരുന്നുവെങ്കിൽ ഇന്ന് മനുഷ്യർക്ക് ആഹാരത്തെ കാണുന്നതുകൊണ്ടു തന്നെ വിശപ്പും ദാഹവും മാറി തൃപ്തി വരുമായിരുന്നു. പക്ഷേ കഴിഞ്ഞില്ല.

അനന്തരം പുരുഷൻ അന്നത്തെ ചെവികൾ മുഖേന ഗ്രഹിക്കുവാൻ ശ്രമിച്ചു. എന്നാൽ ചെവികളാലും അന്നത്തെ ഗ്രഹി

ക്കുവാൻ സാദ്ധ്യമായില്ല. അന്നത്തെ കർണ്ണങ്ങളിലൂടെ ഗ്രഹിക്കുവാൻ പുരുഷന് കഴിഞ്ഞിരുന്നുവെങ്കിൽ തീർച്ചയായിട്ടും മനുഷ്യന് അതൊരു വലിയ അനുഗ്രഹമാകുമായിരുന്നു. അന്നത്തിന്റെ നാമശ്രവണമാത്രയിൽ തന്നെ മനുഷ്യന് വിശപ്പ് ശമിക്കുമായിരുന്നു.

കർണ്ണങ്ങളിലൂടെയും അന്നത്തെ ഗ്രഹിക്കുവാൻ സാധിക്കാതെ വന്നപ്പോൾ പുരുഷൻ ചർമ്മത്തെ സമീപിച്ചു. ശരീരത്തിന്റെ ബാഹ്യമാകെ നിറഞ്ഞിരിക്കുന്ന ചർമ്മത്തെ ഉപയോഗിച്ച് അന്നത്തെ ഗ്രഹിക്കാൻ ശ്രമിച്ചു. എന്നാൽ ആ പരിശ്രമം ഫലവത്തായില്ല. അന്നത്തെ ചർമ്മം മുഖേന ഗ്രഹിക്കാൻ കഴിഞ്ഞിരുന്നുവെങ്കിൽ തീർച്ചയായിട്ടും മനുഷ്യർ ആഹാരത്തിന്റെ സ്പർശനം കൊണ്ടുമാത്രം തൃപ്തരാകുമായിരുന്നു. പക്ഷേ കഴിഞ്ഞില്ല.

ഇനി എന്തുവേണമെന്ന് വിചാരിച്ച പുരുഷൻ ആഹാരത്തെ മനസ്സുകൊണ്ട് ഗ്രഹിക്കാൻ ആഗ്രഹിച്ചു. എന്നാൽ മനസ്സുകൊണ്ട് പുരുഷന് അന്നത്തെ ഗ്രഹിക്കാൻ കഴിഞ്ഞില്ല. കഴിഞ്ഞിരുന്നുവെങ്കിൽ ആഹാരത്തെക്കുറിച്ച് ചിന്തിക്കുക മാത്രം ചെയ്താൽ വിശപ്പും ദാഹവും ശമിക്കുമായിരുന്നു.

അപ്പോൾ പുരുഷന് ഒരാശയം തോന്നി. പുരുഷൻ തന്റെ ശിശ്നം കൊണ്ട് അന്നത്തെ ഗ്രഹിക്കാൻ ആഗ്രഹിച്ചു. എന്നാൽ അന്നത്തെ ശിശ്നം മുഖേനയും ഗ്രഹിക്കുവാൻ പുരുഷനായില്ല. സാധിച്ചിരുന്നുവെങ്കിൽ ഇപ്പോൾ മനുഷ്യന് അന്നത്തെ ത്യജിച്ചാൽ മാത്രം തൃപ്തി ലഭിക്കുമായിരുന്നു.

ഒടുവിൽ പുരുഷൻ അന്നത്തെ വായിൽക്കൂടി അപാനവായു മുഖേന ഗ്രഹിക്കുവാൻ ആഗ്രഹിച്ചു. അതിനുള്ള ശ്രമം നടന്നു. അതോടെ അന്നത്തിന്റെ ഓട്ടം നിലച്ചു. മറ്റിന്ദ്രിയങ്ങൾ നോക്കിനിൽക്കവേ അന്നം കീഴടങ്ങി. പുരുഷൻ അന്നത്തെ ഗ്രഹിച്ചു. അപാനവായുവിലൂടെ ജീവനായ പുരുഷൻ ആഹാരത്തെ സ്വീകരിച്ചു. അങ്ങനെ അന്നംകൊണ്ട് ജീവനെ രക്ഷിക്കുന്ന പ്രസിദ്ധനായ വായു എന്ന സ്ഥാനം അപാനവായുവി

നായി. പുരുഷന് ആശ്വാസമായി.

പരമാത്മാവ് എല്ലാവർക്കും ആഹാരം പ്രദാനം ചെയ്തു. മനുഷ്യശരീരധാരിയായ പുരുഷൻ ആ ആഹാരത്തെ വേണ്ട വിധം ഗ്രഹിക്കുവാൻ പഠിച്ചു.

ലോകങ്ങൾ, ലോകപാലകന്മാർ, ഇന്ദ്രിയങ്ങൾ, ആഹാരം ഇവയെല്ലാം സൃഷ്ടിച്ചുകഴിഞ്ഞപ്പോൾ പരമാത്മാവ് വീണ്ടും ചിന്തിച്ചു.

"ഈ പുരുഷൻ എന്നെക്കൂടാതെ എങ്ങനെ ജീവിച്ചിരിക്കും? ജീവിക്കുമോ? അതോ നശിച്ചുപോകുമോ? ഒന്നു പരീക്ഷിക്കുന്നത് ഉചിതമാണോ?"

പരമാത്മാവ് ചിന്തിച്ചു ചില നിഗമനങ്ങളിലെത്തി.

"ഞാൻ സൃഷ്ടിച്ചുവെങ്കിലും, എന്റെ സഹകരണം കൂടാതെ ഈ പുരുഷൻ വാണി മുഖേന സംസാരിക്കുവാനുള്ള വിദ്യ അഭ്യസിച്ചു. മൂക്കുകൊണ്ട് ഗന്ധമറിയുന്നു. പ്രാണങ്ങളാൽ ശ്വാസോച്ഛ്വാസപ്രക്രിയ വശമാക്കി. നേത്രങ്ങളാൽ കണ്ടു. ചെവികളാൽ കേട്ടു. ചർമ്മംകൊണ്ട് സ്പർശിച്ചു. മനസ്സുകൊണ്ട് മനനം ചെയ്തു. അപാനവായുകൊണ്ട് അന്നത്തെ ഗ്രഹിച്ചു. ജനനേന്ദ്രിയത്തിലൂടെ മൂത്രം, വീര്യം എന്നിവ പുറപ്പെടുവിക്കാനും പഠിച്ചു. ആ സ്ഥിതിക്ക് ഇനി എന്റെ ആവശ്യം എന്താണ്? എന്റെ പ്രയോജനം ഈ പുരുഷന് എന്തിനാണ്?" - ഇങ്ങനെ ചിന്തിച്ചതിനുശേഷം പരമാത്മാവ് നിശ്ചയിച്ചു.

ഞാൻ ഇനി ഈ മനുഷ്യശരീരത്തിൽ പ്രവേശിച്ചു നോക്കാം. ഏതു മാർഗ്ഗത്തിലൂടെയാണ് താൻ പ്രവേശിക്കേണ്ടത്?

വളരെയാലോചിച്ചിട്ട് പരമാത്മാവ് മനുഷ്യശരീരത്തിന്റെ മൂർദ്ധാവിനെ സമീപിച്ചു. ശിരസ്സിലെ ബ്രഹ്മരന്ധ്രം ഭേദിച്ചുകൊണ്ട് അതിൽക്കൂടി മനുഷ്യശരീരത്തിൽ പ്രവേശിച്ചു. അതോടെ മനുഷ്യശരീരം സജീവമായി.

ആ പുരുഷൻ ഈ ഭൗതികജഗത്തിന്റെ വിചിത്രസൃഷ്ടിയെ അത്യാശ്ചര്യപൂർവ്വം നാലുഭാഗത്തുനിന്നും നോക്കി. എന്നിട്ട് സ്വയം പലതും ചിന്തിച്ചിട്ട് ഇങ്ങനെ പറഞ്ഞു:

"ഈ ജഗത്ത് വളരെ വിചിത്രമായിരിക്കുന്നു! ഇതിന്റെ സ്രഷ്ടാവ് ആരാണ്? ഞാനല്ലാതെ മറ്റാരെയും ഞാൻ കാണുന്നില്ല. ഞാനാകട്ടെ ഈ ജഗത്തിന്റെ സ്രഷ്ടാവല്ല. ഇത് എന്റെ സൃഷ്ടിയല്ലതന്നെ. ഇതിന് ഏതെങ്കിലും ഒരു കർത്താവ് തീർച്ചയായിട്ടും ഉണ്ടായിരിക്കണം. അതാരാണ്?" ഇങ്ങനെ ഏറെ നേരം ചിന്തിച്ച പുരുഷൻ സ്വഹൃദയത്തിൽ അന്തര്യാമിയായി വിരാജിക്കുന്ന പരമാത്മാവിനെ കണ്ടറിഞ്ഞു. സർവ്വജഗത്തിലും വ്യാപിച്ചിരിക്കുന്ന ആ പരമാത്മാവാണ് എല്ലാത്തിന്റേയും കർത്താവെന്നും അത് തന്റെ ഹൃദയത്തിൽ തന്നെ വസിക്കുന്നവനാണെന്നും പുരുഷൻ തിരിച്ചറിഞ്ഞു. ആ അറിവിൽ അവൻ ആനന്ദഭരിതനായി, സന്തുഷ്ടനായി, അത്യാഹ്ലാദത്തോടെ പറഞ്ഞു:

"ആശ്ചര്യം തന്നെ! ഞാൻ പരബ്രഹ്മത്തെ സാക്ഷാത്ക്കരിച്ചത് ഭാഗ്യം തന്നെ!!" ഇങ്ങനെ ആ പുരുഷൻ തന്റെ സ്രഷ്ടാവായ പരമാത്മാവിനെ മനുഷ്യശരീരത്തിൽ സാക്ഷാത്ക്കരിച്ചു. അതോടെ ആ പുരുഷൻ നിത്യാനന്ദം അനുഭവിക്കാനിടയായി.

**ഓം തത് സത്**

**അവലംബം - ഐതരേയോപനിഷത്ത്**

# 14

# ഭൃഗുമഹർഷിയും വരുണനും

വരുണന്റെ പുത്രനാണ് ഭൃഗു. മഹാജ്ഞാനിയും പണ്ഡിത ശ്രേഷ്ഠനുമായ വരുണനെപ്പോലെ തന്നെ വിരക്തനും വിവേകിയുമായിരുന്നു മകനും.

വിദ്യയും വിനയവും കൈമുതലായുള്ള ഭൃഗു തനിക്ക് ആത്മജ്ഞാനമുണ്ടാകണമെന്ന് ആഗ്രഹിച്ചു. അതിന് ബ്രഹ്മവിദ്യ അഭ്യസിക്കണം. ബ്രഹ്മവിദ്യ, രഹസ്യവിദ്യയാണ്. അത് ഗുരുമുഖത്തുനിന്ന് ഉപദേശരൂപത്തിൽ അഭ്യസിച്ചെങ്കിൽ മാത്രമേ യഥാർത്ഥ പ്രയോജനം ലഭിക്കുകയുള്ളൂ. ഇക്കാര്യങ്ങളെല്ലാം ഭൃഗുവിന് നന്നായി അറിയാം.

ഒരു ദിവസം നല്ലൊരു മുഹൂർത്തം നോക്കി ഭൃഗു സ്വപിതാവിനെ സമീപിച്ചു.

“അച്ഛാ, അവിടുത്തെ പുത്രനായ എന്നെ ശിഷ്യനായിക്കരുതിയാലും. ബ്രഹ്മവിദ്യ അഭ്യസിക്കാൻ എനിക്ക് വലിയ ആഗ്രഹമാണ്. ഒരുവന് അവന്റെ ആദ്യഗുരു പിതാവുതന്നെയാണല്ലോ. അവിടുന്ന് എനിക്ക് ബ്രഹ്മോപദേശം നൽകി അനുഗ്രഹിച്ചാലും.” ഭൃഗു പിതാവിന്റെ പാദങ്ങളിൽ വീണു നമസ്ക്കരിച്ചു.

വരുണന് സന്തോഷമായി. തന്റെ പുത്രൻ ശ്രേഷ്ഠമായ ബ്രഹ്മവിദ്യ നേടാൻ ആഗ്രഹിക്കുന്നവനാണ്. ഉത്തമം. ഈശ്വരാനുഗ്രഹം. വരുണൻ പുത്രനെ പിടിച്ചെഴുന്നേൽപ്പിച്ചു. എന്നിട്ട് ശിരസ്സിൽ കൈവച്ച് കണ്ണുകളടച്ചുനിന്ന് പ്രാർത്ഥിച്ചു. അല്പനേരം അങ്ങനെ പ്രാർത്ഥനാനിരതനായി നിന്നിട്ട് പുത്രന്റെ മുഖത്തേയ്ക്കു നോക്കി.

"മകനേ, നിനക്കു ജന്മം നൽകിയ ഞാൻ ധന്യനായി. നിന്റെ ആഗ്രഹം സാധിക്കാനിട വരട്ടെ. ബ്രഹ്മപ്രാപ്തിയാണ് ഒരു ജീവന്റെ യഥാർത്ഥ ലക്ഷ്യം. പക്ഷേ അത് അത്ര എളുപ്പത്തിൽ സാധ്യമല്ല. കഠിനമായ പ്രയത്നം വേണം. തപസ്സും ധ്യാനവുമൊക്കെ അത്യാവശ്യമാണ്. നന്നായി നിരന്തരം പരിശ്രമിക്കുകയും വേണം. നീ കഠിനതപസ്സിന് ഒരുങ്ങിക്കഴിഞ്ഞുവെന്ന് ഞാൻ കരുതട്ടെ."

"തീർച്ചയായും. അച്ഛൻ അനുഗ്രഹിച്ചാലും. ഞാൻ തപസ്സിന് ഒരുങ്ങിക്കഴിഞ്ഞു. എങ്ങനെയും ബ്രഹ്മപ്രാപ്തി കൈവരിക്കുക മാത്രമാണ് ഇനി എന്റെ ഏക ലക്ഷ്യം. അതിലേയ്ക്കുള്ള മാർഗ്ഗം ഉപദേശിച്ചാലും." ഭൃഗുവിന്റെ വാക്കുകളിൽ നിശ്ചയദാർഢ്യം മുറ്റിനിന്നു.

"ശരി. എങ്കിൽ നിനക്ക് ഞാൻ ബ്രഹ്മപ്രാപ്തിയ്ക്കുള്ള ഉപായങ്ങൾ ഉപദേശിക്കാം." ആത്മസാക്ഷാത്ക്കാരത്തിന്റെ മഹത്ത്വത്തെ പ്രകീർത്തിച്ചിട്ട് വരുണൻ പറഞ്ഞു: "അന്നം, പ്രാണൻ, നേത്രം, ശ്രോത്രം, മനസ്സ്, വാക്ക് ഇവ ബ്രഹ്മപ്രാപ്തിയ്ക്കുള്ള കവാടങ്ങളാണ്. ഏതൊന്നിൽ നിന്നാണോ നിശ്ചയമായും ഈ ജീവഭൂതങ്ങളെല്ലാം ഉണ്ടായിരിക്കുന്നത്, ആരെ ആശ്രയിച്ചിട്ടാണോ ഇവയെല്ലാം ജീവിച്ചിരിക്കുന്നത്, ഒടുവിൽ വിനാശോന്മുഖമായി ഏതൊന്നിലാണോ വിലയം പ്രാപിക്കുന്നത് അതിനെ നീ അറിഞ്ഞാലും. അതുതന്നെയാണ് ബ്രഹ്മം."

പിതാവിന്റെ ഉപദേശം കേട്ടിട്ട് ഭൃഗു തപസ്സിനു പുറപ്പെട്ടു. ഉചിതമായ ഒരിടം കണ്ടെത്തി. അവിടെ പർണ്ണശാല നിർമ്മിച്ചു. വിധിയനുസരിച്ച് കഠിനമായ തപസ്സ് ആരംഭിച്ചു. വരുണന്റെ

ഉപദേശത്തിൽനിന്ന് അന്നമാണ് ബ്രഹ്മമെന്ന് ഭൃഗു വിചാരിച്ചു പോയി. അന്നം, പ്രാണൻ, നേത്രം, ശ്രോത്രം, മനസ്സ്, വാക്ക് ഇവയെല്ലാം ബ്രഹ്മപ്രാപ്തിയ്ക്കുള്ള കവാടങ്ങളാണെന്ന് വരുണൻ പറയുകയുണ്ടായി. അതിനാൽ ഇതിൽ ഏതിനെ ഉപാസിച്ചു തപസ്സു ചെയ്താലും ബ്രഹ്മത്തിലെത്താമെന്ന് ഭൃഗു തെറ്റിദ്ധരിച്ചു. ആദ്യം അന്നത്തെ ഉപാസിക്കുകയാണ് എളുപ്പമെന്നു കരുതി തപസ്സു ചെയ്തു. ജഗത്തിന്റെ സൃഷ്ടി-സ്ഥിതി-ലയങ്ങൾ ഏതൊന്നു മുഖാന്തിരമാണോ സംഭവിക്കുന്നത് എന്ന വരുണന്റെ ഉപദേശവും ഭൃഗു പരിഗണിച്ചു. അങ്ങനെ തപസ്സു ചെയ്ത് അന്നമാണ് ബ്രഹ്മമെന്നറിഞ്ഞു. കാരണം അന്നത്തിൽനിന്നാണ് സർവപ്രാണികളും ഉണ്ടാകുന്നത്. ആഹാരത്തിന്റെ ശക്തികൊണ്ട് ജീവിക്കുന്നു. പ്രയാണകാലത്ത് അന്നത്തിൽ തന്നെ ലയിക്കുകയും ചെയ്യുന്നു. ഇപ്രകാരം അറിഞ്ഞ ഭൃഗുവിന് പൂർണ്ണമായ സംതൃപ്തി ലഭിച്ചില്ല. അതിനാൽ അദ്ദേഹം വീണ്ടും പിതാവിനെ സമീപിച്ചിട്ട് പറഞ്ഞു:

"ഭഗവൻ, അന്നം ബ്രഹ്മമാണെന്ന് ഞാനറിഞ്ഞു. പക്ഷേ എന്റെ അറിവ് പൂർണ്ണമല്ല. അതിനാൽ എനിക്ക് യഥാർത്ഥത്തിലുള്ള ബ്രഹ്മോപദേശം നൽകിയാലും."

അതുകേട്ട് വരുണൻ പറഞ്ഞു: "ബ്രഹ്മത്തെ തപസ്സു മുഖേന അറിയുവാൻ ആഗ്രഹിക്കുക. തപസ്സുതന്നെയാണ് ബ്രഹ്മം."

അതുകേട്ട് ഭൃഗു അവിടെനിന്ന് പോയി കഠിനമായി തപസ്സു ചെയ്തു. ഒടുവിൽ പ്രാണൻ ബ്രഹ്മമാണെന്നറിഞ്ഞു. പ്രാണനിൽനിന്നാണ് പ്രപഞ്ചത്തിൽ പ്രാണികൾ ഉണ്ടാകുന്നത്. പ്രപഞ്ചത്തിലെ ജീവികൾക്ക് പ്രാണൻ കൂടിയേ തീരൂ. പ്രാണനില്ലെങ്കിൽ ജീവികൾ നിലനില്ക്കുകയില്ല. പ്രാണൻ വേർപെട്ടാൽ മരിക്കും. പ്രാണനാകട്ടെ ജീവികളുടെ അന്ത്യകാലത്ത് ദേഹത്തിൽ നിന്ന് വേറിട്ട് മുഖ്യപ്രാണനിൽ ലയിക്കുകയും ചെയ്യുന്നു.

ഇങ്ങനെ അറിഞ്ഞതിനുശേഷം ഭൃഗു സ്വപിതാവിന്റെ

അടുത്തെത്തി. ബ്രഹ്മത്തെപ്പറ്റി ഉപദേശിക്കുവാൻ വീണ്ടും ആവശ്യപ്പെട്ടു. തപസ്സു ചെയ്യുവാനായിരുന്നു വരുണൻ നിർദ്ദേശിച്ചത്. അപ്പോൾ ഭൃഗു മനസ്സിനെ ഉപാസിക്കുവാൻ നിശ്ചയിച്ചു. മനസ്സുമുഖേന ഭൃഗു തപസ്സു ചെയ്തു. മനസ്സാണ് ബ്രഹ്മമെന്നറിഞ്ഞു. ജീവികൾ ജനിക്കുന്നതും ജീവിക്കുന്നതും ഒടുവിൽ ലയിക്കുന്നതും മനസ്സിലാണെന്ന് ഭൃഗു അറിഞ്ഞു. ഈ അറിവിനുശേഷം അദ്ദേഹം വീണ്ടും വരുണനെ സമീപിച്ചു. ബ്രഹ്മത്തെപ്പറ്റി ഉപദേശിക്കണമെന്നു തന്നെയാണ് ഇത്തവണയും ആവശ്യപ്പെട്ടത്.

"മകനേ, എനിക്ക് ഇപ്പോഴും നിന്നോട് ഉപദേശിക്കുവാനുള്ളത് നീ തപസ്സുകൊണ്ട് ബ്രഹ്മത്തെ അറിയുവാൻ ആഗ്രഹിക്കുക എന്നാണ്. തപസ്സുതന്നെയാണ് ബ്രഹ്മം. നീ തപസ്സു ചെയ്യുക."

ഇതു കേട്ട് ഭൃഗു വീണ്ടും തപസ്സിനു പോയി. തപസ്സു ചെയ്തതിന്റെ ഫലമായി വിജ്ഞാനമാണ് ബ്രഹ്മമെന്നറിഞ്ഞു. പക്ഷേ ഒരു തൃപ്തി തോന്നിയില്ല. വീണ്ടും പിതാവിന്റെ അടുത്തെത്തി. ബ്രഹ്മോപദേശത്തെ തേടി. വരുണന് പറയുവാൻ തപസ്സു മാത്രമേ ഉണ്ടായിരുന്നുള്ളൂ. തപസ്സു ചെയ്ത് ബ്രഹ്മത്തെ അറിയുവാൻ നിർദ്ദേശിച്ചു. വീണ്ടും തപസ്സു ചെയ്ത് ആനന്ദമാണ് ബ്രഹ്മമെന്ന് ഭൃഗു അറിഞ്ഞു. ആനന്ദത്തെക്കുറിച്ചുള്ള അറിവ് ഭൃഗുവിന് ഒരനുഭൂതിയായിരുന്നു. ആനന്ദം അദ്ദേഹത്തെ തൃപ്തനാക്കി. സംശയങ്ങളെല്ലാം ഭൃഗുവിൽ നിന്നകന്നുപോയി. നിത്യവും ശാശ്വതവുമായ ആനന്ദാനുഭൂതി ബ്രഹ്മത്തിന്റെയാണ്. ഉപാധിരഹിതമായ ഉപാസനയിലൂടെ മാത്രമേ ആനന്ദാനുഭൂതി ലഭിക്കുകയുള്ളൂ. ആനന്ദത്തിൽ നിന്നാണ് എല്ലാ പ്രാണികളും ജനിക്കുന്നത്. ഉണ്ടായവയെല്ലാം ആനന്ദത്താലാണ് ജീവിക്കുന്നത്. പ്രയാണകാലത്ത് ആനന്ദത്തിൽ തന്നെ വിലയം പ്രാപിക്കുകയും ചെയ്യുന്നു. അന്നം, പ്രാണൻ, മനസ്സ്, ബുദ്ധി, ആനന്ദം എന്നീ ക്രമത്തിൽ ഭൃഗുവിന് ആത്മാവിന്റെ സ്വരൂപത്തെ അറിയാൻ കഴിഞ്ഞു. സ്ഥൂലത്തിൽ നിന്ന് സൂക്ഷ്മത്തിലേയ്ക്കുള്ള ക്രമമായ ഉയർച്ചയാണ് ഭൃഗുവിൽ സംഭവിച്ചുകൊണ്ടിരുന്നത്.

നിത്യമായ ആനന്ദാനുഭൂതിയോടുകൂടി അത് പൂർണ്ണമാകുന്നു. ആനന്ദസ്വരൂപനാണ് താനെന്ന അറിവ് ഭൃഗുവിനെ ശാന്തനാക്കി. ഭൃഗു അറിഞ്ഞതും വരുണൻ ഉപദേശിച്ചതും ഒന്നുതന്നെയാണ്. ആ ബ്രഹ്മവിദ്യ പരമാകാശത്തിൽ സ്ഥിതി ചെയ്യുന്നു. ഇതിനെ അറിയുന്നവൻ ബ്രഹ്മത്തിൽ തന്നെ സ്ഥിതി ചെയ്യുന്നു.

അന്നത്തെ നിന്ദിക്കരുത്. ഇത് ബ്രഹ്മജ്ഞന്റെ വ്രതമാണ്. പ്രാണശക്തിയുണ്ടാകുന്നത് ഒരാൾ കഴിക്കുന്ന അന്നത്തിൽ നിന്നാണ്. അതുപോലെ ശരീരം അന്നത്തിന് ആദാനവുമാണ്. പ്രാണനിൽ ശരീരവും, ശരീരത്തിൽ പ്രാണനും പരസ്പരപൂരകങ്ങളായിരിക്കുന്നു. പരസ്പരാശ്രിതങ്ങളായിരിക്കുന്ന ശരീരവും പ്രാണനും ഒന്നു മറ്റൊന്നിന്റെ അന്നമാണ്. അതുകൊണ്ട് ഇവ രണ്ടും അന്നത്തിൽ പ്രതിഷ്ഠിതമാണ്.

അന്നത്തെ ഉപേക്ഷിക്കരുത്. ജലവും അന്നമാണ്. ജ്യോതിസ്സ് അന്നാദമാണ്. ജലവും ജ്യോതിസ്സും പരസ്പരാശ്രിതങ്ങളാണ്. അവയും പരിപൂർണ്ണമായി അന്നത്തിൽ സ്ഥിതി ചെയ്യുന്നവയാണ്.

ജീവികളുടെ നിലനില്പിന് അന്നം അത്യാവശ്യമാണ്. അതിനാൽ അന്നത്തെ എല്ലാവരും വർദ്ധിപ്പിക്കണം. ഇത് വ്രതമായി കരുതണം. പൃഥ്വി പൂർണ്ണമായും ജീവന് അന്നമാണ്. പൃഥ്വിയിൽ ആകാശവും ആകാശത്തിൽ പൃഥ്വിയും പരസ്പരാശ്രിതങ്ങളായി സ്ഥിതി ചെയ്യുന്നു. ഇവയും അന്നത്തിൽ പ്രതിഷ്ഠിതമാണ്.

ഈ വിവരങ്ങളെയെല്ലാം തപസ്സിലൂടെ അറിയുന്നവൻ മഹാനായി ഭവിക്കുന്നു. അവന് ധാരാളം പ്രജകളും മൃഗങ്ങളും ഉണ്ടാകുന്നു. ബ്രഹ്മതേജസ്സാൽ കീർത്തിമാനായിത്തീരുന്നു. വിഖ്യാതനും എല്ലാവരാലും സ്തുതിക്കപ്പെടുന്നവനുമാകുന്നു. ഇങ്ങനെയുള്ളവനാണ് മഹാൻ!

അന്നത്തിന്റെ മഹത്ത്വമറിയുന്നവനാണ് മഹാൻ. അവൻ സ്വവസതിയിൽ താമസിക്കുവാൻ വന്നിട്ടുള്ള ആരേയും പരി

ത്യജിക്കരുത്. അന്നം കൊടുത്ത് അതിഥിയെ സൽക്കരിക്കണം. അതിന് വേണ്ടത്ര അന്നം ശേഖരിച്ചു വയ്ക്കണം. എന്തു കൊണ്ടെന്നാൽ അതിഥിയോട് “ഞാൻ അന്നം തയ്യാറാക്കിയി ട്ടുണ്ട്” എന്ന് ശ്രേഷ്ഠനായവൻ പറയുന്നു. അതിഥികൾക്ക് ആഹാരം നൽകണം. ഏതു വൃത്തിയിലൂടെ അതിഥിയ്ക്ക് അന്നം നൽകുന്നുവോ അങ്ങനെതന്നെ അവന് അന്നം ലഭിക്കുകയും ചെയ്യുന്നു.

ഇനി ബ്രഹ്മത്തിന്റെ ഉപാസനയെപ്പറ്റി വർണ്ണിക്കാം. ബ്രഹ്മം വാക്കിൽ ക്ഷേമരൂപത്തിൽ സ്ഥിതി ചെയ്യുന്നു. ആ രൂപത്തിൽ അത് ഉപാസ്യമാണ്. യോഗക്ഷേമരൂപത്തിൽ പ്രാണാപാനന്മാരിലും കർമ്മരൂപത്തിൽ കൈകളിലും ഗമനരൂപത്തിൽ കാലുകളിലും ത്യാഗരൂപത്തിൽ പായുവിലും ഉപാസിക്കപ്പെടാവുന്നതാണ്. ഈ വിധത്തിലാണ് മനുഷ്യസംബന്ധിയായ ഉപാസന. ഇതുപോലെ ഇനി ദേവന്മാരെ സംബന്ധിക്കുന്ന ഉപാസനയുമുണ്ട്.

ബ്രഹ്മം തൃപ്തിരൂപത്തിൽ വൃഷ്ടി(മഴ)യിലും, ബലരൂപത്തിൽ വിദ്യുത്(ഇടിമിന്നൽ)ലും, യശോരൂപത്തിൽ മൃഗങ്ങളിലും, ജ്യോതിരൂപത്തിൽ നക്ഷത്രങ്ങളിലും, പുത്രാമൃതം, ആനന്ദം എന്നീ രൂപങ്ങളിൽ ഉപസ്ഥത്തിലും സർവ്വരൂപത്തിൽ ആകാശത്തിലും സ്ഥിതിചെയ്യുന്നു. അതിനെ അങ്ങനെതന്നെ ഓരോന്നിലും ഉപാസിക്കണം. ബ്രഹ്മം സർവ്വത്തിന്റേയും ആധാരമാണ്. എല്ലാം ബ്രഹ്മത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. ബ്രഹ്മോപാസകന് ഈ വിധം തന്നെ ഭാവനയുണ്ടായിരിക്കണം.

സർവ്വത്തിന്റേയും പ്രതിഷ്ഠ ബ്രഹ്മമാണെന്ന ഭാവനയിൽ ഉപാസിക്കുന്നവൻ പ്രതിഷ്ഠാവാൻ (പ്രഖ്യാതൻ) ആയിത്തീരും. ബ്രഹ്മം, മഹസ്സ് എന്ന പേരോടുകൂടിയ തേജസ്സ് ആണ് എന്ന ഭാവനയിൽ ഉപാസിക്കുകയാണെങ്കിൽ ആ ആരാധകൻ ഒരു മഹാനായിത്തന്നെ ഭവിക്കും. അത് മനസ്സാണെന്ന ഭാവനയിൽ ഉപാസിച്ചാൽ ഉപാസകൻ മാനവൻ (മനനം ചെയ്യുന്നതിൽ നിപുണൻ) ആയിത്തീരും. ബ്രഹ്മത്തെ നമസ്ക്കാരപൂർവ്വം “നമഃ”

എന്ന ഭാവനയോടെ ആരാധിക്കുന്നവൻ എല്ലാ കാമ്യപദാർത്ഥങ്ങളേയും നേടും. എല്ലാം ബ്രഹ്മമാണെന്ന ഭാവേന ഉപാസിക്കുന്നവൻ ബ്രഹ്മനിഷ്ഠനായിത്തീരുന്നു. അത് ബ്രഹ്മത്തിന്റെ പരിമരം (ആകാശം) ആണെന്ന ഭാവേന ഉപാസിച്ചാൽ അവനോട് വിദ്വേഷം കാണിക്കുന്ന പ്രതിപക്ഷികൾ മരിച്ചുപോകുന്നു. ബ്രഹ്മോപാസകനോട് അപ്രിയം കാണിക്കരുത്. കാണിച്ചാൽ അത് ആർക്കായിരുന്നാലും ദോഷം വരുത്തും. ബ്രഹ്മനിഷ്ഠന് ദോഷം വരുത്തുന്നവർ സഹോദരപുത്രന്മാർ ആയിരുന്നാൽക്കൂടി അവരും മരിച്ചുപോകും.

ആത്മാവിന്റെ ഈവിധ സ്വരൂപത്തെ അറിയുന്നവൻ ഈ ലോകത്തിൽനിന്ന് നിവൃത്തനാകുന്നു. അവൻ ക്രമത്തിൽ അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്നീ ആത്മഭാവങ്ങളിൽ സംക്രമിക്കുന്നു. സമ്പൂർണ്ണഭൂവനവും നിറയുന്ന അവന്റെ ജ്യോതിസ്സ് സൂര്യനെപ്പോലെ നിത്യപ്രകാശസ്വരൂപമാകുന്നു. ഇങ്ങനെ ബ്രഹ്മവിദ്യയെ അറിഞ്ഞ് ഉപാസിക്കുന്നവൻ ആനന്ദം അനുഭവിക്കുന്നു. മഹാനും കീർത്തിമാനും പ്രകാശസ്വരൂപനുമാകുന്നു.

**ഓം തത് സത്**

**അവലംബം - തൈത്തിരീയോപനിഷത്ത്**

## 15

# പ്രാണദേവത

പ്രജാപതിയുടെ മക്കളിൽ ദേവന്മാരും അസുരന്മാരും പ്രബലരായിരുന്നു. ഈ രണ്ടു കൂട്ടരും ഒരു പിതാവിന്റെ മക്കളെങ്കിലും എന്നും പരസ്പരം എതിരിട്ടുപോന്നു. എന്തു കാര്യത്തിലും ഒരു കലഹം പതിവാണ്. ചെറിയൊരു അവസരം കിട്ടിയാൽ മതി. അന്യോന്യം പോരാട്ടം തുടങ്ങും. ഒന്നിലും ഒരു സ്വരച്ചേർച്ചയില്ല. എപ്പോഴും എതിരാണ്. പകയും വിദ്വേഷവുമുണ്ട്. സഹോദരങ്ങളെങ്കിലും എതിരാളികളായിപ്പോയി. കാലം കഴിയുന്തോറും ദേവാസുരൻമാരിലുള്ള സ്പർദ്ധ വർദ്ധിച്ചുവന്നു. എങ്കിലും ദേവന്മാർ എല്ലായിടത്തും ശാസ്ത്രാനുസൃതമായി മാത്രമേ പ്രവർത്തിച്ചിരുന്നുള്ളൂ. ശാസ്ത്രവിധിയ്ക്കനുസരിച്ച് കർമ്മജ്ഞാനങ്ങളാൽ ഭാവിതരായി പ്രവർത്തിച്ചതിനാൽ ദേവന്മാരിൽ ധർമ്മം വർദ്ധിച്ചു. അവർക്ക് ദിവ്യത്വം ഏറിവന്നു. അനുദിനം ഉത്കർഷമുണ്ടായി: സദ്ഗുണങ്ങൾകൊണ്ട് ദേവന്മാരിൽ ദൈവീസമ്പത്ത് അധികരിച്ചു. മനുഷ്യർ ദേവന്മാരെ ആശ്രയിക്കാൻ തുടങ്ങി.

എന്നാൽ അസുരന്മാർ അങ്ങനെയായിരുന്നില്ല. താല്ക്കാലിക വിജയം മാത്രമായിരുന്നു അവരുടെ ലക്ഷ്യം. അതിനു

വേണ്ടി മിക്കപ്പോഴും ശാസ്ത്രവിധിയെ നിഷേധിക്കേണ്ടി വന്നിട്ടുണ്ട്. ധർമ്മത്തെ വെടിയുകയും അധർമ്മത്തിലൂടെ കർമ്മങ്ങളെ അനുഷ്ഠിക്കുകയും ചെയ്യേണ്ടിവന്നു. ശാസ്ത്രവിരുദ്ധമായി പ്രവർത്തിച്ചതിന്റെ ഫലമായി അസുരന്മാരിൽ അധർമ്മം വർദ്ധിച്ചു. മിക്ക ദുർഗുണങ്ങളും അവർക്കുണ്ടായി. അവരെ ആശ്രയിച്ച മനുഷ്യരിലും ആസുരീസമ്പത്ത് നിറഞ്ഞു. അങ്ങനെയുള്ളവർക്ക് നിരന്തരം അധോഗതിയുണ്ടായി.

ക്രമേണ മനുഷ്യരിൽ ദേവാസുരസ്വഭാവങ്ങൾ സാമ്യാവസ്ഥയിൽ നിലനിന്നു.

കാലം കടന്നുപോയി. ദേവന്മാർ എണ്ണത്തിലും ബലത്തിലും കുറവുള്ളവരായി. അതേസമയം അസുരന്മാരുടെ എണ്ണം വളരെയധികം വർദ്ധിച്ചു. അവർ ബലത്തിൽ ദേവന്മാരേക്കാൾ ശക്തരായി. എങ്കിലും ധാർമ്മികവും ആത്മീയവുമായ ഒരു ദിവ്യശക്തി എപ്പോഴും ദേവന്മാർക്ക് സ്വന്തമായിട്ട് ഉണ്ടായിരുന്നു. അതിനാൽ ദേവന്മാരെ ചെറുത്തു നശിപ്പിക്കാൻ അസുരന്മാർക്ക് പൂർണ്ണമായി സാധിച്ചില്ല.

ഇരുകൂട്ടരും ലോകങ്ങൾക്കുവേണ്ടി പരസ്പരം പോരാട്ടങ്ങൾ നടത്തിപ്പോന്നു.

ഒരിക്കൽ ദേവന്മാരെല്ലാം ഒത്തുകൂടി. എല്ലാവർക്കും ഒരേ ഒരു വിചാരം മാത്രം. എങ്ങനെയും അസുരന്മാരെ പരാജയപ്പെടുത്തണം. അവർ അടുത്ത കാലത്തായി എണ്ണത്തിലും ശക്തിയിലും അഹങ്കരിക്കുകയാണ്. ലോകങ്ങളിൽ അധാർമ്മികത പെരുകുന്നു. ധർമ്മത്തിന് നിലനില്പില്ല. എത്രയും വേഗം അസുരഗണത്തെ നശിപ്പിക്കണം. പക്ഷേ എങ്ങനെ?

പല ഉപായങ്ങളും പലരും നിർദ്ദേശിച്ചു. നേരിട്ട് സർവ്വശക്തിയും സംഭരിച്ച് യുദ്ധം ചെയ്യണമെന്നായിരുന്നു മിക്ക ദേവന്മാരും ആദ്യം അഭിപ്രായം പ്രകടിപ്പിച്ചത്. എന്നാൽ യുദ്ധത്തിൽ അസുരന്മാരെ പരാജയപ്പെടുത്താനാവില്ലെന്ന് ദേവന്മാർക്ക് ബോധ്യമായി. അത്രയധികം വലിയ സൈന്യമാണ് അസുര

ന്മാരുടേത്. സാമർത്ഥ്യവും വർദ്ധിച്ചിരിക്കുന്നു.

"എണ്ണത്തിലും ശക്തിയിലും ദേവന്മാരായ നമ്മൾ അസുരന്മാരുടെ മുമ്പിൽ അല്പന്മാരായിരിക്കുന്നു. അതിനാൽ ഇപ്പോൾ നമുക്ക് യജ്ഞയാഗാദികൾ അനുഷ്ഠിച്ച് അസുരന്മാരെ പരാജയപ്പെടുത്തുക മാത്രമാണ് ഏകമാർഗ്ഗം."

"ശരിയാണ്. ദിവ്യങ്ങളായ യജ്ഞത്തിന്റെ സഹായം കൊണ്ട് നമുക്ക് തീർച്ചയായും അസുരന്മാരെ നിശ്ശേഷം നശിപ്പിക്കാം. യജ്ഞത്തിന്റെ അപൂർവ്വശക്തിക്കുമുമ്പിൽ അസുരപ്പട പരാജയപ്പെടും."

"എങ്കിൽ ഏതു യജ്ഞമാണ് നാം അനുഷ്ഠിക്കേണ്ടത് എന്നു ചിന്തിക്കണം."

"സ്വാഭാവികമായ കർമ്മജ്ഞാനങ്ങൾക്ക് പ്രാബല്യം കൊടുക്കണം. ജ്യോതിഷ്ടോമയാഗം തീർച്ചയായും അനുഷ്ഠിക്കണം. കർമ്മാംഗഭൂതമായ ഉദ്ഗീഥത്തിൽ പ്രാണനെ കർത്താവായി ആശ്രയിക്കണം. ഉപാസനാ സഹിതമായ കർമ്മത്തിന് ശക്തിയേറിയ ഫലമുണ്ടാകും. മന്ത്രജപമാകുന്ന കർമ്മവും അനുഷ്ഠിക്കണം. ഈ മഹായജ്ഞത്തിൽ ഉദ്ഗീഥത്തിലൂടെ നമുക്ക് അസുരന്മാരെ ജയിക്കാം."

യജ്ഞം നിശ്ചയിക്കപ്പെട്ടു. ദേവന്മാർ യജ്ഞത്തിന് ഒരുക്കങ്ങൾ പൂർത്തിയാക്കി. ജ്യോതിഷ്ടോമയാഗം ആരംഭിച്ചു.

ദേവന്മാർ വാഗഭിമാനിദേവതയെ യാഗവേദിയിലേയ്ക്ക് ക്ഷണിച്ചു. വാക്കിനോട് ദേവന്മാർ നിർദ്ദേശിച്ചു.

"വാഗ്ദേവതേ, ഈ യജ്ഞത്തിൽ നീ ഞങ്ങൾക്കുവേണ്ടി ഉദ്ഗീഥം ഗാനം ചെയ്യണം. ഇതുനിമിത്തം വാഗാദി ഇന്ദ്രിയങ്ങൾ ശുദ്ധമാകും. നിനക്കും ഞങ്ങളെപ്പോലെ ദേവത്വം ലഭിക്കും. ഈ യജ്ഞത്തിന്റെ പരിശുദ്ധി വാക്കാകുന്ന നിന്നിൽ നിന്നുണ്ടാകട്ടെ. മന്ത്രങ്ങളുടെ വിശുദ്ധിയിൽ ലോകങ്ങളെല്ലാം പവിത്രമാകട്ടെ. ആസുരതകൾ നശിക്കട്ടെ."

ദേവന്മാരുടെ അപേക്ഷ വാഗ്ദേവത സ്വീകരിച്ചു.

"ശരി. അങ്ങനെയാകട്ടെ. ഈ യാഗത്തിന്റെ വിജയം എന്നിലൂടെയുള്ള മന്ത്രങ്ങളുടെ ഉദ്ഗാനമായിരിക്കുമെന്നു വിശ്വസിക്കുക." തികഞ്ഞ പരിശുദ്ധിയോടെ വാഗ്ദേവത യാഗത്തിന്റെ ഉദ്ഗാതാവായി. യാദവേദിയിൽ നിർദ്ദിഷ്ടസ്ഥാനത്ത് പ്രവേശിച്ച വാഗ്ദേവത ദേവന്മാർക്കുവേണ്ടി ഉദ്ഗാനം ആരംഭിച്ചു.

യാഗം നടത്തുന്നത് ആരാണോ അവർ യാഗത്തിന്റെ 'യജമാനൻ' എന്നറിയപ്പെടുന്നു. യാഗത്തിന്റെ പൂർണ്ണ ചെലവുകളും യജമാനന്റെ വകയാണ്. യാഗത്തിൽ നിന്നുണ്ടാകുന്ന പ്രധാന ഫലവും യജമാനന് അനുഭവിക്കാനിടവരും.

യാഗത്തിന്റെ നടത്തിപ്പിന് നാലുവിധത്തിലുള്ള ആചാര്യന്മാരെ യജമാനൻ വരിക്കണം. ഹോതാവ്, ഉദ്ഗാതാവ്, അധ്വര്യു, ബ്രഹ്മൻ എന്നിങ്ങനെയാണ് ആ നാലുവിധ ആചാര്യന്മാരും അറിയപ്പെടുന്നത്. ദേവതകളെ ഉദ്ദേശിച്ചുകൊണ്ടുള്ള വിശിഷ്ടദ്രവ്യങ്ങളുടെ ത്യാഗമാണ് യാഗത്തിന്റെ മുഖ്യകർമ്മങ്ങളിൽ പ്രാധാന്യമേറിയത്. യാഗത്തിലെ നാലുവിധ ആചാര്യന്മാർക്കും പ്രത്യേകം കർത്തവ്യങ്ങൾ നിശ്ചയിക്കപ്പെട്ടിട്ടുണ്ട്. യാഗത്തിൽ വേദമന്ത്രങ്ങൾകൊണ്ട് ദേവതയെ ആഹ്വാനം ചെയ്യുകയാണ് ഹോതാവിന്റെ പ്രധാന ചുമതല. യജമാനനുവേണ്ടി യാഗദേവതകളെ ക്ഷണിക്കുകയും സ്തുതിക്കുകയും പ്രീതരാക്കുകയും ചെയ്യുവാൻ മന്ത്രങ്ങളെ ശാസ്ത്രീയമായി ഉദ്ഗാതാവ് ഗാനം ചെയ്യുന്നു. യാഗാഗ്നിയിൽ ദ്രവ്യങ്ങളെ ഹോമിക്കുന്നത് അധ്വര്യുവാണ്. ബ്രഹ്മൻ എല്ലാത്തിന്റേയും മേൽനോട്ടം വഹിക്കുകയും പോരായ്മകളുണ്ടെങ്കിൽ പരിഹരിക്കുകയും ചെയ്യുന്നു.

യാഗത്തിൽ പ്രയോഗിക്കുന്ന മന്ത്രങ്ങളുടെ പരിശുദ്ധി ഉദ്ഗാതാവിനെ ആശ്രയിച്ചിരിക്കും. വർണ്ണങ്ങളെ (മന്ത്രങ്ങളെ) വേണ്ടുംവണ്ണം ഉച്ചരിക്കുവാൻ അസാധാരണമായ കഴിവ് ആവശ്യമാണ്. വാഗ്ദേവതയുടെ ഈ കർമ്മം യാഗത്തിന്റെ ഫലസിദ്ധിയ്ക്ക് അനിവാര്യമാണ്.



ദേവന്മാരുടെ യാഗം പുരോഗമിച്ചപ്പോൾ അസുരന്മാർക്കിടയിൽ അസ്വസ്ഥതയുണ്ടായി. അവർ ഓരോരോ ദുർന്നിമിത്തങ്ങളെ കണ്ടുതുടങ്ങി. എന്തോ വലിയ ഒരാപത്ത് തങ്ങൾക്കു വരുന്നതായി എല്ലാവർക്കും തോന്നി. അപ്രതീക്ഷിതങ്ങളായ പല അപകടങ്ങളും അവർക്കിടയിൽ സംഭവിച്ചു. ദേഹാസ്വാസ്ഥ്യം ഏവർക്കുമുണ്ടായി. മനോധൈര്യം കുറഞ്ഞു. ഇന്ദ്രിയങ്ങൾക്ക് ബലക്ഷയമുണ്ടായി.

യാഗാഗ്നി ആസുരീയഭാവങ്ങളെ ഛിന്നഭിന്നമാക്കിത്തുടങ്ങി. യജ്ഞധൂപം സർവ്വലോകങ്ങളിലേയ്ക്കും പടർന്നു. വാഗ്ദേവതയുടെ ഉദ്ഗീതഗാനത്തിൽ ദിവ്യദേവതകളുണർന്നു.

അസുരന്മാർ പാരവശ്യത്തോടെ ഒന്നുചേർന്നു. ദേവന്മാർ യാഗം ചെയ്യുന്ന വിവരം അവരറിഞ്ഞു. അവർക്ക് ആധി മുഴുത്തു. ഏതു യാഗമാണ് ദേവന്മാർ തങ്ങൾക്കെതിരെ അനുഷ്ഠിക്കുന്നതെന്ന് അവർ അന്വേഷിച്ചു കണ്ടെത്തി. അതോടെ അവർ ഞെട്ടി. അങ്കലാപ്പായി!

"എത്രയും വേഗം യാഗം മുടക്കണം!" മുറവിളി കൂട്ടിക്കൊണ്ട് അസുരന്മാർ ഓടിക്കൂടി.

"ഈ ഉദ്ഗാതാവിനെക്കൊണ്ട് ദേവന്മാർ നമ്മളെ പരാജയപ്പെടുത്തും. അതിനുമുമ്പ് യാഗം മുടക്കണം. യജ്ഞശാല ആക്രമിച്ച് ഇപ്പോൾ തന്നെ എല്ലാം തച്ചുതകർത്തു നശിപ്പിക്കണം." ആസുരീയഭാവങ്ങൾ ആർത്തട്ടഹസിച്ചു. അവർ ഒരാക്രമണത്തിന് പുറപ്പെടാൻ തിടുക്കം കൂട്ടി. പക്ഷേ ചിലർ അത് വിലക്കി.

"പാടില്ല. യാഗശാലയിൽ അതിക്രമം കാട്ടിയാൽ യജ്ഞദേവത നമ്മോട് കോപിക്കും. ആ കോപാഗ്നി നമുക്ക് വിനയായിത്തീരും. അതിനാൽ നമുക്ക് ഉദ്ഗാതാവിനെ മാത്രം ആക്രമിച്ചാൽ മതി. വാഗ്ദേവതയെ വധിക്കാനാകുകയില്ല. പക്ഷേ മന്ത്രങ്ങളെ തെറ്റിക്കണം. മന്ത്രപ്രയോഗങ്ങൾ പിഴയ്ക്കണം."

"അതുതന്നെ നല്ലത്. നാം നേരിട്ടു പുറപ്പെടുകതന്നെ."

"പക്ഷേ ഉദ്ഗാതാവിനെ എങ്ങനെ പരാജയപ്പെടുത്താനാകും." അസുരന്മാർ ആലോചിച്ചു.

ഉദ്ഗീഥത്തിൽ പന്ത്രണ്ട് സ്തോത്രങ്ങളുണ്ട്. ഇവയിൽ ആദ്യത്തെ മൂന്നു മന്ത്രങ്ങൾ പ്രയോഗിക്കുന്നതിന്റെ ഫലം യാഗത്തിന്റെ യജമാനനു ലഭിക്കും. ബാക്കി ഒമ്പതു സ്തോത്രങ്ങളിൽ, ശോഭനമായി വർണ്ണങ്ങളെ ഉച്ചരിക്കുക എന്ന ഫലത്തെ ഉദ്ഗാതാവ് തനിക്കുവേണ്ടി ചെയ്യുന്നു. ഇങ്ങനെ സ്വാർത്ഥമായും പരാർത്ഥമായും രണ്ടു ഭാവനകൾ ഉണ്ട്. ഇതിൽ വാഗ്ദേവതയ്ക്ക് സ്വാർത്ഥത്തിലുള്ള അധിക താല്പര്യത്തെ അസുരന്മാർ മനസ്സിലാക്കി. വാഗ്ദേവത മന്ത്രങ്ങളെ ഉദ്ഗാനം ചെയ്യുമ്പോൾ അതിന്റെ ഫലം ദേവന്മാർക്കും വാഗ്ദേവതയ്ക്കും ഉപകാരപ്രദമാകുന്നുണ്ട്. ശക്തമായ ഒരു അനുഭവഫലം യാഗത്തിന്റെ യജമാനന്മാരായ ദേവന്മാർക്കുണ്ട്. അതേസമയം ഉദ്ഗാനത്തെ ശോഭനമായി ചെയ്തതിലുള്ള ഒരു മഹാഫലം വാഗ്ദേവതയ്ക്കുമുണ്ട്. അതിൽ ഒരു സ്വാർത്ഥലാഭമുണ്ട്.

വാഗ്ദേവതയുടെ ഈ സ്വാർത്ഥതയെ കണ്ടറിഞ്ഞ അസുരന്മാർ നേരിട്ടുവന്നു. സ്വാർത്ഥരൂപമായ പാപത്തെ മാർഗ്ഗമാക്കിക്കൊണ്ട് ഉദ്ഗാതാവായ വാഗ്ദേവതയെ ആക്രമിച്ചു. പാപത്തിന്റെ ഫലം വാഗ്ദേവതയ്ക്ക് വിനയായി. അഭിനിവേശം കൊണ്ട് പെട്ടെന്ന് ഉദ്ഗാനത്തിൽനിന്ന് ശ്രദ്ധ മാറി. അതോടെ വാക്കുകൾ തെറ്റി. മന്ത്രം പിഴച്ചു. അർത്ഥം മാറി. വാഗ്ദേവതയ്ക്ക് തെറ്റുപറ്റിയതോടെ ഉദ്ഗീഥം ഗാനം ചെയ്യുന്നത് അർത്ഥശൂന്യമായി. യാഗം ഫലമില്ലാതെയാകുമെന്നായി. പാപബാധയേറ്റ് വാഗ്ദേവത യാഗശാലയിൽ നിന്നകന്നു. പാപം കൊണ്ട് വാക്ക് അശുദ്ധമായി. അതുവരെ ഒന്നായിരുന്ന വാക്ക് പാപത്തിന്റെ ഫലമായി രണ്ടായി മാറി. വാക്കുകൊണ്ട് അസത്യവും സത്യവും പറയാമെന്നായി. വാക്കുകൾക്കുണ്ടായ ദോഷമാണ് അസത്യം പറയുക എന്നത്. ജനങ്ങൾ അസത്യം പറയാൻ തുടങ്ങിയത് ഇങ്ങനെയാണ്.

യാഗം മുടങ്ങാതിരിക്കാൻ ദേവന്മാർ വേഗം ഘ്രാണാഭിമാനി ദേവതയായ മൂക്കിനെ സമീപിച്ചു. ഉദ്ഗീഥം ഗാനം ചെയ്യാൻ വാക്കിന്റെ അഭാവത്തിൽ മൂക്കിനെയാണ് അവർ കണ്ടെത്തിയത്.

"നീ വേഗം ഞങ്ങൾക്കുവേണ്ടി ഉദ്ഗീഥം ഗാനം ചെയ്യണം." ദേവന്മാർ അഭ്യർത്ഥിച്ചു.

"അങ്ങനെയാകട്ടെ" - ഘ്രാണേന്ദ്രിയം ദേവന്മാർക്കുവേണ്ടി ഉദ്ഗീഥം ഗാനം ചെയ്തു തുടങ്ങി.

ഘ്രാണേന്ദ്രിയത്തിനും സ്വാർത്ഥതയുണ്ടായിരുന്നു. ഘ്രാണം നിമിത്തം ഉണ്ടാകുന്ന അനുഭവം ദേവന്മാർക്കും ശോഭനമായതിനെ ഘ്രാണിക്കുന്നതു കൊണ്ടുള്ള ഗുണം തനിക്കുമായിട്ടാണ് ഉദ്ഗീഥം ഗാനം ചെയ്തത്. പുതിയ ഉദ്ഗാതാവിനാൽ തങ്ങൾ പരാജയപ്പെടുമെന്ന് അസുരന്മാർ ഭയന്നു. അവർ കൂട്ടമായി എത്തി. ഉദ്ഗാതാവിനെ പാപം കൊണ്ടാക്രമിച്ചു. സ്വാർത്ഥലാഭമുണ്ടായിരുന്ന ഘ്രാണേന്ദ്രിയദേവതയ്ക്ക് പാപം ഏറ്റു. ഘ്രാണേന്ദ്രിയം ദുഷിക്കപ്പെട്ടു. പരിശുദ്ധമായ ഉദ്ഗീഥം ഗാനം

ചെയ്യുന്നതിൽ നിന്ന് ഘ്രാണേന്ദ്രിയം പിൻമാറ്റപ്പെട്ടു. അതിന്റെ ഫലമായി ഘ്രാണേന്ദ്രിയമായ മൂക്കിന് ദുർഗതി അനുഭവിക്കേണ്ടിവന്നു. അതുവരെ സുഗന്ധത്തെ മാത്രം അനുഭവിച്ചുകൊണ്ടിരുന്ന മൂക്കിന് ദുർഗന്ധവും വിഷയമായി. ഭൗതിക ജ്ഞാനകർമ്മത്തിൽ ആസക്തിയും സ്വാർത്ഥതയും ഉണ്ടായതുകൊണ്ട് മൂക്കും അധഃപതിച്ചു. അതോടെ അസുരന്മാർക്ക് ആഹ്ലാദമായി. ദേവന്മാർ ദുഃഖിച്ചു. എങ്കിലും അവർ യാഗം തുടരാൻ കഠിനമായി പരിശ്രമിച്ചു. യാഗത്തിൽ പുതിയ ഉദ്ഗാതാവായിട്ടിരിക്കാൻ ചക്ഷുരഭിമാനിദേവതയായ കണ്ണിനെ ആശ്രയിച്ചു. അഭിമാനത്തോടുകൂടി ആ ചുമതല കണ്ണ് ഏറ്റെടുത്തു. യാഗത്തിൽ ഉദ്ഗീഥം ഗാനം ചെയ്തു തുടങ്ങി.

പുതിയ ഉദ്ഗാതാവായിട്ടിരിക്കുന്ന കണ്ണിനും സ്വാർത്ഥബുദ്ധിയുണ്ടെന്ന് അസുരന്മാർ അറിഞ്ഞു. പാപം കൊണ്ടുള്ള അവരുടെ ആക്രമണത്തിൽ കണ്ണിനും ഉദ്ഗാനം പിഴച്ചു. പാപമേറ്റ കണ്ണ് അധഃപതിച്ചു. ദുഷിച്ചു. വേണ്ടാത്തതിനെ കാണുകയെന്ന ദോഷം കണ്ണിനുണ്ടായി.

ഉദ്ഗീഥം ഗാനം ചെയ്യുന്നതിനുവേണ്ടി ഉദ്ഗാതാവിന്റെ സ്ഥാനത്തു വരുന്ന ഇന്ദ്രിയങ്ങൾക്കെല്ലാം സ്വാർത്ഥതയുണ്ടെന്ന് അസുരന്മാർ മനസ്സിലാക്കി. സ്വാർത്ഥലാഭത്തോടെ കർമ്മജ്ഞാനയജ്ഞങ്ങളിൽ ആചാര്യനായിട്ടിരുന്നാൽ അവർക്ക് പാപമുണ്ടാകും. ആ പാപത്തെ ഉപയോഗിച്ച് അവരെ ആക്രമിച്ചാൽ അവരുടെ പ്രവർത്തനങ്ങൾക്ക് പരിശുദ്ധി നഷ്ടമാകും. നന്മ നഷ്ടമാകും. ഇന്ദ്രിയം ദുഷിക്കപ്പെടും. തിന്മയെപ്പറ്റിയുള്ള ബോധവും അനുഭവവും ഈ പാപം നിമിത്തമുണ്ടാകും.

കണ്ണിന്റെ അധഃപതനത്തോടെ ഉദ്ഗാതാവായി ശ്രോത്രാഭിമാനിദേവതയായ ചെവി സ്ഥാനമേറ്റെടുത്തു. പക്ഷേ അസുരന്മാരുടെ ആക്രമണത്തിൽ പാപമേറ്റു ചെവി ദുഷിക്കപ്പെട്ടു. വേണ്ടാത്തത് കേൾക്കാനുള്ള ദുർഗതി ചെവിയ്ക്കുണ്ടായി. തുടർന്ന് മനസ്സ്, ദേവന്മാർക്കുവേണ്ടി മന്ത്രങ്ങൾ ഉദ്ഗാനം ചെയ്തു. മനസ്സും ദേവന്മാരുടെ ആക്രമണത്തിൽ പരാജയപ്പെട്ടു.

അനുചിതമായതിനെ സങ്കല്പിക്കുകയെന്ന ദോഷം മനസ്സിന് വന്നുചേർന്നു.

തുടർന്ന് ദേവന്മാർ ത്വക്കിനെ ഉദ്ഗാതാവായി പരീക്ഷിച്ചു നോക്കി. അസുരന്മാരുടെ പാപശരമേറ്റ് ത്വക്കും ദുഷിച്ചു. ചൂട്, തണുപ്പ്, വേദന, മരവിപ്പ് എന്നീ അനുഭവഭേദങ്ങൾ ത്വക്കിനുണ്ടായി.

പാപസംസർഗ്ഗത്താലാണ് ഇന്ദ്രിയങ്ങളെല്ലാം ഇങ്ങനെ പരാജയപ്പെടുന്നതെന്ന് ദേവന്മാർ മനസ്സിലാക്കി. അതിനാൽ യാതൊരുവിധത്തിലും സ്വാർത്ഥതയോ പാപബോധമോ ഏല്ക്കാത്ത ഒരു ദേവതയെ കണ്ടെത്താൻ ദേവന്മാർ ശ്രമിച്ചു. എല്ലാത്തരത്തിലും പരിശുദ്ധനായ ഒരു ദേവത ആരാണ്? ആരെ ഉപാസ്യദേവതയായി ഉദ്ഗാനത്തിന് കണ്ടെത്താം. ദേവന്മാർ വളരെ അന്വേഷിച്ചു. ഒടുക്കം അവർ പ്രാണനെ കണ്ടെത്തി.

ദേവന്മാരുടെ അഭ്യർത്ഥനപ്രകാരം പ്രാണൻ ചുമതലയേറ്റു. വാക്ക്, കണ്ണ്, ചെവി, മനസ്സ്, ത്വക്ക് തുടങ്ങിയ ഇന്ദ്രിയദേവതകളെ ഉപാസിച്ച് പരാജയപ്പെട്ട ദേവന്മാർ ആപത്ധർമ്മം എന്ന നിലയിൽ മുഖ്യപ്രാണനോട് അഭ്യർത്ഥിക്കുകയായിരുന്നു. "അങ്ങനെയാകട്ടെ" എന്ന് സമ്മതിച്ച് മുഖ്യപ്രാണൻ ദേവന്മാർക്കുവേണ്ടി യാഗത്തിൽ ഉദ്ഗാതാവായിട്ടിരുന്നു. ഉദ്ഗാഥം ഗാനം ചെയ്തു തുടങ്ങി. യാഗം തുടർന്നു.

ഈ ഉദ്ഗാതാവിനാൽ ദേവന്മാർ തങ്ങളെ പരാജയപ്പെടുത്തുമെന്ന് അസുരന്മാർ അറിഞ്ഞു. അവർ ആർത്തട്ടഹസിച്ചുകൊണ്ട് പതിവുപോലെ യാഗഭൂമിയിലെത്തി. മുഖ്യപ്രാണനേയും പാപം കൊണ്ട് ആക്രമിക്കാം എന്നവർ വിചാരിച്ചു. സ്വന്തമായ ദോഷത്താൽ വാക്ക്, ചെവി, മൂക്ക്, മനസ്സ്, ത്വക്ക് തുടങ്ങിയ ദേവതകൾ പാപം കൊണ്ട് ആക്രമിക്കപ്പെടുകയായിരുന്നു. അതിൽ അവർ പരാജയപ്പെടുകയും ചെയ്തു. അങ്ങനെതന്നെ മുഖ്യപ്രാണനെയും അസുരന്മാർ എതിരിട്ടു. മുമ്പ് തങ്ങളുടെ ശ്രമം വിജയിച്ചിട്ടുള്ള അസുരന്മാർക്ക് ഇത്തവണ തെറ്റി. മുഖ്യപ്രാണന് സംസർഗ്ഗദോഷമോ സ്വാർത്ഥതയോ ഉണ്ടായിരുന്നില്ല. പാപ

ബോധമോ പാപഫലമോ മുഖ്യപ്രാണനെ ബാധിച്ചിരുന്നില്ല. അതോടെ അസുരന്മാരുടെ ശ്രമങ്ങൾ വിഫലമായി. അവർ പരിഭ്രാന്തിയോടെ കൂട്ടം ചേർന്നു. മുഖ്യപ്രാണനെ എങ്ങനെയും നശിപ്പിക്കണമെന്ന് അവർ നിശ്ചയിച്ചു. അത്രകണ്ട് ശക്തവും പ്രബലവുമായിരുന്നു മുഖ്യപ്രാണന്റെ ഉദ്ഗാഥപ്രയോഗം.

യാഗത്തിനു ശക്തിയേറി. ദേവന്മാർ മുഖ്യപ്രാണനെ ഉപാസിച്ചു. അസുരന്മാർക്ക് ക്ഷീണം സംഭവിച്ചു. അവർ സർവ്വശക്തിയും സംഭരിച്ച്, ആർത്തട്ടഹസിച്ചു. അത്യുഗ്രന്മാരായി യാഗശാലയിലെത്തി. മുഖ്യപ്രാണനെ കൂട്ടം ചേർന്ന് ആക്രമിച്ചു. ദേവന്മാർക്ക് എതിരിടാൻ കൂടി കഴിഞ്ഞില്ല. അതിനുമുമ്പുതന്നെ അസുരന്മാർ മുഖ്യപ്രാണനോടേറ്റുമുട്ടി സ്വയം പരാജയപ്പെട്ടു. ഒരു വലിയ കരിങ്കല്ലിലേയ്ക്ക് ശക്തിയോടെ വലിച്ചെറിയപ്പെട്ട മണ്ണാങ്കട്ടപോലെ അസുരശക്തി ഛിന്നഭിന്നമായി. മണ്ണാങ്കട്ട പൊടിയായി നശിക്കുന്നതുപോലെ അസുരസൈന്യം ചിതറിത്തെറിച്ചു. അവർ നാനാഗതികളായി. തീരെത്തകർന്ന് നശിച്ചു തുടങ്ങി. മുഖ്യപ്രാണനോടേറ്റുമുട്ടിയ അസുരസൈന്യം നിശ്ശേഷം സ്വയം നശിച്ചു.

യാഗം സമംഗളം പൂർത്തിയായി. മുഖ്യപ്രാണനെ ഉപാസിച്ച് ദേവന്മാർ ശക്തി കൈവരിച്ചു. അവർ സ്വസ്വരൂപത്തെ പ്രാപിച്ചു. പൂർവ്വാധികം തേജസ്വികളും ശാന്തരുമായിത്തീർന്നു. അവർക്ക് അത്യധികം ആഹ്ലാദം അനുഭവപ്പെടാനിടയായി. തങ്ങൾക്ക് നഷ്ടപ്പെട്ട ദിവ്യശക്തിയും ക്ഷയിച്ചുകൊണ്ടിരുന്ന ദേവഭാവവും തിരിച്ചു കിട്ടിയതിൽ ദേവന്മാർക്ക് ആശ്വാസമായി. എല്ലാ പാപങ്ങളിൽ നിന്നും വിമുക്തിയായി. ആസുരഭാവങ്ങൾ അപ്രത്യക്ഷങ്ങളായി! എങ്ങും ശാന്തി! സമാധാനം!! ആനന്ദം!!!

ആഹ്ലാദചിത്തരായി ദേവന്മാർ ഒത്തുചേർന്നു. അവർ പറഞ്ഞു.

"നമ്മെ സകലപാപങ്ങളിൽ നിന്നും വിമുക്തരാക്കി രക്ഷിച്ചത് മുഖ്യപ്രാണനാണ്."

"നമ്മെ ദേവഭാവത്തോട് ചേർത്ത ദേവാദിദേവനാണ് അദ്ദേഹം!"

"അദ്ദേഹത്തോട് നാം സദാ കടപ്പെട്ടിരിക്കുന്നു. ഈ ഉപകാരം ആരും മറക്കരുത്."

"അദ്ദേഹത്തോട് പ്രത്യുപകാരം ചെയ്യാൻ നമുക്ക് കഴിവ് പോരാ. എങ്കിലും അദ്ദേഹത്തെ നേരിൽ കണ്ട് നമിക്കണം."

"ലോകത്തിൽ നിസ്വാർത്ഥമായി ഉപകാരം ചെയ്തവനെ നാം സ്മരിക്കണം."

ഉപകാരം സിദ്ധിച്ച ദേവന്മാർ ഉപകർത്താവായ മുഖ്യപ്രാണനെ ഭക്ത്യാദരപൂർവ്വം സ്മരിച്ചു. നന്ദി പറയുവാനും നമിക്കുവാനുമായി ദേവന്മാർ തങ്ങളുടെ രക്ഷകനായ മുഖ്യപ്രാണനെ അന്വേഷിച്ചു. പക്ഷേ മുഖ്യപ്രാണനെ അവർക്ക് അവിടെയെങ്ങും കാണാനായില്ല!

"ആ മഹാത്മാവ് എവിടെയാണ്?" ദേവന്മാർ അന്വേഷണമാരംഭിച്ചു. മുഖ്യപ്രാണൻ മുഖത്തിലുള്ള ആകാശത്തിൽ യാതൊരു വിശേഷത്തെയും ആശ്രയിക്കാതെ സ്ഥിതിചെയ്യുന്നതായി അവർ കണ്ടുപിടിച്ചു. വായുടെ ഉള്ളിലാണ് ആ മുഖ്യപ്രാണനെ അവർക്ക് കണ്ടെത്താനായത്.

"അയം ആസ്യേ!" (അവൻ വായിലാണ്) എന്ന് ദേവന്മാർ ആർത്തുവിളിച്ചു. അതിനാൽ മുഖ്യപ്രാണന് 'അയാസ്യൻ' എന്നു പേരുണ്ടായി. ഈ മുഖ്യപ്രാണൻ ആത്മാവാണെന്ന് ദേവന്മാർ തിരിച്ചറിഞ്ഞു. എല്ലാ അംഗങ്ങളുടേയും സാരമായതിനാൽ ആത്മാവിനെ 'ആംഗിരസ് ' എന്നും പറയുന്നു. ശരീരത്തിൽനിന്ന് പ്രാണൻ പോയാൽ അംഗങ്ങളെല്ലാം നിശ്ചലമാകും. അതിനാൽ എല്ലാത്തിന്റേയും സാരതത്ത്വം ആത്മാവാണ്. ദേവന്മാർക്ക് ആദ്യം അതു മനസ്സിലാക്കാൻ കഴിഞ്ഞില്ല. അതുകൊണ്ടാണ് അവർ ആത്മാവിനെ മറന്ന് ഇന്ദ്രിയങ്ങളായ വാക്ക്, ചെവി, മൂക്ക്, ത്വക്ക്, മനസ്സ് എന്നിവകളെ രക്ഷകനായിക്കണ്ട്

ഉപാസിച്ചത്. അതിനാൽ അവർക്ക് ലക്ഷ്യം നേടാനായില്ല. ഇന്ദ്രിയങ്ങളെ വിട്ട് മുഖ്യനായ പ്രാണനെത്തന്നെ ആത്മാവെന്ന നിലയിൽ ഉപാസിക്കണമെന്നാണ് ഇതിന്റെ അർത്ഥം.

ഈ തത്ത്വം അറിയുന്നവൻ എല്ലാവരിലുംവെച്ച് ദിവ്യനായിത്തീരുന്നു. അവന്റെ ശത്രുക്കൾ നശിച്ചുപോകും. അവന് മരണം സംഭവിക്കുകയില്ല. ആത്മാവിനെ അറിഞ്ഞവനിൽ നിന്ന് മൃത്യു (മരണം) എപ്പോഴും ദൂരത്തിലായിരിക്കും. അതിനാൽ മുഖ്യപ്രാണന് 'ദൂർ' എന്ന പേര് പ്രസിദ്ധമായി ലഭിച്ചു. കാരണം, മരണം പ്രാണനിൽനിന്ന് ദൂരെയാണ്. പ്രാണന് മരണമില്ലെന്ന് സാരം.

വളരെ അന്വേഷണത്തിനുശേഷം ദേവന്മാർ പ്രാണനെ കണ്ടെത്തി നമസ്ക്കരിച്ചു.

"അല്ലയോ വിശുദ്ധനായ ദേവാ! അവിടുത്തേയ്ക്കു നന്ദി. അങ്ങയുടെ വിശുദ്ധി ഞങ്ങളെ മരണത്തിൽനിന്ന് രക്ഷിച്ചു. വിഷയസംഗം കൊണ്ടുണ്ടാകുന്ന ദോഷമാണ് മരണമെന്ന് ഞങ്ങൾ ഇന്ന് അറിയുന്നു. വിഷയദോഷംകൊണ്ട് വാക്ക്, ചെവി, കണ്ണ്, മൂക്ക്, മനസ്സ്, ത്വക്ക് തുടങ്ങിയ ഇന്ദ്രിയദേവന്മാർക്കെല്ലാം നാശം സംഭവിച്ചു. അവർ പാപബാധയേറ്റ് ദുഷിച്ചുപോയി. അങ്ങ് അവരെ പാപവിമുക്തരാക്കി രക്ഷിച്ചാലും. അസുരന്മാരോടേറ്റുമുട്ടി പാപം കൊണ്ടുള്ള ആക്രമണത്തിൽ അവരെ മൃത്യു ബാധിച്ചിരിക്കുന്നു. രക്ഷിച്ചാലും!!"

ദേവന്മാരുടെ അഭ്യർത്ഥന മുഖ്യപ്രാണൻ അംഗീകരിച്ചു. വാക്ക്, ചെവി, കണ്ണ്, മൂക്ക്, ത്വക്ക് തുടങ്ങിയ ദേവതകളുടെ പാപരൂപമായ മൃത്യുവിനെ പ്രാണദേവത ഇല്ലാതാക്കി. ഇന്ദ്രിയദേവതമാരിലുണ്ടായിരുന്ന മൃത്യുവിനെ ദൂരെദൂരെ ദിക്കുകളുടെ അവസാനത്തിൽ കൊണ്ടുപോയി അവിടെ സ്ഥാപിച്ചു.

"ദേവന്മാരേ, ദിക്കുകളുടെ അന്ത്യത്തിൽ ദൂരെയായി മരണത്തെ കൊണ്ടുചെന്നാക്കിയിട്ടുണ്ട്. അതുകൊണ്ട് ആരും ദിക്കുകളുടെ അവസാനത്തിൽ പോകരുത്. അവിടെയുള്ള ജനങ്ങളു

മായി സംസർഗ്ഗം ചെയ്യരുത്. ചെയ്താൽ നിങ്ങളെയെല്ലാം മരണം ബാധിക്കും. അവിടെ സ്ഥിതിചെയ്യുന്ന പാപരൂപമായ മരണം നിങ്ങളെ പ്രാപിക്കും. നിങ്ങൾ മരിക്കും."

ഇത്രയും താക്കീതു നൽകിയിട്ട് പ്രാണദേവത ഇന്ദ്രിയങ്ങളിൽ പ്രവേശിച്ചു. ഇന്ദ്രിയദേവതകളുടെ പാപരൂപമായ മൃത്യുവിനെ നശിപ്പിച്ചു. അവരെ മരണത്തിന്നപ്പുറം എത്തിച്ചു.

ഇന്ദ്രിയദേവതകളെ ഓരോരുത്തരെയായിട്ടാണ് പ്രാണദേവത മരണത്തിനപ്പുറം കടത്തിവിട്ടത്.

മരണത്തെ അതിജീവിച്ചപ്പോൾ വാക്ക്ദേവത അഗ്നിയായി പ്രശോഭിച്ചു. ഘ്രാണദേവത വായുവായിത്തീർന്ന് വീശിത്തുടങ്ങി. നേത്രദേവത ആദിത്യനായി തപിച്ചു. ശ്രോത്രദേവത ദിക്കുകളായി സ്ഥിതിചെയ്തു. മനസ്സ് ചന്ദ്രനായി പ്രകാശിച്ചു.

എല്ലാവരും മരണത്തിൽനിന്ന് വിമുക്തരായി. ഇതുപോലെ പ്രാണനെ ഉപാസിക്കുന്ന എല്ലാവരും മരണത്തിൽ നിന്ന് മുക്തരായിത്തീരുമെന്ന് അരുളപ്പാടുണ്ടായി.

അതിനുശേഷം പ്രാണൻ തനിക്കു ഭക്ഷിക്കുവാനുള്ള അന്നത്തെ (ആഹാരത്തെ) ദേവന്മാരോട് ആവശ്യപ്പെട്ടു.

അതുകേട്ട് ദേവന്മാർ വല്ലാതെയായി. പ്രാണന് വിശപ്പും ദാഹവുമുണ്ടാകുമെന്ന് അവർ പ്രതീക്ഷിച്ചിരുന്നില്ല. പ്രാണന്റെ വിശപ്പടക്കുവാൻ എന്താണ് ആഹാരമായി നൽകേണ്ടതെന്നും ദേവന്മാർക്ക് നിശ്ചയമില്ലായിരുന്നു.

വാക്ക് തുടങ്ങിയ ഇന്ദ്രിയങ്ങളിൽ കടന്നുകൂടിയതിനാലാണ് പ്രാണന് ഭക്ഷണം ആവശ്യമായി വന്നത്. ലോകത്തിൽ പ്രാണികൾക്ക് ആഹാരം ആവശ്യമാണ്. അന്നത്തെ കൂടാതെ ജീവശരീരത്തിൽ പ്രാണൻ നിലനില്ക്കുന്നില്ല. പ്രാണൻ ആഹാരത്തെ ആവശ്യപ്പെട്ടത് തന്റേയും ഇന്ദ്രിയങ്ങളുടേയും നിലനില്പിനു വേണ്ടിയായിരുന്നു. ലോകത്തിൽ പ്രാണികൾ ഭക്ഷിക്കപ്പെടുന്നതെല്ലാം ഈ പ്രാണനെക്കൊണ്ടാണ്. അതായത്

പ്രാണികളിലൂടെ ഭക്ഷിക്കുന്നത് അവയിലിരിക്കുന്ന പ്രാണനാണ്. പ്രാണൻ ഇങ്ങനെ ഭക്ഷിക്കുന്നത് ജീവികളുടെ നിലനില്പിനാണ്. ആഹാരത്തിൽനിന്നാണ് ജീവികൾക്ക് ശരീരം ഉണ്ടാകുന്നത്. അന്നത്തിന്റെ വികാരമായ ശരീരത്തിൽ പ്രാണൻ നിലനില്ക്കുന്നതുകൊണ്ടാണ് ഇന്ദ്രിയങ്ങൾ പ്രവർത്തിക്കുന്നത്. പ്രാണൻ ശരീരം വെടിഞ്ഞുപോയാൽ ഇന്ദ്രിയങ്ങൾ നിശ്ചലങ്ങളാകും.

തങ്ങളെ അസുരന്മാരിൽനിന്ന് രക്ഷിക്കുകയും ഇന്ദ്രിയദേവതകളെ മരണത്തിൽനിന്ന് വിമുക്തരാക്കുകയും ചെയ്ത പ്രാണദേവതയാണ് ആഹാരം ചോദിക്കുന്നത്. എന്തു നൽകണമെന്നറിയാതെ ദേവന്മാർ വിഷണ്ണരായി നിന്നു. അപ്പോൾ പ്രാണൻ സ്വയമേവ തനിക്കു ഭക്ഷിക്കുവാനുള്ള അന്നത്തെ ആദാനം ചെയ്തു തുടങ്ങി.

അപ്പോൾ ദേവന്മാരെല്ലാം വല്ലാതെ ഭയന്നുപോയി. വാഗാദിദേവതകൾക്കു സംഭവിച്ചതുപോലെ സംസർഗ്ഗദോഷം പ്രാണദേവതയ്ക്കും ഉണ്ടാകുമോ എന്നവർ സംശയിച്ചു. പക്ഷേ ഒന്നും സംഭവിച്ചില്ല. പ്രാണന് വിഷയസംഗദോഷമേറ്റില്ല. കാരണം പ്രാണന് സ്വാർത്ഥതയില്ല. വിശുദ്ധമാണത്. പ്രാണൻ ആഹരിക്കുന്നത് ഒരിക്കലും തനിക്കുവേണ്ടിയല്ല. ജീവികൾക്കുവേണ്ടി മാത്രമാണ് പ്രാണൻ ഭക്ഷിക്കുന്നത്.

പ്രാണന്റെ വിശുദ്ധിയും ശക്തിയും ഉപാസ്യതയും വൈശിഷ്ട്യവും ദേവന്മാർക്ക് ബോധ്യമായി. അവർ വിനയാന്വിതരായി. വാഗാദിദേവന്മാർ പ്രാണനോട് പറഞ്ഞു.

"പ്രഭോ, ലോകത്തിൽ ആഹാരമായിട്ടുള്ളത് എത്രമാത്രമുണ്ടോ, അതെല്ലാം അങ്ങ് തനിക്കുവേണ്ടി കൈവശപ്പെടുത്തി. അങ്ങിൽനിന്ന് വേറിട്ടൊരു അന്നത്തെ ഭക്ഷണമായി നൽകുവാൻ ഞങ്ങൾ കാണുന്നില്ല. അങ്ങ് ജീവികളിലെവിടെയുമുണ്ട്. ഇനി ഞങ്ങളേയും അങ്ങ് അതിൽ ഭാഗഭാക്കുകളാക്കിയാലും."

അതു കേട്ട് പ്രാണൻ പറഞ്ഞു: "നിങ്ങൾ അന്നാർത്ഥിക

ളാണെങ്കിൽ എന്റെ ചുറ്റും അഭിമുഖമായിരിക്കുവിൻ. എന്നിൽ നിന്ന് വേറിട്ടുനിന്ന് ഇന്ദ്രിയങ്ങൾക്ക് ഭക്ഷിക്കുവാൻ സാധ്യമല്ല."

"ശരി പ്രഭോ! അപ്രകാരം തന്നെയാകട്ടെ. ഇന്ദ്രിയങ്ങളായ ഞങ്ങൾക്ക് വിശപ്പുണ്ട്. പക്ഷേ പ്രാണനെക്കൂടാതെ ഞങ്ങൾക്ക് ഭക്ഷിക്കാൻ വയ്യ. അതിനാൽ അവിടുത്തോട് ഞങ്ങളും ചേർന്നിരിക്കാം."

ഇന്ദ്രിയദേവതകളെല്ലാം പ്രാണനുചുറ്റും ഇരുന്നു. അതിനാൽ പ്രാണനാൽ ഭക്ഷിക്കപ്പെടുന്ന ആഹാരം കൊണ്ട് അവരും തൃപ്തരായിത്തീർന്നു. ഇങ്ങനെ ഇന്ദ്രിയങ്ങൾക്ക് പ്രാണൻ ആശ്രയമായി. ആഹാരം കൊണ്ട് പ്രാണന് ശക്തിയേറുമ്പോൾ ഇന്ദ്രിയങ്ങൾക്കും ശക്തിയേറുന്നു. അതിനാൽ ശരീരത്തിൽ മുഖ്യനായിരിക്കുന്നത് പ്രാണനാണ്; ഇന്ദ്രിയങ്ങളല്ല.

ഈ തത്ത്വം അറിയുന്നവൻ ഇന്ദ്രിയങ്ങളെ ഒരിക്കലും ഉപാസിക്കുകയില്ല. ശ്രേഷ്ഠനായിത്തീരാൻ ആഗ്രഹിക്കുന്നവൻ എപ്പോഴും ഉപാസിക്കേണ്ടത് പ്രാണനെയാണ്. പ്രാണോപാസന ഏറ്റവും ശക്തിയേറിയതാണ്. പ്രാണനെ ആത്മാവായി ഉപാസിക്കുന്നവൻ ശ്രേഷ്ഠനും മറ്റെല്ലാവരേയും ഭരിക്കുന്നവനും അരോഗിയും ജ്ഞാനിയും ശക്തനും ആകുന്നു. എല്ലാവരും ഇങ്ങനെയുള്ളവനെ അനുവർത്തിക്കുന്നു.

ഏതെങ്കിലും ഒരവയവത്തിൽനിന്ന് പ്രാണൻ മാറിനിന്നാൽ ആ അവയവം ക്ഷീണിക്കും. ക്രമേണ ശോഷിക്കും. ഇന്ദ്രിയങ്ങളുടെ ശക്തി, പ്രാണന്റെ ശക്തിയാണ്.

ഈ പ്രാണൻ തന്നെയാണ് സാക്ഷാത് ബൃഹസ്പതി എന്നറിയപ്പെടുന്നത്. വാക്ക് തുടങ്ങിയവകളുടെ അധിപതി പ്രാണനാണ്. വാക്ക്, ബൃഹതിയാണ്. ബൃഹതിയുടെ പതിയാണ് ബൃഹസ്പതി. വാക്കിനെ ബ്രഹ്മമായി ഉപാസിച്ചാൽ അതിന്റെ പതിയായ പ്രാണൻ ബ്രഹ്മണസ്പതിയാണ്.

യാഗങ്ങളിൽ ഉദ്ഗാനം ചെയ്യപ്പെടുന്ന സാമം പ്രാണൻ തന്നെയാകുന്നു. 'സാ' എന്നതു വാക്കും 'അമ' എന്നതു പ്രാണ

നുമാകുന്നു. 'സാ' എന്ന വാക്കും 'അമ' എന്ന പ്രാണനനും ഒന്നു ചേർന്നതുകൊണ്ടാണ് 'സാമ'ത്തിന് 'സാമം' എന്നു പേരുണ്ടായത്. അതിനാൽ യാഗത്തിൽ ഉദ്ഗാതാവിനാൽ ഗീതം ചെയ്യപ്പെടുന്ന സാമമന്ത്രങ്ങൾ പ്രാണനായ ആത്മാവിനെ കാണിക്കുന്നവയാണ്. അതായത് ഈ പ്രാണൻ തന്നെ ഉദ്ഗീഥമാകുന്നു. 'ഉത്' എന്നാൽ പ്രാണനാണ്. 'ഗീഥ' എന്നതു വാക്കാകുന്നു. വാക്ക്, ശബ്ദത്തെ ദ്യോതിപ്പിക്കുന്നതാകയാൽ പ്രാണൻ തന്നെ. പ്രാണനും, പ്രാണനെ ആശ്രയിച്ചിരിക്കുന്ന വാക്കും ചേർന്നതാണ് ഉദ്ഗീഥം. അതിനാലാണ് യാഗത്തിൽ ഉദ്ഗീഥത്തെ ഗാനം ചെയ്യാൻ പ്രാണദേവതയ്ക്കു കഴിഞ്ഞത്. ഈ തത്ത്വങ്ങളെല്ലാമറിഞ്ഞ് പ്രാണനെ ആത്മാവായി ഉപാസിക്കുന്നവൻ വിജയിക്കുന്നു. ശ്രേഷ്ഠനും തേജസ്വിയുമാകുന്നു.

**ഓം തത് സത്**

**അവലംബം - ബൃഹദാരണ്യകോപനിഷത്ത്**

# 16

# ജനകമഹാരാജാവും യാജ്ഞവല്ക്യമഹർഷിയും

വിദേഹാധിപനായ ജനകമഹാരാജാവ് ജ്ഞാനികൾക്കിടയിൽവെച്ച് മഹാജ്ഞാനിയായി പരക്കെ അറിയപ്പെടുന്ന കാലം. അദ്ദേഹം ആത്മസാക്ഷാത്ക്കാരം സിദ്ധിച്ചവനെങ്കിലും ലോകത്ത് മഹാരാജാവെന്ന നിലയിൽ വ്യവഹരിച്ചുപോന്നു. എന്നാൽ ആ വ്യവഹാരങ്ങളൊന്നും ആന്തരികമായി അദ്ദേഹത്തെ ബാധിച്ചിരുന്നില്ല.

അക്കാലത്ത് വിവിധ രാജസഭകളിൽ ഇടയ്ക്കിടെ പ്രത്യക്ഷപ്പെടുകയും വേദശാസ്ത്രചർച്ചകളിലൂടെ ആരെയും പരാജയപ്പെടുത്തുകയും ചെയ്തിരുന്ന അതുല്യ പ്രതിഭയായിരുന്നു മഹർഷി യാജ്ഞവല്ക്യൻ!

ഒരിക്കൽ ജനകമഹാരാജാവ് സ്വന്തം രാജസഭയിൽ ഇരിക്കുകയായിരുന്നു. അദ്ദേഹത്തിന്റെ രാജ്യം സമ്പത്സമൃദ്ധമാണ്. എല്ലാം തികച്ചും ധാർമ്മികമായി പരിപാലിക്കപ്പെട്ടുപോരുന്നു. പ്രജകൾക്ക് എല്ലാത്തരത്തിലും ക്ഷേമം തന്നെ. അവർ സ്വമേധയാ സത്യധർമ്മങ്ങളെ അനുഷ്ഠിച്ചു പോരുന്നവരാണ്.

ഇതെല്ലാം നിമിത്തം ജനകമഹാരാജാവിന്റെ രാജസഭയിൽ ആവലാതികളും പരാതികളും ഒരുനേരവും ഉണ്ടാകാറില്ല. മിക്കവാറും ശാസ്ത്രചർച്ചകളും കലാസാഹിത്യ പ്രകടനങ്ങളുമൊക്കെ നടക്കുന്നുണ്ടാകും.

പണ്ഡിതന്മാരുടേയും ജ്ഞാനികളുടേയും ഋഷീശ്വരന്മാരുടേയും സാന്നിദ്ധ്യം ജനകമഹാരാജാവിന്റെ സമീപം എപ്പോഴും ഉണ്ടാകാറുണ്ട്. സഭയിൽ എപ്പോഴും വേദശാസ്ത്ര ചർച്ചകൾ നടക്കുന്നതിനാൽ സാധാരണ പ്രജകൾക്ക് ബുദ്ധിമുട്ട് എന്തെങ്കിലും ഉണ്ടാകാം. രാജാവിനെ മുഖം കാണിക്കാനും വിവരങ്ങൾ ഉണർത്തിക്കാനും ജനങ്ങൾക്ക് അവസരം കുറഞ്ഞുവെന്നു വരാം. ഈ പ്രശ്നം പരിഹരിക്കുന്നതിന് രാജാവ് ചില പ്രത്യേക സഭകൾ നിർമ്മിച്ചിട്ടുണ്ട്. ഓരോ സഭയിലും ഓരോ കാര്യങ്ങൾ തീരുമാനത്തിന് മന്ത്രിമാർ ഏറ്റെടുക്കും.

പ്രത്യേകിച്ച് വിശേഷങ്ങളോ തിരക്കുകളോ ഒന്നുമില്ലാത്ത ഒരു ദിവസമായിരുന്നു അന്ന്. രണ്ടു ദ്വാരപാലകന്മാരെത്തി ജനകമഹാരാജാവിന്റെ മുന്നിൽ വണങ്ങിനിന്നു.

"പ്രഭോ! യാജ്ഞവല്ക്യമഹർഷി കൊട്ടാരവാതില്ക്കലേയ്ക്ക് എത്തിക്കൊണ്ടിരിക്കുന്നു." സന്ദേശവാഹകന്മാർ വിവരം അറിയിച്ചു.

"ഹായ്! ഉത്തമം. ഉത്തമം. സ്തുതിഗീതങ്ങൾ പാടി അദ്ദേഹത്തെ ഈ രാജസഭയിലേയ്ക്കു തന്നെ ആനയിച്ചാലും. ഈ സുദിനം നമുക്ക് ധന്യധന്യമായി." ജനകൻ സിംഹാസനത്തിൽ നിന്നെഴുന്നേറ്റ് സഭാതലത്തിലേയ്ക്കിറങ്ങിനിന്നു.

പ്രശാന്തചിത്തനും ജിതേന്ദ്രിയനും ആത്മജ്ഞാനത്താൽ പ്രശോഭിതനുമായ യാജ്ഞവല്ക്യൻ അവിടേയ്ക്ക് കടന്നുവന്നു.

"ഓം. ഓം. ഓം. ചക്രവർത്തിമാരിൽ മഹാചക്രവർത്തിയും ജ്ഞാനികളിൽ മഹാജ്ഞാനിയുമായ വിദേഹാധിപതി ജനകമഹാരാജാവിന് മംഗളം ഭവിക്കട്ടെ!" യാജ്ഞവല്ക്യൻ സന്തോഷപൂർവ്വം ഉറക്കെ ചിരിച്ചുകൊണ്ട് മംഗളങ്ങൾ നേർന്നു.



"അതുല്യനായ ആത്മതേജസ്സിനു മുമ്പിൽ ഗൃഹസ്ഥാശ്രമിയായ അടിയന്റെ വിനീത പ്രണാമങ്ങൾ. അനുഗ്രഹിച്ചാലും. ആശിർവദിച്ചാലും. ഈ വിദേഹരാജ്യം അങ്ങയെ ഏതുവിധമാണ് ഉപചരിക്കേണ്ടത് എന്ന് കല്പിച്ചാലും."

"അർഘ്യപാദ്യാദി ഉപചാരങ്ങളൊന്നുമില്ലാതെ തന്നെ ജനകമഹാരാജാവിന്റെ സന്നിധിയിൽ നാം സന്തുഷ്ടനാണ്."

"അത് അങ്ങയുടെ മഹത്ത്വവും വിനയവും കൊണ്ട് പറയുന്നതാണ്."

"കേവലം നാം മാത്രമല്ല. ജനകമഹാരാജാവിന്റെ അറിവിനെക്കുറിച്ച് ലോകരെല്ലാം വാഴ്ത്തുന്നുണ്ട്. അതു കേൾക്കുമ്പോൾ ആനന്ദമുണ്ടാകുന്നു."

"സാക്ഷാത്ക്കാരം സിദ്ധിച്ച അങ്ങ് സദാ ആനന്ദസ്വരൂപൻ തന്നെയാണല്ലോ."

"ആ ആനന്ദത്തിൽ നിന്ന് അങ്ങും ഒട്ടും ഭിന്നനല്ലെന്ന് അറിഞ്ഞാലും!" യാജ്ഞവല്ക്യൻ സന്തോഷത്തോടെ പറഞ്ഞു.

ജനകമഹാരാജാവ് അതിഥിയെ ഉപചാരപൂർവ്വം സ്വീകരിച്ചിരുത്തി. അതിനുമുമ്പൊരിക്കൽ അവിടെവച്ചു നടന്ന ബ്രഹ്മനിഷ്ഠാ പരീക്ഷണത്തെക്കുറിച്ച് ജനകൻ ഓർമ്മപ്പെടുത്തി. അതു കേട്ട് യാജ്ഞവല്ക്യൻ ചെറുതായൊന്നു പുഞ്ചിരിച്ചു. അവർ ഏറെനേരം കുശലപ്രശ്നങ്ങൾ നടത്തി. ഒടുക്കം രാജാവ് ചോദിച്ചു: "ആകട്ടെ, ഒന്നു ചോദിക്കട്ടെ. വിശേഷങ്ങളൊട്ടും തന്നെ ഇല്ലാത്ത ഈ സമയത്ത് അങ്ങ് ഇവിടെ എത്തിയത് എന്തിനാണെന്ന് മനസ്സിലാകുന്നില്ല. ശാസ്ത്രസംവാദങ്ങളും പാണ്ഡിത്യമത്സരങ്ങളും നടക്കുന്ന മഹാസദസ്സുകളിൽ മാത്രം ഇടിമിന്നൽപ്പിണരുപോലെ കാണപ്പെടുന്നതാണ് അങ്ങാകുന്ന ദിവ്യജ്യോതിസ്സ്! ഇവിടെ ഇന്നിപ്പോൾ ഇവയൊന്നുമില്ല. പിന്നെ എന്തിനായിട്ടാണ് അങ്ങു വന്നത്? പണ്ട് നടന്നതുപോലെ പശുക്കളെ ആഗ്രഹിച്ചിട്ടോ? അതോ, സൂക്ഷ്മവസ്തു നിർണ്ണയത്തിനുള്ള എന്തെങ്കിലും പ്രശ്നങ്ങളും സംവാദങ്ങളും ആഗ്രഹിച്ചിട്ടോ? ഇംഗിതം അറിയിച്ചാലും!"

ജനകമഹാരാജാവിന്റെ വാക്കുകളിൽ അല്പം നർമ്മം കൂടി കലർന്നിരുന്നു. അദ്ദേഹം പുഞ്ചിരിച്ചുകൊണ്ടാണ് സംസാ

രിച്ചത്. അതുകേട്ട് ഊറിച്ചിരിച്ചുകൊണ്ട് യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു.

"അല്ലയോ രാജാവേ, ഈ സഭയിൽ വന്നത് ഇന്ന് രണ്ടിനേയും ആഗ്രഹിച്ചുകൊണ്ടുതന്നെ."

യാജ്ഞവല്ക്യന്റെ വാക്കുകൾ കേൾക്കേണ്ട താമസം, ജനകൻ മന്ത്രിമാരെ വിളിച്ചു. യാജ്ഞവല്ക്യന്റെ ആശ്രമത്തിലേയ്ക്ക് വേണ്ടത്ര നല്ല ഒന്നാംതരം പശുക്കളെ എത്തിക്കുവാൻ കല്പിച്ച് ചുമതലപ്പെടുത്തി. അനന്തരം യാജ്ഞവല്ക്യനെ സമീപിച്ച് വിനയാന്വിതനായി അപേക്ഷിച്ചു.

"മഹർഷേ! ഇന്ന് നല്ലൊരു ദിവ്യദിനം എനിക്ക് വീണുകിട്ടിയിരിക്കുകയാണ്. അറിവിന്റെ അവസാന വാക്കായിരുന്ന അങ്ങയിൽനിന്ന് എനിക്ക് പ്രത്യേകം ചില പ്രശ്നങ്ങൾക്ക് ഉപദേശം നേടാൻ ആഗ്രഹിക്കുന്നു. അവിടുത്തെ വിദ്യാസാഗരത്തിലെ തെളിനീരാൽ എന്നെ അഭിഷിക്തനാക്കിയാലും!"

"രാജാവേ, അറിയപ്പെടുന്നവരിൽവെച്ച് അഗ്രഗണ്യനായ അവിടുന്ന് ആത്മജ്ഞാനത്തിന്റെ വിവിധ വശങ്ങളെക്കുറിച്ച് കൂടുതൽ വ്യക്തമായറിയുവാൻ ആഗ്രഹിക്കുന്നതിൽ സന്തോഷം. വിദ്യ ഉപദേശിക്കുന്നതിൽ എനിക്ക് വിരോധമൊന്നുമില്ല. എന്നാൽ ചിലത് വ്യക്തിപരമായി ചോദിക്കട്ടെ. അങ്ങേയ്ക്ക് മുമ്പ് ഒരു ആചാര്യൻ പറഞ്ഞുതന്നിട്ടുള്ളത് എന്താണോ അതു കേൾക്കട്ടെ!" യാജ്ഞവല്ക്യന്റെ അന്വേഷണത്തിന് ജനകൻ ഉത്തരം നൽകി.

"മഹർഷേ, ശിലീനന്റെ പുത്രനായ ജിത്വാവ്, വാക്കാണ് ആത്മാവെന്ന് എനിക്കു പറഞ്ഞു തന്നിട്ടുണ്ട്."

"അതുശരി. മാതാവിനാലും പിതാവിനാലും ആചാര്യനാലും അനുശാസിക്കപ്പെട്ടിട്ടുള്ളവൻ എങ്ങനെ പറയുമോ, അപ്രകാരം തന്നെയാണ് ജിത്വാവ് വാക്കാകുന്ന ബ്രഹ്മത്തെക്കുറിച്ച് താങ്കൾക്ക് പറഞ്ഞുതന്നിട്ടുള്ളത്. അവൻ വാക്കാണ് ബ്രഹ്മമെന്ന് പറയുന്നു. എന്നാൽ, സംസാരശേഷി നഷ്ടപ്പെട്ടവന്റെ അവസ്ഥ

എന്താണ് എന്നു പറഞ്ഞു തന്നിട്ടുണ്ടോ? എന്താണ് ബ്രഹ്മം? എന്താണ് ബ്രഹ്മത്തിന്റെ പൂർണ്ണശരീരം? അത് എന്തിൽ പ്രതിഷ്ഠിതമാണ്? ഇതൊക്കെ ജിത്വാവ് പറഞ്ഞുതന്നതായി ഓർമ്മയുണ്ടോ?" - എന്നിങ്ങനെയുള്ള യാജ്ഞവല്ക്യന്റെ ചോദ്യങ്ങൾക്കുമുമ്പിൽ ജനകൻ വിഷമിച്ചു. അദ്ദേഹത്തിന് ആചാര്യനായ ജിത്വാവിൽനിന്ന് ആത്മാവിനെക്കുറിച്ച് പൂർണ്ണമായി ഉപദേശം ലഭിച്ചിരുന്നില്ല.

"ഇല്ല. അതൊന്നും എനിക്ക് പറഞ്ഞു തന്നിട്ടില്ല." ജനകൻ സമ്മതിച്ചു.

"എങ്കിൽ, അല്ലയോ മഹാനായ സമ്രാട്ടേ, അങ്ങ് അറിയുന്ന ബ്രഹ്മം ഒരു കാലു മാത്രമുള്ളതാണല്ലോ! ആത്മാവിന്റെ ബാക്കി ശരീരഭാഗംകൂടി അറിയാൻ താങ്കൾക്ക് അവശേഷിക്കുന്നുണ്ട്." യാജ്ഞവല്ക്യൻ ജനകനെ നോക്കി മന്ദമായി ഒന്നു ചിരിച്ചു. താൻ വളരെ ചെറുതാകുന്നതുപോലെ ജനകനു തോന്നി.

ഒരുവനെ ബാല്യത്തിൽ മാതാവും പിന്നീട് ഉപനയനം വരെ പിതാവും ഉപനയനത്തിനുശേഷം ഗുരുവുമാണ് അനുശാസിക്കുന്നത്. ഇങ്ങനെ ക്രമത്തിൽ പൂർണ്ണമായി അനുശാസനം നേടിയിട്ടുള്ളവന് ഒരിക്കലും ശാസ്ത്രങ്ങളിലും പ്രമാണങ്ങളിലും തെറ്റുകയില്ല. വാഗ്ദേവത ബ്രഹ്മമാണെന്ന് ജിത്വാവ് ഉപദേശിക്കുന്നുണ്ട്. എങ്കിലും വാഗ്ദേവതയെ ആത്മാവായി ഉപാസിക്കേണ്ടവിധം ജിത്വാവ് വെളിവാക്കിയിട്ടില്ല. ഉപാസനയുടെ അഭാവത്തിൽ ജനകനിലെ അറിവ് അപൂർണ്ണമാണെന്ന് യാജ്ഞവല്ക്യൻ മനസ്സിലാക്കി.

ജനകൻ ഇരിപ്പിടത്തിൽ നിന്നെഴുന്നേറ്റ് യാജ്ഞവല്ക്യനോട് അടുത്തുവന്നു. ഭക്തിപൂർവ്വം യാജ്ഞവല്ക്യനെ സാഷ്ടാംഗം നമസ്ക്കരിച്ചിട്ട് എഴുന്നേറ്റു. വളരെ ശാന്തനായി കൈകൾ കൂപ്പിക്കൊണ്ട് അപേക്ഷിച്ചു.

"മഹാമുനേ, അറിവിൽ അങ്ങേയ്ക്കു തുല്യനായി മറ്റൊ

രാളെക്കുറിച്ച് അടിയൻ കേട്ടിട്ടില്ല. അങ്ങ് എല്ലാം അറിയുന്നു. വാക്ചാതുര്യത്തിലും പാണ്ഡിത്യത്തിലും സ്ഥൂലമായ ബാഹ്യ ലോകത്തെ വിറകൊള്ളിക്കുന്നവനാണ് അങ്ങ്. പലതവണ ഞാനത് നേരിട്ട് കണ്ടിട്ടുണ്ട്. ഈ സഭയിൽപോലും അതിനുള്ള ഭാഗ്യം സിദ്ധിച്ചു. അതുപോലെ അതിസൂക്ഷ്മമായ ആത്മ ജ്ഞാനംകൊണ്ട് ആരിലും അനുഭൂതി നിറയ്ക്കുവാനുള്ള ശേഷിയും അങ്ങയിലുണ്ട്. എല്ലാം അറിയാവുന്ന അങ്ങുതന്നെ ഇന്ന് എനിക്കെല്ലാം ഉപദേശിച്ചു തരണം."

ജനകന്റെ അഭ്യർത്ഥന മാനിക്കപ്പെട്ടു. യാജ്ഞവല്ക്യൻ ഓരോന്നായി ഉപദേശിച്ചു തുടങ്ങി.

"വാക്കാകുന്ന ആത്മാവിനെ ഉപാസിക്കുവാൻ ജിത്വാവ് താങ്കളോട് പറഞ്ഞല്ലോ. സത്യത്തിൽ വാക്ക്, ശരീരത്തിലെ ഒരു ഇന്ദ്രിയമാണ്. അതേസമയം ആത്മാവിന്റെ വാക്കാകുന്ന ശരീരം ഈ ഇന്ദ്രിയം തന്നെയാണുതാനും. ആകാശമാണ് ഇതിന് പ്രതിഷ്ഠയായിരിക്കുന്നത്. പ്രജ്ഞ എന്നു കരുതി ഈ വാക്കാകുന്ന ബ്രഹ്മത്തെ ഉപാസിക്കാൻ പഠിക്കണം. മനസ്സിലായോ?"

"സംശയമുണ്ട്. പ്രജ്ഞ എന്നാൽ എന്താണ്?"

"ഏയ്! ഇങ്ങനെ നിസ്സാരമായി സംശയിക്കരുത്. പറയുന്നതിൽ വിചാരം ചെയ്യണം. അതിസൂക്ഷ്മമായ വിചാരം കൊണ്ട് സംശയം തീരെ നശിക്കും. പറഞ്ഞു ബോധ്യപ്പെടുത്തുവാൻ ഇക്കാര്യം സാധിക്കുകയില്ല. എങ്കിലും വിചാരത്തിനുവേണ്ടി പറയാം.

സാമ്രാട്ടേ, പ്രജ്ഞയെന്നു പറഞ്ഞാൽ അത് വാക്കുതന്നെയാകുന്നു. വാക്കുകളിലൂടെയാണ് നാം അധികവും അറിയുന്നത്. ബന്ധുമിത്രാദികൾക്കിടയിൽ അറിവായി നിറയുന്നത് മിക്കവാറും വാക്കുകളാണ്. വാക്കിന്റെ പ്രയോഗം ജീവിതത്തിൽ വളരെയധികമാണെന്ന് അറിയാമല്ലോ. ഋഗ്വേദവും യജൂർവ്വേദവും സാമവേദവും അഥർവ്വവേദവും വാക്കുകളായിട്ടാണ് സ്ഥിതി

ചെയ്യുന്നത്. ഒരു വിദ്യ, ഒരാളിൽനിന്ന് മറ്റൊരാളിലേയ്ക്ക് പകർന്നു കൊടുക്കുവാൻ വാക്കുകളുടെ പ്രയോഗം അത്യാവശ്യമാണ്. ഇതിഹാസവും പുരാണങ്ങളും വിദ്യകളും ഉപനിഷത്തുക്കളും മന്ത്രങ്ങളും സൂക്തങ്ങളും സൂത്രങ്ങളും വ്യാഖ്യാനങ്ങളും അനുവ്യാഖ്യാനങ്ങളും എല്ലാം വാക്കിനെ ആശ്രയിച്ചിരിക്കും. ഇവയെല്ലാം അറിയപ്പെടുന്നത് ലോകത്തിൽ വാക്കുകളിലൂടെയായിരിക്കും.

വാക്ക് എന്നാൽ വാഗ്ദേവതയാണ്. വാഗ്ദേവത ശുദ്ധയും പുണ്യവതിയുമാണ്. യാഗം, ഹോമം, അന്നദാനം, ജലദാനം തുടങ്ങിയവകളെല്ലാംകൊണ്ട് പലവിധത്തിൽ പുണ്യമുണ്ടാകാം. ഈ യാഗഹോമാദികളിലെല്ലാം 'വാക്ക്' ഒരു പ്രധാന സംഗതി തന്നെ. അതിനാൽ എല്ലാ പുണ്യത്തിലും വാക്കുണ്ട്. ഈ ജന്മവും അടുത്ത ജന്മവും എല്ലാ ഭൂതങ്ങളും നാമരൂപങ്ങളും വാക്കുകൊണ്ടാണല്ലോ രാജാവേ, അറിയപ്പെടുന്നത്. അതുകൊണ്ട് വാക്കുതന്നെയാണ് പരബ്രഹ്മം. പ്രജ്ഞ എന്ന നിലയിൽ വാഗ്ദേവതയെ ബ്രഹ്മമായിട്ട് ഉപാസിക്കാവുന്നതാണ്. ഇതറിഞ്ഞ് ബ്രഹ്മത്തെ ഉപാസിക്കുന്നവനെ വാഗ്ദേവത കൈവെടിയുകയില്ല. എല്ലാ ഭൂതങ്ങളും അവനുവേണ്ടി സന്തോഷത്തെ ചെയ്യും. അവൻ ദേവനായിത്തീരും."

യാജ്ഞവല്ക്യന്റെ ഈ വിധത്തിലുള്ള ഉപദേശങ്ങൾ കേട്ട് ജനകമഹാരാജാവ് സന്തുഷ്ടനായിത്തീർന്നു. ഈ മഹത്തായ ഉപദേശത്തിന് ഒരു പാരിതോഷികം നൽകണമെന്ന് ജനകൻ വിചാരിച്ചു. ഉടനെ അത് വാഗ്ദാനം ചെയ്തു.

"അങ്ങയ്ക്ക് ആനയെപ്പോലുള്ള കാളയോടുകൂടി ആയിരം പശുക്കളെ ഞാൻ തരുന്നുണ്ട്."

"ആവശ്യമില്ല. സാമ്രാട്ടേ, നിങ്ങളിപ്പോൾ എന്റെ ശിക്ഷണത്തിലാണ്. ശിഷ്യനെ ശാസിച്ച് കൃതാർത്ഥനാക്കാതെ ശിഷ്യനിൽനിന്ന് ധനം സ്വീകരിക്കാൻ പാടില്ല. ഇതെന്റെ പിതാവിന്റെ വിചാരമാണ്."

"ശരി. അവിടുത്തെ ഹിതംപോലെ എല്ലാം നടക്കട്ടെ. ഞാനിപ്പോൾ അങ്ങയുടെ ശിഷ്യനാണ്. ഗുരുസ്ഥാനത്തുനിന്ന് അവിടുന്ന് ഉപദേശിച്ചാലും."

"താങ്കൾക്ക് വേറെ ആരെല്ലാം ആചാര്യന്മാരുണ്ട്. അവർ എന്താണോ ഉപദേശമായി തന്നിട്ടുള്ളത്. അതെല്ലാം ഇപ്പോൾ എനിക്കു കേൾക്കണം. പറയൂ....." യാജ്ഞവല്ക്യൻ നിർബന്ധിച്ചു.

ജനകമഹാരാജാവ് പല കാലങ്ങളിലായി ധാരാളം ആചാര്യന്മാരിൽനിന്ന് ഉപദേശം സ്വീകരിച്ചിരുന്നു. പലരും പലരീതിയിലാണ് ജനകന് ഉപദേശിച്ചു കൊടുത്തിരുന്നത്. അവർ ഓരോരുത്തരും എന്താണ് ഉപദേശിച്ചതെന്ന് യാജ്ഞവല്ക്യൻ ജനകനിൽനിന്ന് കേൾക്കാൻ ആഗ്രഹിച്ചു.

ജനകമഹാരാജാവ് തന്റെ പൂർവ്വ ആചാര്യന്മാരെ സംബന്ധിച്ച വിവരവും അവർ പറഞ്ഞുകൊടുത്തിരുന്ന ഉപദേശങ്ങളും തുറന്നു പറഞ്ഞു.

ശുല്ബന്റെ പുത്രനായ ഉദങ്കൻ എന്ന ആചാര്യൻ പ്രാണനാണ് ബ്രഹ്മം എന്ന് ജനകന് ഉപദേശിച്ചുകൊടുത്തിരുന്നു. വൃഷ്ണന്റെ പുത്രനായ ബർക്കു എന്ന ആചാര്യനാകട്ടെ ചക്ഷുസ്സാണ് ബ്രഹ്മം എന്ന് പറഞ്ഞുകൊടുത്തിരുന്നു. നാലാമത്തെ ആചാര്യൻ, ഭരദ്വാജന്റെ പുത്രനായ ഗർദ്ദഭീവിപീതൻ ആയിരുന്നു. അദ്ദേഹത്തിന്റെ ഉപദേശത്തിൽ ശ്രോത്രം ആയിരുന്നു ബ്രഹ്മമായി കണക്കാക്കപ്പെട്ടിരുന്നത്. അഞ്ചാമത്തെ ആചാര്യൻ പേരുകേട്ട വ്യക്തിയായിരുന്നു. ജബാലയുടെ പുത്രനായ സത്യകാമൻ. വിദേഹരാജ്യത്ത് അദ്ദേഹം അതിഥിയായി വസിക്കുകയുണ്ടായി. അക്കാലത്ത്, ജിജ്ഞാസുവായ ജനകൻ പലതും സത്യകാമനിൽ നിന്ന് അഭ്യസിക്കുകയുണ്ടായി. മനസ്സാണ് ബ്രഹ്മം എന്നതായിരുന്നു സത്യകാമൻ നൽകിയ ഉപദേശം.

ശകലന്റെ പുത്രനായ വിദഗ്ദ്ധൻ എന്ന ആചാര്യൻ ഹൃദയമാണ് ബ്രഹ്മമെന്ന് ജനകനെ പറഞ്ഞു പഠിപ്പിച്ചിരുന്നു.

എന്നാൽ ഈ ആചാര്യന്മാരിൽ ആരുംതന്നെ അപ്പോൾ ആത്മജ്ഞാനികൾ ആയിരുന്നില്ല. ആത്മാവിനെക്കുറിച്ച് അനുഭവജ്ഞാനമില്ലാത്തവരായിരുന്നു അവർ. അതിനാൽ അവരുടെ ഉപദേശങ്ങൾ അപ്പോൾ പൂർണ്ണമായിരുന്നില്ല. കേവലങ്ങളായ ഇന്ദ്രിയങ്ങളെ ബ്രഹ്മമെന്ന് അവർ കരുതി. ആ ഇന്ദ്രിയങ്ങളുടെ അഭാവത്തിൽ ശരീരത്തിന് എന്തു സംഭവിക്കും? എങ്ങനെയാണ് ആ ഇന്ദ്രിയങ്ങൾ ആത്മാവുമായി ബന്ധപ്പെട്ടിരിക്കുന്നത്. ഇവ ഏതൊന്നിൽ പ്രതിഷ്ഠിതമാണ്. ബ്രഹ്മത്തിന്റെ സ്വരൂപം എന്ത്? എങ്ങനെ ഉപാസിക്കണം? തുടങ്ങിയ കാര്യങ്ങൾ അവരാരും ജനകന് പറഞ്ഞുകൊടുത്തിരുന്നില്ല. യാജ്ഞവല്ക്യൻ അതിനെക്കുറിച്ച് പ്രത്യേകം പ്രത്യേകം ആവർത്തിച്ചാവർത്തിച്ച് ഓരോ തവണയും ചോദിച്ചു.

"എനിക്ക് പറഞ്ഞുതന്നിട്ടില്ല" എന്നായിരുന്നു എപ്പോഴും ജനകന്റെ മറുപടി.

അതു കേൾക്കുമ്പോൾ "അല്ലയോ സമ്രാട്ടേ, ഈ ബ്രഹ്മം ഒരു കാലു മാത്രമുള്ളതാണല്ലോ!" എന്ന് യാജ്ഞവല്ക്യൻ പറഞ്ഞു ചിരിക്കും.

താൻ അറിഞ്ഞുവെച്ചിരിക്കുന്നത് അപൂർണ്ണമാണെന്നറിയുന്ന ജനകൻ ഉടനെതന്നെ യാജ്ഞവല്ക്യനോട് അപേക്ഷിക്കും.

"ഇതെല്ലാം അറിയാവുന്ന അങ്ങ് എനിക്ക് ബ്രഹ്മത്തെക്കുറിച്ച് പറഞ്ഞുതരിക."

മറ്റ് ആചാര്യന്മാരാൽ ഉപദേശിക്കപ്പെട്ട വാക്ക്, പ്രാണൻ, ചക്ഷുസ്സ്, ശ്രോത്രം, മനസ്സ്, ഹൃദയം എന്നിവയെ ആസ്പദമാക്കി പൂർണ്ണ അറിവ് യാജ്ഞവല്ക്യൻ പറഞ്ഞുകൊടുത്തു. ഓരോന്നിനേക്കുറിച്ചും വിശദീകരിച്ചു കേൾപ്പിച്ചു കഴിയുമ്പോൾ ജനകമഹാരാജാവ് സന്തുഷ്ടനായിത്തീരും. ആവേശപൂർവ്വം പാരിതോഷികം പ്രഖ്യാപിക്കും.

"ആനയെപ്പോലുള്ള കാതുകളോടുകൂടിയ ആയിരം പശു

ക്കളെ ഞാൻ അങ്ങേയ്ക്കു തരുന്നുണ്ട്."

മന്ദഹാസത്തോടെ യാജ്ഞവല്ക്യൻ ഓരോ തവണയും ആ വാഗ്ദാനം നിരസിച്ചുകൊണ്ടിരുന്നു.

"ശിഷ്യനെ ഉപദേശിച്ച് കൃതാർത്ഥനാക്കാതെ ശിഷ്യനിൽ നിന്ന് ധനം സ്വീകരിക്കാൻ പാടില്ല എന്ന് എന്റെ പിതാവ് നിർദ്ദേശിച്ചിട്ടുണ്ട്." എന്ന് യാജ്ഞവല്ക്യൻ പറയും.

സ്ഥൂലവും ബാഹ്യവുമായ അറിവുകളിൽ നിന്ന് ജനകനെ ഉപദേശിച്ച് അതിസൂക്ഷ്മമായ അറിവിന്റെ അഗാധതയിൽ യാജ്ഞവല്ക്യൻ എത്തിച്ചു.

വാഗാദി ഇന്ദ്രിയങ്ങൾ മുതൽ ഹിരണ്യഗർഭാവസ്ഥ വരെ സവിസ്തരം അനുശാസിക്കപ്പെട്ടു. ബ്രഹ്മനിഷ്ഠയെ സംബന്ധിക്കുന്ന അതിസൂക്ഷ്മമായ വിചാരശേഷി ജനകമഹാരാജാവിനുണ്ടായി. അദ്ദേഹം മൗനമായിരുന്ന് എല്ലാം മനനം ചെയ്തു. യാജ്ഞവല്ക്യനിൽ നിന്ന് ശ്രവിച്ചതെല്ലാം അദ്ദേഹത്തിന് മനനത്തിൽ ബോധ്യമായി.

ജനകൻ സാവധാനം തന്റെ ഇരിപ്പിടത്തിൽ നിന്നെഴുന്നേറ്റു. ഭക്തിയോടെ യാജ്ഞവല്ക്യന്റെ അടുത്തു ചെന്നു. വിനയാന്വിതനായി നമസ്ക്കരിച്ചു.

"പ്രഭോ! അവിടുന്ന് എനിക്ക് ഗുരുവാണ്. നമസ്ക്കാരം. എന്നെ അനുശാസിച്ചാലും."

യാജ്ഞവല്ക്യനിലുള്ള അറിവിന്റെ അപാരത ജനകനെ വിസ്മയിപ്പിച്ചു. എല്ലാ വിശേഷങ്ങളോടും കൂടിയ ബ്രഹ്മത്തെപ്പറ്റി സമഗ്രമായ ജ്ഞാനം നേടിയ മഹാനാണ് യാജ്ഞവല്ക്യനെന്ന് ജനകനു ബോധ്യമായി. ഇത്രയധികം യാജ്ഞവല്ക്യനെ അടുത്ത് മനസ്സിലാക്കുവാൻ മുമ്പൊരിക്കലും കഴിഞ്ഞിരുന്നില്ല. പണ്ഡിതൻ, മഹാജ്ഞാനി, സമർത്ഥനായ വാഗ്മി, തീവ്രവിരക്തൻ, പരമാചാര്യൻ എന്നിങ്ങനെ പലനിലയിൽ സർവ്വാരാധ്യനാണ് യാജ്ഞവല്ക്യനെന്ന് അറിഞ്ഞിരുന്നു. രാജസഭകളിൽ

വെച്ച് ധാരാളം സൗഹൃദം പുലർത്തിയിട്ടുമുണ്ട്. എന്നാൽ ജീവൻ മുക്തനും ആത്മാനുഭൂതിയിൽ ലയിച്ചിരിക്കുന്നവനുമായ ഒരു പുണ്യാത്മാവായ മഹാമഹർഷീശ്വരനാണ് യാജ്ഞവല്ക്യനെന്ന അനുഭവം ആദ്യമായുണ്ടാകുകയാണ്.

വിദേഹരാജ്യത്തിന്റെ അധിപനും അതേസമയം മഹാ ചാര്യനുമായി ജനകൻ സർവ്വരാലും ആദരിക്കപ്പെടുന്നവനാണ്. എന്നാൽ താൻ യാജ്ഞവല്ക്യനു മുമ്പിൽ എത്രയോ നിസ്സാര നാണെന്ന് ജനകനു തോന്നി. രാജാവെന്നും ആചാര്യനെന്നു മുള്ള തന്റെ ഭാവം പൂർണ്ണമായും വെടിഞ്ഞ് യാജ്ഞവല്ക്യനു മുമ്പിൽ സാഷ്ടാംഗം പ്രണമിച്ചു.

അവർ ഗുരുശിഷ്യൻമാരായി.

ജനകനൊരു പർണ്ണശാല ചമച്ചു. അതിൽ ഇരുവരും ഇരുന്നു. രാജകീയ വേഷങ്ങളെല്ലാം അഴിച്ചുമാറ്റി ശുഭ്രവസ്ത്ര ധാരിയായി സമിത്പാണിയായി ജനകൻ പ്രവേശിച്ചു. ഗുരു സ്ഥാനം വഹിച്ചുകൊണ്ട് യാജ്ഞവല്ക്യൻ ഉപദേശിച്ചു.

"ഒരുവന് വളരെദൂരം ഒരു വഴി പോകുവാനുണ്ടെന്ന് കരു തുക. കരയിൽക്കൂടിയും ചിലപ്പോൾ വെള്ളത്തിൽക്കൂടിയും അവനു പോകേണ്ടി വരാം. കരയിൽക്കൂടിയാണ് യാത്രയെ ങ്കിൽ തേരിൽ പോകേണ്ടിവരും. വെള്ളത്തിലൂടെയാണെങ്കിൽ തോണിയിൽ യാത്ര ചെയ്യാതെ തരമില്ല. ഏതാണ്ട് ഇതേ അവ സ്ഥയാണ് ജനകമഹാരാജാവേ, ഇപ്പോൾ താങ്കളുടേത്. ഒരേ സമയം ഭൗതികമായും ആദ്ധ്യാത്മികമായും ജീവിതയാത്ര അതി സമർത്ഥമായി നിർവ്വഹിക്കുവാൻ താങ്കൾക്ക് കഴിയുന്നുണ്ട്. ഇക്കാര്യത്തിൽ താങ്കളുടെ കഴിവ് അത്യപൂർവ്വമാണ്. എല്ലാ ഒരു ക്കങ്ങളും താങ്കളിലുണ്ട്. പക്ഷേ ഇതുവരെയും ലക്ഷ്യമായ പര മാത്മജ്ഞാനത്തിൽ താങ്കളുടെ മഹത്തായ യാത്ര എത്തിച്ചേർ ന്നിട്ടില്ല. അങ്ങ് പ്രതീകങ്ങളെക്കൊണ്ടു സമാഹിതമായ മന സ്സോടു കൂടിയവനാണ്. പൂജ്യനാണ്. ധനികനാണ്. വേദങ്ങൾ പഠിച്ചവനാണ്. ധാരാളം ആചാര്യൻമാരാൽ ബ്രഹ്മവിദ്യ ഉപദേ

ശിക്കപ്പെട്ടവനാണ്. ധാരാളം ജിജ്ഞാസുക്കളുടെ ഗുരുവുമാണ്. എങ്കിലും താങ്കൾക്കും ഒരുനാൾ മരണം വരും. ഈ ദേഹം വിട്ടുപോകുമ്പോൾ താങ്കൾ എവിടേയ്ക്കാണ് പോകുക?"

"ഞാൻ എവിടേയ്ക്കാണ് പോകുക എന്ന് എനിയ്ക്കറിഞ്ഞുകൂടാ."

"അങ്ങനെയോ? എങ്കിൽ മരണാനന്തരം എവിടെപ്പോകുമെന്ന് ഞാൻ പറഞ്ഞുതരാം."

"തീർച്ചയായും. അവിടുന്ന് ഉപദേശിച്ചാലും."

"ദക്ഷിണ അക്ഷിയിൽ ഒരു പുരുഷൻ സ്ഥിതി ചെയ്യുന്നുണ്ട്. ഇവനെ ഇന്ധൻ എന്നു പറയുന്നു. പരോക്ഷമായിട്ട് ഇന്ദ്രൻ എന്നും പറയാറുണ്ട്. ദേവൻമാർ പൊതുവെ പ്രത്യക്ഷത്തെ വെറുക്കുന്നവരാണ്. പരോക്ഷമാണ് അവർക്കിഷ്ടം! പിന്നെ ഇടത്തെക്കണ്ണിൽ കാണുന്ന പുരുഷരൂപം ഈ ഇന്ദ്രന്റെ പത്നിയായ വിരാട്ടാണ്. ഹൃദയാന്തർഭാഗത്തുള്ള ആകാശത്തിലാണ് ഇവർ സംഗമിക്കുന്നത്. ഹൃദയത്തിനുള്ളിലെ രക്തം ഇവരുടെ ആഹാരമാണ്. ഹൃദയത്തിനുള്ളിൽ വലപോലെ കാണപ്പെടുന്നത് ഇവരുടെ പുതപ്പാണ്. ഇവർക്ക് സഞ്ചരിക്കാൻ ഒരു മാർഗ്ഗമുണ്ട്. അത് ഹൃദയത്തിൽനിന്ന് മുകളിലേയ്ക്കു പോകുന്ന നാഡിയാണ്. ഒരു തലമുടിനാര് ആയിരമായി ഭേദിക്കപ്പെട്ടതുപോലെ അനേകം ചെറിയചെറിയ നാഡികൾ ഹൃദയത്തിനുള്ളിൽ ഉറപ്പിക്കപ്പെട്ടിരിക്കുന്നു. ഇവകളിൽക്കൂടിയാണ് അന്നരസം ഒഴുകുന്നത്. അതുകൊണ്ട് ഇത് ശരീരമാകുന്ന ആത്മാവിനേക്കാൾ സൂക്ഷ്മതരമായ ആഹാരത്തോടുകൂടിയതാകുന്നു. പ്രാജ്ഞനുമായി താദാത്മ്യം പ്രാപിച്ച ജ്ഞാനിക്ക് കിഴക്ക്, തെക്ക്, പടിഞ്ഞാറ്, വടക്ക്, മുകളിൽ, താഴെ എന്നീ ദിക്കുകൾ ഓരോന്നും ഓരോ പ്രാണനാകുന്നു. എല്ലാ ദിക്കുകളും പ്രാണനാണ്. 'ഇതല്ല, ഇതല്ല' എന്ന് എല്ലാത്തിനേയും നിഷേധിച്ച് ഒടുക്കം ഗ്രഹിക്കപ്പെടുന്നതാണ് ആത്മാവ്. അക്ഷിപുരുഷനായി അറിയപ്പെടുന്നത് ആത്മാവാണ്.

ഈ ആത്മാവ് മറ്റാരാലും ഗ്രഹിക്കപ്പെടാത്തതാണ്. പൊടിഞ്ഞു പോകാത്തതാണ്. ഒന്നിനോടും സംഗമില്ലാത്ത താണ്. ഒരിക്കലും ദു:ഖിക്കുന്നില്ല. ഒരിക്കലും നശിക്കുന്നില്ല. ആത്മാവിന് മരണമില്ല."

യാജ്ഞവല്ക്യൻ ആത്മാവിന്റെ സ്വരൂപത്തെപ്പറ്റിയും മറ്റും വിസ്തരിച്ചു തുടങ്ങി.

ദക്ഷിണാക്ഷിയിലുള്ള ഇന്ദ്രനായി പറഞ്ഞത് ജാഗ്രദാവ സ്ഥയിലുള്ള വൈശ്വാനരനെയാണ്. ഇന്ദ്രന്റെ ഭാര്യയായ ഇന്ദ്രാണിയായി സൂചിപ്പിച്ചത് സ്വപ്നത്തിലുള്ള തൈജസനെ യുമാണ്. സ്വപ്നാവസ്ഥയിൽ വൈശ്വാനര-തൈജസൻമാർ ഒന്നാകുന്നു. പിന്നീട് സുഷുപ്തിയിൽ പ്രാജ്ഞനായി അനുഭ വപ്പെടുന്നതും ഈ വൈശ്വാനരൻ തന്നെയാണ്. ഇവ മൂന്നി നേയും അറിഞ്ഞുകഴിഞ്ഞവൻ ജാഗ്രത്-സ്വപ്ന-സുഷുപ്തി അവസ്ഥകളെ കടന്ന് തുരീയാവസ്ഥയെ പ്രാപിക്കുന്നു. വൈശ്വാ നരൻ, തൈജസൻ, പ്രാജ്ഞൻ, തുരീയൻ എന്നിങ്ങനെയാണ് അവസ്ഥകളിൽ ആത്മാവ് അനുഭവപ്പെടുന്നത്. തുരീയാവസ്ഥ യിൽ എത്തിയ വ്യക്തി ആത്മസാക്ഷാത്ക്കരിച്ച് ഒരു ജ്ഞാനി യുടെ തലത്തിലേയ്ക്കുയരുന്നു. വ്യഷ്ടിയായ ജീവാത്മാവും സമ ഷ്ടിയായ പരമാത്മാവും ഒന്നാണെന്ന് അറിയുന്നവൻ മരണത്തെ അതിജീവിക്കുന്നു. അവന് മരണമില്ല. മൃത്യുവിനെ അവൻ തോല്പിക്കുന്നു. ജ്ഞാനികൾ മരണത്തെ ഭയക്കുന്നില്ല.

യാജ്ഞവല്ക്യന്റെ ഉപദേശാനുസരണം ഉപാസനകളും വിചാരവും അനുഷ്ഠിച്ച ജനകൻ ആത്മാവിനെ തന്നിൽതന്നെ സാക്ഷാത്ക്കരിച്ചു. മൃത്യുഭയം ജനകനിൽനിന്ന് അകന്നുപോയി. ജനനം, മരണം എന്നീ ഭയങ്ങളില്ലാത്ത അവസ്ഥയിൽ ജനകൻ എത്തിച്ചേർന്നു. പരമമായ ആനന്ദാനുഭൂതിയിൽ ജനകൻ മുങ്ങി ക്കുളിച്ചു.

"ജനകാ, നീ ഇതാ ഭയമില്ലാത്തതിനെ പ്രാപിച്ചിരിക്കുന്നു!" യാജ്ഞവല്ക്യൻ തന്റെ മഹാനായ ശിഷ്യന് കൈവന്നു ചേർന്ന പരമാവസ്ഥയിൽ സന്തുഷ്ടി പ്രകടിപ്പിച്ചു.

ജനകമഹാരാജാവ് കൃതാർത്ഥനായി! യാജ്ഞവല്ക്യനു മുമ്പിൽ തന്റെ രാജാധികാരം എത്ര നിസ്സാരമാണെന്ന് അദ്ദേഹം വിചാരിച്ചു. തന്റെ ഗുരു എല്ലാം പരിത്യജിച്ച ഒരു സന്ന്യാസി യായിട്ടിരിക്കുമ്പോൾ താൻ സിംഹാസനത്തിൽ രാജാവായി രിക്കുന്നത് എന്തിന്? എങ്ങനെ?

ജനകരാജാവ് വേഗം ഗുരുപാദങ്ങളിൽ നമിച്ചു.

"ഗുരുദേവാ! എനിക്ക് അഭയത്തെ അറിയിച്ചുതന്ന അങ്ങേ യ്ക്കും അഭയം പ്രാപ്തമാകട്ടെ. അവിടുത്തെ പാദാരവിന്ദങ്ങ ളിൽ കോടാനുകോടി പ്രണാമങ്ങൾ. അനുഗ്രഹിച്ചാലും. ഉപാ ധികൃതമായ അജ്ഞാനമറകൾ നീക്കി ആത്മാവിനെ അനുഭ വിപ്പിച്ചു നൽകിയ അങ്ങേയ്ക്ക് പ്രതിഫലമായി ഞാൻ എന്താണ് നൽകേണ്ടത് എന്ന് എനിക്കറിയില്ല. എന്തെല്ലാം നൽകാൻ അടി യനു കഴിയുമോ അതെല്ലാം അല്പം മാത്രമായിരിക്കും. അതി നാൽ ഞാൻ ചിലത് നിശ്ചയിച്ചു കഴിഞ്ഞു. ഈ നിമിഷം ഞാൻ എന്റെ ചക്രവർത്തിപദവി ഉപേക്ഷിക്കുകയാണ്. ഈ വിദേഹ രാജ്യവും ഇവിടുത്തെ സർവ്വസമ്പത്തുക്കളും പ്രജകൾ സഹിതം ഞാൻ എന്റെ ഗുരുനാഥന്റെ പാദങ്ങളിൽ ഗുരുദക്ഷിണയായി സമർപ്പിച്ചുകൊള്ളുന്നു. ഈ വിദേഹരാജ്യം അങ്ങ് യഥേഷ്ടം അനുഭവിച്ചുകൊള്ളുക. എല്ലാം ഇഷ്ടംപോലെ ഭരിച്ചുകൊള്ളുക. ഇതാ ഞാൻ അങ്ങയുടെ ദാസനെന്ന നിലയിൽ നില കൊള്ളുന്നു. ഒരു ഭൃത്യനോ ദാസനോ ആയി ഈ ശിഷ്യനെ അങ്ങയോടൊപ്പം വസിക്കാൻ കനിവു കാട്ടിയാലും!" ജനകൻ ഉറക്കെ പ്രഖ്യാപിച്ചുകൊണ്ട് യാജ്ഞവല്ക്യന്റെ പാദങ്ങളിൽ തന്നെയും തന്റേതായിട്ടുള്ള സർവ്വത്തെയും സമർപ്പിച്ചു. ഗുരു പൂജ ചെയ്ത് ആരതി നടത്തി നമസ്ക്കരിച്ചു.

ഭൂമിയിൽ സാഷ്ടാംഗം നമസ്ക്കരിച്ചു കിടക്കുന്ന ജനകന്റെ ചുമലിൽ യാജ്ഞവല്ക്യൻ സാവധാനം തലോടി. ജനകനു സമീപം ഇരുന്നിട്ട് പിടിച്ചെഴുന്നേല്പിച്ചു. ജനകൻ ഉടനെതന്നെ തന്റെ തീരുമാനം വിളംബരമായി പ്രഖ്യാപിച്ചു. മന്ത്രിമാരോടും മറ്റെല്ലാവരോടുമായി അദ്ദേഹം നിർദ്ദേശിച്ചു.

"ബഹുമാന്യരേ, ചക്രവർത്തിയെന്ന നിലയിൽ നമ്മുടെ അവസാനത്തെ ആജ്ഞ കേട്ടാലും! നാം നിങ്ങളിലൊരുവനായിത്തീർന്നിരിക്കുന്നു. നമ്മുടെ രാജ്യം ഇനി ഗുരുനാഥനായ യാജ്ഞവല്ക്യമഹർഷിയുടെ സ്വന്തമാണ്. അവിടുത്തെ യഥേഷ്ടം പോലെ വിദേഹരാജ്യം എല്ലാ വിധത്തിലും അനുഭവിക്കപ്പെടും. നാം ഗുരുവിന്റെ ദാസനായി ആജ്ഞാനുവർത്തിയായി നില കൊള്ളുന്നു! വാർത്ത നാടൊട്ടുക്കും വിളംബരം ചെയ്യുക!!"

ജനകന്റെ പ്രഖ്യാപനം എങ്ങും വിളംബരം ചെയ്യപ്പെട്ടു. കൊട്ടാരത്തിനുമുമ്പിലും തലസ്ഥാന നഗരിയിലുമായി വൻജന പ്രവാഹം ഉണ്ടായി. എല്ലാവരും ജനകനും യാജ്ഞവല്ക്യനും ഒരുപോലെ സ്തുതിഗീതങ്ങൾ പാടി. ജയജയശബ്ദങ്ങളും ഭേരീനാദവും കൊണ്ട് വിദേഹരാജ്യം ശബ്ദമുഖരിതമായി. അനേകം നാടുകളിൽനിന്ന് രാജാക്കൻമാരും പണ്ഡിതൻമാരും മഹർഷിമാരും വാർത്തയറിഞ്ഞ് വിദേഹരാജ്യത്ത് എത്തിച്ചേർന്നു. സഭാമണ്ഡപത്തിലാകെ വിശിഷ്ടവ്യക്തികളെക്കൊണ്ട് നിറഞ്ഞു.

ജനകനാൽ പരിത്യജിക്കപ്പെട്ട വിദേഹരാജ്യത്തിന്റെ ഭാവിയിൽ സർവ്വർക്കും ജിജ്ഞാസയായി. എന്താണ് ഇനി സംഭവിക്കുന്നത് എന്നറിയാൻ സർവ്വരും കാത്തിരുന്നു. ജനകനാകട്ടെ എല്ലാവിധ രാജാധികാര ചിഹ്നങ്ങളും ഉപേക്ഷിച്ച് ശുഭ്രവസ്ത്രധാരിയായി ശിഷ്യഭാവത്തിൽ യാജ്ഞവല്ക്യന്റെ പിന്നിൽ നിന്നു.

ജനകനോടൊപ്പം രാജസഭയിൽ സിംഹാസനത്തിനരികിലെത്തിയ യാജ്ഞവല്ക്യന്റെ മാസ്മരികശബ്ദം എല്ലാവരും കേട്ടു.

"അല്ലയോ ജനകാ! വിദ്യാദാനത്തിനു പകരമായി ശിഷ്യൻ നൽകിയ ഗുരുദക്ഷിണയെ നിരസിക്കുവാൻ പാടില്ലാത്തതിനാൽ നിന്റെ ഈ ദക്ഷിണ നാം സ്വീകരിക്കുന്നു. ശിഷ്യന്റെ ദക്ഷിണ സ്വീകരിക്കാതെ വിദ്യാദാനം ഒരിടത്തും പൂർണ്ണമാകുകയില്ല."

"അടിയൻ സംതൃപ്തനായി പ്രഭോ!"

"ആത്മസമർപ്പണത്തിലൂടെ നമ്മുടെ ദാസനായി സ്വയം മാറിയ നീ എക്കാലവും മഹാജ്ഞാനികൾക്കും ചക്രവർത്തിമാർക്കും കൂടി ഉത്തമ മാതൃകയായി ഭവിക്കുന്നതാണ്. വേദങ്ങളിലും ഇതിഹാസങ്ങളിലും പുരാണങ്ങളിലും നിന്റെ നാമവും പ്രവൃത്തിയും കീർത്തിക്കപ്പെടും. മൃത്യുവിനെ അതിക്രമിച്ച നീ മരണമില്ലാത്തവനായി ഭവിക്കും. ലോകത്തിനു മാതൃകയും ശാസ്ത്രത്തിനു ദൃഷ്ടാന്തവും ആകുന്നതിനു വേണ്ടി നിസ്സംഗനായി നീ തുടർന്നും വിദേഹരാജാവായിത്തന്നെ അറിയപ്പെടും. കർത്തൃത്വമോ ഭോക്തൃത്വമോ, കർമ്മത്തിൽ ഫലാസക്തിയോ തീരെ ഇല്ലാത്തവനായിത്തീർന്ന നിന്നെ കർമ്മങ്ങൾ ഒരു കാലത്തും ബാധിക്കുകയില്ല. വാസനാബീജങ്ങളുടെ നേർത്ത വേരുകൾകൂടി കത്തിയെരിഞ്ഞുപോയ നീ ജ്ഞാനികളിൽവെച്ച് മഹാജ്ഞാനിയായിരിക്കുന്നതാണ്. നമ്മുടെ ദാസരിലും ശിഷ്യഗണങ്ങളിലും പ്രമുഖനും പ്രഥമനുമായി നിന്നെ നാം നിശ്ചയിക്കുന്നു. ഗുരൂപദേശത്തിനും വിദ്യാ ദാനത്തിനുമുള്ള അധികാരവും നൽകുന്നു. ഏവർക്കും നീ ആശ്രയമായിരിക്കട്ടെ. മഹാജ്ഞാനികൾക്കും വിരക്തൻമാർക്കും കൂടി ഗുരുവായി ഭവിക്കട്ടെ. ഇതാണ് നമ്മുടെ ഇഷ്ടം. ഇത് ഗുരുകല്പനയാണ്. ശിഷ്യധർമ്മം നിറവേറ്റിയാലും."

യാജ്ഞവല്ക്യന്റെ കല്പനയ്ക്കു മുമ്പിൽ ജനകൻ വിഷണ്ണനായി.

"പ്രഭോ! എല്ലാം അറിയുന്ന മഹാഗുരോ! ഈ ലോകഭാരം ഇനിയും അടിയന്റെ ശിരസ്സിൽ തിരികെ വയ്ക്കുകയാണോ?" ജനകൻ പൊട്ടിക്കരഞ്ഞുപോയി.

"ഭരിക്കുകയോ ഭരിക്കപ്പെടുകയോ ചെയ്യുന്നില്ലെന്ന സത്യം വിസ്മരിക്കാതിരിക്കുക. ലോകത്തിനു മാതൃകയും ദൃഷ്ടാന്തവുമായിരിക്കാൻ ജനകമഹാരാജാവ് തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു. അറിവിനാൽ നീ അനുഭൂതനായിരിക്കുക. വിചാരത്താൽ വിവേകിയായിട്ടിരിക്കുക."

യാജ്ഞവല്ക്യൻ, ജനകന്റെ കരം പിടിച്ച് സിംഹാസന

ത്തിലിരുത്തി. ശിരസ്സിൽ കൈവച്ച് അനുഗ്രഹിച്ചിട്ട് രാജകിരീട മെടുത്ത് തലയിൽ വച്ചുകൊടുത്തു.

സഭാവാസികൾ അതു കണ്ടും കേട്ടും ആഹ്ലാദചിത്ത രായി. അവർ ജയഭേരി മുഴക്കി. സ്തുതിഗീതങ്ങൾ പാടി. മംഗ ളഗാനങ്ങൾ ആലപിച്ചു.

**ഓം തത് സത്**

**അവലംബം - ബൃഹദാരണ്യകോപനിഷത്ത്**

## 17

# മൂന്നു ബ്രഹ്മചാരിമാർ

ആശ്രമത്തിനു സമീപത്തുകൂടി ശാന്തമായൊഴുകുന്ന നദിയുടെ തീരത്ത്, ഏകാന്തമായ ഒരിടം. കരയിൽനിന്ന് വെള്ളത്തിലേയ്ക്ക് നീണ്ടുകിടക്കുന്ന വലിയ പാറയുടെ പുറത്ത് ശലവാന്റെ പുത്രനായ ശിലകൻ വിദൂരതയിലേയ്ക്ക് കണ്ണുംനട്ട് ഇരുന്നു. അവന്റെ മനസ്സുനിറയെ ചിന്തകൾ ചേക്കേറിക്കളിയ്ക്കുകയായിരുന്നു.

ആശ്രമത്തിലെ പതിവു കർമ്മങ്ങളും അനുഷ്ഠാനങ്ങളും ശാസ്ത്രപഠനവും കഴിഞ്ഞ് നേരം കിട്ടുമ്പോഴൊക്കെ ഈ പാറയുടെ പുറത്ത് വന്നിരിക്കും. അവിടെ വന്നിരുന്നാൽ വിശാലമായ ഭൂപ്രദേശം കാണാം. നിരന്നൊഴുകുന്ന നദി വളരെ ദൂരം വരെ പോകും. നദീതീരത്ത് വരുന്ന പലതരം മൃഗങ്ങൾ, പക്ഷികൾ, വനവാസികൾ തുടങ്ങിയവകളൊക്കെ കണ്ണിനു കാഴ്ചയാകും. അന്നന്ന് ആശ്രമത്തിൽ പഠിപ്പിക്കുന്നത് മനഃപാഠമാക്കാനും മനനം ചെയ്യാനും കൂടി പറ്റിയ ഒരിടമാണത്. വെയിലാറിത്തുടങ്ങുമ്പോൾ അവിടെ നിന്നെഴുന്നേല്ക്കുന്നതാണ് പതിവ്. പിന്നെ കുളിക്കാനും സന്ധ്യാവന്ദനാദികൾക്കുമുള്ള നേരമായി.

"ഓം നമഃ" ആരോ പിന്നിൽ നിന്ന് വിളിക്കുന്നതുകേട്ട് ശിലകൻ ചിന്തകൾക്ക് കടിഞ്ഞാണിട്ടു. തിരിഞ്ഞുനോക്കി. ചികിതായനന്റെ പുത്രനായ ദാല്ഭ്യനും ജീവലന്റെ പുത്രനായ പ്രവാഹണനും നദീതീരത്ത് നില്ക്കുന്നതു കണ്ടു.

"ഞങ്ങൾക്ക് അവിടേയ്ക്കു വരാമല്ലോ?" പ്രവാഹണൻ ഉറക്കെ വിളിച്ചുചോദിച്ചു.

"തീർച്ചയായും വരാം. മെതിയടികൾ താഴെ വയ്ക്കുമല്ലോ." ശിലകൻ എഴുന്നേറ്റുനിന്ന് തന്റെ മിത്രങ്ങളെ സ്വാഗതം ചെയ്തു.

മൂന്നുപേരും ആശ്രമവാസികളാണ്. നന്നായിട്ട് വേദശാസ്ത്രാദികൾ അഭ്യസിച്ചിട്ടുണ്ട്. ഗുരൂപദേശവും വേണ്ടത്ര കിട്ടിയിട്ടുണ്ട്. ഉദ്ഗീഥവിദ്യയിൽ ഇവർക്കുള്ള സാമർത്ഥ്യം ധാരാളം യാഗശാലകളിൽ തെളിയിക്കപ്പെട്ടതാണ്. യാഗവേദിയിൽ ഉദ്ഗാതാക്കളായിരുന്ന് സാമമന്ത്രങ്ങളെ ഗാനം ചെയ്യുവാനുള്ള ഇവരുടെ കഴിവ് പണ്ഡിതൻമാരെക്കൂടി വിസ്മയഭരിതരാക്കിയിട്ടുണ്ട്. ഉദ്ഗീഥ വിദ്യാകുശലൻമാരാണ് മൂവരും.

ദാല്ഭ്യനും പ്രവാഹണനും പാറയുടെ മുകളിലേയ്ക്ക് കയറി വന്നു.

"മുമ്പൊക്കെ ഞാനും ഇവിടെ വന്നിരുന്ന് ധ്യാനിക്കാറുണ്ടായിരുന്നു." പ്രവാഹണൻ പാറയിൽ ഇരിക്കുന്നതിനിടയിൽ പറഞ്ഞു. അവൻ തുടർന്നു: "ഇപ്പോൾ സമയക്കുറവുകൊണ്ട് എല്ലാം ആശ്രമത്തിൽ തന്നെയാക്കി."

ശിലകൻ വെറുതെ ഒന്നു പുഞ്ചിരിക്കുക മാത്രം ചെയ്തു.

"ശിലകാ, നിങ്ങളുടെ ഉദ്ഗീഥഗാനത്തിന്റെ പ്രയോഗസാമർത്ഥ്യവും വശ്യതയും ഈ മനോഹരസ്ഥലത്ത് ഇരുന്നുകൊണ്ടുള്ള സാധനയുടെ ഫലം തന്നെ! സംശയമില്ല. ഈ പാറക്കെട്ടിൽ നദീജലം തട്ടി ഉയരുന്ന സ്വരസംഗീതം ഇതാ എന്റെ മനസ്സിൽ വേദമന്ത്രങ്ങളെ ഉണർത്തുന്നു! ഹായ്! സ്വര

ഗ്ഗാനുഭൂതി! നാമം, ജലമർമ്മരങ്ങളോട് സമന്വയിക്കുന്നുവോ? പ്രാണനിൽ അനുഭൂതികൾ ഉയരുന്നുവോ?" ദാല്ഭ്യൻ നന്നായി സംസാരിച്ചു തുടങ്ങി.

"ദാല്ഭ്യാ, നിങ്ങൾ ഒരു പ്രാപഞ്ചികനെപ്പോലെ വാക്കുകളുടെ തേൻമഴ ചൊരിയുകയാണ്. ഞാനാകട്ടെ ഈ സ്ഥലത്തെ സാധനയ്ക്കുവേണ്ടി മാത്രം തെരഞ്ഞെടുത്തതാണ്." ശിലകൻ പറഞ്ഞു.

"താങ്കളുടെ ഏകാന്തതയെയോ സാധനയെയോ തടസ്സപ്പെടുത്തിയെങ്കിൽ ക്ഷമിക്കണം. സത്യത്തിൽ ഇവിടെ ഞങ്ങൾ ഇപ്പോൾ വന്നത് ബ്രഹ്മവിദ്യയിലെ ചില സംശയങ്ങളെക്കുറിച്ച് വിചാരം ചെയ്യാനാണ്." പ്രവാഹണൻ ശാന്തനായി, എന്നാൽ ഗൗരവപൂർവ്വം പറഞ്ഞു.

"ഉത്തമം. നമ്മൾ ഉദ്ഗീഥകുശലന്മാരാണല്ലോ. ശരി. നമുക്ക് ഉദ്ഗീഥ വിഷയത്തെപ്പറ്റി സംസാരിക്കാം." ശിലകൻ ഒരു നിർദ്ദേശം വച്ചു.

"ഉദ്ഗീഥവിദ്യയെപ്പറ്റി ചിലത് കൂടുതലായി നിന്നിൽ നിന്ന് അറിയാനുണ്ട്. ചില സംശയങ്ങൾ എത്ര വിചാരിച്ചിട്ടും നശിക്കുന്നില്ല. ഇത്രയും പറ്റിയ ഒരവസരം നമുക്ക് മൂന്നുപേർക്കും മുമ്പൊരിക്കലും ഒത്തു കിട്ടിയിട്ടുമില്ല. ഇന്ന് നമുക്ക് വിശദമായി സംസാരിക്കാം." ദാല്ഭ്യൻ പറഞ്ഞു.

"അപ്രകാരം ആകട്ടെ" എന്ന് പറഞ്ഞുകൊണ്ട് ശിലകൻ അവർക്കരുകിൽ ഇരുന്നു. മൂവരും കുറെനേരം മൗനമായിട്ടിരുന്നു. അധ്യയനത്തിനുമുമ്പ് അനുഷ്ഠിക്കാറുള്ള ശാസ്ത്രാചരണം നടത്തി. ആചമിച്ച് അംഗന്യാസവും കരന്യാസവും ചെയ്തു. ഗുരുസ്മരണയും വേദസ്തുതിയും നടത്തി.

വീണ്ടും കുറെനേരം അവർ പ്രാർത്ഥനയിൽ മുഴുകി. പിന്നെ കുറെനേരം മൂവരും മൗനമായിട്ടിരുന്നു. ആ മൗനത്തെ ഭഞ്ജിച്ചത് പ്രവാഹണന്റെ അപേക്ഷയാണ്.

"അറിവിൽ ഞാൻ നിങ്ങൾക്കുമുമ്പിൽ വളരെ ചെറിയവനാണ്. അതുകൊണ്ട് പൂജ്യപാദരായ നിങ്ങൾ രണ്ടുപേരും ആദ്യം സംസാരിക്കണം. ബ്രഹ്മജ്ഞാനികളായ നിങ്ങൾ പറയുന്നത് ഞാൻ കേട്ടുകൊണ്ടിരിക്കാം." പ്രവാഹണൻ ഒന്നു കൈകൾ കൂപ്പിയിട്ട് കാതോർത്തിരുന്നു.

"എങ്കിൽ നിങ്ങൾ ആരംഭിക്കണം." ദാല്ഭ്യൻ, ശിലകനോട് പറഞ്ഞു.

"ആകട്ടെ. ഞാൻ നിങ്ങളോട് ചിലത് ചോദിക്കട്ടെ?" ശിലകൻ ആരാഞ്ഞു.

"ചോദിച്ചുകൊള്ളുക." ദാല്ഭ്യൻ ചോദ്യത്തെ നേരിടാൻ തയ്യാറായി.

"നാം ഉദ്ഗാതാക്കളായി സാമം ഗീതം ചെയ്യാറുള്ളവരാണല്ലോ. എങ്കിൽ ഈ സാമത്തിന്റെ ഗതി എന്തിനെ ആശ്രയിച്ചാണ്?"

"സ്വരം!" - ദാല്ഭ്യൻ ഉടനെ മറുപടി കൊടുത്തു.

"സ്വരത്തിന്റെ ആശ്രയം എന്താണ്?"

"പ്രാണൻ."

"പ്രാണന്റെ ആശ്രയം എന്താണ്?"

"അന്നം."

"അന്നത്തിന്റെ ആശ്രയം എന്താണ്?"

"ജലം."

"ജലത്തിന്റെ ആശ്രയം എന്താണ്?

"ജലത്തിന്റെ ആശ്രയം സ്വർഗ്ഗലോകമാണ്. അവിടെ നിന്നാണല്ലോ മഴ പെയ്യുന്നത്!"

"ആ സ്വർഗ്ഗലോകത്തിന്റെ ആശ്രയം എന്താണ്?"

"സ്വർഗ്ഗത്തിനപ്പുറത്തേക്കുറിച്ച് ചിന്തിക്കേണ്ടതില്ല. കാരണം ഉദ്ഗീഥത്തെ ഗാനം ചെയ്ത് നാം സ്വർഗ്ഗത്തിലെത്തിക്കുകയാണ്. സ്വർഗ്ഗത്തിനപ്പുറത്തേക്ക് ഉദ്ഗീഥമന്ത്രത്തെ ആർക്കും നയിക്കാനാവില്ല. അതിനാൽ നമുക്ക് സാമത്തെ സ്വർഗ്ഗലോകത്ത് നിറുത്താം. സാമവേദമെന്നാൽ സ്വർഗ്ഗലോകത്തെ അറിയുകയാകുന്നു. സാമം, സ്വർഗ്ഗത്തെ സ്തുതിക്കുന്നതാണ്. സ്വർഗ്ഗീയമാണ് സാമം. യഥാർത്ഥത്തിൽ സാമം, സ്വർഗ്ഗലോകമാകുന്നു." ദാല്ഭ്യൻ ഇങ്ങനെ വിസ്തരിച്ച് ഒരു മറുപടി നൽകി. അതുകേട്ട് തല വിലങ്ങനെയാട്ടി ശിലകൻ പ്രതിഷേധിച്ചു.

"ദാല്ഭ്യാ, നിനക്ക് തെറ്റി. നീ പ്രയോഗിക്കുന്ന സാമവേദം നിശ്ചയമായും നിനക്ക് ഉറച്ചിട്ടില്ല. അതിന്റെ പൊരുൾ മനസ്സിലായിട്ടുമില്ലെന്ന് വ്യക്തം. നിന്റെ വശമുള്ള സാമവേദം ആത്മാവിൽ പ്രതിഷ്ഠിതവുമല്ല. നിനക്ക് സത്യത്തിൽ സാമത്തിൽ അറിവില്ലെന്ന് തോന്നുന്നു. ഈ സമയത്ത് സാമവേദജ്ഞനായ ഒരുവൻ, നിന്റെ തല ഭൂമിയിൽ പതിക്കട്ടെ, എന്നെങ്ങാനും പറഞ്ഞാൽ നിശ്ചയമായും നിന്റെ തല ഭൂമിയിൽ വീണതുതന്നെ."

ശിലകൻ ഇങ്ങനെ കർശനമായി പറഞ്ഞപ്പോൾ ദാല്ഭ്യന് വിഷമം തോന്നി.

തനിക്ക് കൂടുതൽ അറിവുണ്ടാകണം എന്ന വിചാരത്തോടെ ദാല്ഭ്യൻ വിനയപൂർവ്വം പറഞ്ഞു.

"ഞാൻ ഒരു കാര്യം അങ്ങയിൽ നിന്ന് അറിയാൻ ആഗ്രഹിക്കുന്നു."

"എന്താണ്?" - ശിലകൻ ചോദിച്ചു.

"സ്വർഗ്ഗലോകത്തിന്റെ ആശ്രിതത്തെക്കുറിച്ച് എനിക്കറിവില്ല. സത്യത്തിൽ സ്വർഗ്ഗലോകത്തിന്റെ ഗതി എന്താണ്?"

"പറയാം. പറയുന്നത് വിചാരം ചെയ്യണം. ഈ ലോക

മാണ് സ്വർഗ്ഗലോകത്തിന്റെ ആശ്രയം. ഈ ലോകത്തു ചെയ്യുന്ന പ്രവൃത്തികളെ ആശ്രയിച്ചാണ് സ്വർഗ്ഗാദിലോകങ്ങൾ ലഭിക്കുക എന്നറിയുക."

"എങ്കിൽ ഈ ലോകത്തിന്റെ ആശ്രയം എവിടെയാണ്?"

"പ്രതിഷ്ഠാഭൂതമായ ഈ ലോകത്തെ അതിക്രമിച്ച് സാമത്തെ മറ്റെങ്ങും കൊണ്ടുപോകരുത്. നമുക്കു പ്രതിഷ്ഠാ ഭൂതമായ ഈ ലോകത്തു തന്നെ സാമത്തെ പ്രതിഷ്ഠിക്കാം. എന്തെന്നാൽ സാമം പ്രതിഷ്ഠാരൂപത്തിലാണല്ലോ സ്തുതിക്കപ്പെടുന്നത്."

അതുവരെ ഇതെല്ലാം കേട്ടുകൊണ്ടിരുന്ന പ്രവാഹണൻ കർശനമായി പറഞ്ഞു.

"ശിലകാ, നീ സാമത്തെക്കുറിച്ച് ഇപ്പോൾ ഇവിടെ പറഞ്ഞത് ശരിയല്ല. ഈ സമയത്ത് ആരെങ്കിലും ഇതു കേട്ടിട്ട് നിന്റെ തല താഴെ വീഴട്ടെ എന്നു പറയുകയാണെങ്കിൽ അത് സംഭവിക്കും."

പ്രവാഹണന്റെ താക്കീത് ശിലകനെ അസ്വസ്ഥനാക്കി. അദ്ദേഹം കൂടുതൽ അറിയാൻ ആഗ്രഹിച്ചു.

"ഞാൻ ഇക്കാര്യത്തിൽ അങ്ങയിൽ നിന്നും സത്യം അറിയാൻ ആഗ്രഹിക്കുന്നു."

"അറിഞ്ഞുകൊള്ളുക" എന്ന് പ്രവാഹണൻ സമ്മതിച്ചു.

"ഈ ലോകത്തിന്റെ ഗതി (ആശ്രയം) എന്താണെന്ന് എനിക്കറിയണം."

"ആകാശമാണ് ഈ ലോകത്തിന് ആശ്രയം. എന്തെന്നാൽ ഈ സമസ്തഭൂതങ്ങളും ആകാശത്തിൽ നിന്നാണ് ഉണ്ടാകുന്നത്. ഒടുവിൽ ഇവയെല്ലാം ആകാശത്തിൽ തന്നെയാണ് ലയിക്കുന്നതും. ആകാശമാണ് എല്ലാത്തിലും വെച്ച് വലുത്. അതുകൊണ്ട് എല്ലാത്തിനും ആശ്രയമായിരിക്കുന്നത് ആകാ

ശമാണ്. എല്ലാവരും ആകാശത്തെ ആശ്രയിക്കുന്നു."

"ആകാശവും ഉദ്ഗീഥവും തമ്മിൽ എന്തു ബന്ധമാണുള്ളത്?"

"രണ്ടും ഒന്നുതന്നെയെന്ന് ജ്ഞാനികൾക്ക് ബോധ്യമാകും. ആകാശം കൊണ്ടറിയപ്പെടുന്നത് ഉദ്ഗീഥമാണ്."

"ആകാശവും ഉദ്ഗീഥവും ഒന്നെന്ന് എങ്ങനെ പറയാനാകും?"

"യാഗങ്ങളിൽ ഗീതം ചെയ്യപ്പെടുന്ന ഉദ്ഗീഥം ഓങ്കാരമാണ്. അതായത് പരബ്രഹ്മം. സമസ്ത ഭൂതങ്ങളും ആ ആത്മാവിൽ നിന്നുണ്ടാകുന്നു. അന്ത്യത്തിൽ അതിൽതന്നെ വിലയം പ്രാപിക്കുന്നു. പരമോത്കൃഷ്ടവും അനന്തവുമാണ് ഓങ്കാരം. അതുതന്നെ ഉദ്ഗീഥം. പരമാത്മഭൂതമായ ആകാശവും അതുതന്നെ. ആകാശതത്ത്വത്തിൽ നിന്നാണ് വാക്കുണ്ടായിരിക്കുന്നത്. വാക്കു തന്നെ ഗീഥം. വാക്ക് ശബ്ദത്തെ ദ്യോതിപ്പിക്കുന്നതാണ്. ശബ്ദം ആകാശത്തിൽ നിന്നുണ്ടാകുന്നതും ആകാശത്തിൽ വിലയം പ്രാപിക്കുന്നതുമാകുന്നു. ആകാശം അനന്തവും പരമോത്കൃഷ്ടവുമാകുന്നു. ഇപ്രകാരം ഉദ്ഗീഥത്തെ ശരിയായിട്ടറിഞ്ഞ് ഉപാസിക്കുന്നവന്റെ ജീവിതം ധന്യമായിത്തീരുന്നു. അവൻ ഉത്തരോത്തരം ഉത്കൃഷ്ടങ്ങളായ ലോകങ്ങളെ ജയിക്കുന്നു."

പ്രവാഹണനിൽനിന്ന് ഉദ്ഗീഥം ഗാനം ചെയ്യുന്നതിന്റെ തത്ത്വമറിഞ്ഞ ശിലകനും ദാല്ഭ്യനും വിസ്മിതരായി. പ്രവാഹണന്റെ അറിവിനെ അവർ പ്രശംസിച്ചു. മുതിർന്നവരും പരിചയസമ്പന്നരുമെന്ന നിലയിൽ ശിലകനും ദാല്ഭ്യനും ഈ വിധം ഒരറിവ് പ്രവാഹണനിൽനിന്ന് പ്രതീക്ഷിച്ചിരുന്നില്ല.

പ്രവാഹണൻ ഒരു ദൃഷ്ടാന്തം കൂടി പറഞ്ഞു കേൾപ്പിച്ചു.

"മുമ്പു ശുനകപുത്രനായ അതിധന്വാവ് ഈ ഉദ്ഗീഥത്തെ ഉദരശാണ്ഡില്യനുവേണ്ടി ഉപദേശിച്ചു കൊടുത്തു. എന്നിട്ട്

ഇപ്രകാരം പറഞ്ഞു. നിന്റെ വംശം ഈ ഉദ്ഗീഥത്തെപ്പറ്റി യഥാവിധി അറിയുന്നിടത്തോളംകാലം ഈ ലോകത്ത് അവരുടെ ജീവിതം ഉത്തരോത്തരം ഉത്കൃഷ്ടമായിക്കൊണ്ടിരിക്കും. അതുപോലെ പരലോകത്തും അവന് സർവ്വോത്കൃഷ്ടമായ അനുഭവമുണ്ടാകും. ഈ ലോകത്തെ മനസ്സിലാക്കി ഉപാസിക്കുന്നവന്റെ ജീവിതം ഈ ലോകത്തും പരലോകത്തും സർവോത്കൃഷ്ടമായ സ്ഥാനത്തെ പ്രാപിക്കും. അതിനാൽ നമുക്കും ഇനി അങ്ങനെ ചെയ്യാം."

"പ്രവാഹണാ, നിന്റെ അപാരജ്ഞാനത്തിനുമുമ്പിൽ നമസ്ക്കാരം. എല്ലാമറിയുന്ന നീ വിനയാന്വിതനായി മാറിയിരുന്നുകൊണ്ട് ഞങ്ങളുടെ വാക്കുകൾ കേട്ടു. പിന്നെ ഞങ്ങളെ ഉപദേശിച്ചു. ഈ അറിവ് ഞങ്ങൾക്ക് പ്രചോദകമാണ്. നിനക്കു മംഗളം ഭവിക്കട്ടെ." പ്രവാഹണനെ സുഹൃത്തുക്കൾ വന്ദിച്ചു.

"അങ്ങനെതന്നെ നിങ്ങൾക്കും മംഗളം ഭവിക്കട്ടെ." പ്രവാഹണൻ സന്തുഷ്ടനായി.

പരന്നൊഴുകുന്ന നദിയുടെ ഓളങ്ങൾക്കിടയിലേയ്ക്ക് സൂര്യൻ ഊളിയിട്ടിറങ്ങാൻ നേരമായി. അവർ മൂന്നുപേരും പരസ്പരം നമസ്ക്കരിച്ചിട്ട് എഴുന്നേറ്റു. സ്നാനാദികൾക്കും നിത്യാനുഷ്ഠാനത്തിനും സമയമായതിനാൽ പാറപ്പുറത്തു നിന്നിറങ്ങി. ആശ്രമത്തിലേയ്ക്കു യാത്രയായി.

**ഓം തത് സത്**

**അവലംബം - ഛാന്ദോഗ്യോപനിഷത്ത്**

# 18

# ഉഷസ്തിയും ഋത്വിക്കുകളും

പ്രകൃതിയുടെ അനുചിതമായ ലീലാനടനം കുരുദേശത്തെ വിഷമിപ്പിച്ചു. കൃഷിയും കന്നുകാലി സംരക്ഷണവുമായിരുന്നു ആ രാജ്യത്തിലെ ജനങ്ങളുടെ പ്രധാന തൊഴിലുകൾ. വരുമാനവും ജീവിതനിലവാരവും ഇവയെ ആശ്രയിച്ചാണിരിക്കുന്നത്. എന്നാൽ ഏതാനും ചില വർഷങ്ങളായി കുരുദേശത്ത് കാലാവസ്ഥ കൃഷിക്കാർക്ക് അനുകൂലമല്ല. അത്യുഷ്ണവും അതിശൈത്യവും അനവസരങ്ങളിൽ ഉണ്ടായി.

കൊടിയവേനലിൽ എല്ലാം വറ്റിവരണ്ടു. കൃഷിനിലങ്ങൾ കരിഞ്ഞുണങ്ങി. കിണറുകളും കുളങ്ങളും പുഴകളും തോടുകളുമൊക്കെ വെള്ളംവറ്റി വിണ്ടുകീറി. ചൂടുകാറ്റിൽ ഉഷ്ണരോഗങ്ങൾ പടർന്നു. വെള്ളമില്ലാതെ മനുഷ്യനും കന്നുകാലികളുമൊക്കെ ചത്തു.

കുറെക്കാലം അങ്ങനെപോയി. ഒടുക്കം മഴപെയ്തു. ഭൂമി നനഞ്ഞു കുതിർന്നു. തണുത്തു. എവിടെയും ജീവന്റെ ഉറവകളുണ്ടായി. സസ്യങ്ങൾ പൊടിച്ചുവളർന്നു. വയലുകളിൽ വെള്ളം നിറഞ്ഞു. പുഴകളും തോടുകളും സമൃദ്ധമായി ഒഴുകി.



ജനങ്ങൾ വിത്തുകൾ ശേഖരിച്ച് പലപല കൃഷികളിറക്കി. നന്നായി അധ്വാനിച്ച് വിളവെടുത്തു. ആഹാരത്തിന് വകയായി. പക്ഷേ തുടർന്നുവന്ന ഒരു മഴക്കാലം കർഷകരെ ചതിച്ചു. സമയം കഴിഞ്ഞിട്ടും മഴ പെയ്ത് അടങ്ങുന്നില്ല. എന്നും പെരുമഴതന്നെ. തോരാത്ത മഴനിമിത്തം വെള്ളപ്പൊക്കമുണ്ടായി. തോടുകളും പുഴകളും കരകവിഞ്ഞ് അലറിപ്പാഞ്ഞൊഴുകി. കൃഷിയിടങ്ങൾ വെള്ളത്തിനടിയിലായി. വീടുകൾ മഴയിലും കാറ്റിലും തകർന്നു വീണു. മനുഷ്യരും കന്നുകാലികളും ഒഴുക്കിൽപ്പെട്ടു.

ഏറ്റവുമധികം നാശനഷ്ടങ്ങളുണ്ടായത് ഇഭ്യ എന്ന ഗ്രാമത്തിലാണ്. അവിടെ മഴത്തുള്ളികളോടൊപ്പം ആകാശത്തുനിന്ന് മഞ്ഞുകട്ടകളും അടർന്നു വീണുതുടങ്ങി. മലകളും കുന്നുകളും ഇടിഞ്ഞുവീണു. പാറക്കെട്ടുകൾ ഇളകിയും അടർന്നും താഴ്വരകളിലേയ്ക്ക് ഉരുണ്ടുവീണു. ഭയചകിതരായ ഗ്രാമവാസികൾ പ്രാണരക്ഷാർത്ഥം കുടുംബസഹിതം അവിടെനിന്ന് പാലായനം ചെയ്തു.

കൃഷിയെല്ലാം നശിച്ചുപോയതിനാൽ വല്ലാത്ത ദുരവസ്ഥയിലായിരുന്നു ഉഷസ്തി. സമ്പത്തെല്ലാം നേരത്തേ നശിച്ചിരുന്നു. പട്ടിണികൊണ്ട് നട്ടംതിരിഞ്ഞുവരുമ്പോഴാണ് കാലവർഷക്കെടുതി ഉണ്ടായത്. അനുഭവിക്കുകതന്നെ. അതല്ലാതെ



മറ്റൊരു മാർഗ്ഗവും ഉഷസ്തിയ്ക്കുമുമ്പിൽ ഉണ്ടായിരുന്നില്ല.

ചെളിവെള്ളം തളം കെട്ടി നില്ക്കുന്ന തന്റെ കുടിലിനുള്ളിൽ എന്തു ചെയ്യണമെന്ന് നിശ്ചയമില്ലാതെ ഉഷസ്തി നിന്നു.

ഗ്രാമവാസികളെല്ലാം നാടുവിടുകയാണ്. ആലിപ്പഴങ്ങളുടേയും പാഷാണങ്ങളുടേയും വീഴ്ച ശമിച്ചിട്ടില്ല. പ്രകൃതി ക്ഷോഭിച്ചിരിക്കുകയാണ്. അത് ഈ ഇഭ്യഗ്രാമത്തെ വിഴുങ്ങുമെന്നതിൽ സംശയമില്ല.

എന്തു ചെയ്യും? എങ്ങോട്ട് പോകും? കൈവശം ധനമില്ല. ആഹാരമില്ല. സഹായത്തിന് ബന്ധുമിത്രാദികളുമില്ല. ആകെ ഈ ഭൂമുഖത്ത് തനിക്ക് കൂട്ടായി കൂടെയുള്ള ഏകവ്യക്തി ഭാര്യ മാത്രമാണ്. അവളാകട്ടെ തീരെ ദുർബ്ബല. കാണാൻ വലിയ ചന്തമൊന്നുമില്ല. പണവുമില്ല; പഠിപ്പുമില്ല. കണ്ടാൽ സാധാരണ സ്ത്രീകളുടെ ലക്ഷണമൊന്നുമില്ല. സ്തനാദികളായ സ്ത്രീലക്ഷണങ്ങളൊന്നും ഇതുവരെയും അവൾക്കു പ്രകടമായിട്ടില്ല. എങ്കിലും നിർമ്മലവും നിഷ്ക്കളങ്കവുമായ മനസ്സാണ് അവളു

ടേത്. ഭർത്തൃസ്നേഹവും ബഹുമാനവും അവൾക്കുണ്ട്. ഒരു കൊച്ചുകുട്ടിയെപ്പോലെ പരിശുദ്ധയാണ്. ഭർത്താവിൽനിന്ന് ഉപദേശിച്ചുകേട്ട സാമാന്യബോധം അവൾക്കുണ്ട്. ഏറെ നാളായി അവൾ ഉഷസ്തിയോടൊപ്പം കഴിയുന്നു.

എത്രയും വേഗം ഗ്രാമം വിട്ടുപോകുന്നതാണ് ബുദ്ധിയെന്ന് ഉഷസ്തിയ്ക്കു തോന്നി. തന്റെ അവശേഷിക്കുന്ന സമ്പാദ്യമായ ചില ഗ്രന്ഥക്കെട്ടുകൾ തുണിയിൽ പൊതിഞ്ഞ് തുകൽ സഞ്ചിയിലാക്കിക്കൊണ്ട് അയാൾ ഭാര്യയെ സമീപിച്ചു.

അവൾ തണുത്തു വിറച്ചിരിക്കുകയാണ്. വസ്ത്രങ്ങൾ നനഞ്ഞിട്ടുണ്ട്. കരയുകയും വിറയ്ക്കുകയും ചെയ്യുന്നുണ്ട്.

ഉഷസ്തി, ഭാര്യയുടെ ചുമലിൽ സ്നേഹപൂർവ്വം കൈ വച്ചു.

“പ്രിയേ, ഗ്രാമവാസികളെല്ലാംതന്നെ നാടുവിട്ടുകഴിഞ്ഞു. എനിക്ക് സ്വന്തമെന്നു പറയാൻ മൂന്നെണ്ണമാണുള്ളത്. ഒന്ന് ഗുരുമുഖത്തുനിന്ന് അഭ്യസിച്ച വിദ്യയാണ്. പിന്നെ എന്റെ ഭാര്യയായ നീ! നമ്മളോടൊപ്പം എന്നുമുള്ള പട്ടിണി. ഇവ മൂന്നുമായി ഇവിടെ നിന്ന് വേഗം രക്ഷപ്പെടുവാൻ ഞാൻ നിശ്ചയിച്ചു കഴിഞ്ഞു. വരൂ, പോകാം.”

ഉഷസ്തിയുടെ ഭാര്യ ദീനമായി അയാളെ നോക്കി. വിറച്ചുകൊണ്ടവൾ പറഞ്ഞു:

“ക്ഷമിക്കണം. ഞാൻ അങ്ങയോടൊപ്പം വരുന്നില്ല. ദയവായി എന്നെ ഉപേക്ഷിച്ചു പോകണം.” അവൾ വിതുമ്പിക്കരഞ്ഞു.

“നിന്റെ ഇംഗിതങ്ങളെ സാധിച്ചുതരാൻ ഇതുവരെ ഞാൻ ശ്രമിച്ചില്ല. സത്യത്തിൽ അത് മനഃപൂർവ്വവുമാണ്. ഇതുവരെ നീ ക്ഷമിച്ചു. ഇപ്പോൾ നിനക്കതിന് ആകുന്നില്ലെങ്കിൽ വിഷമിക്കരുത്. ഇനിമുതൽ ഞാൻ ശ്രദ്ധിക്കാം. വേണ്ടതു ചെയ്തുതരാം.” ഉഷസ്തി അവളോട് ഉറപ്പിച്ചു പറഞ്ഞു.

"ഇല്ല പ്രഭോ! അങ്ങയുടെ ദുരവസ്ഥയുടെ കാരണക്കാരി ഞാനാണെന്ന് ലോകർക്കു മുഴുവൻ അറിയാം. താങ്കൾ വേദ ശാസ്ത്രാദികളിൽ മഹാപണ്ഡിതനാണ്. മഹായാഗങ്ങളിൽപ്പോലും ഏതു ഋത്വിക്കായിരിക്കാനുമുള്ള യോഗ്യതയും നേടിയിട്ടുണ്ട്. ഞാനാകട്ടെ സ്ത്രീലക്ഷണങ്ങൾ പോലുമില്ലാത്ത ഒരുവൾ. പണമില്ല. പഠിപ്പില്ല. ബന്ധുബലവുമില്ല. ജന്മഗ്രാമത്തിൽ കളിക്കൂട്ടുകാരായി വളർന്നതിനാൽ കൗമാരത്തിലും വേർപിരിയാൻ രണ്ടുപേർക്കും മനസ്സു തോന്നിയില്ല. വിലക്ഷണയായ എന്റെ സാന്നിധ്യം താങ്കളെ എത്രയോ സഭകളിൽ അപഹാസ്യനാക്കിയിരിക്കുന്നു. ഈ നാട്ടിൽ നമ്മെ പരിഹസിക്കാത്ത ആരാണ് ഉള്ളത്? എന്റെ ജന്മാവകാശമായിരുന്ന ദാരിദ്ര്യം താങ്കളിലേയ്ക്കും പകർന്നു. തികച്ചും അനുരൂപയല്ലെന്നറിഞ്ഞിട്ടും എന്നെ കൊണ്ടുനടക്കുന്നതിൽ അത്ഭുതം തന്നെ. അല്ലയോ മഹാനുഭാവാ, ബാല്യംമുതൽ താങ്കൾ ചുമലിലേറ്റി നടക്കുന്ന പ്രാരാബ്ധഭാരമാകുന്ന എന്നെ ഇവിടെ കൈവെടിഞ്ഞാലും. ധീരനായി പോകുക. മഹാനായി വാഴുക." ഉഷസ്തിയുടെ ഭാര്യ ശിരോവസ്ത്രംകൊണ്ട് മുഖം മറച്ചിരുന്ന് കരഞ്ഞു. അവൾ വല്ലാതെ വികാരവിക്ഷുബ്ധയായിരിക്കുന്നുവെന്ന് ഉഷസ്തി മനസ്സിലാക്കി. അവളെ ആശ്വസിപ്പിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു:

"പ്രിയഭാഷിണീ, നീ മൂഢയെപ്പോലെ വിലപിക്കുന്നതു കേട്ടിട്ട് ലജ്ജ തോന്നുന്നു. മഹാകഷ്ടം തന്നെ. ഞാൻ നിനക്കു പകർന്നു നൽകിയ അറിവിന്റെ ഒരു ചെറിയ അംശം കൊണ്ടു മാത്രം നീ ഈ ദേശത്തിലെ സ്ത്രീകൾക്കിടയിൽ മഹാജ്ഞാനിയായിരിക്കുന്നു. ശാസ്ത്രത്തെ ബോധിപ്പിക്കുവാൻ ഈ ദേശത്ത് ഏതെങ്കിലും ഒരു സ്ത്രീയ്ക്കാകുമെങ്കിൽ ഒരുപക്ഷേ അത് നിനക്കു മാത്രമായിരിക്കാം. പതിവ്രതകളുടെ കൂട്ടത്തിൽ നിന്നെ ഞാൻ ഒന്നാമതായി വാഴിക്കുന്നു.

നമ്മുടെ ജീവിതം ഒരിക്കലും ഒരു ദുരന്തമല്ല. നിനക്കോ എനിക്കോ കാമനകളില്ല. ഒരാഗ്രഹത്തെക്കുറിച്ചും നീ ഇതുവരെ



എന്നോടു പറഞ്ഞിട്ടില്ല. അതുകൊണ്ട് നിൻെറ ഇല്ലാത്ത ആഗ്രഹങ്ങളെ സാധിക്കാൻ ഞാൻ എന്തിന് ശ്രമിക്കണം? എന്തിന് സമ്പാദിക്കണം? സ്ത്രീകളുടെ അംഗലാവണ്യമെല്ലാം നശ്വരവും മായാമോഹിതവും മാംസനിബദ്ധവുമാണെന്ന് ഞാൻ കരു

തുന്നു. അതിനാൽ നിന്നെ വിരൂപയെന്നോ അനുരൂപയെന്നോ ഞാൻ കാണുന്നില്ല. പരസ്പരം വേർപിരിയുന്നതുകൊണ്ട് ആഗ്രഹങ്ങളില്ലാത്തിടത്തോളം അധികമായി ഒരു ശ്രേഷ്ഠതയും നമുക്കുണ്ടാകുകയുമില്ല. നീ ആഗ്രഹിക്കുന്നുവെങ്കിൽ എന്തും നേടിത്തരുവാൻ ഞാൻ ശക്തനുമാണ്. പിന്നെ എന്തിന് നാം വേർപിരിയണം?"

ഉഷസ്തിയുടെ വാക്കുകൾ പത്നിയെ സാന്ത്വനപ്പെടുത്തി. വൈകാതെ അവളെയും കൂട്ടിക്കൊണ്ട് ഉഷസ്തി നാടുവിട്ടു. അവർ വളരെദൂരം സഞ്ചരിച്ചു. വിശപ്പും ദാഹവും അവരെ തളർത്തി. എന്നിട്ടും അവർ യാത്ര തുടർന്നു. ദിവസങ്ങൾക്കു ശേഷം തികച്ചും അപരിചിതമായ ഒരു രാജ്യത്ത് എത്തിച്ചേർന്നു.

ആ രാജ്യത്തിലെ രാജാവിനെക്കണ്ട് അഭയം തേടാമെന്ന് ഉഷസ്തി ആഗ്രഹിച്ചു. വല്ലവിധേനയും തലസ്ഥാന നഗരിയിലെത്തിച്ചേരാൻ ആഗ്രഹിച്ചു.

പലരോടായി അന്വേഷിച്ചതിൽനിന്ന് തലസ്ഥാന നഗരിയിൽ മഹത്തായ ഒരു യാഗത്തിന് രാജാവ് ഒരുക്കങ്ങൾ ചെയ്യുന്നതായി ഉഷസ്തി അറിഞ്ഞു. യാഗത്തിൽ സംബന്ധിക്കണമെന്ന് ഉഷസ്തി നിശ്ചയിച്ചു. അദ്ദേഹം ഭാര്യയോട് പറഞ്ഞു:

"പ്രിയേ, നീ കണ്ടുകൊള്ളുക. ഈ യാഗത്തിന്റെ ഋത്വിക്കുകളിൽ ഒരാളായി ഞാനിരിക്കുന്നതാണ്."

"അവിടുത്തേയ്ക്ക് അതിനുള്ള അറിവ് ഉണ്ട്." അവൾ പറഞ്ഞു.

അവർ യാത്ര തുടർന്നു. പക്ഷേ വളരെദൂരം സഞ്ചരിക്കേണ്ടിയിരുന്നു. വിശപ്പുകൊണ്ട് തളർന്ന അവർ ആഹാരം കിട്ടാതെ വലഞ്ഞു. ഉച്ചനേരത്ത് അവർ വീഥിയോരത്തു കണ്ട ഒരു ഗൃഹത്തിൽ അഭയം തേടി കടന്നുചെന്നു.

ആൾപ്പാർപ്പില്ലാതെ കിടക്കുന്ന ഒരു വീട്. അന്വേഷിച്ചപ്പോൾ അതിന്റെ ഉടമയെ കണ്ടെത്തി.

"നിങ്ങൾക്കു തരാൻ ആഹാരമില്ല. വേണമെങ്കിൽ യാഗം കഴിയുന്നതുവരെ ഇവിടെ താമസിച്ചുകൊള്ളുക. യാഗം തീരു മ്പോൾ വീട് ഒഴിഞ്ഞുതരണം." ഗൃഹത്തിന്റെ ഉടമ അവർക്ക് താമസിക്കാൻ ഒരിടം കൊടുത്തു. അവർ ആ ഗൃഹത്തിന്റെ ഒരു ചെറിയഭാഗത്ത് കയറിക്കിടന്നു.

വിശപ്പും ദാഹവും വർദ്ധിച്ചപ്പോൾ ഉഷസ്തി എഴുന്നേറ്റു. പത്നിയെ അവിടെയാക്കിയിട്ട് പുറത്തേയ്ക്കിറങ്ങി. മുമ്പിൽ കണ്ട ഗ്രാമപാതയിലൂടെ കുറെ ദൂരം നടന്നുനോക്കി.

അപ്പോൾ എതിരെ ഒരു ആന നടന്നു വരുന്നതുകണ്ടു. ആദ്യം ഒന്നു പകച്ച് വഴിമാറി നിന്നു. ആന നടന്നുവന്നപ്പോൾ അതിനോടൊപ്പം ആനക്കാരനേയും കണ്ടു. ഉറക്കെ വിളിച്ചു കൊണ്ട് ഉഷസ്തി ആനക്കാരനെ സമീപിച്ചു. അയാൾ മോശ പ്പെട്ട ഉഴുന്ന് തുണിക്കിഴിയിൽ നിന്ന് വാരി തിന്നുകൊണ്ടു നട ക്കുകയായിരുന്നു. ഉഷസ്തി അയാളോട് ഭിക്ഷ യാചിച്ചു. അയാൾ അതുകേട്ട് വല്ലാതെയായി.

"ഈ എച്ചിലായ ഉഴുന്നല്ലാതെ എന്റെ കൈവശം മറ്റൊ ന്നുമില്ല. ഇതാകട്ടെ പഴകിയതും വേണ്ടത്ര ശുദ്ധിയില്ലാത്തതു മാണ്. ഇന്ന് കൈവശമുണ്ടായിരുന്നതെല്ലാം ഞാൻ എന്റെ ഭോജ നപാത്രത്തിൽ വച്ചിട്ടുണ്ട്. അതുകൊണ്ട് ഞാൻ എങ്ങനെയാണ് അങ്ങേയ്ക്ക് ഭിക്ഷ തരേണ്ടത്? ക്ഷമിക്കുക." ആനക്കാരൻ അതു പറഞ്ഞിട്ട് വിഷമിച്ചുനിന്നു.

"നീ അതിൽനിന്ന് കുറെ എനിക്ക് തന്നേക്കൂ!" ഉഷസ്തി വീണ്ടും യാചിച്ചു.

അതുകേട്ട് ആനക്കാരൻ പിന്നെ വൈകിയില്ല. ഉഴുന്ന് നിറച്ച തന്റെ ഭോജനപാത്രം ഉഷസ്തിയ്ക്കു വച്ചുനീട്ടി. ഉഷ സ്തി കൊതിയോടെ അതു വാങ്ങിയപ്പോൾ ആനക്കാരൻ തന്റെ കൈവശമുണ്ടായിരുന്ന തൂക്കുപാത്രത്തിലെ വെള്ളവും കൂടി വച്ചുനീട്ടി.



"ഇതാ, ഈ പാനകം കൂടി സ്വീകരിക്കുക. ഇതും ഞാൻ കുടിച്ചതിന്റെ ബാക്കിയാണ്!"

"ആ വെള്ളം വേണ്ട." ഉഷസ്തി ആനക്കാരൻ വച്ചുനീട്ടിയ ജലത്തെ നിരസിച്ചു.

"എന്താണ് വെള്ളം ആവശ്യമില്ലാത്തത്. വെള്ളമില്ലാതെ നിങ്ങൾക്ക് ഉഴുന്നു മാത്രം തിന്നിറക്കാനാകുമോ?"

"ഞാൻ എച്ചിൽ കഴിക്കുകയില്ല! ഈ വെള്ളം സ്വീകരിച്ചാൽ ഞാൻ നിശ്ചയമായും ഉച്ഛിഷ്ടജലം കുടിച്ചവനായിത്തീരും. അത് എനിക്ക് പാടില്ല. കളങ്കമാണ്."

അതുകേട്ട് ആനക്കാരന് ദേഷ്യം വന്നു. അയാൾ പരിഹാസത്തോടെ ഉഷസ്തിയോട് ചോദിച്ചു:

"നിങ്ങൾ എന്താണ് പറയുന്നത്! ഞാൻ കുടിച്ച ജലം

നിങ്ങൾക്ക് ഉച്ഛിഷ്ടമാണ്. എന്നാൽ, ഈ ഉഴുന്നും ഞാൻ തിന്ന തിന്റെ ബാക്കിയല്ലേ? ഉച്ഛിഷ്ടമായ ഉഴുന്ന് നിങ്ങൾക്ക് വേണം. ഉച്ഛിഷ്ടജലം പാടില്ലതാനും. ഇതെന്തുകൊണ്ട്?"

"സഹോദരാ, ഇപ്പോൾ ഉഴുന്നു ഭക്ഷിക്കാതിരുന്നാൽ പിന്നെ എനിക്ക് ജീവിക്കാൻ സാധ്യമല്ല. ഞാൻ തീർച്ചയായും മരിച്ചുപോകും. ആപത്ധർമ്മമായി ആദ്യഭിക്ഷയെ കരുതാം. അതിൽ ദോഷമില്ല. പക്ഷേ ജലപാനം രണ്ടാമത് ചെയ്യുന്ന താണ്. ജലപാനം എനിക്ക് വേറെ യഥേഷ്ടം ഇവിടെ ലഭ്യവു മാണ്. നല്ല ജലം വേറെ ലഭിക്കാനുള്ളപ്പോൾ ഉച്ഛിഷ്ടജലം കുടിച്ച് ദോഷം വരുത്താൻ ആഗ്രഹിക്കുന്നില്ല."

ഇത്രയും പറഞ്ഞിട്ട് ഉഷസ്തി ആനക്കാരന്റെ ഭക്ഷണ പ്പാത്രത്തിൽനിന്ന് ഉഴുന്നു വാരിയെടുത്ത് ആർത്തിയോടെ ചവച്ചുതിന്നു. കുറെ തിന്നുകഴിഞ്ഞപ്പോൾ അദ്ദേഹത്തിന് ഭാര്യയെ ഓർമ്മവന്നു. അവളും തന്നെപ്പോലെ പട്ടിണിയി ലാണല്ലോ. ഇതിൽ കുറെ അവൾക്കും കൊണ്ടുപോയി കൊടുക്കാം.

ആവശ്യത്തിന് ഉഴുന്ന് കഴിച്ചതിനുശേഷം ബാക്കിവന്നത് തന്റെ വസ്ത്രത്തിന്റെ തുമ്പിൽക്കെട്ടിയിട്ട് പാത്രം ആനക്കാ രന് തിരികെ നൽകി.

"നിങ്ങൾക്കു മംഗളം ഭവിക്കട്ടെ." ആനക്കാരനോട് യാത്ര പറഞ്ഞ് ഉഷസ്തി ഉഴുന്നുമായി ഭാര്യയുടെ സമീപത്തേയ്ക്ക് നടന്നു.

വീടിനുള്ളിൽ പ്രവേശിച്ച ഉഷസ്തിയ്ക്ക് വിസ്മയമായി. തന്റെ പത്നി ഊർജ്ജസ്വലയായിട്ടിരിക്കുന്നു.

"അങ്ങ് ഭിക്ഷതേടി ഇറങ്ങിയതായിരിക്കുമെന്ന് എനിക്കു തോന്നി. താങ്കൾ പോയതിന്റെ പിന്നാലെ ഞാനും ഭിക്ഷയ്ക്കി റങ്ങി. ഇവിടെ അധികം ദൂരത്തിലല്ലാതെ ഒരിടത്തുനിന്ന് എനിക്ക് ധാരാളം ഭിക്ഷ ലഭിച്ചു. ഞാൻ കൊണ്ടുവന്നിട്ടുണ്ട്." അവൾ സന്തോഷപൂർവ്വം പറഞ്ഞു.

"നല്ലത്. ഞാൻ കുറെ ഉഴുന്ന് തിന്നു. ഇത് ബാക്കിയാണ്, നീ കഴിക്കുക." ഉഷസ്തി ഉഴുന്ന് ഭാര്യയെ ഏല്പിച്ചു.

താൻ യാചിച്ചുകൊണ്ടുവന്ന ഭിക്ഷയിൽ അവൾ കുറെ കഴിച്ചു വിശപ്പടക്കി. ബാക്കിയുള്ളവയും ഉഷസ്തി കൊണ്ടുവന്ന ഉഴുന്നും എടുത്തു സൂക്ഷിച്ചുവച്ചു.

സന്ധ്യയ്ക്കുമുമ്പ് ഇരുവരും കുറെയകലെയുള്ള പുഴയിൽ പോയി മുങ്ങിക്കുളിച്ചു. നിത്യാനുഷ്ഠാനങ്ങൾ ചെയ്തിട്ട് വീട്ടിൽ മടങ്ങിയെത്തി. കിടന്ന് നല്ലവണ്ണം ഉറങ്ങി.

പിറ്റേന്ന്. പ്രഭാതമായപ്പോൾ ഇരുവരും എഴുന്നേറ്റു. പുഴയിൽചെന്ന് സ്നാനാദികൾ കഴിച്ചു വന്നു. ഉഷസ്തി ഭാര്യയോടായി നിശ്ചയദാർഢ്യത്തിൽ പറഞ്ഞു:

"നമുക്ക് കുറെ ധനം സമ്പാദിക്കണം. ഇപ്പോൾ കുറെ അന്നം കിട്ടിയിരുന്നെങ്കിൽ ഉപകാരമായി. ഇവിടുത്തെ രാജാവ് ഒരു യജ്ഞം സമാരംഭിക്കുവാൻ പോകയാണ്. ഞാനതിൽ പങ്കെടുക്കും. ആ യാഗത്തിന്റെ പ്രധാന ചുമതലക്കാരിൽ ഒരാളായി രാജാവ് എന്നെ സ്വീകരിക്കും. എന്റെ അറിവ് ഞാൻ വെളിപ്പെടുത്തും. ദക്ഷിണയായി ധാരാളം ധനം കൊണ്ടുവന്ന് നിനക്കു ഞാൻ തരും."

ഇതുകേട്ട് പത്നി ഉഷസ്തിയോട് സസന്തോഷം പറഞ്ഞു: "പ്രിയ സ്വാമിൻ! അങ്ങ് ഇന്നലെ കൊണ്ടുവന്ന ഉഴുന്നു പരിപ്പ് ഇരിപ്പുണ്ട്. ഞാനത് കഴുകി വൃത്തിയാക്കി വച്ചിരിക്കുന്നു. താങ്കൾ അതു ഭക്ഷിച്ച് വിശപ്പടക്കിയാലും. എന്നിട്ട് വേഗം യാഗശാലയിലേയ്ക്കു പോകുക. ഇനി വൈകരുത്." അവൾ കരുതിവച്ചിരുന്ന ഉഴുന്നെടുത്ത് ഭർത്താവിനു നൽകി. അദ്ദേഹം അതു ഭക്ഷിച്ച് തല്ക്കാലം വിശപ്പടക്കി. തന്റെ ഗ്രന്ഥക്കെട്ടുകളടങ്ങിയ ഭാണ്ഡമെടുത്ത് തോളിലിട്ടുകൊണ്ട് പുറപ്പെടാനൊരുങ്ങി.

"അങ്ങ് വിജയിച്ചു വരുന്നതുവരെ ഞാൻ ഭിക്ഷയെടുത്ത് ഇവിടെ വസിക്കാം."അവളുടെ കണ്ഠമിടറി.

"ശരി." ദൃഢവിശ്വാസത്തോടെ ഉഷസ്തി പത്നിയെ പിരിഞ്ഞ് യാഗശാലയെ ലക്ഷ്യമാക്കി നടന്നു. അദ്ദേഹം നടന്നു പോകുന്നത് അവൾ നിറകണ്ണുകളോടെ നോക്കിനിന്നു.

രാജാവിന്റെ യജ്ഞഭൂമിയിൽ ഉഷസ്തി എത്തിച്ചേർന്നു. യജ്ഞകർമ്മത്തിൽ പങ്കെടുക്കുവാൻ ധാരാളം പേർ സന്നിഹിതരായിട്ടുണ്ട്. വലിയ ഒരുക്കങ്ങൾ ചെയ്തിരിക്കുന്നു. വലിയ വലിയ യജ്ഞശാലകൾ, ഹോമകുണ്ഡങ്ങൾ, ദ്രവ്യസംഭരണ ശാലകൾ, അന്നദാനപ്പുരകൾ, അതിഥിമന്ദിരങ്ങൾ, വിശ്രമകേന്ദ്ര ങ്ങൾ, ആചാര്യന്മാരുടെ പർണ്ണശാലകൾ, സുരക്ഷാ ഭടന്മാർ, പണ്ഡിതസഭകൾ തുടങ്ങി എല്ലാം സംഭരിച്ചിട്ടുണ്ട്. ലോകത്തിന്റെ നാനാവിഭാഗങ്ങളിൽ നിന്നായി മഹാപണ്ഡിതന്മാരും ആചാര്യന്മാരും അവരുടെ ശിഷ്യഗണങ്ങളും എത്തിച്ചേർന്നിട്ടുണ്ട്.

ഉഷസ്തി അവിടെ ചെന്നു. യജ്ഞശാലയിൽ ആചാര്യന്മാർക്ക് നമസ്ക്കരിക്കുവാനും സ്തുതിക്കാനുമുള്ള സ്ഥാനത്ത് ശാസ്ത്രവിധിപ്രകാരം സ്തുതിച്ചു. ആചാര്യവരണം നടക്കുന്നിടത്തേയ്ക്ക് ഉഷസ്തി ചെന്നു. യജ്ഞകർമ്മത്തിന്റെ പ്രധാന ആചാര്യന്മാരായ ഋത്വിക്കുകളും യജമാനനായ രാജാവും അവിടെ സന്നിഹിതരായിരുന്നു.

ഉഷസ്തി ആദ്യം യാഗത്തെ സ്തുതിച്ചുകൊണ്ട് പാടി. അതിനുശേഷം ഉദ്ഗാതാക്കളായ ആചാര്യന്മാരുടെ അടുക്കൽ ചെന്നിട്ട് ഉച്ചത്തിലും ഉറച്ചസ്വരത്തിലും കർശനമായി ഇങ്ങനെ പ്രഖ്യാപിച്ചു:

"ഹേ പ്രസ്തോതാവേ! എല്ലാവരും കേട്ടുകൊൾവിൻ. പ്രസ്താവ ഭക്തിയിൽ അനുഗതനായ യജ്ഞദേവതയെ അറിയാതെ നീ പ്രസ്താവനം ചെയ്യുകയാണെങ്കിൽ നിന്റെ തല പൊട്ടിത്തെറിച്ച് നിലംപതിക്കും!" ഇടിമുഴക്കംപോലെ ആ താക്കീത് യജ്ഞഭൂമിയിൽ നിറഞ്ഞു. എല്ലാവരും ഞെട്ടിവിറച്ചുപോയി. യാഗശാലയാകമാനം കിടിലം കൊണ്ടു. എല്ലാവരും അവിടെ ഓടിക്കൂടി. ഭക്തജനങ്ങൾക്ക് കൈകാലുകൾ വിറച്ചു.



എന്നിട്ട് ഉഷസ്തി യാതൊരു കൂസലുമില്ലാതെ ഉദ്ഗാതാവിന്റെ അടുത്തെത്തി. ഉറച്ചസ്വരത്തിൽ അവിടെയും താക്കീത് നൽകി.

"ഉദ്ഗാതാവേ, നീ കേട്ടാലും! ഉദ്ഗീഥാനുഗതനായ ദേവതയെ അറിയാതെ നീ ഉദ്ഗാനം ചെയ്യുകയാണെങ്കിൽ നിന്റെ തലയും നിലംപതിക്കും!"

ഇതേ പ്രകാരം തന്നെ ഉഷസ്തി പ്രതിഹർത്താവായിരിക്കുന്ന ഋത്വിക്കിനോടും പ്രഖ്യാപിച്ചു:

"ഹേ പ്രതിഹർത്താവേ, പ്രതിഹാരത്തിൽ അനുഗതനായ ദേവനെ അറിയാതെ നീ ഈ യജ്ഞത്തിൽ പ്രതിഹരണം ചെയ്യുകയാണെങ്കിൽ നിന്റെ തല താഴെ വീഴും!"

ഇതുകേട്ട് യാഗത്തിന്റെ ആചാര്യന്മാർ അവരുടെ കർമ്മങ്ങളെ അനുഷ്ഠിക്കാതെ മൗനം അവലംബിച്ച് ഇരുന്നു. യജ്ഞകർമ്മത്തിലെ ആചാര്യന്മാർക്ക് ശാപമേറ്റിരിക്കുകയാണ്. ഒരാൾക്കല്ല. പ്രധാന ഋത്വിക്കുകളായ മൂന്നുപേർക്കുമാണ് തല പൊട്ടിത്തെറിക്കുമെന്ന ഭീഷണിയും താക്കീതും മുന്നറിയിപ്പായി വന്നു ഭവിച്ചിരിക്കുന്നത്. ദുർന്നിമിത്തം തന്നെ. എല്ലാവരും വിഷണ്ണരായി ഇരിക്കുന്നതു കണ്ടപ്പോൾ യജ്ഞകർമ്മത്തിന്റെ യജമാനൻ കൂടിയായ രാജാവ് അവിടേയ്ക്കു വന്നു. അദ്ദേഹം ഉഷസ്തിയെ നമസ്ക്കരിച്ചുകൊണ്ട് വിനയാന്വിതനായി അന്വേഷിച്ചു:

"പുണ്യാത്മാവേ, ആകാശത്തുനിന്ന് അടർന്നു വീണതുപോലെ ഇവിടെ പ്രത്യക്ഷപ്പെട്ട പൂജ്യനായ അങ്ങയെപ്പറ്റി ഞാൻ അറിയാനാഗ്രഹിക്കുന്നു. അങ്ങയുടെ തടസ്സവാദം യജ്ഞത്തിന് വിഘ്നം വരുത്തുമോ എന്ന് അടിയൻ ഭയപ്പെടുന്നു."

"ഞാൻ ചക്രായണന്റെ പുത്രനായ ഉഷസ്തിയാണ്."

ആഗതൻ ഉഷസ്തിയാണെന്നറിഞ്ഞ് രാജാവ് അത്യാഹ്ലാദം പ്രകടിപ്പിച്ചു.

"പൂജ്യപാദരേ! ഈ യജ്ഞകർമ്മത്തിന്റെ സർവ്വവിധത്തിലുള്ള ഋത്വിക്കുകൾക്കും കർമ്മങ്ങൾക്കും പ്രധാന ആചാര്യനായിട്ടിരിക്കുവാൻ ഞാൻ അങ്ങയെ വളരെയധികം അന്വേഷിച്ചു. പക്ഷേ ഒരിടത്തും കണ്ടെത്താനായില്ല. അതുകൊണ്ട് നിശ്ചയിച്ച യജ്ഞം മുടങ്ങരുതെന്നു കരുതി ഞാൻ ലഭ്യമായ മറ്റു ഋത്വിക്കുകളെ സ്വീകരിക്കുകയാണുണ്ടായത്. ഇനി എന്റെ എല്ലാ യാഗകർമ്മങ്ങൾക്കും മുഖ്യാചാര്യനായി അങ്ങുതന്നെ ഇരിക്കണം. അങ്ങയെ ഞാൻ ഈ യാഗത്തിന്റെ പ്രധാന ആചാര്യനായി വരിക്കുന്നു."

രാജാവിന്റെ ആജ്ഞപ്രകാരം ആചാര്യവരണത്തിനുള്ള ഒരുക്കങ്ങൾ പൂർത്തിയാക്കി. ഉഷസ്തിയെ ശാസ്ത്രവിധി പ്രകാരം യജ്ഞകർമ്മത്തിന്റെ മുഖ്യാചാര്യനായി രാജാവ് അഭിഷേകം ചെയ്തു. പൂർണ്ണകുംഭത്തോടും അർഘ്യപാദ്യാദികളോടും അദ്ദേഹത്തെ എതിരേറ്റു.

"ഈ യജ്ഞകർമ്മം അവിടുന്ന് മംഗളമായി നടത്തിത്തന്നാലും." - രാജാവ് ഉഷസ്തിയെ സാഷ്ടാംഗം നമസ്ക്കരിച്ചു.

"അങ്ങനെ തന്നെയാകട്ടെ." ഉഷസ്തി യാഗത്തിന്റെ ചുമതല ഏറ്റെടുത്തു.

"ഓരോരോ കർമ്മങ്ങൾക്കും ആരെല്ലാം ചുമതല വഹിക്കണമെന്ന് ഇവരെ അങ്ങുതന്നെ നിശ്ചയിച്ചാലും." രാജാവ് നിർദ്ദേശിച്ചു.

യാഗശാലയിൽ പ്രവേശിച്ചിട്ട് ഉഷസ്തി പറഞ്ഞു: "എന്നാൽ കർമ്മം തടയപ്പെട്ട ഇവർ തന്നെ, എന്നാൽ പ്രസന്നരായി സ്വകർമ്മങ്ങൾ അനുഷ്ഠിക്കട്ടെ. ആരെയും ഞാൻ മാറ്റി നിർത്തുകയോ എഴുന്നേല്പിക്കുകയോ ചെയ്യുന്നില്ല. മുമ്പ് ഇവിടെ നിശ്ചയിച്ചു വച്ചിരിക്കുന്നതുപോലെ തന്നെ നടക്കട്ടെ. പക്ഷേ ഋത്വിക്കുകളെല്ലാം അവരുടെ സംശയങ്ങൾ എന്നിൽ നിന്ന് ചോദിച്ചറിഞ്ഞ് പരിഹരിക്കണം. ഇവരെത്തന്നെ ഋത്വിക്കുകളായി ഞാൻ ആജ്ഞാപിക്കുന്നു. രാജാവേ, യജമാനനായ താങ്കൾ ഇവർക്കു കൊടുക്കുന്ന അത്രയും ധനം എനിക്കും തരിക."

"പൂജ്യപാദരേ, അങ്ങനെതന്നെയാകട്ടെ." രാജാവ് അംഗീകരിച്ചു.

ഉഷസ്തി ആചാര്യസ്ഥാനത്ത് വന്നിരുന്നപ്പോൾ രാജാവ് മറ്റ് ഋത്വിക്കുകളോട് അഭ്യർത്ഥിച്ചു:

"പൂജ്യരേ, നമ്മുടെ യജ്ഞകർമ്മത്തിന്റെ വിവിധ ഋത്വിക്കുകളായിരിക്കുന്ന എല്ലാ ആചാര്യശ്രേഷ്ഠന്മാരും ഇതിന്റെ പരമാചാര്യനായിരിക്കുന്ന ഉഷസ്തിയാൽ ഉപദേശിക്കപ്പെടേണ്ടതാണ്. ശാസ്ത്രവിധിപ്രകാരം ഏവരും അദ്ദേഹത്തെ ആചാര്യനായി വരിച്ചാലും."

അപ്പോൾ യജ്ഞകർമ്മത്തിൽ ഋത്വിക്കുകളായിരിക്കുന്ന ഓരോരുത്തരും ഉഷസ്തിയെ യഥാശാസ്ത്രം സമീപിച്ചു. യാഗത്തിന്റെ പ്രസ്തോതാവായിട്ടിരിക്കുന്ന ഋത്വിക്, ഉഷസ്തിയുടെ അടുക്കൽ വന്ന് നമസ്ക്കരിച്ചിട്ട് ചോദിച്ചു:

"ഭഗവൻ, അങ്ങ് എന്നോട് പറഞ്ഞല്ലോ, പ്രസ്താവാനുഗതനായ ദേവതയെ അറിയാതെ നീ പ്രസ്താവനം ചെയ്യുകയാണെങ്കിൽ നിന്റെ ശിരസ്സ് നിലംപതിക്കുമെന്ന്. മഹാനുഭാവ, പറഞ്ഞു തന്നാലും. ആരാണ് ആ ദേവത?"

"ആ ദേവത പ്രാണനാണ്."

"എന്തുകൊണ്ട്?"

"എന്തെന്നാൽ ഈ സർവ്വഭൂതങ്ങളും പ്രാണനിലാണ് പ്രവേശിക്കുന്നത്. ജീവന്മാരെല്ലാം പ്രാണനെ ആശ്രയിച്ചാണ് ഉണ്ടാകുന്നതും നിലനില്ക്കുന്നതും. അതുകൊണ്ട് പ്രാണനാണ് യജ്ഞത്തിലെ പ്രസ്താവാനുഗതനായ ദേവത. ഈ രഹസ്യവും ആ ദേവതയെപ്പറ്റിയും അറിയാതെ നീ പ്രസ്താവനം ചെയ്തിരുന്നു എങ്കിൽ തീർച്ചയായും എന്റെ വാക്കാൽ നിന്റെ ശിരസ്സ് നിലംപതിക്കുമായിരുന്നു! ഇനി ഭയം വേണ്ട. മംഗളമായി യാഗത്തിനിരിക്കുക."

അതിനുശേഷം ഉദ്ഗാതാവ് ഉഷസ്തിയുടെ സമീപത്തെത്തിയിട്ട് ചോദിച്ചു:

"ഭഗവൻ, അങ്ങ് പറഞ്ഞല്ലോ, ഉദ്ഗീഥാനുഗതനായ ദേവതയെ അറിയാതെ നീ ഉദ്ഗാനം ചെയ്യുകയാണെങ്കിൽ നിന്റെ ശിരസ്സ് താഴെ വീണുപോകും എന്ന്. ആ ദേവത ആരാണ്?"

"ആദിത്യനാണ് ആ ദേവത. എന്തെന്നാൽ ഇക്കാണുന്ന സർവ്വഭൂതങ്ങളും ഉദിച്ച് ഉയർന്നുകൊണ്ടിരിക്കുന്ന ആദിത്യനെപ്പറ്റിയാണ് ഗാനം ചെയ്യുന്നത്. ഈ ആദിത്യൻ തന്നെയാണ് ഉദ്ഗീഥാനുഗതനായ ദേവത. ഇതു മനസ്സിലാക്കാതെ നീ ഉദ്ഗാനം ചെയ്തിരുന്നെങ്കിൽ നിന്റെ മൂർദ്ധാവ് നിലംപതിക്കുമായിരുന്നു!"

അനന്തരം യാഗത്തിന്റെ പ്രതിഹർത്താവായിരിക്കുന്ന ഋത്വിക്ക് ഉഷസ്തിയെ സമീപിച്ചു ചോദിച്ചു:

"ഭഗവൻ, അങ്ങ് എന്നോട് പറഞ്ഞുവല്ലോ, പ്രതിഹാരാനുഗതനായ ദേവതയെപ്പറ്റി അറിയാതെ യജ്ഞം ചെയ്താൽ

നിന്റെ തല പൊട്ടിത്തെറിച്ച് താഴെവീഴുമെന്ന്. ആ ദേവത ആരാണെന്ന് എനിക്കു പറഞ്ഞുതന്നാലും."

"അന്നമാണ് ആ ദേവത. പ്രപഞ്ചത്തിലെ സകല പ്രാണികളും അവനവനു കിട്ടുന്ന അന്നം വഴിയാണ് ജീവിക്കുന്നത്. അതുകൊണ്ട് യജ്ഞത്തിൽ അന്നദേവതയാണ് അനുഗതനായിരിക്കുന്നത്. ഇത് അറിയാതെ മറ്റേതെങ്കിലും ദേവതയെ ഉദ്ദേശിച്ച് നീ യജ്ഞം ചെയ്തിരുന്നുവെങ്കിൽ എന്റെ വാക്കിന്റെ ശക്തിയാൽ നിന്റെ തല തകർന്ന് താഴെ വീഴുമായിരുന്നു."

ഉഷസ്തിയിൽ നിന്ന് ഉപദേശങ്ങൾ വാങ്ങി ഋത്വിക്കുകൾ യജ്ഞം ആരംഭിച്ചു. ശാസ്ത്രവിധിയനുസരിച്ച് നടന്ന ആ യജ്ഞകർമ്മത്തിന് ഉദ്ദിഷ്ടഫലം ലഭിച്ചു. യജമാനനായ രാജാവ് സന്തുഷ്ടനായി. അദ്ദേഹം ദാനധർമ്മാദികൾ വളരെ ചെയ്തു. ധാരാളം ദക്ഷിണകൾ ഋത്വിക്കുകൾക്കു നൽകി. ഏറ്റവും കൂടിയ ഒരു പങ്ക് ധനവും നല്ല പശുക്കളും വസ്ത്രങ്ങളും സ്വർണ്ണവും ഉഷസ്തിയ്ക്ക് ദക്ഷിണയായി ലഭിച്ചു. ആ രാജ്യത്തിലെ എല്ലാ യജ്ഞങ്ങൾക്കും മുഖ്യാചാര്യനായിട്ടിരിക്കാനുള്ള പരമാധികാരവും ഉഷസ്തി നേടി. രാജഭൃത്യന്മാരോടൊപ്പം രഥവുമായി ച്ചെന്ന് ഉഷസ്തി തന്റെ പത്നിയെക്കണ്ടു. അവൾക്ക് വളരെ സന്തോഷമായി. ഉഷസ്തി യജ്ഞത്തിന് ഋത്വിക്കായിരിക്കുന്ന വിവരം അവൾ ഇതിനകം മനസ്സിലാക്കി. അദ്ദേഹത്തിന്റെ അറിവിൽ അവൾക്ക് അത്രയധികം വിശ്വാസമുണ്ടായിരുന്നു.

ഉഷസ്തിയ്ക്കും പത്നിയ്ക്കും സുഖമായി വസിക്കുവാൻ വേണ്ട ഏർപ്പാടുകൾ രാജാവ് ചെയ്തുകൊടുത്തു.

**ഓം തത് സത്**

**അവലംബം - ഛാന്ദോഗ്യോപനിഷത്ത്**

19

# ജാനശ്രുതിയും രൈക്വനും

ജാനശ്രുതിയുടെ വംശപരമ്പരയിൽപ്പെട്ട പൗത്രായണൻ ലോകർക്കിടയിൽ വേഗം ആരാധ്യനായിത്തീർന്നു. ജാനശ്രുതി എന്നും ജനങ്ങൾ ഇദ്ദേഹത്തെ വിളിച്ചുപോന്നു.

പ്രാണികൾക്ക് ആഹാരം അത്യാവശ്യ ഘടകമാണെന്ന് ജാനശ്രുതിയ്ക്കറിയാം. ആഹാരപദാർത്ഥങ്ങൾ കഴിക്കുന്നതിന്റെ ശക്തിയിലാണ് പ്രാണികൾ ജീവിക്കുന്നത്. ആഹാരമില്ലാതെ വന്നാൽ എല്ലാം നശിച്ചുപോകും. പ്രാണികൾക്ക് ആഹാരപദാർത്ഥങ്ങൾ ലഭിക്കാതെ വന്നാൽ മഹാകഷ്ടം തന്നെ. പട്ടിണി കിടക്കേണ്ടി വരുന്നതിനേക്കാൾ കഷ്ടം മനുഷ്യർക്ക് മറ്റൊന്നിലില്ല. അതുകൊണ്ട് വിശന്നുപൊരിയുന്നവന് ഒരുനേരത്തെയെങ്കിലും ആഹാരം കഴിക്കാൻ കൊടുക്കാനായാൽ അതൊരു നല്ല കാര്യമാണെന്ന് ജാനശ്രുതിയ്ക്കു തോന്നി. അന്നദാനം മഹാപുണ്യമാണ്. പവിത്രമാണ്.

രാജാവായ തനിക്ക് സമ്പത്ത് കുമിഞ്ഞു കൂടിയിട്ട് എന്തു കാര്യം? ധനം അന്നദാനത്തിനായി വിനിയോഗിക്കുന്നത് നല്ലതാണ്. രാജ്യത്തിന്റെ എല്ലാ ഭാഗത്തും അന്നദാനം നടത്തുവാനുള്ള ഏർപ്പാടുകൾ ചെയ്യണം. ദേവാലയങ്ങളിലും വഴിയമ്പ

ലങ്ങളിലും അന്നദാനം ആരംഭിക്കണം. അന്നദാനം നൽകുന്ന ശീലം തന്റെ പ്രജകളിലും വളർന്നുവരണം. ആഹാരം ആരും രഹസ്യമായിട്ട് വച്ചനുഭവിക്കരുത്.

ഇങ്ങനെ അന്നദാനത്തിന്റെ മഹത്വത്തെ അറിയുന്നവ നായ ജാനശ്രുതി ധാരാളം ആഹാരപദാർത്ഥങ്ങൾ പാകം ചെയ്ത് അനേകം പേർക്ക് ദാനം ചെയ്തു. വളരെ ശ്രദ്ധയോ ടുകൂടിയാണ് ഇക്കാര്യം നിർവ്വഹിച്ചുപോന്നത്. താൻ കൊടു ക്കുന്ന ആഹാരപദാർത്ഥങ്ങൾ എല്ലായിടത്തും ജനങ്ങൾ ഭക്ഷി ക്കട്ടെ എന്നു കരുതി ധാരാളം വഴിയമ്പലങ്ങൾ ഉണ്ടാക്കി. സ്വാ ദിഷ്ഠവും വിഭവസമൃദ്ധവുമായ സദ്യതന്നെ ജനങ്ങൾക്കു നൽ കാൻ അയാൾക്കു കഴിഞ്ഞു. ജാനശ്രുതിയുടെ പേരും പെരു മയും അന്യനാടുകളിൽകൂടി കേൾവികേട്ടു.

അന്നദാനത്തിന്റെ പുണ്യഫലമായി ജാനശ്രുതിയ്ക്ക് പല സിദ്ധികളും കൈവന്നു. പണ്ഡിതന്മാരും മഹാജ്ഞാനികളും അദ്ദേഹത്തെത്തേടി കൊട്ടാരത്തിലെത്തി. അതിഥികളെല്ലാം ആദരവോടെ സ്വീകരിക്കപ്പെട്ടു. ശാസ്ത്രചർച്ചകളും വിദ്വത് സംവാദങ്ങളും മുടങ്ങാതെ നടന്നു.

അങ്ങനെയിരിക്കെ ഒരു ദിനം. പൂനിലാവു പരന്നൊഴു കുന്ന മനോഹരമായ ഒരു രാത്രിയിൽ ഒരു കൂട്ടം ഹംസങ്ങൾ ജാനശ്രുതിയുടെ കൊട്ടാരത്തിന്റെ സമീപത്തു കൂടി പറന്നു പോകാനിടയായി. അക്കൂട്ടത്തിൽ ഒരു ഹംസം കൊട്ടാരത്തിന്റെ മുകളിലൂടെ പറന്നുപോകാൻ ശ്രമിച്ചു. അപ്പോൾ മറ്റൊരു ഹംസം അതിനെ വിലക്കാൻ ശ്രമിച്ചു. ജാനശ്രുതി രാജാവിനോടുള്ള ബഹുമാനസൂചകമായി കൊട്ടാരത്തിനു മുകളിലൂടെ പക്ഷികൾ പറക്കുകയില്ലായിരുന്നു.

“ഹോ, ഹോ ഭല്ലാക്ഷ, ഭല്ലാക്ഷ, നീ വഴിമാറി പറന്നു പോകുക. പൗത്രായണനായ ജാനശ്രുതി മഹാരാജാവിന്റെ കൊട്ടാരമാണ് താഴെ കാണുന്നത്. നമ്മുടെ ചിറകടികൾ അതിനു മുകളിലൂടെ പാടില്ല.”



അതുകേട്ട് സഹസഞ്ചാരിയായ ഹംസം ആകാശത്ത് ചിറകുകൾ ഇളക്കിയിളക്കി നിന്നു. എന്നിട്ട് തന്നെ ഉപദേശിച്ച ഹംസത്തോട് പറഞ്ഞു:

"നാം പക്ഷിവർഗ്ഗത്തിൽ ഉൾപ്പെട്ടതാണ്. ആകാശം ആരുടേയും സ്വന്തമല്ല. ഹംസങ്ങൾക്ക് ആകാശത്തിലൂടെ എവിടെയും പറന്നുപോകാം."

"ഹേ ഭല്ലാക്ഷ, നീ ഭൂമിയിലേയ്ക്കു നോക്കുക. പുണ്യവാനായ ജാനശ്രുതിയുടെ തേജസ്സുകൊണ്ട് കൊട്ടാരമാകെ പകൽപോലെ ശോഭിക്കുന്നു. സ്വർഗ്ഗത്തിന്റെ കാന്തിയും ശക്തിയും അതിനുണ്ട്. ഭൂമിയിൽനിന്ന് സ്വർഗ്ഗത്തിലേയ്ക്ക് ആ തേജസ്സ് ശക്തമായി വ്യാപിച്ചു കിടക്കുകയാണ്. നീ പറന്ന് ആ

പ്രഭാവലയത്തിൽ അകപ്പെടരുത്. നീ അതിനെ സ്പർശിച്ചാൽ അതു നിന്നെ ദഹിപ്പിച്ചുകളയും! അതിനാൽ വഴിമാറി പറന്നു പോകുക."

"ഓ, നീ വെറുതെ ഭയപ്പെടുത്തരുത്. ഈ ജാനശ്രുതി വണ്ടിക്കാരനായ രൈക്വന് സമനാണോ? തീർച്ചയായും അല്ല. ഇവനേക്കാൾ സിദ്ധിയും ജ്ഞാനവും തേജസ്സും രൈക്വനുണ്ട്." ഭല്ലാക്ഷനെന്ന ഹംസം നിസ്സാരമായി പറഞ്ഞു.

"വണ്ടിക്കാരനായ രൈക്വനെക്കുറിച്ച് എനിക്ക് അധിക മൊന്നും അറിവില്ല. അവൻ ഏതു തരക്കാരനാണ്?"

"ഈ ജാനശ്രുതി വെറും സാധാരണക്കാരനാണ്. വണ്ടി ക്കാരൻ രൈക്വനാകട്ടെ മഹാമനസ്ക്കനാണ്. ഇവരെ പരസ്പരം താരതമ്യപ്പെടുത്താനാകുകയില്ല. അങ്ങനെ ചെയ്യുന്നത് രൈക്വനെ ആക്ഷേപിയ്ക്കലാണ്. നീ ചൂതുകളി കണ്ടിട്ടില്ലേ? ചൂതുകളിയിൽ കൃതൻ എന്നു പേരോടുകൂടിയ പകിട മുഖേന ജയിക്കുന്നവന് അതിൽ കുറഞ്ഞ തരത്തിലുള്ള എല്ലാ പകിട കളും കിട്ടിയതായി കരുതുന്നില്ലേ. അതുപോലെ പ്രജകൾ ചെയ്യുന്ന സത്കർമ്മങ്ങൾ എല്ലാം രൈക്വനു കിട്ടുന്നു. അതു പോലെ രൈക്വന് അറിവുള്ള കാര്യങ്ങൾ ജ്ഞാനികൾക്കും സിദ്ധിക്കുന്നു. ഞാൻ പറഞ്ഞ വണ്ടിക്കാരൻ രൈക്വൻ ഇപ്രകാ രമുള്ളവനാണ്. രൈക്വന്റെ അറിവിനാണ് പ്രാധാന്യം. അതു കൊണ്ട് ധൈര്യമായിട്ട് നീ എന്നോടൊപ്പം പറന്നു വന്നാലും. ഭയം വേണ്ട."

"ശരി." എന്ന് മറ്റേ ഹംസം സമ്മതിച്ചു. അവർ ജാനശ്രു തിയുടെ കൊട്ടാരത്തിനുമുകളിലൂടെ സംസാരിച്ചുകൊണ്ട് പറന്നു പോയി.

ഉണർന്നു കിടക്കുകയായിരുന്ന ജാനശ്രുതിരാജാവ് ഹംസ ങ്ങളുടെ ഈ സംഭാഷണം കേട്ടു. ആരാണ് ഈ വണ്ടിക്കാരൻ രൈക്വനെന്ന് ജിജ്ഞാസയുണ്ടായി. അയാൾ ഇത്രയും വലിയ ഒരു മഹാനെങ്കിൽ ഉടനെ കണ്ടെത്തണമെന്ന് നിശ്ചയിച്ചു. പക്ഷേ

എവിടെച്ചെന്ന് അന്വേഷിക്കും? രൈക്യനെന്ന പേരുകൂടി മുമ്പ് കേട്ടു പരിചയമില്ല.

പിറ്റേദിവസം രാവിലെ എഴുന്നേറ്റ ഉടൻതന്നെ രാജാവ് ദ്വാരപാലകനെ വിളിച്ചു. ദ്വാരപാലകൻ രാജസന്നിധിയിലെത്തി. ഭക്ത്യാദരങ്ങളോടെ രാജാവിനെ വാഴ്ത്തിസ്തുതിച്ചു. സുപ്രഭാതം പാടി. അതുകേട്ട് രാജാവ് ദ്വാരപാലകനേയും സ്തുതിപാടകരേയും വിലക്കി. അദ്ദേഹം ദ്വാരപാലകനോട് ആരാഞ്ഞു:

"എടോ, നീ എന്തിനാണ് വണ്ടിക്കാരനായ രൈക്വന്റെ ഗുണഗണങ്ങൾ ആലപിച്ച് എന്നെ സ്തുതിക്കുന്നത്? വണ്ടിക്കാരനായ രൈക്വനോട് എന്നെ എന്തിനാണ് സാദൃശ്യപ്പെടുത്തുന്നത്?"

രാജാവിന്റെ ചോദ്യം കേട്ട് ദ്വാരപാലകൻ അന്ധാളിച്ചുപോയി. ജാനശ്രുതി മഹാരാജാവിനേക്കാൾ മഹാത്മാവായി ഒരാളെ അയാൾക്കു ചിന്തിക്കാൻ കൂടി പ്രയാസമായിരുന്നു.

രാജാവ് തുടർന്നു: "പേരും പെരുമയും സിദ്ധിയും ജ്ഞാനവുമൊക്കെ അവനാണ് ഉള്ളത്. ആകാശത്തുകൂടി പറന്നുപോകുന്ന പക്ഷികൾകൂടി അവനെ സ്തുതിക്കുന്നു. നാം അവനുമുമ്പിൽ ആരുമല്ല!"

"പ്രഭോ! അവിടുന്ന് എന്താണ് ഈവിധം സംസാരിക്കുന്നത്?"

"ഇന്നലെ രാത്രി കുറെ ഹംസങ്ങൾ നമ്മുടെ ഈ കൊട്ടാരത്തിന്റെ മുകളിലൂടെ എന്നെ ആക്ഷേപിച്ചുകൊണ്ട് പറന്നുപോയി. അവർ മഹത്വം കണ്ടത് വണ്ടിക്കാരൻ രൈക്വനിലാണ്."

"സ്വാമിൻ, ആരാണ് ഈ വണ്ടിക്കാരൻ രൈക്വൻ? അവൻ എങ്ങനെയുള്ളവനാണ്? അവന്റെ അടയാളങ്ങൾ എന്തെങ്കിലും കല്പിച്ചരുളുമോ?"

രാജാവ് പറഞ്ഞു: "കൃതം എന്ന പകിട കിട്ടുന്നവൻ ചൂതുകളി ജയിക്കും. അപ്പോൾ അവന് മറ്റു പകിടകളും കിട്ടിയതായി

കണക്കാക്കുന്നു. അതുപോലെ പ്രജകൾ ചെയ്യുന്ന എല്ലാ സത്കർമ്മങ്ങളുടേയും ഫലം രൈക്വനു ലഭിക്കുന്നു. അതുപോലെ തന്നെ രൈക്വന് അറിയാവുന്നത് മറ്റാർക്കെങ്കിലും അറിയാമെങ്കിൽ അവർക്കും അത്രയും ഫലം ലഭിക്കുന്നു. ഇപ്രകാരമുള്ളവനാണ് ആ രൈക്വൻ."

ചൂതുകളിയിൽ ഉപയോഗിക്കുന്ന പകിടയ്ക്ക് നാല് ഭാഗങ്ങളുണ്ട്. ഒന്ന്, രണ്ട്, മൂന്ന്, നാല് എന്നിങ്ങനെ പകിടയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഒന്ന് എന്ന് എഴുതിയിട്ടുള്ള പകിടയ്ക്ക് 'കലി' എന്നു പേരു പറയും. രണ്ട് എന്നതിന് 'ദ്വാപരം' എന്നും മൂന്ന് എന്നതിന് 'ത്രേതാ' എന്നും നാലിന് 'കൃതം' എന്നും പേരുകൾ വിളിക്കും.

"ആ വണ്ടിക്കാരൻ രൈക്വനെ ഉടനെതന്നെ കണ്ടെത്തണം. നമുക്ക് ഉടനെ അവനെ കാണണം." - രാജാവ് ആജ്ഞാപിച്ചു.

"ഉത്തരവുപോലെ." ദ്വാരപാലകൻ രൈക്വനെ തേടി പുറപ്പെട്ടു. ക്ഷത്രിയന് ശൂദ്രസ്ത്രീയിൽ ജനിച്ച ആ ദ്വാരപാലകൻ നല്ലൊരു തേരാളി കൂടി ആയിരുന്നു. രാജ്യത്തുള്ള എല്ലാ വണ്ടിക്കാരെക്കുറിച്ചും ദ്വാരപാലകൻ അന്വേഷണം നടത്തി. തേരാളികൾ, കുതിരക്കാർ, ആനക്കാർ, വള്ളക്കാർ തുടങ്ങി പലതരം വാഹനങ്ങൾ ഓടിക്കുന്നവരെ ദ്വാരപാലകൻ കണ്ടെത്തി. പക്ഷേ അവർക്കിടയിലെങ്ങും രൈക്വൻ എന്നൊരാൾ ഉണ്ടായിരുന്നില്ല.

വളരെ അന്വേഷിച്ചിട്ടും രൈക്യനെ കണ്ടെത്താനാകാതെ വിഷണ്ണനായി ദ്വാരപാലകൻ കൊട്ടാരത്തിൽ മടങ്ങിയെത്തി. അയാൾ രാജാവിനെക്കണ്ട് പറഞ്ഞു:

"സ്വാമിൻ, എനിക്ക് വണ്ടിക്കാർക്കിടയിൽ രൈക്വനെ കണ്ടുപിടിക്കാൻ സാധിച്ചില്ല. അങ്ങനെ ഒരുവനെ എങ്ങും കാണുന്നില്ല."

"എടോ, താൻ രൈക്വനെ എവിടെയാണ് അന്വേഷിച്ചത്?

അവൻ വെറുമൊരു വണ്ടിക്കാരനെന്ന് കരുതിയോ? ബ്രഹ്മജ്ഞാനികളുടെ ഇടയിൽപ്പോയി രൈക്വനെ അന്വേഷിക്കുക."

അതുകേട്ട് ദ്വാരപാലകൻ വീണ്ടും പുറപ്പെട്ടു. പലരും പറഞ്ഞുകേട്ട് അവൻ ഒരു കുഗ്രാമത്തിലെത്തി. അവിടെ കുതിരകളോ തേരാളിയോ ഇല്ലാതെ വഴിവക്കിൽ ഉപേക്ഷിക്കപ്പെട്ട ഒരു പഴയ ശകടം കണ്ടു. ആ ശകടത്തിന്റെ കീഴിൽ മുഷിഞ്ഞ വേഷം ധരിച്ച് ഒരാൾ കുത്തിയിരിക്കുന്നതു കണ്ടു. ശരീരത്തിൽ വല്ലാതെ അഴുക്കുപുരണ്ട അയാൾ ശരീരം ശക്തിയായി ചൊറിയുന്നുണ്ടായിരുന്നു. ദ്വാരപാലകൻ സംശയത്തോടെ അയാളുടെ അടുത്തു ചെന്നിട്ട് വിളിച്ചു ചോദിച്ചു:

"ഭഗവൻ, അങ്ങുതന്നെയാണോ വണ്ടിക്കാരനായ രൈക്വൻ?"

ചോദ്യം കേട്ട് അയാൾ അലക്ഷ്യമായി ദ്വാരപാലകനെ നോക്കി. എന്നിട്ട് എന്തുവേണമെന്ന് കണ്ണുകൊണ്ട് ആംഗ്യഭാഷയിൽ ചോദിച്ചു:

"ഞാൻ ജാനശ്രുതി രാജാവിന്റെ ദ്വാരപാലകനാണ്. നീ വണ്ടിക്കാരനായ രൈക്വനെങ്കിൽ പുറത്തേയ്ക്കു വരിക." ദ്വാരപാലകൻ കല്പിച്ചു.

ആ കല്പന കേട്ടിട്ടും വണ്ടിയ്ക്കടിയിൽ ചടഞ്ഞുകൂടിയിരിക്കുന്ന മനുഷ്യനിൽ വലിയ ഭാവവ്യത്യാസമൊന്നും പ്രകടമായില്ല. അപ്പോൾ അതുവഴിവന്ന ചിലരോടായി അന്വേഷിച്ചിട്ട് അത് വണ്ടിക്കാരനായ രൈക്വനാണെന്ന് ദ്വാരപാലകൻ തിരിച്ചറിഞ്ഞു. അപ്പോൾതന്നെ അയാൾ മടങ്ങിപ്പോയി. രൈക്വനെ കണ്ടുപിടിച്ച വിവരം വേഗം രാജാവിനെ അറിയിച്ചു.

രൈക്വനെ നേരിൽ ചെന്നു കാണുവാൻതന്നെ ജാനശ്രുതി നിശ്ചയിച്ചു. ദ്വാരപാലകനിൽനിന്ന് മനസ്സിലാക്കിയ രൈക്വന്റെ ഭൗതിക അവസ്ഥയിൽ നിന്ന് അയാളെ രക്ഷിക്കണമെന്ന് രാജാവിനു തോന്നി. അറുന്നൂറ് നല്ലയിനം പശുക്കൾ, കഴുത്തിലണി



യാൻ ഒരു മാല, പെൺകോവർകഴുതകൾ വലിക്കുന്ന മനോഹരവും ചിത്രപ്പണികൾ നിറഞ്ഞതുമായ ഒരു രഥം എന്നിവയോടുകൂടി രാജാവ് രൈക്വന്റെ അടുത്തേയ്ക്ക് പുറപ്പെട്ടു. രൈക്വനെ നേരിൽകണ്ട് ആദ്യം വിസ്മയത്തിന്റേയും അമ്പരപ്പിന്റേയും പരകോടിയിലെത്തി.

വണ്ടിക്കീഴിൽ ഒതുങ്ങിയിരിക്കുന്ന ഈ ദരിദ്രൻ ഒരു മഹാത്മാവും ജ്ഞാനിയും സിദ്ധനുമാണെന്ന് ആരും വിചാരിക്കുകയില്ല. പക്ഷേ യഥാർത്ഥത്തിൽ ഇദ്ദേഹത്തിന്റെ നില എത്രയധികം ഉന്നതമാണ്. അറിവിൽ, രാജാവായ താൻ ഈ സാധു മനുഷ്യനു മുമ്പിൽ സമനല്ലെന്ന് ഹംസങ്ങൾ പറഞ്ഞത് രാജാവ് വീണ്ടും സ്മരിച്ചു. ആ സ്മരണയിൽ അദ്ദേഹം രൈക്വനെ നമസ്ക്കരിച്ചു.

"അല്ലയോ രൈക്വാ, ഈ അറുന്നൂറു പശുക്കളും, ഈ കണ്ഠഹാരവും ഈ രഥവും ഞാൻ അങ്ങയ്ക്കുവേണ്ടി കൊണ്ടു

വന്നിരിക്കുകയാണ്. ദയവായി ഇതെല്ലാം അങ്ങ് സ്വീകരിച്ച് സ്വന്തമാക്കിയാലും. മഹാജ്ഞാനിയും സിദ്ധനുമായ അങ്ങയെ രാജാവായ ജാനശ്രുതി പൗത്രായണൻ ഗുരുവായി വരിക്കുന്നു. അങ്ങ് ഉപാസിക്കുന്ന ദേവതയെപ്പറ്റി എനിക്ക് ഉപദേശം നൽകി അനുഗ്രഹിച്ചാലും!"

ജാനശ്രുതിയുടെ അഭ്യർത്ഥനകേട്ട് രൈക്വന് ദേഷ്യം വന്നു. അവൻ വണ്ടിക്കടിയിൽ നിന്ന് പുറത്തേയ്ക്കിറങ്ങി വന്നു. അലസമായി ചിതറിക്കിടക്കുന്ന നീളമേറിയ ജടമുടിയും താടി മീശയും ശക്തിയിൽ ഇളക്കിയിട്ട് രാജാവിനെ ചുവന്ന കണ്ണുക ളോടെ നോക്കി.

"എടാ ശൂദ്രാ!" രാജാവിന്റെ മുഖത്തു തറപ്പിച്ചു നോക്കി ക്കൊണ്ട് രൈക്വൻ അലറി. രാജാവും പരിവാരങ്ങളും ഞെട്ടി വിറച്ച് പിന്നോട്ട് ഒരു ചുവട് മാറി നിന്നു.

"നിന്റെ ഈ പശുക്കളും ഹാരവും ഈ രഥവും എനി യ്ക്ക് ആവശ്യമില്ല. ഇതെല്ലാം കൊണ്ടുപോകൂ! എല്ലാം നിന്റേ തായിത്തന്നെ ഇരിക്കട്ടെ."

രാജാവ് എന്തെങ്കിലും പറയുന്നതിനുമുമ്പ് രൈക്വൻ വണ്ടിയുടെ കീഴിലേയ്ക്ക് തിരികെക്കയറി. കീറിയ ഒരു വസ്ത്ര മെടുത്ത് പുതച്ചു കിടന്നു.

മറ്റു ഗത്യന്തരമില്ലാതെ രാജാവ് കൊട്ടാരത്തിലേയ്ക്ക് മടങ്ങിപ്പോയി. നിരാശയാലും അപമാനത്താലും അദ്ദേഹത്തിന് ഉറങ്ങാൻ കഴിഞ്ഞില്ല. ആഹാരവും ഉപേക്ഷിച്ചു, രാജ്ഞിയും രാജകുമാരിയുമൊക്കെ ചുറ്റും വന്നു നിന്ന് ആശ്വസിപ്പിച്ചു. താൻ എത്രയോ നിസ്സാരനാണെന്ന് രാജാവ് വിചാരിച്ച് വിഷമിച്ചു.

തന്റെ പാരിതോഷികം രൈക്വന് തൃപ്തിതകരമായില്ലെന്ന് ജാനശ്രുതിയ്ക്കു തോന്നി. പിറ്റേ ദിവസം രാവിലെതന്നെ അദ്ദേഹം ആയിരം പശുക്കൾ, ഒരു മാല, പെൺകോവർകഴുത കളെ പൂട്ടിയ രഥം എന്നിവയ്ക്കു പുറമേ തന്റെ പുത്രിയായ

രാജകുമാരിയേയും കൂട്ടിക്കൊണ്ട് രൈക്വന്റെ അടുക്കൽ ചെന്നു. രൈക്വൻ ശകടത്തിന്റെ പുറത്തിരുന്ന് ഇളവെയിൽ കായുകയായിരുന്നു.

ജാനശ്രുതി ഭവ്യതയോടെ രൈക്വനെ സമീപിച്ചു.

"അല്ലയോ രൈക്വാ, ആയിരം പശുക്കളും ഒരു മാലയും, ഈ രഥവും ഞാൻ നിനക്കുവേണ്ടി കൊണ്ടുവന്നിരിക്കുന്നു. മാത്രവുമല്ല ഇതാ എന്റെ ഏകപുത്രിയായ രാജകുമാരിയെക്കൂടി കൊണ്ടുവന്നിരിക്കുന്നു. ഇവളെ ഭാര്യയായി അങ്ങു സ്വീകരിച്ചാലും. അതിനും പുറമേ അങ്ങ് ഇരിക്കുന്ന ഈ ഗ്രാമവും അങ്ങേയ്ക്കു തന്നിരിക്കുന്നു. ഇതെല്ലാം സ്വീകരിച്ചുകൊണ്ട് അല്ലയോ സ്വാമിൻ എന്നെ ശിഷ്യനായി കരുതിയാലും. അങ്ങ് ഉപാസിക്കുന്നത് ഏതൊരു ദേവതയെ ആണെന്ന് എനിക്ക് ഉപദേശിച്ചു തന്നാലും."

ഇതുകേട്ട് രൈക്വൻ എഴുന്നേറ്റ് ജാനശ്രുതിയുടെ അരികിൽ വന്നു. പശുക്കൾ, മാല, രഥം, രാജകുമാരി എന്നിവകളെ ചുറ്റിനടന്നു കണ്ടു. ബുദ്ധിമതിയും കന്യകയുമായ രാജകുമാരിയെക്കണ്ടിട്ട് രൈക്വൻ കുറെനേരം അവളെ നോക്കി നിന്നു. വിദ്യാദാനത്തിന് ഇവൾ ഉത്തമയെന്ന് രൈക്വൻ മനസ്സിലാക്കി. ഇവളെ ഇപ്പോൾ സ്വീകരിക്കുകയാണെങ്കിൽ അറിവ് പകർന്നു നൽകി വളർത്തുവാനാകും. രൈക്വന് സംതൃപ്തിയായി. അവൻ രാജാവിനെ അരികിലേയ്ക്കു വിളിച്ചു.

"ഹേ ശൂദ്ര, നീ പശുക്കളെയും മറ്റും കൊണ്ടുവന്നത് ഉത്തമം ആയി. നല്ലത്. ഞാൻ എല്ലാത്തിനേയും സ്വീകരിക്കുന്നു. ഈ കന്യക വിദ്യാദാനത്തിന് ഉത്തമയാണ്. ഇവൾ നിമിത്തം നീ എന്നെ സംസാരിക്കാൻ പ്രേരിപ്പിക്കുന്നു. എന്തുമാകട്ടെ, നിന്നെ ഞാൻ ശിഷ്യനായി സ്വീകരിച്ചിരിക്കുന്നു. ശുഭമുഹൂർത്തത്തിൽ ഉപദേശം നൽകുന്നതാണ്."

രാജാവ് സന്തുഷ്ടനായി. രൈക്വൻ വസിച്ചിരുന്ന ഗ്രാമം അദ്ദേഹം രൈക്വനു സ്വന്തമായി നൽകി. ആ ഗ്രാമത്തിൽ വസി

ച്ചിരുന്ന മറ്റുള്ളവരെ അവിടെനിന്ന് മാറ്റിപ്പാർപ്പിച്ചു. നല്ല വീഥികൾ, പൂന്തോട്ടങ്ങൾ, കൃഷിസ്ഥലങ്ങൾ, മാളികകൾ, കുളങ്ങൾ എന്നിവ നിർമ്മിച്ച് ആ ഗ്രാമത്തെ മനോഹരമാക്കി. രാജകന്യകയെ ആ ഗ്രാമത്തിൽ പാർപ്പിച്ച് അവൾക്കു വേണ്ട എല്ലാ സൗകര്യങ്ങളും ഭൃത്യന്മാരേയും നൽകി. ആ ഗ്രാമം 'രൈക്വപർണ്ണം' എന്ന പേരിൽ പ്രശസ്തമായിത്തീർന്നു.

രൈക്വന് യഥേഷ്ടം തപസ്സ് അനുഷ്ഠിക്കുന്നതിനും വിദ്യാദാനം നിർവ്വഹിക്കുന്നതിനുമുള്ള പ്രത്യേക സൗകര്യങ്ങളും ഏർപ്പെടുത്തി. 'മഹാവൃഷ' ദേശത്തിൽ ഉൾപ്പെട്ട മറ്റൊരു ഗ്രാമത്തെയും രൈക്വനു നൽകി.

രാജ്യഭരണം താല്ക്കാലികമായി മറ്റുള്ളവരെ ഏല്പിച്ചിട്ട് രാജാവും രൈക്വനോടൊപ്പം താമസിച്ചു. തികച്ചും ലളിതമായ രീതിയിലും ശിഷ്യഭാവത്തിലും ജാനശ്രുതി കഴിഞ്ഞുകൂടി.

ഉപദേശത്തിന് കാലമായെന്ന് തോന്നിയപ്പോൾ രൈക്വൻ ശാന്തഭാവത്തിൽ ജാനശ്രുതിയെ അരികിൽ വിളിച്ചു.



"പുണ്യാത്മാവേ, അന്നദാനം ചെയ്യുന്നവനെന്ന അഭിമാനവും രാജാവെന്ന അഹന്തയും താങ്കൾക്ക് ഇപ്പോഴില്ല. രജസ്തമോഗുണങ്ങൾ കെട്ടടങ്ങിയ നിങ്ങൾ സംവർഗ്ഗവിദ്യയ്ക്ക് അധികാരിയായിരിക്കുന്നു. നിങ്ങൾക്കിപ്പോൾ ഒന്നിലും ദുഃഖം കാണുന്നില്ല. അതിനാൽ ശൂദ്രത്വവുമില്ല. എന്റെ ഉപാസന ഞാൻ നിങ്ങൾക്ക് ഉപദേശിച്ചു തരാം. സമിത്പാണിയായി വന്നിരുന്നാലും."

ശുഭദിനത്തിൽ ശുഭ്രവസ്ത്രധാരിയും സമിത്പാണിയുമായി ജാനശ്രുതി രൈക്വനെ സമീപിച്ചു. നമസ്ക്കരിച്ചിട്ട് അടുത്തിരുന്നു. രൈക്വൻ ശാസ്ത്രവിധിപ്രകാരം ആത്മോപദേശം കൊടുത്തു.

"സംവർഗ്ഗ വിദ്യയെന്നാൽ എല്ലാത്തിനേയും ഗ്രഹിക്കുന്ന വിദ്യയെന്നാണ് അർത്ഥം. എല്ലാത്തിനേയും ഗ്രഹിക്കുന്നത് ആത്മാവാണ്. ഇതിന് ദേവന്മാരുടെ കൂട്ടത്തിൽ വായുവിന്റെ സ്ഥാനവും ഇന്ദ്രിയങ്ങളിൽ പ്രാണന്റെ സ്ഥാനവുമാണ്. അധിദൈവത ദർശനത്തിൽ വായുവാണ് സംവർഗ്ഗം. എല്ലാത്തിനേയും ഗ്രഹിക്കുവാനുള്ള ശേഷി വായുവിനാണ് ഉള്ളത്. വായു വീശുമ്പോൾ അഗ്നി ആളിക്കത്തുന്നത് കണ്ടിട്ടില്ലേ? തീ അണയുമ്പോൾ അത് വായുവിൽ തന്നെ ലയിക്കുന്നു. സൂര്യൻ അസ്തമിക്കുമ്പോൾ അത് വായുവിൽ തന്നെ ലയിക്കുന്നു. ചന്ദ്രൻ അസ്തമിക്കുമ്പോൾ അതും വായുവിൽ ലയിക്കും. വെള്ളം വറ്റുമ്പോൾ അതും വായുവിൽ ചേരുന്നു. ഇത് വായുവിന്റെ പ്രത്യേകതയാണ്.

ഇനി ആത്മാവിനെ സംബന്ധിക്കുന്ന സംവർഗ്ഗത്തെപ്പറ്റി പറയാം. ഇവിടെ പ്രാണനാണ് എല്ലാത്തിനേയും ഗ്രഹിക്കുന്നത്. പുരുഷൻ ഉറങ്ങുമ്പോൾ അവന്റെ ഇന്ദ്രിയങ്ങൾ എവിടെ പോകുന്നു? വാഗാദി ഇന്ദ്രിയങ്ങളെല്ലാം പ്രാണനെയാണ് പ്രാപിക്കുന്നത്. എല്ലാം പ്രാണനെ ആശ്രയിച്ച് നില്ക്കുന്നു. കണ്ണും കാതും മനസ്സും എല്ലാം പ്രാണനെ പ്രാപിക്കുന്നു. പ്രാണനാണ് എല്ലാത്തിനേയും ഗ്രഹിക്കുന്നത്.

വായുവും പ്രാണനും സംവർഗ്ഗവിദ്യതന്നെ. ഒന്ന് സ്ഥൂലത്തിലും മറ്റേത് സൂക്ഷ്മത്തിലുമാണ്. ഈ പ്രാണനെയാണ് ഉപാസിക്കേണ്ടത്."

പ്രാണനെ ഉപാസിക്കുന്നത് എങ്ങനെയെന്ന് രൈക്വൻ, ജാനശ്രുതിയ്ക്ക് ഉപദേശിച്ചുകൊടുത്തു. അതനുസരിച്ച് മുഖ്യ പ്രാണനായ ആത്മാവിനെ ജാനശ്രുതി ഉപാസന ചെയ്തു. തത്ഫലമായി അദ്ദേഹത്തിൽ ആനന്ദാനുഭൂതികളുണ്ടായി. ക്രമേണ ബ്രഹ്മവിദ്യാതല്പരനായി സാധനകളനുഷ്ഠിച്ചു. കാലാന്തരത്തിൽ ജാനശ്രുതിയ്ക്ക് സിദ്ധിജ്ഞാനാദികൾ കൈവന്നു. നിത്യമായ ആനന്ദത്തെ അനുഭവിക്കുന്നവനും കീർത്തിമാനും തേജസ്വിയുമായിത്തീർന്നു.

**ഓം തത് സത്**

**അവലംബം - ഛാന്ദോഗ്യോപനിഷത്ത്**

## 20

# അശ്വപതിയും ശിഷ്യന്മാരും

വൈദികകർമ്മങ്ങൾ നടക്കുന്ന വേദികളിലും പണ്ഡിത സഭകൾ കൂടുന്നിടത്തും അവർ അഞ്ചുപേരും മിക്കവാറും ഒത്തു ചേരാറുണ്ട്. യാദൃശ്ചികമായി പലപല സഭകളിൽവെച്ച് അവർ കണ്ടുമുട്ടി. പലതവണ കണ്ടപ്പോൾ പേരും ദേശവും ഗോത്ര വുമൊക്കെ പരസ്പരം ചോദിച്ചറിഞ്ഞു. അങ്ങനെ പരിചയക്കാ രായി. സുഹൃത്തുക്കളായി.

യജ്ഞവേദികളിൽ അവർ ചെല്ലും. ചടങ്ങുകളിൽ ആദ്യന്തം ശ്രദ്ധയോടെ സംബന്ധിയ്ക്കും. വേദവിഷയങ്ങൾ ചർച്ച ചെയ്യുന്നതിൽ അഞ്ചുപേർക്കും വളരെ താല്പര്യമാണു താനും. അക്കാര്യത്തിൽ ഒന്നിനൊന്നു ശുഷ്ക്കാന്തിയുണ്ട്. ശാസ്ത്രകാര്യങ്ങൾ സംസാരിച്ചിരിക്കുന്നതിനിടയിൽ ഭക്ഷണ ത്തിനു സമയമായാൽകൂടി ചിലപ്പോൾ എഴുന്നേറ്റു പോകാറില്ല. ഇടയ്ക്കിടയ്ക്ക് രസികൻ കഥകളും വീട്ടുവിശേഷങ്ങളുമൊക്കെ പറയും. ഒരിടത്ത് യജ്ഞം അവസാനിച്ച് മറ്റെല്ലാവരും പിരി ഞ്ഞുപോകുമ്പോൾ ഇനി അടുത്തു നടക്കാൻ പോകുന്ന മറ്റൊരു യജ്ഞവേദിയിൽ വെച്ചു കാണാമെന്ന് ഉറപ്പുവരുത്തിയാണ് അവർ പിരിയുന്നത്.

നാട്ടിൽ ചിലപ്പോൾ യജ്ഞങ്ങൾ, യാഗങ്ങൾ, പണ്ഡിത സഭകൾ ഇവ ഇല്ലാത്ത ദിവസങ്ങളും ഉണ്ടാകും. അപ്പോൾ ഇവർ ഏതെങ്കിലും ക്ഷേത്രത്തിൽ ഒന്നിച്ചുചേരും. അല്ലെങ്കിൽ എവിടെയെങ്കിലും തീർത്ഥയാത്ര പോകും. പരസ്പരം അതിഥികളായി വീടുകളിൽ സന്ദർശനവും നടത്താറുണ്ട്.

മഹാഗൃഹസ്ഥന്മാരാണ് അഞ്ചുപേരും. മഹാശ്രോത്രിയന്മാരുമാണ്. പരമ്പരാഗതരീതിയിൽ വേദങ്ങളും വേദാംഗങ്ങളും നന്നായിട്ട് അഭ്യസിച്ചിട്ടുമുണ്ട്. യാഗഹോമാദികൾ നടത്തുന്നതിൽ ഇവർക്കുള്ള പ്രാഗത്ഭ്യം നാടെങ്ങും പ്രസിദ്ധമാണ്. കാലക്രമേണ അന്യദേശങ്ങളിലേയ്ക്കും ഇവരുടെ പേരും പെരുമയും വളർന്നു.

സമ്പന്നവും പ്രൗഢവുമായ ഗൃഹാന്തരീക്ഷമാണ് അഞ്ചുപേരുടേയും. വേദവിഹിതങ്ങളായ ഗൃഹസ്ഥധർമ്മങ്ങൾ ചിട്ടയോടെ പാലിയ്ക്കപ്പെടുന്ന തറവാടുകൾ. ധാരാളം ഭൂമി, കൃഷി, പശുക്കൾ, ഭൃത്യന്മാർ, ബന്ധുമിത്രാദികൾ, മാതാപിതാക്കൾ, ഭാര്യ, മക്കൾ, മരുമക്കൾ..... എല്ലാം ഉണ്ട്. ഒന്നിനും കുറവില്ല.

എല്ലാക്കാര്യത്തിലും വേണ്ടത്ര ശ്രദ്ധ ചെലുത്തണം. എല്ലാവരേയും തൃപ്തിപ്പെടുത്തണം. സന്തോഷിപ്പിക്കണം. മനുഷ്യർ പല സ്വഭാവക്കാരാണല്ലോ. ഓരോരുത്തരുടേയും ഇഷ്ടാനിഷ്ടങ്ങൾ വിഭിന്നങ്ങളാണ്. എല്ലാവരേയും ഒരേപോലെ തൃപ്തിപ്പെടുത്തുകയെന്നത് അല്പം ബുദ്ധിമുട്ടേറിയ പ്രവർത്തനമാണ്.

സാംസാരികജീവിതത്തിൽ എന്നും സുഖാനുഭവം മാത്രമായിരിക്കുകയില്ല. ദുഃഖാനുഭവങ്ങളാണ് അധികകാലവും വന്നുചേരുന്നത്. ദുരിതം, രോഗം, മരണം, പ്രകൃതിക്ഷോഭം, കൃഷിനാശം തുടങ്ങി പലവിധത്തിൽ ക്ലേശങ്ങളുണ്ടാകാം. സുഖാനുഭവങ്ങൾ നശിക്കാൻ ഒരു നിമിഷം മതി. എത്രയെല്ലാം യാഗഹോമാദികൾ അനുഷ്ഠിച്ചിട്ടും ഏതെല്ലാം ദോഷങ്ങളാണ് വന്നു

ഭവിയ്ക്കുന്നത് ! എന്താണിതിന് മൂലകാരണം? നിത്യവും ശാശ്വതവുമായ ഒരു ശാന്തി ലഭിക്കാനെന്താണ് ഒരു ഉപായം? ആലോചിക്കുക തന്നെ.

ഒരിക്കൽ അവർ അഞ്ചുപേരും ഒരിടത്ത് സൗകര്യപ്രദമായി ഒത്തുചേർന്നു. ജീവൻമാർക്ക് അധോഗതിയുണ്ടാകാനുള്ള കാരണങ്ങളെക്കുറിച്ച് അവർ വിശദമായി ചർച്ചകൾ നടത്തി.

"ശ്രോത്രിയന്മാരായ നമ്മൾ വേദവിഹിതമായി ഇത്രയൊക്കെ കർമ്മങ്ങളെ അനുഷ്ഠിച്ചിട്ടും ശാശ്വതമായ ദുഃഖനിവൃത്തി ഉണ്ടാകാത്തതിന്റെ കാരണമാണ് എനിക്ക് മനസ്സിലാകാത്തത്." ഒരാൾ നിസ്സഹായതയോടെ അഭിപ്രായപ്പെട്ടു.

അതുകേട്ട് മറ്റൊരാൾ വിസ്തരിച്ചു.

"യാഗഹോമാദികളുടെ അനുഷ്ഠാനഫലമായി എത്രയധികം പുണ്യം നേടിയാലും ആ പുണ്യമെല്ലാം അനുഭവിക്കുമ്പോൾ തീർന്നുപോകുമെന്നുമല്ലേ ജ്ഞാനികൾ പറയുന്നത്. കർമ്മങ്ങൾ മനസ്സിന്റെ വിശുദ്ധിയ്ക്ക് ഉപകരിയ്ക്കും. അത്രമാത്രം: നിത്യവും ശാശ്വതവുമായ സുഖം നമുക്ക് ആത്മസാക്ഷാത്ക്കാരത്തിലൂടെ മാത്രമേ ഉണ്ടാകുന്നുള്ളൂ...."

"എങ്കിൽ ഒന്നു ചോദിക്കട്ടെ. ആത്മാവ്..... ആത്മാവ്..... എന്ന് സഭകളിൽ മിക്കവരും പറയുന്നതു കേൾക്കാം. എന്താണ് യഥാർത്ഥത്തിൽ നമ്മുടെ ഈ ആത്മാവ്?"

"ആത്മാവ് എന്തെന്ന് എനിക്കറിയില്ല."

"ആത്മാവും ബ്രഹ്മവും ഒന്നാണെന്ന് പറയുന്നതു കേട്ടു."

"അപ്പോൾ ബ്രഹ്മം എന്താണ്?"

"അതും നമുക്കറിയില്ല."

"ലജ്ജാകരമാണിത്. മഹാഗൃഹസ്ഥന്മാരും ശ്രോത്രിയന്മാരും മീമാംസകന്മാരുമായി നാടെങ്ങും വിലസുന്ന നമുക്ക് ആത്മാവിനെക്കുറിച്ചറിയില്ലെങ്കിൽ മഹാകഷ്ടം തന്നെ! നമ്മുടെ

ജീവിതംതന്നെ വ്യർത്ഥമായി. ആത്മാവിനെക്കുറിച്ച് ഒന്നുമറിയാത്തതുകൊണ്ടാണ് നാമിങ്ങനെ സംസാരദുഃഖത്തിൽക്കിടന്ന് പലപ്പോഴും ക്ലേശിക്കുന്നത്. ഇന്നുതന്നെ നമുക്ക് ബ്രഹ്മജ്ഞാനിയായ ഒരു മഹർഷിയെ കണ്ടെത്തി നമ്മുടെ ആത്മാവ് എന്തെന്നറിയണം."

"ശരി. ഇനി അതുതന്നെ ലക്ഷ്യം."

അഞ്ചുപേരും ഏകകണ്ഠമായി ഒരു തീരുമാനമെടുത്തു.

സംശയനിവാരണത്തിന് ആരെ സമീപിയ്ക്കണമെന്ന് അവർ പരസ്പരം ആലോചിച്ചു. കേട്ടറിവുള്ള പല മഹർഷിമാരുടേയും അടുത്തുചെല്ലുന്നതിനെക്കുറിച്ച് അവർ വിചാരിച്ചു. ഒടുവിൽ അവരുടെ അന്വേഷണം ചെന്നെത്തിനിന്നത് അരുണപുത്രനായ ഉദ്ദാലകന്റെ മുമ്പിലാണ്.

"കേട്ടറിഞ്ഞിടത്തോളം ഇപ്പോൾ സംപൂജ്യനായ, അരുണപുത്രനായ ഉദ്ദാലകന് ഈ വൈശ്വാനരാത്മാവിനെപ്പറ്റി നല്ലവണ്ണം അറിയാം. ബ്രഹ്മവിദ്യ പലവഴിയ്ക്ക് അഭ്യസിച്ച മഹാത്മാവാണ് അദ്ദേഹം. നമുക്കുപററിയ മറ്റൊരാളെ ഞാൻ കാണുന്നില്ല."

"ശരി. എങ്കിൽ നമുക്ക് അദ്ദേഹത്തിന്റെ അടുക്കലേയ്ക്ക് പോകാം."

അങ്ങനെ അവർ എല്ലാവരുംകൂടി അദ്ദേഹത്തെ സമീപിച്ചു.

ഉദ്ദാലകൻ തന്റെ ആശ്രമത്തിന്റെ പുറത്ത് വിശ്രമിയ്ക്കുകയായിരുന്നു. പഴവർഗ്ഗങ്ങളും പലവിധ കാഴ്ചദ്രവ്യങ്ങളും തന്റെ കാൽക്കൽവെച്ച് സാഷ്ടാംഗം നമസ്ക്കരിച്ചിട്ട് വിനയാന്വിതരായി നില്ക്കുന്ന ആഗതരെ ഉദ്ദാലകൻ അടിമുടി വീക്ഷിച്ചു. പിന്നെ പരസ്പരം പരിചയപ്പെട്ടു. അവരെക്കുറിച്ചറിഞ്ഞപ്പോൾ ഉദ്ദാലകൻ സന്തോഷപൂർവ്വം ചിരിച്ചു.



"മഹാന്മാരായ നിങ്ങളെക്കുറിച്ച് ശിഷ്യന്മാർ പറഞ്ഞ് ഞാൻ കേട്ടിട്ടുണ്ട്. ഇപ്പോൾ ഇവിടെവന്ന് കാണാൻ കഴിഞ്ഞതിൽ സന്തോഷം."

അതിഥികളായ അവരെ ഉദ്ദാലകൻ യഥാവിധി സ്വീകരിച്ചു. അന്നപാനാദികൾ നൽകി സൽക്കരിച്ചു. ഉദ്ദാലകനിൽ നിന്ന് എല്ലാം ചോദിച്ചറിയാമെന്ന് അവർ പ്രതീക്ഷിച്ചു.

"പ്രഭോ! മഹാജ്ഞാനിയായ അവിടുത്തെ സൽക്കാരം അനുഭവിയ്ക്കുവാനുള്ള മഹാഭാഗ്യം എങ്ങനെയോ ഞങ്ങൾക്കുണ്ടായി. ഇനി അവിടുന്ന് കനിഞ്ഞ് അനുഗ്രഹിച്ച് ഞങ്ങളുടെ ചില സംശയങ്ങൾക്ക് മറുപടി നൽകിയാലും."

അതുകേട്ട് ഉദ്ദാലകൻ വിചാരിച്ചു. 'മഹാഗൃഹസ്ഥന്മാരും മഹാശ്രോത്രിയന്മാരുമായ ഇവർ എന്നോടു ചോദിക്കാൻ ഉദ്ദേശിയ്ക്കുന്ന ചോദ്യങ്ങൾക്കെല്ലാം ശരിയായ ഉത്തരം പറയുവാൻ ഒരുപക്ഷേ എനിക്ക് സാധ്യമാകുകയില്ല. അതുകൊണ്ട്

ഞാൻ ഇവർക്ക് മറ്റൊരു ഉപദേഷ്ടാവിനെ നിർദ്ദേശിച്ചുകൊടുക്കും.'

ആലോചിച്ചു നില്ക്കുന്ന ഉദ്ദാലകന്റെ മുമ്പിൽ ആഗതർ സംശയം ഉണർത്തിച്ചു.

"നമ്മുടെ ആത്മാവ് എന്നാൽ എന്താണ്? ബ്രഹ്മം എന്താണ്? ഈവക കാര്യങ്ങളിൽ ഞങ്ങൾക്ക് അറിവ് പകർന്നു തന്നാലും!"

ചോദ്യം കേട്ട് ഉദ്ദാലകൻ അവരോട് പറഞ്ഞു:

"സംപൂജ്യരായ മഹാത്മാരേ, നിങ്ങളുടെ ചോദ്യവും ജിജ്ഞാസയും മഹത്തരം തന്നെ. ഇപ്പോൾ കേകയ പുത്രനായ അശ്വപതിക്ക് നിങ്ങൾ ചോദിക്കുന്ന വൈശ്വാനരാത്മാവിനെ പ്പറ്റി നല്ലപോലെ അറിയാം. നമുക്ക് അദ്ദേഹത്തിന്റെ അടുക്ക ലേയ്ക്ക് പോകാം."

"അവിടുന്ന് ഞങ്ങളോടൊപ്പം വന്നനുഗ്രഹിച്ചാലും."

"തീർച്ചയായും. നമുക്കൊരുമിച്ചുചെന്ന് അശ്വപതിയെ കാണാം."

അവർ എല്ലാവരും അശ്വപതിയുടെ അടുക്കലേയ്ക്ക് പുറപ്പെട്ടു.

കേകയരാജാവിന്റെ പുത്രനാണ് അശ്വപതി. തന്റെ പിതാ വിന്റെ ഭരണത്തെത്തുടർന്ന് രാജ്യഭരണം ഭംഗിയായി നടത്തി വരികയാണദ്ദേഹം. അശ്വപതിരാജാവിന്റെ ഭരണത്തിൻ കീഴിൽ കേകയരാജ്യത്ത് എങ്ങും എവിടെയും സമ്പദ്സമൃദ്ധിയും ശാന്തിയും സന്തോഷവും നിറഞ്ഞു നില്ക്കുകയാണ്.

കേകയരാജ്യത്ത് പ്രവേശിച്ച ഉദ്ദാലകനും കൂട്ടരും അശ്വ പതിരാജാവിന്റെ പ്രജകൾ സന്തോഷവാന്മാരായി വിവിധ കാര്യ ങ്ങളിൽ ഏർപ്പെട്ടിരിക്കുന്നത് കണ്ടു.

അവർ തലസ്ഥാനനഗരിയിലെത്തി. രാജഭടന്മാർ അവരെ

കൊട്ടാരത്തിനുമുമ്പിലെത്തിച്ചു. പ്രത്യേക ബഹുമാനാദികളോടെ ദ്വാരപാലകന്മാർ അവരെ രാജകൊട്ടാരത്തിനകത്തേയ്ക്ക് കൂട്ടിക്കൊണ്ടുപോയി.

സൂര്യനെപ്പോലെ ശോഭിയ്ക്കുന്നവനും ഗാംഭീര്യമേറുന്നവനുമായ അശ്വപതിരാജാവ് വിനയാന്വിതനായി തൊഴുതു പിടിച്ചുകൊണ്ട് അതിഥികളുടെ അരികിലെത്തി.

"സംപൂജ്യരായ അതിഥികൾക്ക് സ്വാഗതം. നിങ്ങളെല്ലാം ആരെല്ലാമെന്നും ഏതു ദേശങ്ങളിൽനിന്ന് വരുന്നുവെന്നും അറിയിക്കണമെന്ന് അഭ്യർത്ഥിക്കുന്നു."

"കേകയ ചക്രവർത്തിയായിരിക്കുന്ന അശ്വപതിമഹാരാജാവ് വിജയിക്കട്ടെ." ഉദ്ദാലകൻ അഭിവാദ്യം ചെയ്തു.

"അവിടുത്തേയ്ക്കു വന്ദനം. അങ്ങ് അരുണിയുടെ പുത്രനായ ഉദ്ദാലകനെന്ന് നാം നന്നായി അറിയുന്നു. അങ്ങയോടൊപ്പം എത്തിയിരിക്കുന്ന ഈ മഹാന്മാർ ആരെല്ലാമെന്ന് അറിയിച്ചാലും." രാജാവിന്റെ വാക്കുകൾ കേട്ടിട്ട് മഹാശ്രോത്രിയന്മാർ ഓരോരുത്തരായി സ്വയം പരിചയപ്പെടുത്തി.

"ഉപമന്യുവിന്റെ പുത്രനായ പ്രാചീനശാലൻ."

"പുലുഷന്റെ പുത്രനായ സത്യയജ്ഞൻ."

"ഭാർഗ്ഗവിയുടെ പുത്രനായ ഇന്ദ്രദ്യുമ്നൻ."

"ശർക്കരാക്ഷന്റെ പുത്രനായ ജനൻ."

"അശ്വതരാശന്റെ പുത്രനായ ബുഡിലൻ."

ഉദ്ദാലകൻ കൂട്ടിച്ചേർത്തു. "പ്രഭോ, ഇവരഞ്ചുപേരും മഹാഗൃഹസ്ഥന്മാരും മഹാശ്രോത്രിയന്മാരുമാണ്."

രാജാവ് അതിഥികളെ പ്രത്യേകം പ്രത്യേകം സിംഹാസനത്തിലിരുത്തി. പൂജിച്ചു സൽക്കരിച്ചു. അവർക്ക് അന്നു രാത്രി സുഖമായിട്ട് വസിക്കാൻ വേണ്ട ഏർപ്പാടുകൾ ചെയ്തു. മനോ

ഹരമായ മാളികകളിൽ അവർ സുഖമായി ഉറങ്ങി.

പിറ്റേദിവസം രാവിലെതന്നെ രാജാവ് അവരുടെ അടുക്കൽ പോയി ക്ഷേമാന്വേഷണങ്ങൾ നടത്തി. അതിഥികൾ സന്തുഷ്ടരെന്നു കണ്ട് രാജാവ് പറഞ്ഞു:

"എന്റെ രാജ്യത്ത് കള്ളനില്ല. ദാനം ചെയ്യാത്തവനില്ല. മദ്യപാനിയില്ല. അഗ്നിഹോത്രം ചെയ്യാത്തവനില്ല. വിദ്യാഭ്യാസമില്ലാത്തവനില്ല. വ്യഭിചാരിയായ പുരുഷനില്ല. അതുകൊണ്ട്



വ്യഭിചാരിണിയായ സ്ത്രീയുമില്ല. ഭഗവാന്മാരേ, ഞാൻ ഒരു യാഗം ചെയ്യുവാൻ പോകുകയാണ്. ഈ അവസരത്തിൽ മഹാന്മാരായ നിങ്ങളുടെ ആഗമനം ഉചിതമായിരിക്കുന്നു. യാഗത്തിൽ ഓരോ ഋത്വിക്കിനും കൊടുക്കുന്ന അത്രയും ധനം നിങ്ങളിൽ

ഓരോരുത്തർക്കും തരാം. ദയവായി യാഗം കഴിയുന്നതുവരെ നിങ്ങൾ ഇവിടെ താമസിച്ചാലും."

അവർ പറഞ്ഞു:

"മഹാരാജാവേ, അവിടുത്തെ മഹാമനസ്ക്കതയ്ക്ക് ഒരായിരം നന്ദി. ഞങ്ങൾ യാഗത്തെയോ ധനത്തെയോ ആഗ്രഹിച്ചു വന്നവരല്ല. ഒരു വ്യക്തി എന്ത് ഉദ്ദേശ്യത്തോടുകൂടിയാണോ ഒരാളിനെ സമീപിക്കുന്നത് അയാളോട് അതിനെപ്പറ്റി മാത്രമാണ് സംസാരിക്കേണ്ടത്. ഇപ്പോൾ അങ്ങ് വൈശ്വാനരാത്മാവിനെപ്പറ്റി പഠിച്ചുകൊണ്ടിരിക്കുകയാണല്ലോ. അതിനാൽ ദയവായി ഞങ്ങൾക്ക് അതിനെപ്പറ്റി പറഞ്ഞുതന്നാലും. ഞങ്ങൾക്കു വേണ്ടത് ആത്മാവിനെക്കുറിച്ചുള്ള അറിവാണ്."

രാജാവ് അല്പനേരം വിസ്മയിച്ചിരുന്നുപോയി. ആത്മാവിനെക്കുറിച്ച് അറിയാനാഗ്രഹിയ്ക്കുന്ന അതിഥികളിൽ രാജാവ് അത്യന്തം പ്രീതനായി. അല്പനേരത്തെ ആലോചനയ്ക്കുശേഷം രാജാവ് പറഞ്ഞു:

"ഞാൻ ഇതിന് ഉത്തരം നാളെ രാവിലെ പറയാം. ഇന്ന് നിങ്ങളെല്ലാവരും ഇവിടെ വസിച്ചാലും." ഇത്രയും പറഞ്ഞിട്ട് രാജാവ് അന്നത്തെ ഭരണകാര്യങ്ങൾക്കായി അവരെ വിട്ടുപോയി.

ഒരു ഗുരുവിൽനിന്ന് ബ്രഹ്മവിദ്യ പഠിക്കാനാഗ്രഹിക്കുന്നവൻ കയ്യിൽ ചമത ഏന്തിവേണം ഗുരുവിനെ സമീപിയ്ക്കുവാൻ. ബ്രഹ്മവിദ്യ ഉപദേശിക്കാമെന്ന് രാജാവ് സമ്മതിച്ചതനുസരിച്ച് പിറ്റേദിവസം രാവിലെ സമിത്പാണികളായി അവർ രാജാവിനെ സമീപിച്ചു.

എല്ലാവരും മഹാശ്രോത്രിയന്മാരായതിനാൽ ഇനി പ്രത്യേകം ഉപനയനാദികർമ്മങ്ങളുടെ ആവശ്യമില്ലെന്ന് രാജാവ് നിശ്ചയിച്ചു. അവരെ ഉപനയിക്കാതെതന്നെ അവർക്ക് വൈശ്വാനരവിദ്യ ഉപദേശിച്ചുകൊടുത്തു.

രാജാവ് അവരുമായി ഏകാന്തമായ ഒരിടത്ത് പ്രത്യേകം ഇരുന്നു. ഓരോരുത്തരോടായി പലതും ചോദിച്ചറിഞ്ഞു. രാജാവിനോട് ഒട്ടേറെ കാര്യങ്ങൾ ശിഷ്യന്മാരായി ഇരുന്നുകൊണ്ട് അവരും ചോദിച്ചു മനസ്സിലാക്കി. ഒടുക്കം രാജാവ് പറഞ്ഞു:

"നിങ്ങളെല്ലാം ആത്മാവിനെക്കുറിച്ച് അറിയാനാഗ്രഹിക്കുന്നവരാണ്. ആത്മാവിന്റെ ഉപാസകരുമാണെന്ന് പറയുന്നു. എങ്കിൽ നിങ്ങൾ ഓരോരുത്തരും ഏത് ആത്മാവിനെയാണ് ഉപാസിക്കുന്നതെന്ന് ഇപ്പോൾ വെളിപ്പെടുത്തണം. ആത്മാവിലുള്ള നിങ്ങളുടെ നില അറിയാൻ വേണ്ടിയാണ്."

അവർ സമ്മതിച്ചു.

രാജാവ് ആദ്യം ചോദിച്ചത് പ്രാചീനശാലനോടാണ്.

"ഹേ, ഉപമന്യുപുത്ര! നിങ്ങൾ ഏത് ആത്മാവിനെയാണ് ഉപാസിക്കുന്നത്?"

"രാജാവേ, ഞാൻ സ്വർഗ്ഗമാകുന്ന വൈശ്വാനരനെയാണ് ഉപാസിക്കുന്നത്." പ്രാചീനശാലൻ ഉത്തരം പറഞ്ഞു.

അയാളോട് രാജാവ് പ്രതികരിച്ചു.

"പ്രാചീനശാല, നിങ്ങൾ ഉപാസിക്കുന്ന ആത്മാവ് ശ്രേഷ്ഠവും തേജസ്സോടുകൂടിയതുമായ വൈശ്വാനരാത്മാവാണ്. അതുകൊണ്ട് നിന്റെ കുടുംബത്തിൽ യാഗത്തിനുപയോഗിക്കുന്ന സോമരസത്തിന്റെ ഭിന്നങ്ങളായ സുതയും പ്രസുതയും ആസുതയും എപ്പോഴും ഉണ്ടാകും. നല്ലതുതന്നെ. നിങ്ങൾ അന്നത്തെ ഭക്ഷിക്കുന്നു. ലോകത്തിൽ എവിടെയും പ്രിയത്തെ കാണുന്നു. ഇങ്ങനെ വൈശ്വാനരാത്മാവിനെ ഉപാസിക്കുന്നവൻ അന്നത്തെ ഭക്ഷിക്കുകയും പ്രിയത്തെ അനുഭവിയ്ക്കുകയും ചെയ്യും. അവന്റെ കുലത്തിൽ ബ്രഹ്മതേജസ്സ് കളിയാടും. സമ്പദ്സമൃദ്ധിയുണ്ടാകും. എന്നാൽ ഇതെല്ലാം വൈശ്വാനരാത്മാവിന്റെ വെറും മസ്തകം മാത്രമാണ്. നിന്റെ ഉപാസന പൂർണ്ണമല്ല. ഇതേ നില തുടർന്ന് നിനക്ക് ആത്മാവിനെ പൂർണ്ണ

മായും അറിയാനാഗ്രഹിക്കുകയില്ല. ക്രമേണ അഹങ്കാരം വന്ന് നിന്റെ മസ്തകം പിളർന്ന് ശിരസ്സ് അറ്റ് നീ താഴെ വീഴും."

"പ്രഭോ!" പ്രാചീനശാലനിൽനിന്ന് ഒരു നിലവിളി ഉയർന്നു. തന്റെ തലവേദനിയ്ക്കുന്നതായും മസ്തകം പിളരുന്നതായും അയാൾക്കു തോന്നി. കണ്ണിൽ ഇരുട്ടു കയറുന്നതു പോലെ. കൈകൾ രണ്ടും ഉയർത്തി സാവധാനം തല താങ്ങിപ്പിടിച്ചു.

അയാളെ രാജാവ് ആശ്വസിപ്പിച്ചു.

"നീ വിഷമിക്കേണ്ട. ആരും വിഷമിക്കരുത്. നിങ്ങൾക്ക് ഇനി ആപത്ത് വരികയില്ല. ഉപാസനയുടെ ശരിയായ സ്വരൂപം അറിയാതിരുന്നെങ്കിൽ നാശം സംഭവിക്കുമായിരുന്നു. നിങ്ങൾ ഇപ്പോൾ എന്റെ അടുക്കൽ വന്നില്ലായിരുന്നുവെങ്കിൽ നിങ്ങളുടെ ശിരസ്സ് ഇപ്പോൾ അറ്റ് താഴെ വീഴുമായിരുന്നു. ഇനി ഭയം വേണ്ട."

പിന്നീട് രാജാവ് പുലുഷന്റെ പുത്രനായ സത്യയജ്ഞനോടു ചോദിച്ചു:

"അല്ലയോ പ്രാചീനയോഗ്യ, നിങ്ങൾ ഏത് ആത്മാവിനെയാണ് ഉപാസിക്കുന്നത്?"

"പ്രഭോ, ഞാൻ ആദിത്യനെയാണ് ഉപാസിക്കുന്നത്!" സത്യയജ്ഞൻ മറുപടി നൽകി.

"നിങ്ങൾ ഉപാസിക്കുന്ന ആത്മാവ് വിശ്വരൂപത്തിലുള്ള വൈശ്വാനരാത്മാവാണ്. അതിനാൽ നിങ്ങളുടെ കുലത്തിൽ സർവ്വവിധത്തിലുമുള്ള സുഖഭോഗസാധനങ്ങൾ ഉണ്ട്. നിങ്ങളുടെ കുടുംബത്തിൽ കോവർകഴുതകൾ വലിക്കുന്ന രഥങ്ങൾ കാണാം. സ്വർണ്ണാഭരണങ്ങൾ അണിഞ്ഞു നടക്കുന്നവരാണ് ദാസിമാർപോലും. സുഭിക്ഷമായി അന്നപാനാദികൾ ഭക്ഷിക്കുന്നു. എങ്ങും പ്രിയത്തെ മാത്രം കാണുന്നു. സന്തോഷം ഏവരിലും കളിയാടുന്നു. ഇങ്ങനെയുള്ള കുലത്തിൽ ബ്രഹ്മ

തേജസ്സ് സദാ വിളങ്ങാറുണ്ട്. എന്നാൽ ഒന്നോർക്കുക. ഇത് ആത്മാവിന്റെ കണ്ണുകൾ മാത്രമാണ്. നിങ്ങളുടെ ഉപാസന പൂർണ്ണ മല്ല. ഇപ്പോൾ നിങ്ങൾ എന്റെ അടുക്കൽ വന്നില്ലായിരുന്നുവെ ങ്കിൽ നിങ്ങളുടെ കണ്ണുകൾ പൊട്ടിത്തകർന്ന് ഒരു അന്ധനായി പ്പോകുമായിരുന്നു!" രാജാവ് താക്കീത് നൽകി. അതുകേട്ട് സത്യ യജ്ഞൻ അറിയാതെ തന്റെ രണ്ടു കണ്ണുകളും പൊത്തിപ്പിടിച്ചു.

"ഭാഗ്യം! നിങ്ങൾ ഇവിടെയെത്തി."

അതിനുശേഷം രാജാവ് ഭല്ലവിയുടെ പുത്രനായ ഇന്ദ്ര ദ്യുമ്നനോട് ചോദിച്ചു:

"മഹാത്മാവായ വൈയാഘ്രപദ്യാ, പറഞ്ഞാലും. നിങ്ങൾ ഏത് ആത്മാവിനെയാണ് ഉപാസിക്കുന്നത്?"

"ഭഗവാനേ, ഞാൻ വായുവിനെയാണ് ഉപാസിക്കുന്നത്!"

"വായു എന്നത് നാനാ മാർഗ്ഗങ്ങളോടുകൂടിയ വൈശ്വാ നരാത്മാവാണ്. അതുകൊണ്ട് നിങ്ങൾക്ക് ഒട്ടേറെ ഗുണങ്ങൾ ലഭിക്കും. വിവിധ തരത്തിലുള്ള ഉപഹാരങ്ങൾ എങ്ങുനിന്നും കിട്ടും. മനോഹരങ്ങളായ കാഴ്ചവസ്തുക്കൾകൊണ്ട് നിങ്ങ ളുടെ ഭവനം നിറഞ്ഞിരിക്കും. പലതരത്തിലുള്ള രഥങ്ങൾ വരി വരിയായി നിങ്ങളുടെ പുറകേ വരും. നല്ല ആഹാരം. പ്രിയങ്ക രങ്ങളായ കാഴ്ചകൾ. വൈശ്വാനരാത്മാവിനെ വായുവായി ഉപാ സിക്കുന്നവർക്ക് സദാ ക്ഷേമംതന്നെ. ധാരാളം അന്നം ഭക്ഷിക്കാം. പ്രിയമായവ കാണാം. അവന്റെ കുലത്തിൽ ബ്രഹ്മ തേജസ്സ് കളിയാടുന്നു. പക്ഷേ ഇത് ആത്മാവിന്റെ പ്രാണൻ മാത്രമാണ്. നിന്റെ ഉപാസന പൂർണ്ണമല്ല. ഇപ്പോൾ നിങ്ങൾ എന്റെ അടുക്കൽ വന്നില്ലായിരുന്നുവെങ്കിൽ നിങ്ങളുടെ പ്രാണൻ തന്നെ നഷ്ടമാകുമായിരുന്നു."

ഇന്ദ്രദ്യുമ്നൻ ഞെട്ടി വിറച്ചുപോയി. മരണഭയം അയാ ളിൽ ഉളവായി. വല്ലാത്തൊരു ഭീതി. വെപ്രാളം. നഖശിഖാന്തം വിയർത്തുപോയി. രാജാവ് ആശ്വസിപ്പിച്ചു.

"ഭയപ്പെടേണ്ട. ഇപ്പോൾ നിങ്ങൾ ജീവനോടിരിപ്പുണ്ടല്ലോ.

ഭാഗ്യം. അതുമതി.”

രാജാവിന്റെ അടുത്ത ചോദ്യം ശർക്കരാക്ഷന്റെ പുത്രനായ ജനനോട് ആയിരുന്നു.

“പറഞ്ഞാലും. നിങ്ങൾ ഏത് ആത്മാവിനെയാണ് ഉപാസിക്കുന്നത്?”

“ഭഗവാനേ, ഞാൻ ആകാശത്തെയാണ് ഉപാസിക്കുന്നത്.”

“ധാരാളം സമ്പത്തുക്കൾ നേടുവാൻ നിങ്ങളുടെ ഉപാസന ഉപകരിക്കും. എന്നാൽ ആത്മജ്ഞാനത്തിന് ഉപകരിക്കുകയില്ല. നിങ്ങൾ ഉപാസിക്കുന്നത് ‘ബഹുല’ എന്നറിയപ്പെടുന്ന വൈശ്വാനരാത്മാവാണ്. ഈ ഉപാസനയുടെ ഫലമായിട്ട് ധാരാളം സമ്പത്തുക്കളും ഭാര്യ, പുത്രന്മാർ, പൗത്രന്മാർ എന്നിവയെല്ലാം നിങ്ങൾക്കുണ്ട്. അവരിൽ നിന്നെല്ലാം നിങ്ങൾ പ്രിയം നേടുന്നു. എല്ലാവരും നല്ല ആഹാരവും കഴിച്ച് സുഖമായിട്ട് വസിക്കുന്നു. നിങ്ങൾ അതിനാൽ ഈ ഉപാസനയിൽ പ്രിയം കാണുന്നു. ഇങ്ങനെയുള്ളവന്റെ കുലത്തിൽ ബ്രഹ്മതേജസ്സ് കളിയാടുന്നു. എന്നാൽ ഈ ഉപാസന പൂർണ്ണമല്ല. ഇത് ആത്മാവിന്റെ ഉദരം മാത്രമാണ്. ഇപ്പോൾ നീ എന്റെ അടുക്കൽ വന്നില്ലായിരുന്നുവെങ്കിൽ ഉദരം പിളരുമായിരുന്നു.”

രാജാവിന്റെ വാക്കുകൾ ഇന്ദ്രദ്യുമ്നന്റെ വയറ്റിൽ അഗ്നിയായി. വയറ് എരിയുന്നതുപോലെ അയാൾക്ക് അനുഭവപ്പെട്ടു. ഇരിക്കുന്നിടത്തിരുന്ന് ഒന്ന് പുളഞ്ഞുപോയി. തീ വിഴുങ്ങിയ ഒരനുഭവം. വല്ലാതെ വിയർത്തുപോയി.

“സാരമില്ല. നിങ്ങൾ ഇവിടെ എത്തിയല്ലോ?” രാജാവ് ആശ്വസിപ്പിച്ചു.

രാജാവിന്റെ അടുത്ത ചോദ്യം അശ്വതരാശ്വപുത്രനായ ബുഡിലനോട് ആയിരുന്നു.

“വൈയാഘ്രപദ്യാ, ഇനി നിന്റെ ഊഴമാണ്. നീ ഏത് ആത്മാവിനെയാണ് ഉപാസിക്കുന്നത്?”

"ഭഗവാനേ, ഞാൻ ജലത്തെയാണ് ഉപാസിക്കുന്നത്!"

"ജലത്തെയോ?"

"അതെ."

"ധനത്തിൽ ഏറെ കൊതിയുണ്ട് നിങ്ങൾക്ക്; അല്ലേ? കാരണം നിങ്ങൾ ഉപാസിക്കുന്ന ആത്മാവ് ധനരൂപത്തിലുള്ള വൈശ്വാനരാത്മാവാണ്. ഈ ഉപാസനകൊണ്ട് നിങ്ങൾ ധാരാളം ധനം നേടിയതായി കാണുന്നു. എല്ലാത്തരത്തിലുമുള്ള പുഷ്ടി യുമുണ്ട്. അതുകൊണ്ട് അന്നം ഭക്ഷിക്കാം. സമ്പദ്സമൃദ്ധി കൊണ്ട് എങ്ങും പ്രിയത്തെ നേടാം. ഈവിധ ഉപാസനയിലും പ്രിയം വർദ്ധിക്കും. അവരുടെ കുലത്തിൽ ബ്രഹ്മതേജസ്സ് നിറഞ്ഞുനില്ക്കും. എന്നാൽ ഇത് ആത്മാവിന്റെ മൂത്രാശയം മാത്രമാണ്. ഈവിധം ഉപാസന ചെയ്യുന്നവൻ ഒരിക്കലും പൂർ ണ്ണതയെ പ്രാപിക്കുന്നില്ല. നിങ്ങൾ ഇപ്പോൾ ഇവിടെ എന്റെ അരികിൽ വന്നില്ലായിരുന്നുവെങ്കിൽ നിങ്ങളുടെ മൂത്രാശയം പിളർന്നു പോകുമായിരുന്നു. ജലത്തിൽ നിന്നാണ് അന്നമുണ്ടാ കുന്നത്. അന്നത്തിൽനിന്ന് ധനവും ശാരീരികബലവും ഉണ്ടാ കുന്നു. എല്ലാം നശിക്കുന്നതുതന്നെ."

ബുഡിലൻ അസ്വസ്ഥനായി. തന്റെ സമ്പത്തുക്കളെല്ലാം വ്യർത്ഥമാണെന്ന് ഇതിനകം അയാൾക്ക് തോന്നിക്കഴിഞ്ഞി രുന്നു. തന്റെ ഉപാസനയിലും ധനമോഹത്തിലും സ്വയം അതൃ പ്തി തോന്നി.

അഞ്ചു മഹാശ്രോത്രിയന്മാരും രാജാവിനാൽ ചോദ്യം ചെയ്യപ്പെട്ടു കഴിഞ്ഞു. അവർ അനുഷ്ഠിച്ചു കൊണ്ടിരിക്കുന്ന ഉപാസനകൾ യഥാർത്ഥ ആത്മാവിനെ പൂർണ്ണമായി സാക്ഷാ ത്ക്കരിക്കാൻ ഉപകരിക്കുകയില്ലെന്ന് ഓരോരുത്തർക്കും സ്വയം ബോധ്യമായി.

അതുവരെ എല്ലാം കേട്ടറിഞ്ഞ് നിശ്ശബ്ദനായി ഇരിക്കു കയായിരുന്നു ഉദ്ദാലകൻ. രാജാവ് ഉദ്ദാലകനെ ഒന്നു വീക്ഷി ച്ചിട്ട് ചെറുതായൊന്നു ചിരിച്ചു. എന്നിട്ട് മധുരമായി ചോദിച്ചു:

"മഹാത്മാവും അരുണപുത്രനുമായ ഗൗതമ, ഈ സന്ദർഭത്തിൽ അങ്ങയോട് ഒന്നു ചോദിക്കുവാൻ ആഗ്രഹിക്കുകയാണ്. പൂജ്യപാദനായ താങ്കൾക്ക് അതിൽ വൈമനസ്യം ഉണ്ടാകുകയില്ലെന്ന് നാം വിശ്വസിക്കുകയാണ്."

"മഹാരാജൻ, അവിടുത്തേയ്ക്ക് ശങ്ക വേണ്ട. ഞാനിപ്പോൾ ആത്മവിദ്യയ്ക്കുവേണ്ടി താങ്കളെ ആശ്രയിച്ച ശിഷ്യൻ തന്നെയാണ്. തീർച്ചയായും താങ്കളുടെ ചോദ്യം കൊണ്ട് എന്നെ ധന്യനാക്കിയാലും." ഉദ്ദാലകൻ സന്തോഷത്തോടെ പറഞ്ഞു.

"ഹേ ഗൗതമ, എങ്കിൽ പറഞ്ഞാലും. നിങ്ങൾ ഏത് ആത്മാവിനെയാണ് ഉപാസിക്കുന്നത്?"

"ഭഗവാനേ, ഞാൻ പൃഥിയെയാണ് ഉപാസിക്കുന്നത്."

"നിങ്ങൾ ഉപാസിക്കുന്ന ആത്മാവ് പ്രതിഷ്ഠാരൂപത്തിലുള്ള വൈശ്വാനരാത്മാവാണ്. അതിനാൽ അങ്ങ് പ്രജകളാലും മാർഗ്ഗങ്ങളാലും നല്ലപോലെ പൂജിക്കപ്പെടുന്നവനാകും. അങ്ങ് എല്ലാവരാലും പ്രതിഷ്ഠിതനാകും. നിങ്ങൾ ഭക്ഷിക്കുന്നു. പ്രിയത്തെ കാണുന്നു. ഇപ്രകാരം ഉപാസിക്കുന്നവന്റെ കുലത്തിൽ ബ്രഹ്മതേജസ്സ് കളിയാടും. എന്നാൽ ഇത് ആത്മാവിന്റെ പാദങ്ങൾ മാത്രമാണ്. ഇപ്പോൾ നിങ്ങൾ എന്റെ അടുക്കൽ വന്നില്ലായിരുന്നു എങ്കിൽ നിങ്ങളുടെ പാദങ്ങൾ ശിഥിലമായിപ്പോകുമായിരുന്നു." രാജാവിന്റെ ഉപദേശം കേട്ട് ഉദ്ദാലകൻ സന്തോഷിച്ചു.

"മഹാരാജൻ, അവിടുത്തെ ഉപദേശം എനിക്ക് നേർവഴി കാട്ടിത്തന്നു. തുടർന്നും അങ്ങ് ഉപദേശിച്ചാലും."

"ശ്രോത്രിയന്മാരേ, നിങ്ങളെല്ലാം ലോകത്തിൽ വലിയവർ തന്നെ. എങ്കിലും വൈശ്വാനരാത്മാവ് വേറെ വേറെ എന്നു കരുതി ഉപാസിക്കുന്നു. ഇത് ശരിയല്ല. ആത്മാവിനെ തന്നിൽ നിന്ന് വേറിട്ട് മറ്റൊന്നായി ഉപാസിക്കരുത്. ആത്മാവ് താൻ തന്നെയാണെന്ന് അറിഞ്ഞ് സർവ്വാത്മഭാവേന ഉപാസിക്കണം. അങ്ങനെ ചെയ്യുന്നവൻ സർവ്വലോകങ്ങളിലും സർവ്വഭൂതങ്ങ

ളിലും സർവ്വ ആത്മാക്കളിലും ഒന്നായി നിറയുന്നു. അന്നത്തെ ഒന്നായി ഭക്ഷിക്കുന്നു. ഇനി നിങ്ങൾക്ക് എന്തെങ്കിലുമൊക്കെ ചോദിക്കാം."

"പ്രഭോ, ഞങ്ങൾ ഓരോരുത്തരുടേയും ഉപാസന ആത്മാവിന്റെ അംഗങ്ങളിൽ മാത്രമാണെന്ന് പറഞ്ഞുവല്ലോ. എങ്കിൽ എന്താണ് ആത്മാവിന്റെ പൂർണ്ണരൂപം? എന്തുകൊണ്ടാണ് ഞങ്ങളുടെ ആകാശാദികളായ ഉപാസനയെ ചില അംഗങ്ങളായി കണക്കാക്കിയത്?"

"പറയാം. വൈശ്വാനരാത്മാവിനെ ഒരു ശരീരമായി കണക്കാക്കിയാൽ ആകാശാദികളെ അതിന്റെ അംഗങ്ങൾ മാത്രമായി പരിഗണിക്കേണ്ടതുള്ളൂ. ആത്മാവിന്റെ പൂർണ്ണരൂപം ഈ ഉപാസനകൾക്കെല്ലാം അപ്പുറത്താണ്. വൈശ്വാനരാത്മാവിന്റെ ശിരസ്സ് സ്വർഗ്ഗവും, കണ്ണ് സൂര്യനും, പ്രാണൻ വായുവും, ഉദരം ആകാശവും, മൂത്രാശയം ജലവും, പാദങ്ങൾ പൃഥ്വിയുമാകുന്നു. അതിന്റെ വക്ഷസ്ഥലം വേദിയും, രോമങ്ങൾ ദർഭയും, ഹൃദയം ഗാർഹപത്യാഗ്നിയും, മനസ്സ് ദക്ഷിണാഗ്നിയും, വായ് ആഹവനീയാഗ്നിയുമാണ്."

"പ്രഭോ, അപ്പോൾ പിന്നെ അഗ്നിഹോത്രാദികളിൽ അന്നത്തെ ഹോമിക്കുമ്പോൾ ഭോക്താവ് എങ്ങനെയാണ് തൃപ്തനാകുന്നത്?"

"അഗ്നിഹോത്രാദികളിലും മറ്റും ഹോമിക്കുമ്പോൾ ആദ്യത്തെ ആഹുതി 'പ്രാണായ സ്വാഹാ' എന്നു പറഞ്ഞ് ഹോമിക്കണം. അതുവഴി പ്രാണൻ തൃപ്തനാകുന്നു. പ്രാണൻ തൃപ്തനാകുമ്പോൾ ചക്ഷുസ്സും, ചക്ഷുസ്സു തൃപ്തമാകുമ്പോൾ ആദിത്യനും, ആദിത്യൻ തൃപ്തനാകുമ്പോൾ സ്വർഗ്ഗവും തൃപ്തമാകുന്നു. ആദിത്യനും സ്വർഗ്ഗവും തൃപ്തമാകുമ്പോൾ അവയ്ക്ക് ആശ്രയമായിരിക്കുന്ന ശക്തിയും തൃപ്തമാകും. ആ തൃപ്തിയുടെ ഫലമായി പ്രജയാലും, മൃഗങ്ങളാലും അന്നാദികളാലും തേജസ്സുകൊണ്ടും എല്ലാത്തിന്റേയും ഭോക്താവായിരിക്കുന്നവൻ തൃപ്തനായിക്കൊള്ളും.

ഹോമത്തിൽ രണ്ടാമത്തെ ആഹുതി ചെയ്യുമ്പോൾ 'വ്യാനായ സ്വാഹാ' എന്നു പറയണം. അപ്പോൾ വ്യാനൻ തൃപ്തനാകും. വ്യാനന്റെ തൃപ്തിയിൽ ശ്രോത്രവും, ശ്രോത്രത്തിന്റെ തൃപ്തിയിൽ ചന്ദ്രനും തൃപ്തനാകും. ചന്ദ്രൻ തൃപ്തനാകുമ്പോൾ ദിക്കുകൾ തൃപ്തങ്ങളാകും. ദിക്കുകളുടെ തൃപ്തി കൊണ്ട് ദിക്കുകൾക്കും ചന്ദ്രനും ആശ്രയമായിരിക്കുന്നത് തൃപ്തമാകും. അതിന്റെ തൃപ്തിയെത്തുടർന്ന് പ്രജ, അന്നം, മൃഗങ്ങൾ, തേജസ്സ്, ബ്രഹ്മവർച്ചസ്സ് ഇവകളാൽ എല്ലാത്തിന്റേയും ഭോക്താവ് തൃപ്തനാകും.

പിന്നീട് മൂന്നാമത്തെ ആഹൂതി ചെയ്യുമ്പോൾ 'അപാനായ സ്വാഹാ' എന്നുള്ള മന്ത്രത്താൽ ആഹൂതി ചെയ്യണം. അപ്പോൾ അപാനൻ തൃപ്തനാകും. അപാനൻ തൃപ്തനാകുമ്പോൾ വാക്ക് തൃപ്തമാകും. വാക്കിന്റെ തൃപ്തിയിൽ അഗ്നിയും, അഗ്നിയുടെ തൃപ്തിയിൽ പൃഥ്വിയും തൃപ്തമാകും. പൃഥ്വിയുടെ തൃപ്തിയിൽ പൃഥ്വിയ്ക്കും അഗ്നിയ്ക്കും ആശ്രയമായിരിക്കുന്നത് എന്തോ അത് തൃപ്തമാകും. ആ തൃപ്തിയിൽ പ്രജ, അന്നം, മൃഗങ്ങൾ, തേജസ്സ്, ബ്രഹ്മവർച്ചസ്സ് തുടങ്ങിയവകളാൽ എല്ലാത്തിന്റേയും ഭോക്താവ് തൃപ്തനാകും.

ഇനി നാലാമത്തെ ആഹൂതി ചെയ്യുമ്പോൾ 'സമാനായ സ്വാഹാ' എന്ന മന്ത്രത്താൽ ആഹൂതി ചെയ്യണം. അപ്പോൾ സമാനൻ തൃപ്തനാകും. സമാനൻ തൃപ്തനാകുമ്പോൾ മനസ്സ് തൃപ്തമാകും. മനസ്സു തൃപ്തമായാൽ മഴയുടെ ദേവതയായ പർജ്ജന്യൻ തൃപ്തനാകും. പർജ്ജന്യൻ തൃപ്തനായാൽ വിദ്യുത് തൃപ്തനാകും. വിദ്യുത്ത് തൃപ്തമാകുമ്പോൾ വിദ്യുത്തിനും പർജ്ജന്യനും ആശ്രയമായിരിക്കുന്നത് തൃപ്തമാകും. അതിന്റെ തൃപ്തിയെത്തുടർന്ന് എല്ലാത്തിന്റേയും ഭോക്താവ് പ്രജയാലും മൃഗങ്ങളാലും അന്നാദികളാലും തേജസ്സുകൊണ്ടും ബ്രഹ്മവർച്ചസ്സുകൊണ്ടും തൃപ്തനാകുന്നു.

അഞ്ചാമത്തെ ആഹൂതി ചെയ്യുമ്പോൾ 'ഉദാനായ സ്വാഹാ' എന്ന മന്ത്രം കൊണ്ട് ഹോമിക്കണം. അപ്പോൾ ഉദാ

നൻ തൃപ്തനാകും. ഉദാനന്റെ തൃപ്തിയിൽ ത്വക്ക് (തൊലി) തൃപ്തമാകും. ത്വക്ക് തൃപ്തമാകുമ്പോൾ വായു തൃപ്തനാകും. വായു തൃപ്തനായാൽ ആകാശം തൃപ്തമാകും. അപ്പോൾ ആകാശത്തിനും വായുവിനും ആശ്രയമായിരിക്കുന്നത് ഏതോ അതു തൃപ്തമാകും. അതിന്റെ തൃപ്തിയുടെ ഫലമായി ഭോക്താവ് പ്രജ, മൃഗങ്ങൾ, അന്നാദികൾ, തേജസ്സ്, ബ്രഹ്മവർച്ചസ്സ് എന്നിവകളാൽ തൃപ്തനായിത്തീരും.

ശ്രോത്രിയന്മാരായ നിങ്ങൾ യാഗഹോമാദികൾ ചെയ്യുമ്പോൾ ഈ സത്യം മനസ്സിലാക്കിയിരിക്കണം. ഇതാണ് ശരിയായ വൈശ്വാനരവിദ്യ. ആത്മാവിനെ അറിയാൻ ആഗ്രഹിക്കുന്നില്ലെങ്കിൽ ഒരു വിദ്യകൊണ്ടും ഫലമില്ല. ആത്മാവ് തന്നെയാണ് ബ്രഹ്മം. അത് നിങ്ങളിൽനിന്ന് ഒരിക്കലും ഭിന്നമല്ല. അതറിയാതെ ആത്മാവിൽ നിന്ന് ഭിന്നമായവകളെ ഭൗതികനേട്ടത്തിനു വേണ്ടി ഉപാസിക്കരുത്. കർമ്മോപാസനകളുടെ ഫലം താല്ക്കാലികവും നശ്വരവുമാണ്. തന്നിൽ താൻ തന്നെയായിരിക്കുന്ന ആത്മാവിനെ അറിഞ്ഞ് ഉപാസിക്കുന്നവൻ സകല ദുഃഖങ്ങളേയും നിവർത്തിക്കുന്നു. ശാശ്വതമായ സുഖവും ശാന്തിയും നേടുന്നു.

ആരെങ്കിലും ഈ തത്ത്വത്തെ അറിയാതെ അഗ്നിഹോത്രം തുടങ്ങിയവ ചെയ്യുന്നുവെങ്കിൽ അത് ഹോമകുണ്ഡത്തിലെ അഗ്നിയെ മാറ്റിയിട്ട് ചാമ്പലിൽ ഹോമിക്കുന്നതിനു തുല്യമാണ്. വേണ്ടത്ര ഫലം ലഭിക്കുകയില്ല.

എന്നാൽ ഒരുവൻ ഈ ആത്മതത്ത്വത്തെ അറിഞ്ഞുകൊണ്ട് അഗ്നിഹോത്രം ചെയ്യുന്നുവെങ്കിൽ അവന്റെ യജ്ഞം എല്ലാ ലോകങ്ങളിലും, എല്ലാ ഭൂതങ്ങളിലും എല്ലാ ആത്മാക്കളിലും ശ്രേഷ്ഠമായി ഭവിക്കുന്നു. അവന്റെ ആ അഗ്നിഹോത്രം എല്ലാവർക്കും വേണ്ടി ഹോമിക്കപ്പെട്ടതാകുന്നു.

അതുകൊണ്ട് ഈ വൈശ്വാനര ദർശനത്തെ അറിഞ്ഞ് നിങ്ങൾ അഗ്നിഹോത്രം ചെയ്യുകയാണെങ്കിൽ സകലപാപങ്ങളും അഗ്നിയിൽ പഞ്ഞിയെന്നപോലെ ദഹിച്ചുപോകും.

നിങ്ങൾ തേടുന്ന വൈശ്വാനരാത്മാവ് സർവ്വഭൂതങ്ങളിലും സർവ്വദിക്കുകളിലും നിറഞ്ഞുനില്ക്കുന്നതാണ്. എവിടെ ഒരുവൻ ആർക്ക് എന്തു നൽകിയാലും അത് വൈശ്വാനരാത്മാവിന് നൽകുന്നതു തന്നെയാണ്.

ഏതൊരു ജീവന് നൽകുന്ന ആഹാരവും വൈശ്വാനരാത്മാവിന് സമർപ്പിക്കുന്ന ഹോമമാണ്. അതിനാൽ ഇപ്രകാരം ആത്മാവിനെ അറിയുന്ന ഒരുവൻ ഒരു ചണ്ഡാലന് ഉച്ഛിഷ്ട ഭോജനം കൊടുത്താലും അത് വൈശ്വാനരാത്മാവിൽ സമർപ്പിക്കുന്ന ഹോമമാണ്. ഈ ലോകത്ത് വിശപ്പുള്ള ബാലന്മാർ അമ്മയെ ഉപാസിക്കുന്നു. അതുപോലെ സർവ്വഭൂതങ്ങളും ആത്മാവിനെ ഉപാസിക്കുന്നു. അഗ്നിഹോത്രാദികൾ ആത്മാവിനുവേണ്ടിയാണ്. അതുകൊണ്ടാണ് എല്ലാവരും അഗ്നിഹോത്രത്തെ ഉപാസിക്കുന്നത്."

അശ്വപതിമഹാരാജാവിന്റെ ഉപദേശങ്ങളിൽനിന്ന് ഉദ്ദാലകനും കൂട്ടർക്കും വൈശ്വാനര ആത്മാവിനെക്കുറിച്ച് ബോധ്യം വന്നു. അവരുടെ എല്ലാ സംശയങ്ങൾക്കും രാജാവ് യഥാശാസ്ത്രം ഉത്തരം നൽകി. തങ്ങൾക്കുണ്ടായിരുന്ന സംശയങ്ങളെല്ലാം മാറിയതിൽ അവർ സന്തോഷിച്ചു. ആത്മവിദ്യ ഉപദേശിച്ചു നൽകിയ രാജാവിന്റെ പാദങ്ങളിൽ ദീർഘദണ്ഡനമസ്ക്കാരം ചെയ്ത് അവർ എഴുന്നേറ്റുനിന്നു. അറിവുതേടി എത്തിയവർക്ക് അത് പകർന്നു കൊടുക്കാൻ കഴിഞ്ഞതിൽ രാജാവിന് കൃതാർത്ഥത തോന്നി. വേണ്ട ഉപചാരങ്ങൾ നൽകി രാജാവ് അവരെ സൽക്കരിച്ച് യാത്രയാക്കി.

**ഓം തത് സത്**

**അവലംബം - ഛാന്ദോഗ്യോപനിഷത്ത്**

അഞ്ചാം അദ്ധ്യായം, 11 മുതൽ 21 വരെയുള്ള
ഖണ്ഡങ്ങളിലെ കഥാസാരം

21

# രുദ്രന്റെ വൈശിഷ്ട്യം

പൈപ്പലാദമഹർഷിയ്ക്ക് വളരെക്കാലമായി ഒരു സംശയം തോന്നിത്തുടങ്ങിയിട്ട്. ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ എന്നീ ത്രിമൂർത്തികളിൽ ആരാണ് കൂടുതൽ ധ്യാനയോഗ്യൻ? സാമാന്യമായി മൂവരും ശ്രേഷ്ഠർ തന്നെ. ലോകത്തിലെ പ്രധാനമായ മൂന്നു സംഗതികളെ നിറവേറ്റിവരുന്നത് ഈ മഹാമൂർത്തികളാണ്. പ്രപഞ്ചത്തിലെ എല്ലാ സൃഷ്ടികർമ്മങ്ങളും ബ്രഹ്മദേവന്റെ നിശ്ചയപ്രകാരം നടക്കുന്നു. ഭഗവാൻ വിഷ്ണുവിന്റെ കൃപാകാരുണ്യം കൊണ്ടാണ് സമസ്തഭൂതങ്ങളും നിലനിന്നുപോരുന്നത്. കാലാന്ത്യത്തിൽ എല്ലാം ചെന്ന് ലയിച്ചുചേരുന്നത് രുദ്രനിലുമാണ്. ലോകപിതാക്കന്മാരും ദേവാദിദേവന്മാരുമായ ഈ മൂന്നുപേരിൽ ആരെയാണ് ഒരു യോഗി തന്റെ ഹൃദയനാഥനായി കുടിയിരുത്തി ധ്യാനിക്കേണ്ടത്? ഒന്നിലധികം പേരെ ഒരേസമയം ധ്യാനിച്ചാൽ മനസ്സിന് ഏകാഗ്രത കിട്ടുകയില്ല. അതിനാൽ ഇഷ്ടമൂർത്തിയായി ഒരാളെ തെരഞ്ഞെടുക്കണം. അത് ആരെയാകണം. ആരാണ് യോഗ്യൻ? ആരോട് ചോദിക്കണം?

പൈപ്പലാദമഹർഷിയുടെ ഉള്ളിൽ ഈ ചിന്ത കുറെക്കാലം തളംകെട്ടി നിന്നു.

അന്നൊരിക്കൽ പൈപ്പലാദമഹർഷി ബ്രഹ്മാവിനെത്തന്നെ നേരിൽ ചെന്നു കണ്ടു. പൈപ്പലാദമഹർഷിയെക്കണ്ട് ബ്രഹ്മാവ് സന്തുഷ്ടനായി.

"മഹാമുനേ, അവിടുത്തേയ്ക്ക് ക്ഷേമമെന്നു കരുതുന്നു."

"ബ്രഹ്മദേവനു നമസ്ക്കാരം! ആദിപിതാവേ, അവിടുത്തെ കാരുണ്യംകൊണ്ട് എല്ലാം മംഗളമായിത്തന്നെ നടക്കുന്നു. എങ്കിലും ഭഗവാനേ, അടിയന് ഒരു സംശയം ഉള്ളിൽ നിറഞ്ഞിരിക്കുന്നു. അതിന് പരിഹാരം നൽകി അനുഗ്രഹിച്ചാലും."

"മഹർഷേ, അങ്ങയുടെ സംശയത്തിന്റെ മറ മാറ്റിയാലും."

"ജഗത്പിതാവേ, ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ ഇവർ മൂന്നു പേരിൽ കൂടുതൽ ധ്യാനയോഗ്യൻ ആരാണ്? എല്ലാം അറിയുന്നവനായ അങ്ങ് ഇക്കാര്യം പറഞ്ഞുതരണം."

അതുകേട്ട് പിതാമഹനായ ബ്രഹ്മാവ് ഇപ്രകാരം മറുപടി നൽകി.

"പൈപ്പലാദ, ഇക്കാര്യത്തിൽ നിനക്ക് ശങ്ക വേണ്ട. ഞാൻ പറയുന്നത് കേൾക്കുക. ഞാൻ ജനിച്ചത് സാക്ഷാത് പരമേശ്വരന്റെ അംഗത്തിൽ നിന്നാണ്. അതിനാൽ ആ പരമേശ്വരനെത്തന്നെ നിങ്ങളും പ്രാപിക്കുക. മഹാപുണ്യശാലിയായ ഒരുവനുമാത്രമേ ആ പരമേശ്വരനെ ധ്യാനിക്കുവാനും പ്രാപിക്കുവാനും സാധിക്കുകയുള്ളൂ. വിഷ്ണുവും ഇന്ദ്രനും മറ്റു ദേവന്മാരും മോഹവശാൽ പരമേശ്വരന്റെ സ്വരൂപത്തെ അറിയുന്നില്ല.

സകലർക്കും പ്രഭുവും ശ്രേഷ്ഠനുമാണ് മഹേശ്വരൻ. എല്ലാത്തിന്റേയും യഥാർത്ഥപിതാവും ആശ്രയസ്ഥാനവും ശ്രീപരമേശ്വരൻ തന്നെ. ബ്രഹ്മാവിനെ ധരിക്കുന്നവനും എല്ലാ വേദങ്ങളെയും നിർണ്ണയിക്കുന്നവനും അവൻ തന്നെയാണ്. ദേവന്മാരുടെയെല്ലാം പിതാവും പ്രഭുവും എല്ലാവർക്കും വരേണ്യനും അവൻ തന്നെ.

എന്റേയും വിഷ്ണുവിന്റേയും ജനകനാണവൻ! അവൻ തന്നെയാണ് ലോകാവസാന സമയത്ത് സകല ലോകങ്ങളേയും തന്നിൽ സംഹരിക്കുന്നത്. അവൻ ഏകനും ശ്രേഷ്ഠനും സകലതും ഭരിക്കുന്നവനും വരിഷ്ഠനുമാണ്. ആ മഹാബലവാനാണ് പണ്ട് ശരഭത്തിന്റെ രൂപം ധരിച്ച് ലോകഹന്താവായ നൃസിംഹനെ വധിച്ചത്.

ഒരിക്കൽ തനിക്ക് എന്തോ അഹിതം വിഷ്ണു പ്രവർത്തിച്ചതിൽ കോപിഷ്ടനായിത്തീർന്ന രുദ്രൻ വിഷ്ണുവിനോട് എതിരിട്ടു. വിഷ്ണുവിനെ കാലിൽ പിടിച്ചു രുദ്രൻ വലിച്ചുകൊണ്ടുപോകുമ്പോൾ ദേവന്മാരെല്ലാം ഭീതിയോടെ അദ്ദേഹത്തെ അനുഗമിച്ചു. അവർ രുദ്രനോട് താഴ്മയായി പ്രാർത്ഥിച്ചു:



"പ്രഭോ, ദയവായി പുരുഷോത്തമനായ വിഷ്ണുവിനെ വധിക്കരുത്. അദ്ദേഹം ലോകഹിതകാരിയാണ്. അങ്ങ് മഹാനാണല്ലോ. അങ്ങ് ജയിക്കട്ടെ. വിഷ്ണുവിനെ മോചിപ്പിച്ചാലും."

അപ്പോൾ രുദ്രൻ തന്റെ കൂർത്ത നഖങ്ങളാൽ വിഷ്ണുവിനെ രണ്ടായി പിളർന്നു. അദ്ദേഹം ചർമ്മാംബരനായ മഹാരുദ്രനെന്നും വീരഭദ്രനെന്നുമുള്ള പേരുകളാൽ അറിയപ്പെട്ടു.

ആ രുദ്രൻ തന്നെയാണ് സർവ്വസിദ്ധിദാതാവും സംപൂജ്യനും. ബ്രഹ്മാവിന് മുമ്പ് അഞ്ചു മുഖങ്ങളുണ്ടായിരുന്നു. അതിനാൽ പഞ്ചമുഖൻ എന്നറിയപ്പെട്ടു. ഒരിക്കൽ കളവ് പറഞ്ഞതിന്റെ പേരിൽ ശിക്ഷയായി ബ്രഹ്മാവിന്റെ പഞ്ചമുഖത്തെ രുദ്രൻ നശിപ്പിച്ചു. ഒരു തല എടുത്തുകളഞ്ഞു. അങ്ങനെ ബ്രഹ്മാവ് ചതുർമുഖനായി. ബ്രഹ്മാവിന്റെ പഞ്ചമുഖത്തെ നശിപ്പിച്ച രുദ്രദേവന്ന് നമസ്ക്കാരം."

സ ഏകോ രുദ്രോ ധ്യേയഃ
സർവേഷാം സർവസിദ്ധയേ
യോ ബ്രഹ്മണഃ പഞ്ചമവക്ത്രഹന്താ
തസ്മൈ രുദ്രായ നമോസ്തു.

എന്നിങ്ങനെ ദേവൻമാർ രുദ്രനെ സ്തുതിച്ചു തുടങ്ങി.

യോ വിസ്ഫുലിംഗേന ലലാടജേന
സർവം ജഗത് ഭസ്മസാത് സംകരോതി
പുനശ്ച സൃഷ്ട്വാ പുനരപ്യരക്ഷദേവം
സ്വാതന്ത്ര്യം പ്രകടീകരോതി
തസ്മൈ രുദ്രായ നമോസ്തു

തന്റെ നെറ്റിയിലെ അഗ്നി കൊണ്ട് സകലജഗത്തും ഭസ്മമാക്കി വീണ്ടും സൃഷ്ടിച്ച് അതിനെ സംരക്ഷിക്കുന്ന രുദ്രന് നമസ്ക്കാരം.

യോ വാമപാദേന ജഘാനകാലം
ഘോരം പപേഥോ ഹാലാഹലം ദഹന്തം
തസ്മൈ രുദ്രായ നമോസ്തു

തന്റെ ഇടത്തെ പാദത്താൽ കാലനെ വധിച്ചവനും ജ്വലിക്കുന്ന ഹാലാഹലം പാനം ചെയ്തവനുമായ രുദ്രന് നമസ്ക്കാരം.

യോവാമപാദാർച്ചിതവിഷ്ണുനേത്ര-
സ്തസ്മൈ ദദൗ ചക്രമതീവ ഹൃഷ്ടഃ
തസ്മൈ രുദ്രായ നമോസ്തു

ആരുടെ വാമപാദത്തിലാണോ വിഷ്ണു തന്റെ കണ്ണുകൾ എടുത്ത് അർപ്പിച്ചത്. ആരാണോ സന്തുഷ്ടനായി വിഷ്ണുവിനു ചക്രായുധം കൊടുത്തത് ആ രുദ്രനായിക്കൊണ്ട് നമസ്ക്കാരം.

യോ ദക്ഷയജ്ഞേ സുരസംഘാൻ വിജിത്യ
വിഷ്ണും ബബന്ധോരഗപാശേന വീരഃ
തസ്മൈ രുദ്രായ നമോസ്തു

ദക്ഷയാഗത്തിൽ സകലദേവന്മാരെയും തോല്പിച്ച് വിഷ്ണുവിനെപ്പോലും നാഗപാശത്താൽ ബന്ധിപ്പിച്ച മഹാവീരനായ രുദ്രന് നമസ്ക്കാരം.

യോ ലീലയൈവ ത്രിപുരം ദദാഹ, വിഷ്ണും കവിം
സോമസൂര്യാഗ്നിനേത്രം സർവേ ദേവാഃ പശുതാ
മവാപുഃ സ്വയം തസ്മാത് പശുപതിർ ബഭൂവ
തസ്മൈ രുദ്രായ നമോസ്തു

കളിയിലെന്നോണം നിഷ്പ്രയാസം ത്രിപുതന്മാരെ ജയിച്ചവനും സൂര്യൻ, ചന്ദ്രൻ, അഗ്നി എന്നീ മൂന്നു നേത്രങ്ങളോടു കൂടിയവനും സർവദേവന്മാർക്കും അധീശനും അങ്ങനെ പശുപതി എന്ന പേരിനാൽ പ്രസിദ്ധനുമായ രുദ്രന് നമസ്ക്കാരം.

യോ മത്സ്യകൂർമ്മാദിവരാഹസിംഹാൻ
വിഷ്ണും ക്രമന്തം വാമനാദിവിഷ്ണും
വിവിക്ലബം പീഡ്യമാനം സുരേശം

ഭസ്മീചകാര മന്മഥം യമം ച തസ്മൈ രുദ്രായ നമോസ്തു

വിഷ്ണുവിന്റെ അവതാരങ്ങളായ മത്സ്യ-കൂർമ്മ-വരാഹ നരസിംഹാദികളെപ്പോലും ക്രമീകരിച്ചവനും കാമദേവനെയും യമനെയും ഭസ്മീകരിച്ചവനുമായ രുദ്രന് നമസ്ക്കാരം."

ഇങ്ങനെ പല മന്ത്രങ്ങളാൽ ദേവന്മാർ പ്രാർത്ഥിച്ചപ്പോൾ ഭഗവാനായ ശങ്കരൻ പ്രീതനായിത്തീർന്നു. ആത്മരൂപത്തിൽ എല്ലാ പ്രജകളേയും അദ്ദേഹം രക്ഷിച്ചു. ദേവന്മാരുടെ താപ ത്രയങ്ങളെ നീക്കി. കരുണാമയനായ ദേവൻ വിഷ്ണുവിൽ പ്രസ ന്നനായി. ഭക്തിയോടെതന്നെ നമസ്ക്കരിച്ച വിഷ്ണുവിൽ അദ്ദേഹം അത്യന്തം തൃപ്തനായിത്തീർന്നു.

പൈപ്പലാദമഹർഷിയുടെ മനോഗതം മനസ്സിലാക്കി ബ്രഹ്മാവ് ഭക്തിയോടെ രുദ്രഭഗവാന്റെ ഗുണഗണങ്ങളെ കീർ ത്തിച്ചു തുടങ്ങി.

"രുദ്രനെന്നത് യഥാർത്ഥത്തിൽ പരമാത്മസ്വരൂപനാണ്. അതിനാൽ വാക്കിനും മനസ്സിനും അഗോചരനാണ്. സർവ്വഥാ സർവ്വവിധത്തിലുമുള്ള സ്തുതികൾക്കും അർഹനാണ്. വിഷ്ണു വിനുപോലും അവിടുത്തെ പാദകമലപ്രാപ്തിയ്ക്ക് ആഗ്രഹം ജനിക്കുന്നു. അതിനാൽ അല്ലയോ പൈപ്പലാദ, ത്രിമൂർത്തിക ളിൽ രുദ്രനെയാണ് ധ്യാനിക്കേണ്ടത്. കാരണം അത് സാക്ഷാത് ബ്രഹ്മമാണ്."

അണോരണീയാൻ മഹതോ മഹീയാൻ
ആത്മസ്യ ജന്തോർ നിഹിതം ഗുഹായാം
തമക്രതുഃ പശ്യതി വീതശോകോ
ധാതുഃ പ്രസാദൻ മഹിമാനമീശം

ഈ ആത്മാവ് അണുവിനെക്കാൾ അണുവും വലുതി നേക്കാൾ വലുതുമാകുന്നു. സർവജീവികളുടെയും അന്തർ ഭാഗത്ത് ഹൃദയഗുഹയിൽ നിവസിക്കുന്നു. മഹാനായ ആ ഈശ്വ രനെ ശോകരഹിതനായ വ്യക്തി ഭഗവത്പ്രസാദം കൊണ്ട്

കാണുന്നു.

വസിഷ്ഠ വൈയാസികവാമദേവ
വിരിഞ്ചിമുഖ്യൈർഹൃദി ഭാവ്യമാനഃ
സനത്സുജാതാദി സനാതനാദ്യൈ-
രീഡ്യോ മഹേശോ ഭഗവാനാദിദേവഃ

വസിഷ്ഠൻ ശുകൻ വാമദേവൻ തുടങ്ങിയ മഹർഷിമാരും ബ്രഹ്മാദികളായ സകലദേവന്മാരും ആരെ സദാ ധ്യാനിക്കുന്നു. സനത്സുജാതൻ സനാതനൻ തുടങ്ങിയവരുടെ നിരന്തര സ്തുതിക്ക് ആര് പാത്രമാണ് അങ്ങനെയുള്ള ഭഗവാൻ മഹേശ്വരൻ ആദി ദേവനാണ്.

സത്യോ നിത്യഃ സർവ സാക്ഷീ മഹേശോ
നിത്യാനന്ദോ നിർവികല്പോ നിരാഖ്യഃ
അചിന്ത്യശക്തിർ ഭഗവാൻ ഗിരീശഃ
സ്വാവിദ്യയാ കല്പിതമാനഭൂമിഃ

മഹേശ്വരൻ സത്യസ്വരൂപനും നിത്യനും സർവസാക്ഷിയും നിത്യാനന്ദസ്വരൂപിയും നിർവികല്പനും അനിർവചനീയനുമാണ്. അദ്ദേഹത്തിന്റെ ശക്തിക്കവസാനമില്ല. അജ്ഞാനം കൊണ്ടാണ് നാം അദ്ദേഹത്തിന്റെ സ്ഥാനാദികളെ സങ്കല്പിക്കുന്നത്.

അതിമോഹകരീ മായാ
മമ വിഷ്ണോശ്ച സുവ്രത
തസ്യ പാദാംബുജധ്യനാ-
ദ്ദുസ്തരാ സുതരാ ഭവേത്

സുവ്രത, അദ്ദേഹത്തിന്റെ മായ എന്നെയും വിഷ്ണുവിനെയും മോഹിപ്പിക്കുന്നതാണ്. അതിനെ തരണം ചെയ്യുക അശക്യമാണെങ്കിലും അദ്ദേഹത്തിന്റെ പാദങ്ങൾ ധ്യാനിച്ചാൽ അതിനെ സുഗമമായി തരണം ചെയ്യാൻ കഴിയുന്നതാണ്.

വിഷ്ണുർ വിശ്വജഗദ്യോനിഃ
സ്വാംശഭൂതൈഃ സ്വകൈഃ സഹ
മമാംശസംഭവോ ഭൂത്വാ
പാലയത്യഖിലം ജഗത്

സമസ്ത പ്രാണികളേയും സൃഷ്ടിക്കുന്ന വിഷ്ണു സ്വാംശമാകുന്ന ജീവികളോടൊപ്പം എന്റെ അംശത്തിൽനിന്നുതന്നെയാണ് ഉത്ഭവിക്കുന്നതും വിശ്വപരിപാലനം ചെയ്യുന്നതും.

വിനാശം കാലതോ യാതി
തതോന്യത് സകലം മൃഷാ
ഓം തസ്മൈ മഹാഗ്രാസായ
മഹാദേവായ ശൂലിനേ
മനോഹരായ മൃഡായ
തസ്മൈ രുദ്രായ നമോസ്തു.

സർവവും കാലക്രമേണ നശിക്കുന്നു. ഈ പ്രപഞ്ചം മിഥ്യയാണ്. അതിനാൽ സകലതും ഗ്രസിക്കുന്നവനും ശൂലധാരിയും മഹാദേവനും മഹേശ്വരനും കൃപാവാരിധിയുമായ രുദ്രന് നമസ്ക്കാരം.

ഏകോവിഷ്ണുർമഹദ്ഭൂതം
പൃഥക് ഭൂതാന്യനേകശഃ
ത്രീൻ ലോകാൻ വ്യാപ്യ ഭൂതാത്മാ
ഭുങ്ക്തേ വിശ്വദൃഗവ്യയഃ

എല്ലാ സൃഷ്ടിയിലും വിഷ്ണു സകലതിൽനിന്ന് ഭിന്നനാണ്. അദ്ദേഹം സർവഭൂതങ്ങളുടെയും ഉള്ളിൽ വ്യാപിച്ചിരുന്നുകൊണ്ട് സകലഭോഗങ്ങളും അനുഭവിക്കുന്നു. എങ്കിലും അവ്യയനാകുന്നു.

പരാത്പരതരം ബ്രഹ്മ യത്പരാത്പരതോ ഹരിഃ
പരാത്പരതോ ഹീശസ്തസ്മാത്തുല്യോടധികോ ന ഹി

പരാത്പരമായിട്ടുള്ളത് ബ്രഹ്മാവാണ്. അതിനും പരമായിട്ടുള്ളതാണ് വിഷ്ണു. വിഷ്ണുവിനേക്കാൾ പരമായിട്ടുള്ളത് ശിവനാണ്. ശിവനേക്കാൾ വലിയവനോ അദ്ദേഹത്തോടു സമനായിട്ടോ മറ്റാരുമില്ല.

ഒരേ ഒരു ശിവൻ മാത്രം. നിത്യനും സത്യവുമായിട്ടുള്ളത് ശിവൻ മാത്രം. മറ്റുള്ളതെല്ലാം മിഥ്യയാണ്. അതുകൊണ്ട് സംസാരദുഃഖത്തിൽനിന്ന് രക്ഷ പ്രാപിയ്ക്കണമെന്ന് ആഗ്രഹിക്കുന്നവൻ ശിവനെയാണ് ധ്യാനിക്കേണ്ടത്.

ബ്രഹ്മാവ് ഈവിധം മഹേശ്വരന്റെ മഹിമയെ വാഴ്ത്തിപ്പറഞ്ഞതുകേട്ടിട്ട് പൈപ്പലാദമഹർഷി മഹാസന്തുഷ്ടനായിത്തീർന്നു. ഒരു മഹാശാസ്ത്രത്തെ അറിഞ്ഞതിൽ അദ്ദേഹം ആഹ്ലാദിച്ചു. ദേവാദിദേവനായ ശിവനെ മഹാദേവനായി ധ്യാനിക്കുന്നവർക്ക് ഏറ്റവും ഉന്നതമായ സ്ഥിതി വന്നുചേരുമെന്ന് പൈപ്പലാദമുനി മനസ്സിലാക്കി. അതറിഞ്ഞു പ്രവർത്തിച്ച് അദ്ദേഹം കൃതാർത്ഥനായി.

**ഓം തത് സത്**

**അവലംബം - ശരഭോപനിഷത്ത്**

22

# നരസിംഹമൂർത്തി

ലോകോല്പത്തിയുടെ പ്രാരംഭഘട്ടത്തിൽ ഈ പ്രപഞ്ചം മുഴുവൻ ജലരൂപത്തിലായിരുന്നു. എല്ലായിടത്തും ജലം മാത്രം. ജലമില്ലാതെ മറ്റൊന്നും ഒരിടത്തുപോലുമില്ല. ആ പ്രളയജലത്തിൽ ഒരു താമരയിലയിൽ പ്രജാപതിയായ ബ്രഹ്മാവ് പ്രത്യക്ഷപ്പെട്ടു! അനന്തമായ ജലപ്പരമ്പിൽ വളരെക്കാലം നിർവ്വികാരനായി കഴിഞ്ഞ ബ്രഹ്മാവിന് ലോകസൃഷ്ടി നടത്തണമെന്ന് വിചാരമുണ്ടായി. ലോകത്തെ അദ്ദേഹം ഭാവന ചെയ്തുനോക്കി. അതോടെ സൃഷ്ടിയിൽ താല്പര്യമേറിവന്നു.

അദ്ദേഹം ആദ്യം മനുഷ്യഭാവനയെ വാക്കുകളിലൂടെ പറഞ്ഞുനോക്കി. കൊള്ളാമെന്ന് തോന്നിയപ്പോൾ അതിനെ പിന്നെ വേർതിരിച്ച് പൂർണ്ണമാക്കുകയും ചെയ്തു.

പ്രജാപതി പിന്നെ തപസ്സ് ചെയ്തു. അതിന്റെ ഫലമായി നരസിംഹമന്ത്രരാജാവ് അവതരിച്ചു. പ്രജാപതി അനുഷ്ടുപ് ഛന്ദസ്സിലുള്ള മന്ത്രം ചൊല്ലിക്കൊണ്ട് നരസിംഹമന്ത്രരാജാവിനെ ആശ്രയിച്ചു. ആ മന്ത്രത്തിന്റെ പ്രഭാവത്താൽ അദ്ദേഹം ഈ ദൃശ്യപ്രപഞ്ചം സൃഷ്ടിച്ചു. അതിനാൽ ഈ പ്രപഞ്ചം മന്ത്രരാജനായ അനുഷ്ടുപ് മയമായി തീർന്നു. ഇതിൽ നിന്നാണ് സകല

ഭൂതങ്ങളുടേയും ഉല്പത്തി. അനുഷ്ടുപ് മന്ത്രത്തിന്റെ പ്രഭാവ ത്താലാണ് ജീവികൾ ഈ ഭൂമിയിൽ കഴിഞ്ഞുകൂടുന്നത്. മരണ ശേഷം എല്ലാം ഉണ്ടായതിൽതന്നെ ലയിക്കുകയും ചെയ്യുന്നു.



പ്രപഞ്ചത്തിൽ പ്രജാപതിയാൽ സൃഷ്ടിക്കപ്പെട്ടത് അത്രയും മന്ത്രത്തിന്റെ ഓരോരോ പാദങ്ങളായി.

സാഗരങ്ങൾ, പർവതങ്ങൾ, സപ്തദീപങ്ങൾ എന്നിവക ളോടുകൂടിയതായിരുന്നു ഭൂമി. ഈ ഭൂമി മന്ത്രത്തിന്റെ ഒന്നാം പാദമായി സൃഷ്ടിക്കപ്പെട്ടു. രണ്ടാം പാദമായി ഉണ്ടായത് അന്ത രീക്ഷമാണ്. അത് യക്ഷന്മാർ, ഗന്ധർവ്വന്മാർ, അപ്സരസ്സുകൾ എന്നിവരാൽ സേവിതമായി. പിന്നീട് മൂന്നാമത്തെ പാദമായത് സ്വർഗ്ഗലോകമാണ്. വസുക്കൾ, രുദ്രന്മാർ, ആദിത്യന്മാർ എന്നി വർ സ്വർഗ്ഗലോകത്തിൽ ഇടം കണ്ടെത്തി. എല്ലാത്തിനേയും ഉൾക്കൊണ്ടുകൊണ്ടും എന്നാൽ മായയോടു കൂടാതെയും പരി ശുദ്ധവും പരമമായ വ്യോമത്തോടു ചേർന്നതുമായ ബ്രഹ്മം എങ്ങും നിറഞ്ഞുനിന്നു.

പ്രജാപതിയാൽ ഓരോന്നു സൃഷ്ടിക്കപ്പെട്ട കൂട്ടത്തിൽ കാമനും സൃഷ്ടിക്കപ്പെട്ടു. എന്നാൽ ജ്ഞാനികളായ മനുഷ്യർക്ക് കാമനോട് ആഭിമുഖ്യം ഉണ്ടായില്ല. കാരണം അവർ തങ്ങളുടെ മനസ്സുകളിൽ ആത്മാവാകുന്ന ബ്രഹ്മത്തെ നിരീക്ഷിക്കുകയാ യിരുന്നു. ആത്മാവിനെ ബന്ധിക്കുന്ന ഒരു കയറായിട്ടാണ് ജ്ഞാ നികൾ കാമനെ കരുതിയത്.

ആത്മാവിനെക്കുറിച്ച് വേണ്ടവണ്ണം അറിയുന്ന ജ്ഞാനി അമരത്വത്തെ പ്രാപിയ്ക്കുമെന്ന് അരുളപ്പാടുണ്ടായി. അതോടെ ഒട്ടേറെ സംശയങ്ങൾ ഉദയം ചെയ്തു. ഋക്ക്, യജുസ്സ്, സാമം, അഥർവ്വം എന്നീ വേദങ്ങൾ നാലും ആത്മാവിന്റെ അംശങ്ങ ളായി ഉണ്ടായവയാണ്. വിവിധ ശാഖകളോടും അംഗങ്ങളോടും കൂടിയവയാണ് ഈ നാലു വേദങ്ങൾ.

അവയിലെ വിശിഷ്ടമന്ത്രം ഏതാണ്? അതിനെ ധ്യാനി ക്കേണ്ടത് എപ്രകാരമാണ്? അംഗങ്ങളോടും ശാഖകളോടും കൂടിയ വേദങ്ങളുടെ അംഗങ്ങൾ ഏതാണ്? വേദമന്ത്രങ്ങളിലെ ദേവന്മാർ, ഛന്ദസ്സ്, ഋഷികൾ ഇവർ ആരെല്ലാമാണ്? എന്നി ങ്ങനെ ധാരാളം പ്രശ്നങ്ങൾ മനുഷ്യർക്കിടയിൽ ഉണ്ടായി.

അപ്പോൾ പ്രജാപതിയായ ബ്രഹ്മാവ് പറഞ്ഞു:

"സകല വേദങ്ങളുടേയും ആദിയിൽ പ്രയോഗിക്കപ്പെടുന്നത് പ്രണവമാണ്. അതുകൊണ്ട് പ്രണവം സാമത്തിന്റെ അംഗമാണ്. 'ശ്രീ' ബീജത്താൽ അഭിഷിക്തമായ ഗായത്രി മന്ത്രമെന്ന അഷ്ടാക്ഷരീപാദങ്ങൾ സാമത്തിന്റെ അംഗമാണ്. ഇതു മനസ്സിലാക്കുന്നവൻ ഐശ്വര്യസമ്പന്നനായി ഭവിക്കുന്നു. പ്രണവത്തെ (ഓങ്കാരം) സാമവേദത്തിന്റെ അംഗമായി കരുതുന്നവൻ ജ്ഞാനിയാകും. അവൻ മൂന്നുലോകങ്ങളേയും ജയിക്കും."

പിന്നീട് പ്രജാപതിയായ ബ്രഹ്മാവ് വേദത്തിന്റെ ഓരോരോ പാദങ്ങളെക്കുറിച്ച് വിസ്തരിച്ചു പറയുകയുണ്ടായി. യോഗ്യരല്ലാത്തവർക്ക് വേദമന്ത്രങ്ങൾ ഉപദേശിക്കരുതെന്നും ബ്രഹ്മാവ് കല്പിച്ചു.

"പ്രണവം, ഗായത്രി, യജുഃ സ്വരൂപമായ മഹാലക്ഷ്മി മന്ത്രം എന്നിവ അയോഗ്യരായവർക്ക് ഉപദേശിച്ചുകൊടുക്കാൻ പാടില്ല. എന്തുകൊണ്ടെന്നാൽ അങ്ങനെയുള്ളവർ അവ മനസ്സിലാക്കിയാലും വേണ്ടത്ര ആചരിക്കുകയില്ല. അതിനാൽ ഉത്തമമായ ഗതി അവർക്ക് ലഭിക്കുകയില്ല. അതിനാൽ മന്ത്രോപദേശം കൊടുക്കുന്നതിൽ വളരെ ശ്രദ്ധിക്കേണ്ടതുണ്ട്. അനധികാരികൾക്ക് മന്ത്രോപദേശം കൊടുക്കുന്ന ആചാര്യന്മാർക്കും അധോഗതിയാണ്. മന്ത്രം ഉപദേശിക്കണമെങ്കിൽ അത് സ്വീകരിക്കാൻ താല്പര്യമുള്ളവനും സേവാപരനുമായ പുത്രനോ സദാചാരിയായ ശിഷ്യനോ ആയിരിക്കണം."

പ്രജാപതി തുടർന്ന് പറഞ്ഞു:

"ഈശ്വരന്റെ നൃസിംഹരൂപവിഗ്രഹം ക്ഷീരസാഗരശായിയായി കാണപ്പെടുന്നത് പരമപാദരൂപവും യോഗിമാർക്ക് ധ്യാനയോഗ്യവുമാണ്. ആ വിഗ്രഹം സാമവേദത്തിന്റെ രൂപമാണ്. ഇതിനെ ധ്യാനിക്കുന്നവർക്ക് മുക്തിയുണ്ടാകും."

നൃസിംഹൻ അന്തര്യാമിയും സർവ്വവ്യാപിയുമാണ്. മനുഷ്യന്റേയും സിംഹത്തിന്റേയും ആകൃതികളോടുകൂടിയതാണ്

ബാഹ്യരൂപം. കറുപ്പും മഞ്ഞയും കലർന്ന നിറമാണ് അദ്ദേഹത്തിന്റേത്. ഭയങ്കരങ്ങളായ നേത്രങ്ങൾ. കഴുത്തിൽ നീല നിറം. മുകൾഭാഗത്തു ലോഹിതവർണ്ണം. താടിരോമങ്ങൾക്ക് ചെമ്പിന്റെ നിറമാണ്. നീലയും ലോഹിതവർണ്ണവും ശരീരത്തിലുള്ളതിനാൽ നീലലോഹിതനെന്ന് പേരുണ്ടായി.

മരണം, പാപം, സംസാരം ഇവ ബാധിച്ചാൽ മനുഷ്യരായാലും ദേവന്മാരായാലും നശിക്കും. അതിനാൽ സർവ്വരും ഇവകളെ ഭയന്ന് ഓടിപ്പോകും.

ഒരിക്കൽ മരണം, പാപം, സംസാരം ഇവകൾ ദേവൻമാരെ ബാധിക്കാൻ ഒരുമ്പെട്ടു. ദേവന്മാർ വല്ലാതെ ഭയന്ന് ഓടി. പ്രജാപതിയായ ബ്രഹ്മാവിനെ അവർ ശരണം പ്രാപിച്ചു.

"പിതാമഹ, ഞങ്ങളെ രക്ഷിച്ചാലും! ഞങ്ങളെ മരണമില്ലാത്തവരാക്കിയാലും. പാപബാധയേറ്റ് ഞങ്ങൾ വല്ലാതെ വിഷമിക്കുന്നു. സംസാരദുഃഖം അനുഭവിക്കുന്നതാണെങ്കിൽ മരണത്തേക്കാൾ കഷ്ടമാണ്. രക്ഷിച്ചാലും."

ദേവന്മാരുടെ വിലാപം കേട്ട് പ്രജാപതിയ്ക്ക് അവരിൽ കാരുണ്യമൂറി. അദ്ദേഹം അവർക്ക് നൃസിംഹമൂർത്തിയുടെ മന്ത്രം ജപിക്കാൻ ഉപദേശിച്ചുകൊടുത്തു. ദേവന്മാർ ഭക്തിയോടും ശ്രദ്ധയോടും ഈ മന്ത്രത്തെ ജപിച്ചു സിദ്ധി വരുത്തി. മന്ത്രസിദ്ധിയാൽ അവർ മരണത്തെ ജയിച്ചു. അമരന്മാരായി. സർവ്വപാപങ്ങളും അവരെ വിട്ടൊഴിഞ്ഞു. സംസാരസാഗരവും അവർക്കു തരണം ചെയ്യാനായി.

നൃസിംഹമൂർത്തിയെക്കുറിച്ച് കൂടുതൽ അറിയണമെന്ന് ദേവന്മാർക്കു തോന്നി. അവർ പ്രജാപതിയോട് ചോദിച്ചു:

"ഭഗവാനേ, നൃസിംഹത്തെ ഉഗ്രനെന്നു പറയുന്നത് എന്തുകൊണ്ടാണ്?"

പ്രജാപതി പറഞ്ഞു:

"ഭഗവാൻ നൃസിംഹം സ്വമഹിമയാൽ സർവ്വദേവന്മാ

രേയും സർവ്വഭൂതങ്ങളേയും സർവ്വാത്മാക്കളേയും സമുദ്ധരി ക്കുന്നു. എല്ലാത്തിന്റേയും സൃഷ്ടി സ്ഥിതി സംഹാരകാര്യങ്ങളും അവിടുന്നാണ് നിർവ്വഹിക്കുന്നത്. ലോകത്തെ അനുഗ്രഹിക്കു കയും അനുഗ്രഹിപ്പിക്കുകയും ചെയ്യുന്നു. അതിനാൽ അദ്ദേ ഹത്തെ ഉഗ്രനെന്ന് പറയുന്നു. ഈ ഉഗ്രമൂർത്തി സാക്ഷാത് പരമേശ്വരനാണ്. അദ്ദേഹം ഹൃദയഗുഹയിൽ സ്ഥിതിചെയ്യുന്നു.

അദ്ദേഹം താരുണ്യമേറുന്നവനാണ്. സുന്ദരനാണ്. സിംഹ രൂപത്തിൽ പ്രത്യക്ഷപ്പെടുന്നവനും ഉഗ്രനും ആണെങ്കിലും ഭക്ത ന്മാർക്ക് ഭീകരനല്ല. എല്ലാവരിലും ദയയുള്ളവനാണ്. കാരുണ്യ മൂർത്തിയാണ്. എങ്ങും ഭക്തരക്ഷയ്ക്കുവേണ്ടി ഓടിയെത്തും. സജ്ജനങ്ങളെ ദുഃഖങ്ങളിൽനിന്ന് കരകയറ്റി രക്ഷിക്കുന്നു. അതേസമയം ദുഷ്ടന്മാരെ സംഹരിക്കുന്നവനുമാണ്. അതു കൊണ്ട് ഭഗവാന് ഉഗ്രനെന്ന് പേര് കിട്ടി."

ദേവന്മാർ വീണ്ടും ചോദിച്ചു:

"നരസിംഹമൂർത്തിയെ വീരൻ എന്നു പറയാൻ കാരണ മെന്ത്?"

ബ്രഹ്മാവ് പറഞ്ഞു:

"ഭഗവാൻ നൃസിംഹം തന്റെതന്നെ മായാശക്തിയാൽ സർവ്വഭൂതങ്ങളേയും സർവ്വലോകങ്ങളേയും പാലിച്ച് വിഭിന്ന ലീലകളാടുന്നു. അദ്ദേഹം എങ്ങും നിറഞ്ഞു നില്ക്കുന്നു. ലോക ത്തിന്റെ സ്രഷ്ടാവും അവയുടെ സംരക്ഷകനും സംഹാരകനും അദ്ദേഹം തന്നെ. ഈ പ്രപഞ്ചമത്രയും പ്രളയത്തിനുശേഷം ഭഗവാനിൽ ലയിക്കുന്നു. അതിനാൽ വീരനെന്ന് പറയുന്നു."

വീണ്ടും ദേവന്മാർ ചോദിച്ചു:

"പ്രഭോ, ഉഗ്രനും വീരനും നൃസിംഹനുമായിരിക്കുന്നത് വാസ്തവത്തിൽ ഭഗവാൻ ശ്രീപരമേശ്വരനാണല്ലോ? അദ്ദേഹം തന്നെയാണ് മഹാവിഷ്ണുവായിരിക്കുന്നതെന്ന് കേൾക്കുന്നു. എന്തുകൊണ്ടാണിത്? ഇത് വാസ്തവം തന്നെയാണോ?"

ബ്രഹ്മാവു പറഞ്ഞു:

"ദേവന്മാരേ, സംശയം വേണ്ട. മഹാവിഷ്ണു ആയിട്ടിരിക്കുന്നതും അദ്ദേഹം തന്നെ. എന്തുകൊണ്ടെന്ന് പറയാം. ഭഗവാൻ നരസിംഹം സ്വന്തം ശക്തിയാൽ എല്ലാ ദേവന്മാരിലും എല്ലാ ആത്മാക്കളിലും എല്ലാ ഭൂതങ്ങളിലും ഒരേ സമയം വ്യാപിച്ചിരിക്കുന്നു. എന്നിലും നിങ്ങളിലുമെല്ലാം നിറഞ്ഞിരിക്കുന്നത് ആ ഭഗവാനാണ്. എന്നു മാത്രമല്ല, ശരീരത്തിലെ ഓരോ അവയവഭാഗങ്ങളിലും അവിടുന്ന് നിറഞ്ഞിരിക്കുന്നു. ലോകം പ്രളയകാലത്ത് അദ്ദേഹത്തിൽ വിലയം പ്രാപിക്കുന്നു.

ഋഗ്വേദത്തിൽ അദ്ദേഹത്തിന്റെ മഹിമ പ്രകീർത്തിക്കുന്നുണ്ട്. പ്രജകളുടെ ഉപാസ്യദേവനാണ്. സർവ്വത്തിലും വ്യാപിച്ചിരിക്കുന്നതിനാൽ മഹാവിഷ്ണു എന്നു പേരുണ്ടായി. ഇദ്ദേഹത്തെത്തന്നെ ജ്വാലൻ എന്നും വിളിക്കുന്നു."

അതുകേട്ട് ദേവന്മാർക്ക് ജിജ്ഞാസയേറി. ഭഗവാനെ ജ്വാലനെന്ന് വിളിക്കാൻ കാരണമെന്തെന്ന് അവർക്ക് അറിയണം.

ബ്രഹ്മാവ് അതിന് ഉത്തരം നൽകി.

"പലവിധത്തിൽ ജ്വലിക്കുന്നവനാണ് ഭഗവാൻ. അതുകൊണ്ട് ജ്വാലൻ ആയി. സ്വമഹിമയാലാണ് അദ്ദേഹം സർവ്വാത്മാക്കളേയും സർവ്വഭൂതങ്ങളേയും സർവ്വലോകങ്ങളേയും പ്രകാശമാനമാക്കുന്നത്. ഇതിന് മറ്റൊന്നിന്റേയും ആശ്രയം ഭഗവാന് ആവശ്യമില്ല. സ്വയം പ്രകാശസ്വരൂപനാണ് അവിടുന്ന്. സ്വതേജസ്സിനാൽ എല്ലാത്തിനേയും തേജസ്സുറ്റതാക്കിത്തീർക്കുന്നു. പ്രകാശയുക്തനാണ്. പ്രജ്വലിതനും ദീപ്തനുമാണ്. ശോഭിക്കുന്നവനും ചൂടുപിടിപ്പിക്കുന്നവനും കല്ല്യാണകാരിയുമാണ്. സർവ്വതോമുഖനാണ്."

"അദ്ദേഹത്തെ എന്തുകൊണ്ടാണ് സർവ്വതോമുഖൻ എന്നു പറയുന്നത്?" ദേവന്മാർ ചോദിച്ചു.

"ഭഗവാൻ ഇന്ദ്രിയാതീതനാണ്. നഗ്നനേത്രങ്ങൾ



കൊണ്ടോ ബാഹ്യേന്ദ്രിയങ്ങൾ കൊണ്ടോ ഭഗവാനെ അറിയുവാൻ ആർക്കും സാധ്യമല്ല. എന്നിട്ടും അദ്ദേഹം സ്വന്തം മഹിമയാൽ എല്ലാ ലോകങ്ങളേയും ജീവന്മാരേയും ദേവന്മാരേയും വീക്ഷിച്ചുകൊണ്ട് എപ്പോഴും സ്ഥിതിചെയ്യുന്നു. അദ്ദേഹത്തിന്റെ നോട്ടവും കേൾവിയും ഗ്രഹണവും എല്ലാഭാഗത്തും സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. എല്ലാസ്ഥാനത്തും സമാനരൂപത്തിൽ ഭഗവാൻ വ്യാപിച്ചിരിക്കുന്നു. അതുകൊണ്ടാണ് അദ്ദേഹത്തെ സർവ്വതോമുഖൻ എന്നു പറയുന്നത്."

"സൃഷ്ടിയ്ക്കു മുമ്പ് അദ്ദേഹം എങ്ങനെ ആയിരുന്നു?"

"സൃഷ്ടിക്കുമുമ്പ് ഏകനായിരുന്നു. പിന്നീട് വിശ്വത്തിൽ ജാതനായി. സകലവിശ്വത്തിന്റേയും സ്രഷ്ടാവായി. സംരക്ഷക

നായി. ഒടുവിൽ തന്നിൽതന്നെ ലയിപ്പിക്കുന്നു. ഞാൻ സദാ അദ്ദേഹത്തെ നമസ്ക്കരിച്ചുകൊണ്ടിരിക്കുന്നു." ബ്രഹ്മാവ് ഭക്ത്യാദരപൂർവ്വം നൃസിംഹത്തെക്കുറിച്ച് ദേവന്മാരോട് പറഞ്ഞു.

"നൃസിംഹം എന്ന് പറയുന്നത് എന്തുകൊണ്ടാണ്?" എന്ന് ദേവന്മാർ ചോദിച്ചു. അപ്പോൾ ബ്രഹ്മാവ് അതിന്റെ കാരണം വിശദീകരിച്ചു.

"എല്ലാ ജീവികളിലുംവെച്ച് മനുഷ്യന്റെ പരാക്രമം പ്രസിദ്ധമാണ്. അതുപോലെ മൃഗങ്ങളിൽ പ്രസിദ്ധനായത് സിംഹമാണ്. പരാക്രമത്തിൽ സിംഹത്തിനു തുല്യമായി മറ്റൊരു ജീവി ലോകത്തിൽ ഇല്ല. അതുകൊണ്ട് മനുഷ്യന്റേയും സിംഹത്തിന്റേയും സംയുക്തരൂപത്തിന് പരാക്രമവും മഹത്ത്വവും വളരെക്കൂടും. അതിനാലാണ് ഭഗവാൻ നരസിംഹത്തിന്റെ രൂപം ധരിച്ചത്. അതിനാൽ ദുഷ്ടനിഗ്രഹവും ഭക്തരക്ഷയും അങ്ങേയറ്റം ചെയ്യുവാൻ നൃസിംഹമൂർത്തിഭഗവാന് കഴിയുന്നു. ഈ രൂപത്തിൽ അദ്ദേഹം ലോകത്തിന് നന്മ ചെയ്യുന്നു. ഈ രൂപം നാശമില്ലാത്തതാണ്. സനാതനമാണ്. വേദത്തിൽ അദ്ദേഹത്തിന്റെ രൂപത്തെപ്പറ്റി പറഞ്ഞിട്ടുണ്ട്.

ദേവന്മാരാലും മനുഷ്യരാലും അനേകം സ്തോത്രങ്ങളാൽ അദ്ദേഹം സ്തുതിക്കപ്പെടുന്നു. രുദ്രനും വിഷ്ണുവുമെല്ലാം അവിടുന്നു തന്നെ. ഒരുതരം ഭേദബുദ്ധികളും ഭഗവാനെ ബാധിക്കുന്നില്ല. സിംഹരൂപം പൂണ്ടിരിക്കുന്നവനെങ്കിലും ഭക്തന്മാർക്ക് ഭഗവാൻ ഭയങ്കരനല്ല. കാരുണ്യത്തിന്റെ സമുദ്രമാണ്. ചിലപ്പോൾ ഭൂമിയിലും മറ്റുചിലപ്പോൾ പർവ്വതങ്ങളിലും പ്രത്യക്ഷനായി വിരാജിക്കും. സർവ്വവ്യാപിയാണ്. സ്തുതിക്കുന്നവന്റെ വാക്കിൽ അദ്ദേഹം വിളങ്ങും. ത്രിഭുവനം പൂർണ്ണമായും അദ്ദേഹത്തിൽ ഒതുങ്ങുന്നു. അതിനാൽ ഭഗവാന് നൃസിംഹനെന്ന പേരു കിട്ടി.

അവതാരമെടുത്ത സമയത്ത് നരസിംഹത്തിന്റെ ഭയങ്കര രൂപം കണ്ട് സകലരും ഭയന്നു. എല്ലാ ദേവന്മാരും സർവ്വജീവികളും ഞെട്ടിവിറച്ചു. സർവ്വലോകങ്ങളും വിറങ്ങലിച്ചു നിന്നു.

എല്ലാവരും ഭയപ്പെട്ട് നിലവിളിച്ചുകൊണ്ട് അങ്ങുമിങ്ങും ഓടിത്തുടങ്ങി.

നരസിംഹത്തിന്റെ ശരീരത്തിൽനിന്ന് പ്രവഹിക്കുന്ന ദിവ്യ ജ്യോതിസ്സ് ഏറ്റുനില്ക്കാൻ കരുത്തില്ലാതെ സൂര്യനും ചന്ദ്രനും നക്ഷത്രകോടികളും വിഷമിച്ചു.

എന്നാൽ അദ്ദേഹം ആരെയും ഭയപ്പെടുത്തിയില്ല. ഭയപ്പെട്ടുമില്ല. ഉഗ്രനെങ്കിലും ശാന്തനായി നിലകൊണ്ടു. ഭീകരരൂപം കണ്ടു ഭയന്നവർ 'ഭീഷണൻ' എന്നു പേരിട്ടു.

സൂര്യന് പ്രകാശിക്കുവാനും വായുവിന് ചലിക്കുവാനും അഗ്നിയ്ക്ക് ജ്വലിക്കുവാനും അദ്ദേഹം അനുമതി നൽകി. ഇദ്ദേഹത്തെ ഭയന്നാണ് ഇവരെല്ലാം സ്വധർമ്മത്തിൽനിന്ന് ഒരിക്കലും വ്യതിചലിക്കാതെ കർമ്മനിരതരായി ഇരിക്കുന്നത്. ഇന്ദ്രൻ മഴ പെയ്യിക്കുന്നത് ഭയന്നിട്ടാണ്. മരണത്തിന്റെ ദേവനായ മൃത്യു പോലും ജീവികളുടെ ദേഹത്തുനിന്ന് ഭയപ്പെട്ട് ഓടി മറയുന്നു.

സർവ്വത്തിലും അന്തര്യാമിയായിട്ട് ഇരിക്കുന്ന ഭഗവാനെ ഇനിയും പല പേരുകളിൽ അറിയപ്പെടുന്നുണ്ട്. ഭദ്രനെന്നും മൃത്യുവെന്നും എല്ലാം വിളിക്കപ്പെടുന്നത് ഒരാളാണ്. മുപ്പത്തിരണ്ട് തരം മന്ത്രങ്ങൾ നൃസിംഹത്തെ സ്തുതിക്കുവാൻ പ്രധാനപ്പെട്ടവയായിട്ട് ഉണ്ട്. കൂടാതെ ഗായത്രിമന്ത്രവും മഹാചക്രവുമുണ്ട്. സുദർശനത്തെയാണ് മഹാചക്രമെന്ന് ജ്ഞാനികളും ഭക്തന്മാരും കരുതുന്നത്. ഭഗവാന്റെ പ്രീതി നേടുന്നതിനുവേണ്ടി പ്രത്യേക പൂജാവിധികളും ഹോമങ്ങളുമുണ്ട്. ഇവ അനുഷ്ഠിക്കുന്നതുവഴി ഉത്തമങ്ങളായ ഫലങ്ങൾ ഉണ്ടാകുന്നു. യോഗികൾക്കും സാധകന്മാർക്കും വേണ്ടി പ്രത്യേകം ധ്യാനവഴികളുമുണ്ട്. എല്ലാം ഒരേയൊരു ഭഗവാന്റെ വിവിധ മാർഗ്ഗങ്ങൾ തന്നെ.

നൃസിംഹത്തിന്റെ യഥാർത്ഥസ്വരൂപത്തെ അറിയുന്നവൻ മഹാനാകും. മുക്തനും സുഖിയുമാകും. ഭഗവാനെ ആശ്രയിക്കുവന്നവരെ മൃത്യു വിട്ടകന്നുപോകുന്നു. രാക്ഷസന്മാരിൽ നിന്ന് രക്ഷയുണ്ടാകും. സർവ്വഭയങ്ങളും നശിക്കും. ദുഃഖമെല്ലാം

നശിക്കും. ശാശ്വതമായ ശാന്തി ലഭിക്കും. നൃസിംഹതത്ത്വവും മന്ത്രവും ഉപദേശിച്ചു തരുന്ന ഗുരുവിന് ദക്ഷിണയായി ഭൂമി മുഴുവൻ കൊടുത്താലും അത് അധികമില്ല."

ബ്രഹ്മാവിന്റെ ഉപദേശങ്ങൾ കേട്ട് ദേവന്മാർ സന്തുഷ്ടരായി. നൃസിംഹത്തെക്കുറിച്ച് അറിയാൻ കഴിഞ്ഞതിൽ അവർ ആനന്ദിച്ചു.

ബ്രഹ്മാവിനോട് അവർ വീണ്ടും ചോദിച്ചു:

"ഭഗവാനേ, ദയവായി നൃസിംഹമന്ത്രത്തിന്റെ ഒരു സാമാന്യഫലത്തെപ്പറ്റി പറയുക."

"നിത്യവും ഈ മന്ത്രം ജപിക്കുന്ന വ്യക്തി തീയിൽ പഴുപ്പിച്ചെടുത്ത സ്വർണ്ണംപോലെയായിത്തീരുന്നു. അവൻ സർവ്വവിധത്തിലും പരിശുദ്ധനായിത്തീരുന്നു." - ബ്രഹ്മാവ്, ദേവന്മാരുടെ സംശയങ്ങൾക്കെല്ലാം ഉത്തരം നൽകി. ദേവന്മാർക്ക് അതോടെ ഭക്തിയും വിശ്വാസവും വർദ്ധിച്ചു.

**ഓം തത് സത്**

**അവലംബം - നൃസിംഹപൂർവതാപിന്യുപനിഷത്ത്**

## 23

# വിരക്തനായ ബൃഹദ്രഥരാജാവ്

ധർമ്മനിഷ്ഠനും പ്രജാക്ഷേമ തല്പരനുമായ രാജാവായിരുന്നു ബൃഹദ്രഥൻ. അദ്ദേഹത്തിന്റെ ഭരണനൈപുണ്യം കൊണ്ട് രാജ്യം സമ്പദ്സമൃദ്ധവും ഐശ്വര്യപൂർണ്ണവുമായിത്തീർന്നു. എങ്ങും ശാന്തിയും സമാധാനവും കളിയാടി. തികഞ്ഞ ഈശ്വരവിശ്വാസിയും പരമഭക്തനുമായിരുന്നു രാജാവ്. അതിനാൽ രാജ്യത്ത് യജ്ഞദാനകർമ്മങ്ങളും പൂജകളും ഹോമക്രിയകളും മുടങ്ങാതെ നടന്നു. യഥാകാലം നാടിനും പ്രജകൾക്കും വേണ്ടി ആവശ്യമായ യാഗങ്ങളും നടത്തിയിരുന്നു.

അദ്ദേഹത്തിന്റെ രാജസദസ്സ് വിദ്വാന്മാരുടേയും പണ്ഡിതന്മാരുടേയും ദൈവജ്ഞന്മാരുടേയും സാന്നിധ്യം കൊണ്ട് പ്രശസ്തിയാർജ്ജിച്ചു. ഉദാരമനസ്ക്കനും കാരുണ്യവാനുമായ രാജാവ് തന്നെ ആശ്രയിക്കുന്നവർക്ക് എന്തും കൊടുക്കാൻ സദാ സന്മനസ്സു കാട്ടിയിരുന്നു.

സംഗീതജ്ഞർ, വാദ്യമേളക്കാർ, നൃത്തക്കാർ, കലാകാരന്മാർ, ശില്പികൾ, ബ്രഹ്മചാരിമാർ തുടങ്ങിയവരെ വേണ്ടതെല്ലാം നൽകി പ്രോത്സാഹിപ്പിക്കാറുണ്ട്.

പ്രജകളുടെ ആവശ്യങ്ങൾ നേരിട്ടു കേൾക്കുന്നതിൽ രാജാവിന് പ്രത്യേക താല്പര്യമുണ്ട്. അതിനുവേണ്ടി പ്രത്യേകം പണികഴിപ്പിച്ചിട്ടുള്ള മണ്ഡപത്തിൽ പരിവാരസമേതം അദ്ദേഹം ചെന്നിരിക്കും. ആവശ്യങ്ങളും ആഗ്രഹങ്ങളുമായി ഒട്ടേറെപ്പേർ അവിടെ നിരനിരയായി നില്ക്കാറുണ്ട്. എത്രയൊക്കെ കൊടുത്തിട്ടും മനുഷ്യർക്ക് ആഗ്രഹങ്ങൾ ഒടുങ്ങാത്തതിൽ രാജാവിന് ദുഃഖം തോന്നി. എന്തെല്ലാം തരത്തിലുള്ള സൗകര്യങ്ങളാണ് രാജ്യത്തിന്റെ എല്ലാ ഭാഗങ്ങളിലും പ്രജകൾക്കുവേണ്ടി ഏർപ്പെടുത്തിയിരിക്കുന്നതെന്ന് അദ്ദേഹം ഓർത്തുപോയി.



ധർമ്മവിദ്യാലയങ്ങളും ക്ഷേത്രങ്ങളുമില്ലാത്ത ഒരു ചെറിയ ഗ്രാമം പോലും രാജ്യത്തിന്റെ ഒരു ഭാഗത്തുമില്ല. പക്ഷേ അവിടെയെല്ലാം ജനങ്ങൾ ചെന്ന് ആവശ്യപ്പെടുന്നത് ഭൗതികമായ സുഖഭോഗങ്ങളാണ്. ഇത് മഹാകഷ്ടം തന്നെ.

എല്ലാവരുടേയും ശ്രദ്ധ ശരീരത്തിലാണ്. ഈ ശരീരമാ

ണെങ്കിൽ നശിച്ചുപോകുന്നതാണ്. നശിക്കുന്ന ശരീരത്തിന്റെ ഭംഗിയ്ക്കുവേണ്ടി പ്രജകൾ എത്രമാത്രമാണ് ശ്രദ്ധ വയ്ക്കുന്നത്? വിലയേറിയ വസ്ത്രങ്ങൾ, സുഗന്ധദ്രവ്യങ്ങൾ, ആഭരണങ്ങൾ എന്നിവകളെല്ലാമാണ് പ്രജകൾക്കു വേണ്ടത്. വിഡ്ഢികൾ. അവർ എന്തറിയുന്നു! ഇതുവരെയായിട്ടും ഒരാൾ പോലും വന്ന് ഈശ്വരസാക്ഷാത്ക്കാരത്തിന് എന്താണ് മാർഗ്ഗമെന്ന് ചോദിച്ചിട്ടില്ല. കപട ഭക്തന്മാരാണ് എല്ലാവരും. ആർക്കും സ്വന്തം ആത്മാവിനെക്കുറിച്ച് ആഗ്രഹമില്ല. ബ്രഹ്മവിദ്യ തേടി ആരും എത്തുന്നില്ല. കഷ്ടം. നശിച്ചുപോകുന്ന ഈ ശരീരങ്ങളിൽ വ്യർത്ഥമായ ആഗ്രഹങ്ങളെ തേടിയെത്തുന്ന മൂഢന്മാർക്കുവേണ്ടി ഞാൻ എന്തിന് ഈ രാജ്യഭാരം ചുമക്കണം. ഒരുവന്റെ പോലും ആഗ്രഹത്തെ പൂർണ്ണമായി സാധിച്ചുകൊടുക്കാൻ ഒരു രാജാവിന് കഴിയുകയില്ല. അനന്തമാണ് ആഗ്രഹങ്ങൾ. ആഗ്രഹങ്ങളുടെ പിന്നാലെ പോകുന്നവൻ നശിക്കും. ശരീരം നശിക്കുന്നതാണെന്ന് ബോധമുള്ളവൻ പിന്നെ അതു സംരക്ഷിക്കാൻ മെനക്കെടില്ല.

പ്രപഞ്ചത്തിൽ ജനിക്കുന്നവയ്ക്കെല്ലാം മരണം നിശ്ചയമാണ്. മരണം എപ്പോഴാണ് ഒരുവന് സംഭവിക്കുകയെന്നത് പറയാൻ വയ്യ. അതിനാൽ ജീവിച്ചിരിക്കുന്ന കാലം ആത്മസാക്ഷാത്ക്കാരത്തിനു വേണ്ടി തപസ്സു ചെയ്യണം. അതാണ് ഉത്തമം.

ബൃഹദ്രഥരാജാവിന് ഭൗതികജീവിതം മടുത്തു. അദ്ദേഹം വിരക്തനായി. വൈരാഗ്യം ഉദിച്ചപ്പോൾ രാജ്യഭാരം ഉപേക്ഷിക്കാൻ മന്ത്രിമാരുമായി ആലോചനകൾ നടത്തി. പക്ഷേ രാജാവിന്റെ അഭിപ്രായത്തോട് ആരും യോജിച്ചില്ല.

രാജകൊട്ടാരത്തിൽ മഹാറാണിയും പുത്രന്മാരായ കുമാരന്മാരും വാർത്തകേട്ട് ഞെട്ടി വിറച്ചു. രാജ്യഭാരം ഉപേക്ഷിക്കരുതെന്ന് വേണ്ടപ്പെട്ടവരൊക്കെ അപേക്ഷിച്ചുനോക്കി. രാജാവ് അത് ചെവിക്കൊണ്ടില്ല.

"തപസ്സു ചെയ്ത് ആത്മജ്ഞാനം നേടുവാനാണ് ഞാൻ

ആഗ്രഹിക്കുന്നത്. അതിനേക്കാൾ ശ്രേഷ്ഠമായി ഒരുവന് നേടാൻ എന്തിരിക്കുന്നു? ഈ ശരീരം നശിച്ചാൽ പിന്നെ തപസ്സു ചെയ്യാൻ സാധിക്കുകയില്ല." രാജാവിന്റെ ദൃഢനിശ്ചയത്തിനു മുമ്പിൽ മറ്റുള്ളവർക്ക് വാക്കുകൾ മുട്ടി.

അദ്ദേഹം രാജ്യം മൂത്തപുത്രനു കൊടുത്തു.

"കുമാരാ, വിരക്തനായ എനിക്ക് ഇനി രാജ്യംകൊണ്ട് പ്രയോജനമില്ല. ഞാൻ എല്ലാം ഉപേക്ഷിക്കുകയാണ്. ആഗ്രഹിക്കുന്നുവെങ്കിൽ ഇനി നീ പ്രജാപാലനം ചെയ്യുക."

ബൃഹദ്രഥമഹാരാജാവ് എല്ലാം പുത്രനു കൊടുത്തിട്ട് വനത്തിലേയ്ക്കു പോയി. തപസ്സിനു പറ്റിയ ഒരിടം കണ്ടെത്തി. അവിടെ കഠിനമായ തപസ്സനുഷ്ഠിച്ചു. ആദ്യകാലങ്ങളിൽ കായ്കനികളും കാട്ടരുവിയിലെ വെള്ളവുംകൊണ്ട് ജീവൻ നിലനിർത്തിപ്പോന്നു. തപസ്സിന് കാഠിന്യം വർദ്ധിച്ചപ്പോൾ വിശപ്പും ദാഹവും ഇല്ലാതായി. ബാഹ്യമായ ശരീരബോധം പൂർണ്ണമായും നശിച്ചു. അദ്ദേഹം സൂര്യനുനേർക്ക് നോക്കി രണ്ടു കൈകളും ഉയർത്തിനിന്നു. മനസ്സ് ഏകാഗ്രമാക്കി. ചലനമില്ലാതെ ആയിരം കൊല്ലം അങ്ങനെ കടന്നുപോയി.

കടുത്തമഴ നനഞ്ഞു. ചുട്ടുപൊള്ളുന്ന വേനൽ സഹിച്ചു. ശരീരമാകെ ശുഷ്ക്കിച്ചു. തലമുടിയും താടിമീശയുമെല്ലാം വളർന്ന് ജടപിടിച്ചു. എല്ലും തോലും മാത്രമായി.

തപസ്സിന്റെ ഫലമായി ഒരിക്കൽ 'ശാകാമന്യൻ' എന്ന മഹാമുനി അദ്ദേഹത്തിന്റെ അടുത്തെത്തി. മഹർഷി ആത്മജ്ഞാനിയാണ്. പുകയില്ലാത്ത അഗ്നിപോലെ തേജസ്വിയും എല്ലാം അറിയുന്ന മഹാത്മാവുമാണ്. സൂര്യബിംബം പോലെ അദ്ദേഹം രാജാവിന്റെ മുമ്പിൽ നിന്ന് തിളങ്ങി. മഹർഷിയുടെ സാന്നിദ്ധ്യം കൊണ്ട് ബൃഹദ്രഥമഹാരാജാവ് ചുട്ടുപഴുത്തു. മഹർഷി വാത്സല്യപൂർവ്വം രാജാവിനെ തപസ്സിൽനിന്ന് വിളിച്ചുണർത്തി.

തപസ്സിൽനിന്ന് ഉണർന്നു നോക്കിയ രാജാവ് മുമ്പിൽ

പ്രത്യക്ഷനായി നില്ക്കുന്ന ശാകാമന്യമുനിയെക്കണ്ട് സന്തോഷിച്ചു. സന്തോഷാധിക്യത്താൽ പൊട്ടിക്കരഞ്ഞുകൊണ്ട് മഹർഷിയുടെ പാദങ്ങളിൽ വീണു.

മഹർഷി മന്ദഹാസത്തോടെ പറഞ്ഞു:

"രാജാവേ, എഴുന്നേൽക്കൂ.... എഴുന്നേൽക്കൂ...! വരം ആവശ്യപ്പെടുക. താങ്കളുടെ തപസ്സിൽ സർവ്വദേവതകളും പ്രസാദിച്ചിരിക്കുകയാണ്."

അപ്പോൾ ബൃഹദ്രഥരാജാവ് മഹർഷിയെ വീണ്ടും വീണ്ടും നമസ്ക്കരിച്ചിട്ട് പറഞ്ഞു:

"സ്വാമിൻ, ഭഗവാനേ, ഗുരുനാഥാ, അനിത്യമായ ഈ മായാപ്രപഞ്ചത്തിൽനിന്ന് എന്നെ രക്ഷിച്ചാലും. ഞാൻ ആത്മാവിനെ അറിഞ്ഞവനല്ല. മഹാമഹർഷീശ്വരനായ അങ്ങ് ആത്മജ്ഞാനിയാണെന്ന് ഞാൻ കേട്ടിട്ടുണ്ട്. ദേവന്മാർക്കുകൂടി കണ്ടുകിട്ടാൻ പ്രയാസമായ അങ്ങ് അടിയന്റെ മുമ്പിലെത്തിയിരിക്കുന്നു. ഭഗവാനേ, എനിക്ക് അങ്ങ് ആത്മതത്ത്വം ഉപദേശിച്ചു തരണം."

അതുകേട്ട് ശാകായന്യമഹർഷി പറഞ്ഞു:

"രാജാവേ, അങ്ങ് ചെയ്ത തപസ്സ് അതികഠിനം തന്നെ. പക്ഷേ ആത്മതത്ത്വം അറിയുവാനുള്ള ശേഷി ഇനിയും ആയിട്ടില്ല. കാരണം ആ വിഷയം ഏറെ കഠിനമാണ്. അതുകൊണ്ട് വേറെ ഏതെങ്കിലും ഒരു വരം ആവശ്യപ്പെടുക."

അപ്പോൾ ബൃഹദ്രഥരാജാവ് ശാകായന്യമുനിയുടെ രണ്ടു കാലുകളും പിടിച്ചുകൊണ്ട് ഉറക്കെ നിലവിളിക്കാൻ തുടങ്ങി.

"ഭഗവാനേ, വലിയ കടൽ വറ്റുന്നു. പർവ്വതം തകരുന്നു. ധ്രുവനക്ഷത്രവും തന്റെ സ്ഥാനത്തുനിന്ന് മാറുന്നു. വൃക്ഷങ്ങൾ പിഴുതു വീഴാറുണ്ട്. ഭൂമി സമുദ്രത്തിൽ താഴുന്നു. ദേവന്മാർക്കു പോലും നിത്യമായി നിലനില്ക്കാനാകുന്നില്ല. എല്ലാം അനിത്യമാണ്. നശിക്കുന്നതാണ്. അങ്ങനെ നശിക്കുന്ന ഈ പ്രപ

ഞ്ചത്തിൽ ഭോഗങ്ങൾകൊണ്ട് എന്തു പ്രയോജനം? വിഷയ സുഖങ്ങളിൽ മുങ്ങിയ ജീവികൾക്ക് യഥാർത്ഥ സത്യം അറിയില്ല. അതിനൊട്ട് ആഗ്രഹവും അവർക്കില്ല. നശിക്കുന്ന വിഷയ സുഖങ്ങളിൽ ആസക്തരായി അവരും നശിക്കുന്നു. വീണ്ടും വീണ്ടും ജന്മ-മരണങ്ങളുടെ ചക്രത്തിൽ വീണ് കറങ്ങിത്തിരിയേണ്ടി വരുന്നു. അതിൽപ്പരം കഷ്ടം മറ്റൊന്നില്ല. അടിയന്റെ അവസ്ഥയും ഇതുതന്നെ. അതുകൊണ്ട് മുനിശ്രേഷ്ഠനായ ഭഗവാനേ, പൊട്ടക്കിണറ്റിലെ തവളയെപ്പോലെ കഴിയുന്ന എന്നെ രക്ഷിച്ചാലും! എനിക്ക് ആത്മതത്ത്വം ഉപദേശിക്കാൻ മഹാസ്വാമിൻ, അവിടുന്നല്ലാതെ ഇനി ആരുമില്ല. എന്നെ ഉദ്ധരിച്ചാലും. കരുണാമയനായ അവിടുത്തെ സഹായംകൊണ്ട് അടിയൻ രക്ഷ നേടട്ടെ. എനിക്ക് ശരണമായിട്ടുള്ളത് അങ്ങുതന്നെ."

രാജാവിന്റെ വിലാപം കേട്ട് മഹർഷി അദ്ദേഹത്തെ ആശ്വസിപ്പിച്ചു.

"രാജാവേ, സുന്ദരനും അരോഗദൃഢഗാത്രനും പ്രതാപിയുമായിരുന്ന താങ്കളിപ്പോൾ എല്ലും തോലുമായി ശുഷ്ക്കിച്ചിരിക്കുന്നു. ജടാമുടികൾ വളർന്ന താങ്കൾ മരണമടുത്ത ഏതോ വിചിത്രജീവിയെപ്പോലിരിക്കുന്നു. ഈ ശരീരം എന്തിനിങ്ങനെ നശിപ്പിച്ചു. താങ്കൾക്ക് പൂർവ്വസ്ഥിതിയേക്കാൾ മേന്മയേറിയ ശരീരവും സ്ഥാനമാനങ്ങളും വരമായി തരാൻ ആഗ്രഹമുണ്ട്."

"വേണ്ട ഭഗവാനേ, അടിയന് അതിൽ ആഗ്രഹമില്ല. ഭഗവാനേ, മൈഥുനത്താലുണ്ടായ ഈ ശരീരം ജ്ഞാനരഹിതമായാൽ അതിനെ നരകമെന്ന് അറിയണം. കാരണം ഈ ശരീരം മൂത്രദ്വാരത്തിലൂടെ പുറത്തു വന്നതാണ്. അസ്ഥികൊണ്ടുണ്ടാക്കിയതാണ്. മാംസമയമാണ്. തോലുകൊണ്ട് പൊതിഞ്ഞതാണ്. മലം, മൂത്രം, പിത്തം, മജ്ജ എന്നിങ്ങനെ പല മലങ്ങളും നിറഞ്ഞതാണ്. അങ്ങനെയുള്ള ശരീരത്തിൽ കഴിയുന്ന എനിക്ക് എങ്ങനെയും രക്ഷ നേടണം. എനിക്ക് അങ്ങുതന്നെയാണ് ശരണം. രക്ഷിച്ചാലും!"

ഇതുകേട്ട് തത്ത്വജ്ഞാനിയായ ശാകായനൃമുനി ഏറ്റവും പ്രസന്നനായി ബൃഹദ്രഥരാജാവിനോട് പറഞ്ഞു:



"രാജാവേ, അനിത്യമായ ശരീരാദികളിൽ ആഗ്രഹം നശിച്ച അങ്ങ് കഠിനതപസ്സിലൂടെ ആത്മതത്ത്വത്തെ അറിയാൻ അധികാരിയായിത്തീർന്നിരിക്കുന്നു. അങ്ങ് കൃതകൃത്യനാണ്. അങ്ങയുടെ ആത്മാവ് 'മരുത്' എന്ന പേരിൽ പ്രസിദ്ധമായിത്തീരും."

"ഭഗവാനേ, ആത്മാവെന്നാൽ എന്താണ്? അതൊന്ന് വിവരിച്ചു തരൂ."

"പറയാം. ശബ്ദം, സ്പർശം തുടങ്ങിയ വിഷയങ്ങൾ അനർത്ഥമുണ്ടാക്കുന്നവയാണ്. അവയിൽ ആസക്തനായ ഭൂതാത്മാവ് പരമപദം പ്രാപിക്കുകയില്ല. നശിക്കും. അതുകൊണ്ട് തപസ്സു ചെയ്യണം. തപസ്സുകൊണ്ട് ജ്ഞാനം നേടണം. ജ്ഞാനത്താൽ മനസ്സ് അടങ്ങും. മനസ്സ് അടങ്ങിയാൽ ആത്മാവ് തെളിയും. ആത്മാവിനെ അറിഞ്ഞാൽ പ്രപഞ്ചത്തിൽനിന്ന് മുക്തി നേടാം."

"ഭഗവാനേ, ആനന്ദം ലഭിക്കുന്നത് എങ്ങനെയാണ്?"

"പറയാം. തീപിടിച്ച വിറക് സ്വയം കത്തിയെരിയുന്നു. വിറക് തീർന്നുകഴിഞ്ഞാൽ അഗ്നി സ്വയം കെടുന്നു. അതുപോലെ വൃത്തികൾ നശിച്ചു കഴിയുമ്പോൾ ചിത്തം അതിന്റെ കാരണഭൂതമായ ആത്മാവിൽ ശാന്തമാകുന്നു.

വിഷയങ്ങൾ അനിത്യങ്ങളാണ്. അതിനാൽ അവ അസത്യമാണ്. ഇന്ദ്രിയങ്ങൾ അനിത്യവിഷയങ്ങളിൽ ആണ്ടുകിടന്നാൽ ജ്ഞാനം ഒരിക്കലും ഉണ്ടാകുകയില്ല. അതുകൊണ്ട് ഇന്ദ്രിയങ്ങളെ ആന്തരികമായി തിരിയ്ക്കണം. അതിന് ശമദമാദികൾ അഭ്യസിക്കണം. അപ്പോഴാണ് ഇന്ദ്രിയങ്ങളുടെ മൂഢത അറിയുന്നത്. കർമ്മവശങ്ങളായ വിഷയങ്ങൾ വ്യാജങ്ങളാണെന്ന് അപ്പോൾ ബോധ്യമാകും.

ചിത്തമാണ് സംസാരം. അതിനാൽ പ്രപഞ്ചദുഃഖത്തിൽനിന്ന് മുക്തി തേടുന്നവൻ ചിത്തത്തെ ശുദ്ധമാക്കണം. ഒരുവന്റെ മനസ്സെങ്ങനെയാണ് അതനുസരിച്ചാണ് അവന്റെ ഗതി.

ചിത്തം ശാന്തമാകുമ്പോൾ ശുഭാശുഭകർമ്മങ്ങളും അവയിൽ നിന്നുള്ള ഫലങ്ങളും ഇല്ലാതാകും. ശാന്തമാകും. ശാന്തനായി ത്തീർന്ന മനുഷ്യൻ കാലാന്തരത്തിൽ ആത്മാവിൽ ലയിക്കുന്നു. അപ്പോൾ അവന് അക്ഷയമായ ആനന്ദം ലഭിക്കുന്നു.

മനുഷ്യന്റെ ചിത്തം എത്രമാത്രം ബാഹ്യവിഷയങ്ങളിൽ ആസക്തമാണ് അത്രയും ആത്മവിഷയങ്ങളിൽ ആസക്തനാ കുകയാണെങ്കിൽ ബന്ധനങ്ങളിൽനിന്ന് സ്വഭാവികമായി മുക്തി നേടാം."

പിന്നീട് ശാകാമന്യമഹർഷി ആത്മാവിന്റെ പ്രത്യേക സ്വരൂപത്തെക്കുറിച്ച് ബൃഹദ്രഥരാജാവിന് വിശദീകരിച്ചു കൊടുത്തു. വർണ്ണാശ്രമധർമ്മങ്ങളും പുത്രമിത്രാദികളും സ്ഥാന മാനങ്ങളും ശരീരസംബന്ധമാണെന്ന് രാജാവിന് ബോദ്ധ്യമായി. ഇവകളെ ആശ്രയിക്കാതെയും ആഗ്രഹിക്കാതെയും കഴിയുന്ന വന് ദുഃഖങ്ങൾ ഉണ്ടാകുന്നില്ല. വ്യാമോഹങ്ങൾ വെടിഞ്ഞവന് പിന്നെ ക്ലേശങ്ങളില്ല. അവൻ പരമാനന്ദരൂപമായ അനന്തസ്വരൂ പത്തിൽ സ്ഥിരനായി വർത്തിക്കുന്നു.

മഹർഷിയുടെ ഉപദേശപ്രകാരം വിചാരം ചെയ്ത ബൃഹ ദ്രഥരാജാവിന് ആത്മബോധം ഉദിച്ചു. അദ്ദേഹം കൃതകൃത്യനും ആനന്ദം അനുഭവിക്കുന്നവനുമായിത്തീർന്നു.

**ഓം തത് സത്**
**അവലംബം - മൈത്രേയ്യുപനിഷത്ത്**
**പ്രഥമാദ്ധ്യായത്തിലെ കഥാസാരം**

## 24

# മൗദ്ഗല്യമുനിയും മൈത്രേയനും

പ്രശാന്തസുന്ദരമായ പുഴയുടെ തീരത്താണ് മൗദ്ഗല്യമുനിയുടെ ആശ്രമം. തികച്ചും ശാന്തമായ ഒരന്തരീക്ഷമാണ് അവിടെ. നഗരത്തിലെ തിരക്കുകളിൽനിന്ന് വളരെമാറി മലനിരകളുടെ താഴ്വരയിലാണ് ആശ്രമം. രണ്ടു മലനിരകൾക്കിടയിലുള്ള ഒരിടമാണ്. ധാരാളം പാറക്കെട്ടുകളും കാട്ടരുവിയുമുണ്ട്. മലമുകളിൽനിന്ന് പുറപ്പെട്ടുചാടി പാറക്കെട്ടുകൾക്കിടയിലൂടെ ഇരമ്പിമറിയുന്ന കാട്ടരുവി സമതലത്തിലെത്തി പുഴയിൽ ചേർന്ന് ഒന്നായൊഴുകുന്ന കാഴ്ച സുന്ദരമാണ്. പുഴയുടെ അക്കരെ ജനവാസയോഗ്യമായ ഗ്രാമങ്ങളാണ്. കൃഷിയും കന്നുകാലി വളർത്തലുമായി വളരെ ഗ്രാമീണർ അവിടെ വസിക്കുന്നുണ്ടെങ്കിലും ആരും അനാവശ്യമായി മൗദ്ഗല്യമുനിയുടെ ആശ്രമപരിസരത്തേയ്ക്ക് വരാറില്ല. ഭൗതികമായ ആഗ്രഹങ്ങളൊന്നും മൗദ്ഗല്യ മഹർഷിയ്ക്കില്ല. പേരോ പെരുമയോ ആ തപോനിധി ആഗ്രഹിക്കുന്നില്ല. തികച്ചും ബ്രഹ്മനിഷ്ഠനാണ്. ഗായത്രി ഉപാസനയിലൂടെയും ശ്രവണ മനനാദികളിലൂടെയും കഠിനതപസ്സിലൂടെയും ആത്മാനുഭൂതി നേടിയ മഹാത്മാവാണ്. പണ്ഡിതസഭകളിലോ യജ്ഞയാഗാദികൾ നടക്കുന്നിടത്തോ

അദ്ദേഹം പോകാറില്ല. അധികം സമ്പർക്കം ആരോടുമില്ലാതെ ആശ്രമത്തിൽതന്നെ കഴിഞ്ഞുകൂടുന്നു.

ഏറ്റവും ലളിതമായ ജീവിതരീതിയാണ്. ശരീരം നില നില്ക്കാൻ മാത്രം വേണ്ട ഭക്ഷണം വല്ലപ്പോഴും കഴിയ്ക്കും. നിത്യാനുഷ്ഠാനങ്ങൾ കൃത്യമായി ചെയ്യും. ബാക്കി സമയമ ത്രയും ആത്മാനുഭൂതിയിൽ ആമഗ്നയായി ആനന്ദത്തോടെ ഇരിക്കും.



ആശ്രമത്തിൽ അധികം അന്തേവാസികൾ താമസിക്കാ റില്ല. വാദപ്രതിവാദങ്ങൾക്കും പഠനപാഠനാദികൾക്കും പററിയ സാഹചര്യങ്ങൾ മഹർഷി ആശ്രമത്തിൽ ഒരുക്കിയിട്ടില്ല. അതു കൊണ്ട് വിദ്യ അഭ്യസിക്കാൻ ആഗ്രഹിക്കുന്നവരാരും അധിക കാലം അവിടെ വസിക്കാറില്ല. വളരെ താല്പര്യപ്പെട്ട് ഏതെ ങ്കിലും ബ്രഹ്മചാരികൾ വന്നാൽ അദ്ദേഹം അവരെ കഠിനമായ പരീക്ഷണങ്ങൾക്ക് വിധേയരാക്കും. പലവിധ ചോദ്യങ്ങളും

ചോദിക്കും. നന്നായി പണിയെടുപ്പിക്കും. ഒരു വിദ്യയും അങ്ങ നെയങ്ങ് പഠിപ്പിക്കുകയില്ല. ഉത്തമശിഷ്യനെ കിട്ടിയാൽ മാത്രമേ ഉപദേശിച്ചു കൊടുക്കാവൂ എന്ന് മഹർഷിയ്ക്ക് നിർബന്ധമുണ്ട്. ഇതൊക്കെക്കൊണ്ട് അധികമാരും ആ ആശ്രമത്തിൽ നില്ക്കാ റില്ല. ഒന്നോ രണ്ടോ പേർക്കു മാത്രം കഷ്ടിച്ചു താമസിക്കാ നുള്ള സൗകര്യമേ അവിടെയുള്ളൂ.

മൗദ്ഗല്യ മഹർഷിയോടൊപ്പം ഇപ്പോൾ ആശ്രമത്തിൽ ഒരു ബ്രഹ്മചാരി വസിക്കുന്നുണ്ട്. ശിഷ്യനാണ്. ആശ്രമത്തി ലെത്തിയിട്ട് വർഷങ്ങൾ പലതു കഴിഞ്ഞു. പരമ സാധുവാണ്. മഹർഷിയുടെ ഇംഗിതങ്ങൾ അറിഞ്ഞ് എല്ലാവിധ ശുശ്രൂഷ കളും ചെയ്തുകൊടുക്കുന്നതിൽ സമർത്ഥനാണ്.

തന്റെ ഗുരുവിന്റെ ഏതാജ്ഞയും അനുസരിക്കാൻ അവൻ തയ്യാറായിരുന്നു. മഹർഷി തന്റെ കഠിനപരീക്ഷണങ്ങളെല്ലാം ശിഷ്യനിൽ പലകുറി പ്രയോഗിച്ചു നോക്കി. ഗുരുവാക്കിൽ ദൃഢ മായി വിശ്വസിച്ചിരുന്ന അവൻ സദാ ശാന്തനും വിരക്തനുമാ യിരുന്നു. പുഴയ്ക്കക്കരെയുള്ള നഗരജീവിതത്തെ അവൻ വെറു ത്തിരുന്നു. എല്ലാം ഉപേക്ഷിച്ച് ആത്മജ്ഞാനത്തിനായി ആശ്ര മത്തിലെത്തിച്ചേർന്നവനാണ്.

ആശ്രമത്തിൽ വസിക്കുമ്പോൾ അവനുമുമ്പിൽ വേനലും മഞ്ഞും മഴയുമൊക്കെ നിർവികാരങ്ങളായി കടന്നുപൊയ്ക്കൊ ണ്ടിരുന്നു. കടുത്ത വർഷകാലത്ത് കാട്ടരുവി കുലംകുത്തി മറിഞ്ഞു. പുഴ കരകവിഞ്ഞൊഴുകി. വൃക്ഷങ്ങൾ കടപുഴകി വീണു. മലനിരകളിലെ മണ്ണിടിഞ്ഞ് താഴ്വാരങ്ങളിൽ നിരന്നു.

കൊടിയവേനലിൽ ഭൂമിയും പാറക്കെട്ടുകളും ചുട്ടു പഴുത്തു. കാട്ടരുവിയെ ജലപ്രവാഹം നിലച്ചു. പാറക്കെട്ടുകൾ ക്കിടയിൽ നേർത്ത നീർച്ചാലുകൾ മാത്രം ശേഷിച്ചു. പുഴയിലെ ജലനിരപ്പ് താഴ്ന്നു. നഗരങ്ങളിൽനിന്നും ഗ്രാമങ്ങളിൽനിന്നും ജനങ്ങൾ പുഴവെള്ളം തേടി കൂട്ടുംകൂട്ടമായി വന്നുകൊണ്ടി

രിക്കും. പശുക്കൾ, എരുമകൾ, കുതിരകൾ എന്നീ മൃഗങ്ങളുമായി ഗ്രാമീണർ പുഴയുടെ മറുകരയിലൂടെ നടക്കുന്നതു കാണാം.

പക്ഷേ ബ്രഹ്മചാരി അതൊന്നും ഗൗനിയ്ക്കാറില്ലായിരുന്നു. അവനിൽ ഉത്തമവിശ്വാസം തോന്നിയ മൗദ്ഗല്യമുനി ഏറ്റവും ശ്രേഷ്ഠമായ ഗായത്രീ ഉപാസനയ്ക്ക് അവനെ ശക്തനാക്കി. സമയത്ത് ഉപനയിപ്പിച്ചു. അനുഷ്ഠാനങ്ങൾ ചെയ്യിപ്പിച്ചു. ഗായത്രി ഉപദേശിച്ചു. പിന്നീട് ബ്രഹ്മവിദ്യയും പഠിപ്പിച്ചു.

ബ്രഹ്മചാരി തന്റെ ഗുരുവിന്റെ ഉപദേശപ്രകാരം അനുഷ്ഠാനങ്ങൾ ചെയ്ത് കഴിഞ്ഞുപോന്നു. അങ്ങനെയിരിക്കെ ഒരു ദിവസം ആരോ ഉച്ചത്തിൽ നീട്ടി വിളിയ്ക്കുന്നതുകേട്ട് ബ്രഹ്മചാരി ആശ്രമത്തിനു പുറത്തിറങ്ങി. പുഴക്കരയിൽനിന്നാണ് വിളിക്കുന്നതെന്നു വ്യക്തമായി. അവൻ വേഗം മുമ്പോട്ടു നടന്ന് കാട്ടരുവിയ്ക്ക് സമീപമുള്ള ഒരു വലിയ പാറയിൽ കയറി നിന്ന് പുഴയോരത്തേക്കു നോക്കി. അവിടെനിന്ന് നോക്കിയാൽ ചുറ്റുപാടുകളത്രയും കാണാം.

പുഴയിലൂടെ ഒരു മുളവഞ്ചി ആശ്രമത്തെ ലക്ഷ്യമാക്കി വരുന്നത് ബ്രഹ്മചാരി കണ്ടു. വഞ്ചിയിൽ രണ്ടുപേരുണ്ട്. ബ്രഹ്മചാരി നോക്കിനില്ക്കെ വഞ്ചി കരയിലെത്തി. ആഗതർ വഞ്ചി വലിച്ച് കരയിൽ കയറ്റി കെട്ടിയിട്ടിട്ട് ചുറ്റും നോക്കി കൂക്കി വിളിച്ചു.

"സൗമ്യ, അതാരെന്ന് അറിഞ്ഞിട്ട് വരൂ. അതിഥികളെങ്കിൽ യഥാവിധി നീ സ്വീകരിച്ച് സൽക്കരിച്ചുകൊള്ളുക." മൗദ്ഗല്യമുനി അവിടെയെത്തി ശിഷ്യനോട് നിർദ്ദേശിച്ചു.

അതുകേട്ട് സൗമ്യൻ വേഗം പുഴക്കരയിലെത്തി. വഞ്ചിയിൽ വന്നവരെ സമീപിച്ചു. ശിഖയും ബ്രഹ്മസൂത്രവും ധരിച്ചിട്ടുണ്ട്. ബാഹ്യവേഷത്തിൽ നിന്നുതന്നെ ആഗതർ ഏതോ ആശ്രമത്തിലെ ബ്രഹ്മചാരിമാരാണെന്ന് വ്യക്തമായി. അതിനാൽ വേഗം അവരെ അഭിവാദ്യം ചെയ്തു.



- "നമസ്ക്കാരം. ഞാൻ മൗദ്ഗല്യ മഹർഷിയുടെ ശിഷ്യനായ സൗമ്യനാണ്. ഗുരുനാഥൻ ആശ്രമത്തിലുണ്ട്. വേഷം കണ്ടിട്ട് നിങ്ങൾ ആശ്രമവാസികളാണെന്ന് തോന്നുന്നു."

"തീർച്ചയായും. അവിടുത്തേയ്ക്കു നമസ്ക്കാരം. ഞാൻ മൈത്രേയന്റെ ശിഷ്യനാണ്. വേദാധ്യയനം കഴിഞ്ഞ് ഗുരുവിനോടൊപ്പം കഴിയുന്നു. ഇതെന്റെ ഗ്രാമത്തിലെ കൂട്ടുകാരനാണ്."

"വിദ്വാനും വേദജ്ഞനുമായ അങ്ങയെ കാണാൻ കഴിഞ്ഞതുതന്നെ മഹാഭാഗ്യം കൊണ്ടാണ്. ഏതു വേദത്തിലാണ് അങ്ങ് പ്രാവീണ്യം നേടിയത്?" സൗമ്യന്റെ ചോദ്യം കേട്ട് ആഗതർ ചിരിച്ചു.

"ഇതെന്തു ചോദ്യമാണ്. വേദാധ്യയനം ചെയ്തവൻ മൂന്നു വേദങ്ങളും വേദാംഗങ്ങളും അർത്ഥസഹിതം അഭ്യസിക്കുക

യില്ലേ? ഗുരുകടാക്ഷം കൊണ്ട് വേദത്തിൽ അടിയന് അറിവ് ഉണ്ടായി."

"താങ്കൾ എത്ര വർഷങ്ങൾ ഇതിനായി ചെലവഴിച്ചു?"

"പന്ത്രണ്ടുവർഷങ്ങൾ മാത്രം."

"ശരി. എന്നെ ചില വേദഭാഗങ്ങൾ ചൊല്ലിക്കേൾപ്പിക്കുമോ?"

"തീർച്ചയായും. നമുക്ക് ആ പുൽത്തകിടിയിൽ ചെന്നിരിക്കാം." അവർ തെല്ലുമാറി മെത്തപോലെയുള്ള പുൽത്തകിടിയിലിരുന്നു.

ഇളം കാറ്റിൽ പുഴയിൽനിന്ന് നേർത്ത തണുപ്പ് കരയിലേയ്ക്ക് പ്രവഹിച്ച് അവരെ തഴുകി.

മൈത്രേയണന്റെ ശിഷ്യനായ ബ്രഹ്മചാരി മൂന്നു വേദങ്ങളിൽ നിന്നും ചില സൂക്തങ്ങൾ ചൊല്ലി കേൾപ്പിച്ചു. അതു കേട്ട് മൗദ്ഗല്യന്റെ ശിഷ്യന് വിസ്മയമുണ്ടായി. വേദമന്ത്രങ്ങളുടെ ശക്തി അപാരമെന്ന് അവനു തോന്നി. അവൻ സന്തോഷപൂർവ്വം അവരെ ആശ്രമത്തിലേയ്ക്ക് ക്ഷണിച്ചു.

"നിങ്ങൾ എന്തിനുവേണ്ടിയാണ് അപരിചിതമായ ഈ ആശ്രമപ്രദേശത്ത് എത്തിയതെന്ന് അറിയാൻ ആഗ്രഹമുണ്ട്."

"ഇപ്പോൾ നാട്ടിൽ ഉത്സവകാലമാണ്. നാടും നഗരവുമൊക്കെ കാണാൻ അയച്ചിരിക്കുകയാണ് എന്റെ ആചാര്യനായ മൈത്രേയൻ എന്നെ. അദ്ദേഹം നിങ്ങളുടെ ഗുരുവായ മൗദ്ഗല്യനെപ്പോലെ ഒരു വിഡ്ഢിയൊന്നുമല്ല." അതിഥികൾ അതു പറഞ്ഞിട്ട് ചിരിച്ചു.

"അയ്യോ, കഷ്ടം! നിങ്ങൾ എന്താണ് എന്റെ ഗുരുവിനെ അനാവശ്യമായി വിഡ്ഢിയെന്ന് പറയുന്നത്? അതു മഹാകഷ്ടം തന്നെ." മൗദ്ഗല്യന്റെ ശിഷ്യൻ തനിക്കുണ്ടായ നീരസം വെളിവാക്കി.

"നിന്റെ ഗുരു ഒരു മൂഢൻ തന്നെയാണെന്നത് എന്റെ മാത്രം അഭിപ്രായം അല്ല. നോക്കൂ..... ഈ മൗദ്ഗല്യൻ ബ്രഹ്മചാരിയെ എന്താണ് പഠിപ്പിക്കുന്നത്? ഒരു ബ്രഹ്മചാരിയെ പഠിപ്പിക്കേണ്ടത് എന്തെന്ന് അയാൾക്കറിയില്ല. ഇക്കാലമത്രയും ആശ്രമത്തിൽ കഴിഞ്ഞ നീ എന്തു വിദ്യയാണ് പഠിച്ചത്?" അതിഥികൾ വീണ്ടും പരസ്പരം പറഞ്ഞ് പരിഹസിച്ചു തുടങ്ങി.

അതുകേട്ട് മൗദ്ഗല്യന്റെ ശിഷ്യൻ കോപിഷ്ടനായി.

"പരിഹാസം നിർത്തുക. എന്റെ ഗുരുവിനെ പരിഹസിക്കാനും മൂഢനെന്ന് പറയാനും നിനക്ക് എന്താണ് യോഗ്യത? അതും ഇവിടെ മൗദ്ഗല്യന്റെ ആശ്രമത്തിൽ അതിഥിയായി വന്നു നിന്നുകൊണ്ട്?"

അപ്പോൾ മൈത്രേയന്റെ ശിഷ്യൻ പറഞ്ഞു:

"നിങ്ങൾ എന്നോട് കോപിച്ചിട്ടു കാര്യമില്ല. വേദജ്ഞനും അനേകർക്ക് ആരാധ്യനായ ഗുരുവും ഒട്ടേറെ ശിഷ്യഗണങ്ങളാൽ വലയം ചെയ്യപ്പെട്ട് മഹാപണ്ഡിതനുമായിരിക്കുന്ന എന്റെ ഗുരു മൈത്രേയമഹാരാജാവിന്റെ തന്നെ തിരുമുഖത്തുനിന്ന് ഞാൻ കേട്ടിട്ടുണ്ട് ഈ മൗദ്ഗല്യൻ ഒരു മൂഢനാണെന്ന്. ഇതിൽ പരം മറ്റൊരു പ്രമാണം എനിക്കാവശ്യമില്ല. ഒരുപക്ഷേ നിങ്ങൾക്കത് ബോധ്യമാകുകയില്ല. എങ്കിൽ ദയവായി ക്ഷമിച്ചാലും!"

മൗദ്ഗല്യന്റെ ബ്രഹ്മചാരിയുടെ ഉള്ളിൽ ഒരു കടലിരമ്പി മറിഞ്ഞു. ഏതാനും നിമിഷങ്ങൾ അവൻ എന്തു ചെയ്യണമെന്നറിയാതെ വിഷമിച്ചു നിന്നുപോയി. ഈ അപമാനം സഹിക്കാവുന്നതല്ല. എന്തെങ്കിലും ചെയ്യുന്നതിനുമുമ്പ് തന്റെ ഗുരുവിനെ ചെന്നുകാണുക തന്നെ.

ബ്രഹ്മചാരി വേഗം തന്റെ ആചാര്യന്റെ അടുത്തേയ്ക്കു നടന്നു. ആശ്രമത്തിൽ മൗദ്ഗല്യമുനി എന്തോ ചിന്തിച്ചിരിക്കുകയായിരുന്നു. ബ്രഹ്മചാരി മുമ്പിൽചെന്ന് മഹർഷിയെ നമസ്കരിച്ചിട്ട് അതിഥികളായെത്തിയവരുടെ വിശേഷം പറഞ്ഞു.

"ഗുരോ, അങ്ങ് ആതിഥേയനാണ്. അദ്ദേഹം അതിഥിയും. അങ്ങയെ അദ്ദേഹം മൂഢനെന്ന് പറഞ്ഞ് അപമാനിച്ചിരിക്കുന്നു." ബ്രഹ്മചാരി ഉള്ളിൽ തിങ്ങിനിറഞ്ഞുനിന്നിരുന്ന ക്ഷോഭം പുറത്തു പ്രകടിപ്പിച്ചു.

മഹർഷി ഇതുകേട്ട് നിസ്സാരമായി കരുതി. ഒന്നു മന്ദഹസിച്ചു. എന്നിട്ട് ശാന്തഭാവത്തിൽ ബ്രഹ്മചാരിയെ നോക്കി.

"സൗമ്യ, ഇതുകേട്ട് നീ വിഷമിയ്ക്കുന്നത് എന്തിന്? നീ എന്തു വിചാരിക്കുന്നു?"

"ഈ പരിഹാസം കേട്ടിട്ട് എനിയ്ക്കാദ്യം അവനോട് കോപമുണ്ടായി. വിവേകംകൊണ്ട് കോപത്തെ അടക്കിയിരിക്കുകയാണ്. ഇനി അങ്ങെന്താണ് പറയുന്നതെന്ന് അറിയണം."

"ശരി. അയാൾ വിദ്വാനാണോ?" മൗദ്ഗല്യൻ ചോദിച്ചു.

"അതെ. മൂന്നു വേദങ്ങളും ചൊല്ലുന്നവനാണ്." ശിഷ്യൻ പറഞ്ഞു.

"സൗമ്യാ, അയാൾ വിദ്വാനും സൂക്ഷ്മമറിയുന്നവനും വിജയം ആഗ്രഹിക്കുന്നവനുമായ ഒരാളിന്റെ ശിഷ്യനാണെന്നോ! എങ്കിൽ ആ ആളെ എന്റെ അടുത്തേയ്ക്ക് കൂട്ടിക്കൊണ്ടുവരൂ!"

"ശരി." ശിഷ്യൻ വേഗം പുഴക്കരയിലേയ്ക്കു കുതിച്ചു.

അവിടെ വിഷണ്ണനായി നില്ക്കുകയായിരുന്നു മൈത്രേയന്റെ ശിഷ്യൻ. അരുതാത്തത് എന്തോ വിളിച്ചു പറഞ്ഞതായി അവന്റെ മനസ്സിൽ ഒരു തോന്നലുണ്ടായി.

"മഹാത്മാവും വിദ്വാനുമായ മൈത്രേയാചാര്യന്റെ ശിഷ്യാ, വന്നാലും. മൗദ്ഗല്യ മഹാമുനി താങ്കളെ ആശ്രമത്തിലേയ്ക്ക് സവിനയം സ്വാഗതം ചെയ്യുന്നു. വന്നാലും. അദ്ദേഹം നിങ്ങൾക്കായി കാത്തിരിക്കുകയാണ്." ബ്രഹ്മചാരി ചെന്ന് മൈത്രേയന്റെ ശിഷ്യനെ ക്ഷണിച്ചു.

ഇരുവരും ആശ്രമത്തിലേയ്ക്കു നടന്നു. മുളവഞ്ചി തുഴ ഞ്ഞുവന്ന സഹായി വഞ്ചിയ്ക്കു കാവലായി പുഴയോരത്തു തന്നെ ഇരുന്നു.

"ഗുരോ, ഇയാളാണ്." ബ്രഹ്മചാരി, മൈത്രേയന്റെ ശിഷ്യനെ മൗദ്ഗല്യന്റെ മുമ്പിൽ കൊണ്ടുചെന്നു നിറുത്തിയിട്ട് പറഞ്ഞു.

മഹർഷി തന്റെമുമ്പിൽ വന്നുനില്ക്കുന്നവനെ സന്തോഷപൂർവ്വം സ്വീകരിച്ചു. ചിരിച്ചുകൊണ്ട് അദ്ദേഹം അവനോട് കുശലം ചോദിച്ചു.

"വന്നാലും! ബ്രഹ്മചാരിയാണല്ലേ?"

"അതെ സ്വാമിൻ. അടിയൻ ഗ്ലാവമൈത്രേയന്റെ ശിഷ്യ ഗണത്തിലൊരുവനാണ്. ബ്രഹ്മചാരിയായി വസിക്കുകയാണ്. അങ്ങയെ കണ്ടിട്ട് എനിക്ക് ഭയഭക്തി ബഹുമാനങ്ങൾ തോന്നുന്നു. അങ്ങയുടെ ശിഷ്യനോട് പരിഹാസമായി അടി യൻ എന്തോ പറഞ്ഞുപോയി. അവിവേകം പൊറുക്കണം." അവൻ കൈകൂപ്പിക്കൊണ്ട് മൗദ്ഗല്യന്റെ പാദങ്ങളിൽ ദീർഘ ദണ്ഡനമസ്ക്കാരം ചെയ്തു.

മൗദ്ഗല്യമുനി നിർവ്വികാരനായി ഇരുന്നു. ശാന്തമായി അദ്ദേഹം അവനെ വിളിച്ചു.

"മകനേ, എഴുന്നേല്ക്കുക. നിങ്ങളുടെ ആചാര്യൻ നിങ്ങളെ എന്താണ് പഠിപ്പിക്കുന്നത്?"

"മൂന്നു വേദങ്ങളും ചൊല്ലി പഠിപ്പിക്കുന്നുണ്ട്."

അപ്പോൾ മൗദ്ഗല്യന്റെ ശിഷ്യൻ പറഞ്ഞു:

"വേദത്തിന്റെ താല്പര്യത്തെ ആ ഗ്ലാവമൈത്രേയൻ അറി യുന്നില്ലെന്ന് തോന്നുന്നു. അയാൾ അത് അറിയുന്നെങ്കിൽ ഒരു ആചാര്യൻ ബ്രഹ്മചാരിക്ക് ഉപദേശിച്ചുകൊടുക്കേണ്ടത് സാവി ത്രിയാണ്. ഗായത്രിയുടെ സ്ഥൂലമായ ശബ്ദാർത്ഥം മാത്രമാണ്

ഉരുവിടുന്ന വേദമന്ത്രങ്ങളെല്ലാം. അത് അയാൾ അറിയുന്നില്ല."

എന്നിട്ട് ബ്രഹ്മചാരി കടുത്തസ്വരത്തിൽ മൈത്രേയന്റെ ശിഷ്യനോട് പറഞ്ഞു:

"നിങ്ങൾ പറയണം. താങ്കൾ ഞങ്ങളുടെ ആചാര്യനായ മൗദ്ഗല്യനെ മൂഢനാണെന്ന് പറഞ്ഞു. അങ്ങനെയെങ്കിൽ ഞാൻ ചിലത് ചോദിക്കുകയാണ്. ചോദിച്ച ചോദ്യങ്ങൾക്ക് മറുപടി പറയാൻ കഴിയുന്നില്ല എങ്കിൽ ഒരു കൊല്ലത്തിനകം നിങ്ങൾക്ക് പ്രയാസമുണ്ടാകും." ബ്രഹ്മചാരിയുടെ താക്കീത് ആഗതനെ വിഷമിപ്പിച്ചു.

അപ്പോൾ മൗദ്ഗല്യമുനി ഇടപെട്ട് പറഞ്ഞു:

"ശിഷ്യാ, സൗമ്യ, നീ ശാന്തനാകുക. ഈ ബ്രഹ്മചാരി യോട് ഇനി ഞാൻ സംസാരിക്കാം. ഇവനൊരു പാവമാണ്."

മഹർഷി ശിഷ്യനെയെന്നപോലെ തന്നെ പരിഹസിച്ച വനെ അരികിൽ വാത്സല്യപൂർവ്വം വിളിച്ചിരുത്തി.

"ഹേ സൗമ്യ, ഇവിടെ ഇരുന്നാലും. കേട്ടാലും. ഞങ്ങൾ എല്ലാ വേദങ്ങളും പഠിച്ചിട്ടുണ്ട്. ആ നിലയ്ക്ക് നിന്റെ ആചാ ര്യൻ എന്നെ മൂഢനെന്ന് പരിഹസിച്ചു പറയാറുള്ളത് എന്തി നാണ്? യോഗ്യന്മാരോട് യോഗ്യന്മാർ ഇങ്ങനെ പറയുന്നത് ഉചി തമാണോ? നിന്നോട് ഞാൻ ഒന്നും ഇനി ചോദിക്കുന്നില്ല. പക്ഷേ നിങ്ങളുടെ ആചാര്യനോട് ചിലത് ചോദിക്കുന്നുണ്ട്. ഞാൻ ചോദിക്കുന്ന ചോദ്യങ്ങൾക്ക് ശരിയായ ഉത്തരം പറയാൻ കഴി യുന്നില്ലെങ്കിൽ അദ്ദേഹം ഒന്നും പഠിപ്പിക്കുന്നില്ലായിരിക്കും. നിനക്കിനി വേണമെങ്കിൽ നിന്റെ ഗുരുവിന്റെ അടുത്തേയ്ക്ക് ചെല്ലാം."

എന്നിട്ട് മൗദ്ഗല്യൻ തന്റെ ശിഷ്യനായ ബ്രഹ്മചാരിയോട് പറഞ്ഞു:

"സൗമ്യാ, വിവേകിയായ നീ ഉടനെ പോകൂ. ഗ്ലാവമൈ ത്രേയന്റെ അടുത്തുചെന്ന് ബ്രഹ്മചാരിഭാവത്തിൽ നേരിട്ട് ചോദി

ക്കുക. തപസ്സിലൂടെ നീ നേടിയ അറിവിന്റെ അപാരബലത്തിന്റെ ഒരംശത്തെ പരീക്ഷിച്ചു നോക്കുവാനുള്ള ഒരവസരം കൂടിയാണിത്. എനിക്കുവേണ്ടി മറക്കാതെ നീ ചോദിയ്ക്കേണ്ടത് ഇതാണ്. പന്ത്രണ്ടു മിഥുനങ്ങളും ഇരുപത്തിനാലു യോനികളുമാർന്നതും ഭൃഗുവും അംഗിരസ്സും നേത്രങ്ങളായിട്ടുള്ളതും സകലതിലും ആശ്രയവുമായ സാവിത്രിയെ ഞങ്ങളെ പഠിപ്പിക്കുക എന്ന് നീ ആ ഗ്ലാവമൈത്രേയനോട് പറയുക."

മൗദ്ഗല്യന്റെ ആജ്ഞ കേൾക്കേണ്ട താമസം ശിഷ്യനായ ബ്രഹ്മചാരി നമസ്ക്കരിച്ചിട്ട് പുറപ്പെട്ടു. ഗുരുകല്പന പാലിക്കാൻ പുറപ്പെടുന്ന തപോനിഷ്ഠനായ ബ്രഹ്മചാരിയ്ക്കുമുമ്പിൽ പുഴവെള്ളം വഴിമാറിനിന്നു. പൂമരങ്ങൾ കുട വിരിച്ചു. മാനം തെളിഞ്ഞു. മഴക്കാറുകൾ ഓടിയൊളിച്ചു. ഇളംകാറ്റ് അവനെ തഴുകിക്കൊണ്ടിരുന്നു.

ഗ്ലാവമൈത്രേയന്റെ രാജധാനി വളരെ വിശാലവും പ്രൗഢവുമായിരുന്നു. രാജ്യഭരണത്തോടൊപ്പം ആദ്ധ്യാത്മിക കാര്യങ്ങളിലും താല്പര്യം കാട്ടിയിരുന്നു. പല ദേശക്കാരായ ധാരാളം പേർ ശിഷ്യത്വം സ്വീകരിച്ച് അവിടെ കഴിഞ്ഞുപോന്നിരുന്നു. വേദങ്ങളും വേദാംഗങ്ങളും പഠിക്കുന്നവരും പഠിപ്പിക്കുന്നവരുമായിട്ട് നിരവധി അന്തേവാസികൾ അവിടെയുണ്ട്. വേദമന്ത്രങ്ങൾ മാത്രം കേട്ടുണരുന്ന നാടാണത്. വേദങ്ങൾ പഠിക്കാൻ പ്രത്യേകം ശാലയുണ്ട്. എന്നും രാജാവ് അവിടെ സന്ദർശനം നടത്തും. വിദ്വാന്മാരുടെ സഭകൾ എന്നും സമ്മേളിക്കുന്നുണ്ട്.

പല വിഭാഗങ്ങളായി വട്ടത്തിലിരുന്ന് വേദമന്ത്രങ്ങൾ സ്വരിച്ചു ചെല്ലുന്ന ശിഷ്യഗണങ്ങൾക്കിടയിലൂടെ എല്ലാവരേയും നിരീക്ഷിച്ചുകൊണ്ട് രാവിലെ മന്ദം മന്ദം നടക്കുകയായിരുന്നു ഗ്ലാവമൈത്രേയാചാര്യൻ. ആ ദിവസത്തിന് എന്തോ ഒരു പ്രത്യേകതയുണ്ടെന്ന് അദ്ദേഹത്തിനു രാവിലെമുതൽ തോന്നിയതാണ്. എന്താണെന്ന് വ്യക്തമല്ല. എങ്കിലും ഒരു ഉന്മേഷവും സന്തോഷവുമൊക്കെ തോന്നുന്നു. എന്തോ ഒന്ന് തന്റെ ജീവി

ത്തിൽ സംഭവിക്കുന്നതുപോലെ. ആരോ ഒരു അതിഥി തന്നെ ത്തേടി വന്നേക്കുമെന്ന് അദ്ദേഹം പ്രതീക്ഷിച്ചു. പുതിയ ശിഷ്യ ന്മാരായിരിക്കുമോ? അതോ വിദ്വാന്മാരായ ആരെങ്കിലുമോ? ഇവ രണ്ടും സാധാരണ ദിവസങ്ങളിലെല്ലാം സംഭവിക്കുന്നതാണ്. പലരും വന്നുപോകാറുണ്ട്. അതിൽ പ്രത്യേകമായി യാതൊ ന്നുമില്ല. പക്ഷേ ഇന്ന് പറയാൻ സാധിക്കാത്ത എന്തോ ഒരു പ്രത്യേകത തോന്നുന്നു.

ആകാശം പതിവിലും നേരത്തെ തെളിഞ്ഞുനില്ക്കുന്നു. ഹോമകുണ്ഡങ്ങളിൽ അഗ്നിജ്വാലകൾ തെളിഞ്ഞ് ആർത്തി യോടെ കത്തുന്നു. ചെടികളിലെല്ലാം ധാരാളം പൂക്കൾ വിരി ഞ്ഞുനില്ക്കുന്നു. ഗോക്കൾ ആരെയോ നീട്ടി വിളിക്കുന്നു.

വേദശാലയുടെ പടികടന്ന് കൂസലില്ലാതെ നടന്നടുക്കുന്ന ഒരു യുവബ്രഹ്മചാരിയെ മൈത്രേയൻ അപ്രതീക്ഷിതമായി കണ്ടു. അഗ്നിയെപ്പോലെ ജ്വലിക്കുന്നവനും സൂര്യനെപ്പോലെ പ്രകാശം പരത്തുന്നവനുമായ അവൻ അസാമാന്യനും തപോ നിഷ്ഠനുമാണെന്ന് ഒറ്റനോട്ടത്തിൽ തന്നെ മൈത്രേയനു മന സ്സിലായി.

അവനെ പ്രതീക്ഷിച്ചിട്ടെന്നോളം തന്റെ ആസ്ഥാനത്തു ചെന്ന് വിശാലമായ സിംഹാസനത്തിൽ ഉപവിഷ്ടനായി. അപ്പോൾ മൗദ്ഗല്യന്റെ ശിഷ്യനായ ബ്രഹ്മചാരി അരികിലെത്തി അഭിവാദ്യം ചെയ്തു. അവന്റെ ശബ്ദം മധുവൂറുന്നതും മുഖം പ്രസന്നവുമാണെന്ന് മൈത്രേയൻ നേരിട്ടറിഞ്ഞു.

“സ്വാമിൻ, മൗദ്ഗല്യന്റെ ശിഷ്യനായ ബ്രഹ്മചാരിയാണു ഞാൻ. അങ്ങയിൽനിന്ന് ചിലത് ചോദിച്ചറിയുവാൻ ഞാൻ ആഗ്രഹിച്ചു വന്നിരിക്കുകയാണ്. ഈ ദിവസം അങ്ങ് എനിക്കു വേണ്ടി ചെലവഴിക്കുമോ?”

“തീർച്ചയായും. ഇതുവരെ ഞാൻ കാത്തിരുന്നത് ഒരു പക്ഷേ നിനക്കുവേണ്ടിയാകാം. പറയൂ. എന്താണ് നിന്റെ സംശയം? നിനക്ക് എന്താണ് അറിയേണ്ടത്?”

"സാവിത്രി വിദ്യയെക്കുറിച്ച് എനിക്ക് അനുഭവം ഉണ്ടാക്കി ത്തരുമോ?" ബ്രഹ്മചാരിയുടെ ചോദ്യം മൈത്രേയനെ കുഴക്കി.



ബ്രഹ്മവിദ്യയിൽ തനിക്ക് അനുഭവമില്ലെന്ന് മൈത്രേയന് സമ്മതിക്കേണ്ടിവന്നു. അപ്പോൾ ബ്രഹ്മചാരി ഒട്ടേറെ പ്രശ്ന ങ്ങൾ മൈത്രേയനോട് ചോദിച്ചു. ഒന്നിനും കൃത്യമായി ഉത്തരം

നൽകാൻ അദ്ദേഹത്തിന് കഴിഞ്ഞില്ല.

ബ്രഹ്മചാരിയുടെ ചോദ്യങ്ങൾ കേട്ട് പലരും ചുറ്റും കൂടി. തങ്ങളുടെ ഗുരുവര്യനായ രാജാവ് ബ്രഹ്മചാരിയുടെ ചോദ്യത്തിന് ഉത്തരം നൽകാനാകാതെ വിഷമിക്കുന്നത് അവരറിഞ്ഞു.

തന്റെ പാണ്ഡിത്യവും വേദപരിജ്ഞാനവുമെല്ലാം ബ്രഹ്മചാരിയുടെ മുമ്പിൽ നിഷ്പ്രഭമായിപ്പോയതിൽ മൈത്രേയൻ ദുഃഖിതനായി. പരമമായ അറിവിനെ ഇനിയും താൻ നേടിയിട്ടില്ലെന്ന് അദ്ദേഹത്തിന് ബോധ്യമായി. അതറിയാതെ ഇത്രയും കാലം നാടുമുഴുവൻ അറിയപ്പെടുന്നവനും അനേകശിഷ്യരുടെ ഗുരുവും ആയി കഴിഞ്ഞുകൂടിയത് എത്രയോ ലജ്ജാകരമാണ്. മൈത്രേയൻ ബ്രഹ്മചാരിയ്ക്കു മുമ്പിൽ കൈകൾ കൂപ്പി തല കുനിച്ചു നിന്നു.

അപ്പോൾ ബ്രഹ്മചാരി പറഞ്ഞു:

"മഹാനുഭാവനായ മൈത്രേയ, അങ്ങ് മൗദ്ഗല്യ മഹാമുനി മൂഢനാണെന്ന് പറഞ്ഞു. ഇപ്പോൾ അദ്ദേഹം ശിഷ്യനായ എന്നിലൂടെ നിങ്ങളോട് ചോദിച്ചിരിക്കുകയാണ്. പക്ഷേ ഉത്തരം പറയാൻ നിങ്ങൾക്ക് കഴിഞ്ഞില്ല. അതുകൊണ്ട് ഒരു കൊല്ലം വളരെ പ്രയാസം നിങ്ങൾക്ക് അനുഭവിക്കേണ്ടിവരും. നോക്കിക്കൊള്ളുക."

ബ്രഹ്മചാരിയുടെ ശാപം കേട്ട് മൈത്രേയൻ ഞെട്ടിവിറച്ചു. തന്റെ ശിരസ്സിൽ ഇടിത്തീയ് വീണതുപോലെ ഒരനുഭവം. ആകാശത്ത് മിന്നൽപ്പിണരുകൾ ഉണ്ടായി. വലിയ ഇടിമുഴക്കത്തിൽ അവിടമാകെ കിടിലം കൊണ്ടു. ആകാശത്തിന്റെ തെളിമ മാഞ്ഞു. സൂര്യബിംബത്തെ കാർമേഘങ്ങൾ മറച്ചു. കാറ്റ് ശക്തിയായി വീശി. മഴത്തുള്ളികൾ ആകാശത്തുനിന്ന് ചീറിക്കൊണ്ട് അടർന്നു വീണു.

വരാൻ പോകുന്ന കഷ്ടാനുഭവങ്ങളുടെ സൂചനയാണ് ഈ ദുർന്നിമിത്തങ്ങളെന്ന് മൈത്ര്യേയൻ മനസ്സിലാക്കി. എന്തു ചെയ്യ

ണമെന്നറിയാതെ ശിഷ്യന്മാരും ഭൃത്യന്മാരും അതിഥികളായെത്തിയ വിദ്വാന്മാരും പകച്ചുനിന്നു.

കുറെ നേരം പലതും ആലോചിച്ചു നിന്നിട്ട് മൈത്രേയൻ തന്റെ ശിഷ്യന്മാരെയെല്ലാം വിളിച്ചുചേർത്തു. എന്നിട്ട് എല്ലാവരോടുമായി അദ്ദേഹം ശാന്തനായി പറഞ്ഞു:

"നിങ്ങളെല്ലാവരും ഇപ്പോൾ സ്വന്തം ഇഷ്ടപ്രകാരം തങ്ങളുടെ വസതികളിലേയ്ക്ക് തിരിച്ചു പോകുക. ഞാൻ മഹാജ്ഞാനിയായ മൗദ്ഗല്യൻ മൂഢനാണെന്ന് പറഞ്ഞു. എന്നാൽ അദ്ദേഹം എന്തൊക്കെ ചോദിച്ചുവോ, അതിനൊന്നും ഉത്തരം പറയാൻ എനിക്ക് കഴിവില്ല. ഈ ബ്രഹ്മചാരിയുടെ വാക്കുകൾ എനിക്ക് ഫലിക്കാനിടയുണ്ട്. ഈ കാണുന്ന ദുർന്നിമിത്തങ്ങളെല്ലാം അതിന്റെ ലക്ഷണങ്ങളാണ്. അതുകൊണ്ട് ഞാൻ ഇപ്പോൾ തന്നെ മൗദ്ഗല്യമുനിയുടെ അടുത്തെത്തി അദ്ദേഹത്തെ എങ്ങനെയും ശാന്തനാക്കും." മൈത്രേയൻ നിശ്ചയദാർഢ്യത്തോടെ ബ്രഹ്മചാരിയെ നോക്കി. ബ്രഹ്മചാരി ഒന്നു മന്ദഹസിച്ചു. മൈത്രേയനിൽ വന്ന മാറ്റം ഏവർക്കും വിസ്മയമായി ത്തീർന്നു.

മൈത്രേയന്റെ ശിഷ്യന്മാർ ഓരോരുത്തരായി വന്ന് ഗുരുവിനെ നമസ്ക്കരിച്ചിട്ട് സ്വഗൃഹങ്ങളിലേയ്ക്ക് മടങ്ങിപ്പോയി.

മൈത്രേയനും ബ്രഹ്മചാരിയോടൊപ്പം മൗദ്ഗല്യന്റെ ആശ്രമത്തിലേയ്ക്കു തിരിച്ചു.

അടുത്തദിവസം പ്രഭാതത്തിൽ കൈയിൽ ചമതയുമായി മൈത്രേയൻ മൗദ്ഗല്യമുനിയുടെ ആശ്രമത്തിലെത്തി. മുനിയെക്കണ്ട് ദീർഘദണ്ഡനമസ്ക്കാരം നടത്തി.

"മൈത്രേയനായ ഞാൻ അങ്ങയെ സമാശ്രയിക്കാനെത്തിയതാണ്?" ഭവ്യതയോടെ മൈത്രേയൻ പറഞ്ഞു.

"എന്തിന്?" അദ്ദേഹം ചോദിച്ചു.

"ക്ഷമിക്കണം. അങ്ങ് മൂഢനാണെന്ന് ഞാൻ പറയുകയു

ണ്ടായി. എന്നാൽ അങ്ങ് ചോദിച്ചതിനു മറുപടി പറയാൻ എനിക്ക് കഴിഞ്ഞില്ല. ഞാൻ പരാജിതനാണ്. എനിക്ക് കുറ്റബോധമുണ്ട്. പശ്ചാത്താപമുണ്ട്. പ്രായശ്ചിത്തം ചെയ്യാൻ ഒരുങ്ങി വന്നിരിക്കുകയാണ്. ഞാൻ അങ്ങയുടെ അടുത്തെത്തി നില്ക്കുന്നു. ഇപ്പോൾ അങ്ങയെ സമാധാനിപ്പിക്കുകയാണ്. അടിയനിൽ പ്രസാദിച്ചാലും." മൈത്രേയന്റെ അപേക്ഷ കേട്ട് മൗദ്ഗല്യൻ പറഞ്ഞു.

"എനിക്ക് പരിഭവമില്ല. നിങ്ങൾ രാജാവും അനേകരുടെ ഗുരുവുമാണ്. പക്ഷേ ആളുകൾക്ക് നിങ്ങളിൽ വിശ്വാസം വന്നിട്ടില്ല. ഇപ്പോൾ താങ്കൾ ഇവിടെ വന്നു. ആളുകൾ പറയുന്നത് സൗമനസ്യത്തോടുകൂടിയല്ല അങ്ങിവിടെ വന്നതെന്നാണ്. നാടു മുഴുവൻ ജനങ്ങൾ ഇപ്പോൾ അങ്ങനെയാണ് പറയുന്നതെന്ന് എനിയ്ക്കറിയാം. എങ്കിലും ഞാൻ ഭവ്യമായി അങ്ങയോട് പെരുമാറുന്നു. എനിക്ക് താങ്കളിൽ നീരസമില്ല. എന്റെ അതിഥി എന്ന നിലയിൽ ഉപചാരങ്ങൾ സ്വീകരിച്ച് സന്തോഷത്തോടെ തിരികെ പോകുക." എന്നിട്ട് മൗദ്ഗല്യമുനി തന്റെ ബ്രഹ്മചാരിയെ വിളിച്ചു.

"സൗമ്യ, എനിക്ക് ഇദ്ദേഹത്തിൽ പരിഭവമില്ല. പശ്ചാത്താപത്താൽ പാപവിമുക്തനായ ഇദ്ദേഹത്തിന് നീ അഭയം നൽകിയാലും. ഉചിതമായ അതിഥിസേവ നൽകി തിരികെ അയച്ചാലും. അഭയാർത്ഥിയെപ്പോലെ ആശ്രമത്തിലെത്തിയ ഇദ്ദേഹത്തിൽ നീ പ്രസാദിച്ചാലും. നിന്റെ ശാപത്തിന് നീ തന്നെ പരിഹാരവും നിർദ്ദേശിച്ചുകൊള്ളുക."

മൗദ്ഗല്യന്റെ ശിഷ്യൻ വർദ്ധിച്ച സന്തോഷത്തോടെ മൈത്രേയനെ സ്വീകരിക്കാൻ തയ്യാറെടുത്തു. സൽക്കാരങ്ങളിൽ താല്പര്യം പ്രകടിപ്പിക്കാതെ മൈത്രേയൻ മൗദ്ഗല്യനോട് വിനയാന്വിതനായി പറഞ്ഞു:

"സ്വാമിൻ, അങ്ങ് പറഞ്ഞത് അഭയാത്മകവും സത്യവുമാണ്. ആളുകൾ അങ്ങനെ തന്നെ പറയുന്നുണ്ടാകും. പക്ഷേ എനിക്ക് അങ്ങയിൽ വൈമനസ്യം തീരെ ഇല്ല. എല്ലാം ഉപേ

ക്ഷിച്ചിട്ടാണ് ഞാൻ ഇവിടെ എത്തിയിരിക്കുന്നത്. ശിഷ്യന്മാരേയും ഭൃത്യന്മാരെയുമെല്ലാം ഞാൻ വേർപിരിഞ്ഞു കഴിഞ്ഞു. അവിടുന്ന് എനിക്ക് ആശ്രയം തന്നാലും. അങ്ങയെ സേവിക്കുന്നതിന് സമിത്പണിയായിട്ടാണ് ഞാൻ വന്നിട്ടുള്ളത്. എന്നെ ശിഷ്യനായി സ്വീകരിച്ച് ഉപദേശിച്ചാലും. ഈ ആശ്രമത്തിലെ ഒരു സേവകനാകാൻ അനുവദിച്ചാലും. മറ്റൊരാഗ്രഹവും ഇനി എനിക്കില്ല. തിരികെ പോകുവാൻ എന്നോട് കല്പിക്കരുതേ."

മൈത്രേയൻ അപേക്ഷിച്ചു. മൈത്രേയനിൽ കനിവു തോന്നിയ മൗദ്ഗല്യൻ അയാളെ ശിഷ്യനായി സ്വീകരിക്കുവാൻ ഒടുവിൽ മനസ്സു കാട്ടി. അദ്ദേഹം ബ്രഹ്മചാരിയോട് വേണ്ടത് ചെയ്യുവാൻ നിർദ്ദേശിച്ചു:

"സൗമ്യ, മൈത്രേയനെ യഥാവിധി ഉപനയിപ്പിക്കുക. ഉപചാരങ്ങൾ ചെയ്തുകൊള്ളുക. ശുഭമുഹൂർത്തത്തിൽ അയാൾക്ക് ഞാൻ ഉപദേശിക്കുന്നതാണ്."

അതുപ്രകാരം ബ്രഹ്മചാരി മൈത്രേയനു വേണ്ട ഉപചാരങ്ങൾ ചെയ്തു.

മൈത്രേയൻ വിധിപൂർവ്വം മൗദ്ഗല്യന്റെ ശിഷ്യനായി. വേദത്തിന്റെ പൊരുളെന്തെന്ന് മൗദ്ഗല്യൻ ഉപദേശിച്ചു കൊടുത്തു. മൈത്രേയന് അവ പുതിയ അറിവുകളായിരുന്നു. സംശയങ്ങളെല്ലാം അയാൾ ചോദിച്ച് നിവാരണം ചെയ്തു. ഗായത്രി മന്ത്രത്തെക്കുറിച്ച് മൈത്രേയൻ വിസ്തരിച്ചു ചോദിച്ചു:

"മഹാനുഭാവാ, സവിതാവിന്റെ വരേണ്യമായിട്ടുള്ളത് എന്താണ്?"

"വേദങ്ങളും ഛന്ദസ്സുമാണ് സവിതാവിന്റെ വരേണ്യമായിട്ടുള്ളത്."

"ആ ദേവന്റെ ഭർഗ്ഗം എന്താണ്?"

"അറിവുള്ളവർ അന്നത്തെയാണ് ദേവന്റെ ഭർഗ്ഗമായി കരുതുന്നത്."

"ഗായത്രി മന്ത്രത്തിലെ 'ധീ' എന്നതിന്റെ ശരിയായ തത്ത്വമെന്താണ്?"

"കർമ്മം തന്നെയാണ് ആ "ധീ" തത്വം."

"അതിനെ പ്രേരിപ്പിച്ചുകൊണ്ടാണല്ലോ സവിതാവ് ചരിക്കുന്നത്."

"അതെ. കർമ്മത്തിന് പ്രേരണ നൽകിക്കൊണ്ടാണ് സൂര്യൻ ചരിക്കുന്നത്."

അതുകേട്ട് മൈത്രേയൻ ചോദിച്ചു: "സ്വാമിൻ, യഥാർത്ഥത്തിൽ 'ഗായത്രി' എന്നാൽ എന്താണ്? അതിലെ 'സവിതാവ്' എന്താണ്?"

"മൈത്രേയ, സവിതാവും സാവിത്രിയുമുണ്ട്. സവിതാവ് ഉള്ളിടത്ത് സാവിത്രിയുണ്ട്. സാവിത്രി ഉള്ളിടത്ത് സവിതാവുമുണ്ട്. ഇവ രണ്ടും മിഥുനങ്ങളാണ്. അതിസൂക്ഷ്മങ്ങളും മഹത്തരങ്ങളുമായ അംശങ്ങളിൽ ഇവ ബന്ധപ്പെട്ടു കിടക്കുന്നു. പരസ്പര പൂരകങ്ങളാണ്.

മനസ്സ്, അഗ്നി, വായു, ആദിത്യൻ, ചന്ദ്രൻ, ദിവസം, ഉഷ്ണം, മേഘം, വിദ്യുത്ത്, പ്രാണൻ, വേദങ്ങൾ, യജ്ഞം ഇവയെല്ലാം സവിതാവാണ്. എല്ലായിടത്തും സാവിത്രിയുമുണ്ട്. മനസ്സിന് വാക്കും, അഗ്നിയ്ക്ക് പൃഥ്വിയും, വായുവിന് അന്തരീക്ഷവും, ആദിത്യന് സ്വർഗ്ഗവും, ചന്ദ്രന് നക്ഷത്രങ്ങളും, ദിവസത്തിന് രാത്രിയും, ഉഷ്ണത്തിന് ശീതവും, മേഘത്തിന് വർഷവും (മഴയും), വിദ്യുത്തിന് ഇടിമുഴക്കവും, പ്രാണന് അന്നവും, വേദത്തിന് ഛന്ദസ്സും, യജ്ഞത്തിന് ദക്ഷിണയും സാവിത്രി ആകുന്നു. ഇവകൾ ഒരിക്കലും വേർപിരിയുന്നതല്ല. ഒറ്റയ്ക്കു സംഭവിക്കുന്നതുമല്ല."

"എനിക്ക് ഗായത്രി ഉപദേശിക്കുമോ?"

"മൈത്രേയ, ഞാൻ ഇനി അതാണ് ചെയ്യാൻ പോകു

ന്നത്. അറിവു തേടുന്നവന് ഗുരു ഉപദേശിക്കേണ്ടത് ഗായത്രി മന്ത്രമാണ്."

എന്നിട്ട് മൗദ്ഗല്യൻ ഗായത്രിമന്ത്രം ഉപദേശിച്ചു കൊടുത്തു.

"ഓം തത് സവിതുർ വരേണ്യം
ഭർഗ്ഗോ ദേവസ്യ ധീമഹി
ധിയോ യോ ന പ്രചോദയാത് !"

"ഇതിന് മൂന്നുപാദങ്ങളുണ്ട്. ഓരോ പാദങ്ങളും പ്രത്യേകം പ്രത്യേകം വിചാരം കൊണ്ടറിയേണ്ടതാണ്. അത് വിചാരത്തിനു വേണ്ടി വേർതിരിച്ചു പറയാം. ഒന്നാം പാദം 'തത് സവിതുർ വരേണ്യം' എന്നതാണ്. ഇവിടെ പൃഥ്വി തത്ത്വത്തോട് ഋക്കിനെ യോജിപ്പിക്കണം. ഋക്കിനോട് അഗ്നിയെ, അഗ്നിയോട് ശ്രീയെ, ശ്രീയോട് സ്ത്രീയെ, സ്ത്രീയോട് മിഥുനത്തെ, മിഥുനത്തോട് പ്രജയെ, പ്രജയാൽ കർമ്മത്തെ, കർമ്മത്താൽ തപസ്സിനെ, തപസ്സിനാൽ സത്യത്തെ, സത്യത്താൽ ബ്രഹ്മാവിനെ, ബ്രഹ്മാവിനാൽ ബ്രാഹ്മണനെ, ബ്രാഹ്മണനാൽ വ്രതത്തെ, ബ്രാഹ്മണൻ വിചാരത്താലും വ്രതത്താലും തീഷ്ണനായിത്തീരണം. പൂർണ്ണനും അവച്ഛിന്നനുമായിത്തീരണം.

സാവിത്രിയുടെ രണ്ടാമത്തെ പാദം "ഭർഗ്ഗോ ദേവസ്യ ധീമഹി" എന്നാണ്. ഇതിന്റെ തത്ത്വം വിചാരം ചെയ്യേണ്ട വിധം പറയാം.

അന്തരീക്ഷത്താൽ യജുസ്സ് സുസംഘടിതമാകുന്നു. യജൂർവേദം കൊണ്ട് വായുവിനെ, വായുവിനാൽ മേഘത്തെയും, മേഘത്താൽ മഴയേയും, മഴയാൽ സസ്യങ്ങളെയും, സസ്യങ്ങളാൽ ജന്തുക്കളെയും, ജന്തുക്കളാൽ പ്രവൃത്തികളേയും, പ്രവൃത്തികളാൽ തപസ്സിനേയും, തപസ്സുകൊണ്ട് സത്യത്തേയും, സത്യം കൊണ്ട് ബ്രഹ്മത്തേയും, ബ്രഹ്മത്താൽ ബ്രാഹ്മണനേയും, ബ്രാഹ്മണനാൽ വ്രതത്തേയും വിചാരം ചെയ്യണം. വ്രതശക്തിയുള്ള ബ്രാഹ്മണൻ തീക്ഷ്ണനും അവിച്ഛിന്നനുമായിത്തീരുന്നു.

ഇതറിയുന്നവൻ ശ്രേഷ്ഠനാണ്. അവൻ സ്വയം വലിയവനാകുന്നു. തന്റെ വംശത്തെ മുഴുവൻ ഉന്നതിയിലെത്തിക്കുന്നു.

സാവിത്രിയുടെ മൂന്നാമത്തെ പാദം 'ധിയോ യോ നഃപ്രചോദയാത്' എന്നാകുന്നു. ഇത് സ്വർഗ്ഗലോകത്തോടുകൂടി സാമത്തെ യോജിപ്പിക്കുന്നു. സാമം, ആദിത്യൻ, രശ്മികൾ, മഴ, ഔഷധികൾ, വനസ്പദികൾ, മൃഗങ്ങൾ, കർമ്മം, തപസ്സ്, സത്യം, ബ്രഹ്മം, ബ്രാഹ്മണൻ, വ്രതം എന്നിങ്ങനെ ക്രമത്തിൽ ഒന്ന് ഒന്നിനോടു യോജിച്ചു വരുന്നു. വ്രതശക്തികൊണ്ട് തീക്ഷ്ണനും പൂർണ്ണനുമാകാൻ ഒരുവന് ആകും. അവനും അവന്റെ വംശവും ഉത്ക്കർഷത്തെ പ്രാപിയ്ക്കും.

ഇങ്ങനെ സാവിത്രിയുടെ മൂന്നു പാദങ്ങളും ശരിയായ വിധം വിചാരം ചെയ്തറിയുന്നവൻ ബ്രഹ്മത്തെ പ്രാപിക്കുന്നു. ഇതിനേക്കാൾ ശ്രേഷ്ഠമായി മറ്റൊരു സത്യമില്ല. തപസ്സില്ല. വ്രതമില്ല.

ഞങ്ങൾക്ക് യജ്ഞത്തെപ്പറ്റി അറിയാമെന്ന് ചിന്തിക്കുന്ന വിദ്വാന്മാർ പലരുണ്ട്. പക്ഷേ അവർ ഇതറിയുന്നില്ല. അനുഷ്ഠിക്കുന്നില്ല.

യഥാർത്ഥത്തിൽ യജ്ഞങ്ങൾ വേദങ്ങളിൽ പ്രതിഷ്ഠിതമാണ്. വേദം വാക്കിലും, വാക്ക് മനസ്സിലും, മനസ്സ് പ്രാണനിലും, പ്രാണൻ അന്നത്തിലും, അന്നം ഭൂമിയിലും, ഭൂമി ജലത്തിലും, ജലം അഗ്നിയിലും, അഗ്നി വായുവിലും, വായു ആകാശത്തിലും, ആകാശം ബ്രഹ്മത്തിലും പ്രതിഷ്ഠിതമാണ്. ബ്രഹ്മത്തെ അറിയുന്നവൻ നിത്യമായ ആനന്ദത്തെ അനുഭവിക്കുന്നു. പുണ്യവും കീർത്തിയും അവനുള്ളതാണ്. അവൻ സുരഭില ഗന്ധം പ്രാപിക്കുന്നു. ആ വ്യക്തി പാപരഹിതനായി അനന്തമായ ഐശ്വര്യത്തെ നേടുന്നു.

അതിനാൽ മൈത്രേയ, നീ തത്ത്വം മനസ്സിലാക്കി പ്രവർത്തിക്കുക. കുറെക്കാലം ഇവിടെ വ്രതനിഷ്ഠയോടെ തപസ്സനുഷ്ഠിക്കുക. വിദ്വാനും പരോപകാരിയും മഹാരാജാവുമായ

അങ്ങയെ സേവിക്കുന്നതിന് ഈ ബ്രഹ്മചാരി വന്നു ചേർന്നിരിക്കുന്നു."

മൗദ്ഗല്യമുനിയുടെ ഉപദേശങ്ങൾ കേട്ട് മൈത്രേയൻ സന്തുഷ്ടനായത്തീർന്നു. അദ്ദേഹം വിനയപൂർവം പറഞ്ഞു:

"ഗുരോ, അടിയൻ ധന്യനായി. അങ്ങയുടെ ബ്രഹ്മചാരി എന്റെ അടുത്തെത്തി ഇവിടേയ്ക്കുള്ള വഴി എനിക്കു കാട്ടിത്തന്നു. അതെന്റെ ഭാഗ്യം. ഇപ്പോൾ ഞാൻ ബ്രഹ്മചാരിയായി അങ്ങയെ സേവിക്കുന്നതിനായി വന്നുചേർന്നിരിക്കുന്നു. അങ്ങയുടെ ശിഷ്യനായ ഈ ബ്രഹ്മചാരി അങ്ങയുടെ അടുത്തെത്തി ജ്ഞാനപൂർണ്ണനായിത്തീർന്നിരിക്കുന്നു. അങ്ങ് എനിക്ക് ഉപദേശിച്ചതനുസരിച്ച് വ്രതാനുഷ്ഠാനം ചെയ്ത് ഞാനും ഇനിയുള്ള കാലം വസിക്കും. എന്നെ അനുഗ്രഹിച്ചാലും."

"മംഗളം ഭവിക്കട്ടെ. മൈത്രേയ, ഇപ്പോൾ ഞാൻ മനസ്സിലാക്കുന്നു, എന്റെ ശിഷ്യന്മാരായ ഒരു ബ്രഹ്മചാരിയും അല്പായുസ്സായിരിക്കുകയില്ല. അവൻ മരണത്തെ തോല്പിക്കും. നിനക്കും അതിനുള്ള മഹാഭാഗ്യമുണ്ടാകും. ഇനി നാട്ടിലേയ്ക്ക് പോയാലും."

"അങ്ങയുടെ അനുഗ്രഹം പോലെ."

മൈത്രേയൻ വർദ്ധിച്ച ആത്മസംതൃപ്തിയോടെ മൗദ്ഗല്യനേയും ശിഷ്യനായ ബ്രഹ്മചാരിയേയും നമസ്ക്കരിച്ചിട്ട് അവിടെ നിന്ന് പോയി.

**ഓം തത് സത്**
**ഗായത്രി ഉപനിഷത്തിലെ ആറു ഭാഗങ്ങളിൽ**
**പ്രതിപാദിക്കപ്പെടുന്ന കഥാസാരം.**

25

# ശ്രീരാമചരിതം

ഉപനിഷത്തുക്കളുടെ കൂട്ടത്തിൽ 'ശ്രീരാമപൂർവതാപിന്യുപനിഷത്ത്' എന്നൊരു ഉപനിഷത്തുണ്ട്. വാല്മീകി മഹർഷിയുടെ രാമായണം കഥ മാറ്റങ്ങളൊന്നുമില്ലാതെ വളരെ സംഗ്രഹിച്ച് ഈ ഉപനിഷത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇത് തികച്ചും വിസ്മയാവഹമാണ്. കാരണം ചെറിയ ചെറിയ പത്തു ഭാഗങ്ങളിലായി ആകെ തൊണ്ണൂറ്റിനാല് ശ്ലോകങ്ങൾ മാത്രമാണ് ഇതിന് ഉപയോഗിച്ചിട്ടുള്ളൂ. രാമായണകഥയെ കൂടാതെ രാമതത്ത്വവും പൂജാവിധികളും ഉപാസനാമാർഗ്ഗങ്ങളും കൂടി ഇതിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. രാമായണകഥ ലോകപ്രസിദ്ധമായതാണ്. അതിനാൽ അത് ഇവിടെ ചുരുക്കമായി ചേർക്കേണ്ടതില്ല. എന്നാൽ 'ശ്രീരാമപൂർവതാപിന്യുപനിഷത്ത്' അത്യപൂർവ്വമായ ഒന്നാണ്. അതുകൊണ്ടുതന്നെ അതിനെ ഒഴിവാക്കുന്നതും ശരിയല്ലല്ലോ. അതിനാൽ ഉപനിഷത്തിനെ പൂർണ്ണമായും മന്ത്രങ്ങളോടും അർത്ഥത്തോടുംകൂടി താഴെ ചേർക്കുകയാണ്. രാമായണം പലതവണ പാരായണം ചെയ്യുന്നതിന്റെ ഫലം ഈ ഉപനിഷത്ത് മന്ത്രങ്ങൾ ഉച്ചരിക്കുന്നതുകൊണ്ടുണ്ടാകുന്നതാണ്.

# ഒന്നാം ഭാഗം

1. ചിന്മയേസ്മിൻ മഹാവിഷ്ണൗ ജാതേ ദശരഥേ ഹരൗ
രഘോ കുലേഖിലം രാതി രാജതേ യോ മഹീ സ്ഥിതഃ
2. സ രാമ ഇതി ലോകേഷു വിദ്വദ്ഭിഃ പ്രകടീകൃതഃ
രാക്ഷസാ യേന മരണം യാന്തി സ്വോ ദ്രേകതോ/ഥവാ
3. രാമരാമ ഭു ഖ്യാതമഭി രാമേണ വാ പുനഃ
രാക്ഷസാൻമർത്ത്യ രൂപേണ രാഹുർമ്മനസിജം യഥാ
4. പ്രഭാഹീനാം തഥാ കൃത്വാ രാജ്യാർഹാണാം മഹീഭൃതാം
ധർമ്മമാർഗ്ഗം ചരിത്രേണ ജ്ഞാനമാർഗ്ഗം ചനാമതഃ
5. തഥാധ്യാനേന വൈരാഗ്യമൈശ്വര്യം സ്വസ്യപൂജനാത്
തഥാരത്യസ്യരാമാഖ്യ ഭുവിസ്യാദഥതത്വതഃ
6. രമന്തേ യോഗിനോനന്തേ നിത്യാനന്ദേ ചിദാത്മനി
ഇതി രാമ പദേനാസൗ പരബ്രഹ്മാഭിധീയതേ

ചിന്മയനായ മഹാവിഷ്ണു രഘുവംശജനായ ദശരഥ മഹാരാജാവിന്റെ പുത്രനായി ജനിച്ചു. അദ്ദേഹത്തിന്റെ പേര് രാമൻ എന്നായിരുന്നു. വിദ്വാന്മാർ രാമശബ്ദം വ്യാഖ്യാനിച്ചു കൊണ്ട് ഇങ്ങനെ പറഞ്ഞിട്ടുണ്ട്. ഭൂമിയിൽ കഴിഞ്ഞ് സജ്ജന ങ്ങളുടെ സകലകാമനകളെയും പൂർത്തീകരിക്കുന്നവനും രാജാ വിന്റെ രൂപത്തിൽ ശോഭിക്കുന്നവനുമാണ് രാമൻ. രാക്ഷസ ന്മാർക്ക് ആരു മുഖാന്തിരം മരണം ഭവിച്ചത് അദ്ദേഹം രാമനാണ്. അഭിരാമനായതുകൊണ്ടാണ്. രാമനെന്നു പറയപ്പെടുന്നതെന്ന് ചിലർ പറയുന്നു. ആത്മീയോന്നതിയാൽ ആരുടെ ബലമാണോ ഭൂമിയിൽ പ്രസിദ്ധമായത് അത് രാമനെന്ന് ചിലർ പറയുന്നു. രാഹു ചന്ദ്രനെ പ്രഭാഹീനനാക്കുന്നതുപോലെ രാക്ഷസന്മാരെ പ്രഭാഹീനരാക്കിയതിനാൽ അദ്ദേഹം രാമനായി. രാജ്യാധികാ രികളായ രാജാക്കന്മാർക്ക് ശ്രേഷ്ഠമാർഗ്ഗം ഉപദേശിക്കുകയും ധ്യാനിരതർക്ക് വൈരാഗ്യം പ്രദാനം ചെയ്യുകയും നാമം ചെയ്യു ന്നവരെ ജ്ഞാനമാർഗ്ഗത്തിലേക്ക് നയിക്കുകയും ചെയ്തതിനാ

ലാണ് രാമനെന്ന് പേർ വന്നതെന്ന് ചിലർ അഭിപ്രായപ്പെട്ടു. അനന്തനും നിത്യാനന്ദനും ചിദാത്മാവുമായ യാതൊരുവനിൽ യോഗികൾ രമിക്കുന്നു. അവനാണ് രാമൻ. രാമപദം കൊണ്ട് പരബ്രഹ്മമാണ് സൂചിപ്പിക്കപ്പെടുന്നത്.

7. ചിന്മയസ്യാ ദ്വിതീയസ്യ നിഷ്കളങ്കസ്യാശരീരിണഃ
ഉപാസകാനാം കാര്യാർത്ഥം ബ്രഹ്മണോ രൂപകല്പനാ
8. രൂപസ്ഥാനാം ദേവതാനാം പുംസ്ത്ര്യംഗാസ്ത്രാദി
കല്പനാ ദ്വിചത്വാരി ഷഡഷ്ടാനാം ദശദ്വാദശഷോഡശ
9. അഷ്ടാദശാമി കഥിതാ ഹസ്താഃ ശംഖാദിഭിര്യുതാ
സഹസ്രാന്താസ്ഥാ താസാംവർണ്ണവാഹന കല്പനാ
10. ശക്തിസേനാ കല്പനാ ച ബ്രഹ്മാണ്യേവം ഹിപഞ്ചധാ
കല്പിതസ്യ ശരീരസ്യ തസ്യ സേനാദി കല്പനാ
11. ബ്രഹ്മാദീനാം വാചകോയം മന്ത്രോളമ്പർത്ഥാദി സംജ്ഞകാ
ജപ്തവ്യോ മന്ത്രിണാനൈനാ വിനാദേവഃ പ്രസീദതി
12. ക്രിയാ കർമ്മേതി കർത്തൄണാമർത്ഥം മന്ത്രോവദത്യഥ
മനനാത് ത്രാണനാന്മന്ത്ര സർവവാച്യസ്യ വാചകഃ
13. സോഭയസ്യാസ്യ ദേവസ്യ വിഗ്രഹോ യന്ത്ര കല്പനാ
വിനാ യന്ത്രേണ ചേത് പൂജാ ദേവതാ ന പ്രസീദതി

ചിന്മയനും അദ്വിതീയനുമായ ബ്രഹ്മം ദേഹരഹിതനും അംഗരഹിതനും അദ്വിതീയനും പ്രാകൃതനും ആണെങ്കിലും ഭക്തന്മാരുടെ ആഗ്രഹം നിറവേറ്റാൻ അദ്ദേഹം ആകാരം സ്വീകരിക്കുന്നു. പരമാത്മസ്വരൂപത്തിൽ സ്ഥിതി ചെയ്യുന്ന ദേവന്മാർക്കു മാത്രമാണ് പുരുഷൻ, സ്ത്രീ, അംഗം, അസ്ത്രം എന്നീ രൂപങ്ങളിൽ സങ്കല്പമുള്ളത്. ഭഗവാന്റെ സാകാരരൂപം വ്യത്യസ്തങ്ങളായ അവതാരങ്ങളിൽ രണ്ട്, നാല്, ആറ്, എട്ട്, പന്ത്രണ്ട്, പതിനാറ്, പതിനെട്ട് എന്നിങ്ങനെ കൈകൾ ഉണ്ടെന്ന് വർണ്ണിച്ചിരിക്കുന്നു. അവയിൽ അദ്ദേഹം ശംഖചക്രാദികൾ ധരിച്ചിട്ടുണ്ട്. എന്നാൽ വിശ്വരൂപം ധരിക്കുമ്പോൾ അനേകം കൈകൾ ചേരുന്നു. ഈ സർവരൂപങ്ങൾക്ക് വിഭിന്ന നിറങ്ങളും വചനാ

ദികളുമുണ്ട്. വിഭിന്നശക്തികളും ആയുധങ്ങളും ഭഗവാനുണ്ട്. അങ്ങനെ സൂര്യൻ ഗണപതി, ദുർഗ്ഗ തുടങ്ങിയ രൂപങ്ങളിൽ വിവിധ കല്പനകൾ ഉണ്ട്. വൃക്ഷാദിജഡപദാർത്ഥങ്ങളുടേയും ബ്രഹ്മാവുവരെയുള്ള ദേവതകളുടേയും വാചകം രാമമന്ത്രം തന്നെ. മന്ത്രദീക്ഷ സ്വീകരിച്ച് വേണ്ടവിധം സാധന ചെയ്താൽ ഭഗവത് പ്രസാദമുണ്ടാകും. അഭീഷ്ടസിദ്ധിക്കായി സാധകന്മാർ മന്ത്രദീക്ഷ സ്വീകരിക്കുന്നു. മനനം, ത്രാണനം ഇവയുടെ ഗുണ വിശേഷം ചേർന്നതാകയാലാണ് മന്ത്രം എന്ന പേർ സിദ്ധി ച്ചത്. സർവ അഭിധേയങ്ങളുടെയും വാചകം മന്ത്രമാണ്. സ്ത്രീ പുരുഷരൂപങ്ങളിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന ഭഗവാന് വിഗ്ര ഹയന്ത്രം രചിക്കപ്പെട്ടിട്ടുണ്ട്. കാരണം യന്ത്രാർച്ചന കൂടാതെ യുള്ള അർച്ചന ദേവന്മാരുടെ പ്രീതിക്ക് പര്യാപ്തമല്ല.

## രണ്ടാം ഭാഗം

1. സ്വർഭൂർജ്യോതിർമ്മയോനന്തരൂപി സ്വേനൈവ ഭാസതേ
   ജീവത്വേനേദമോം യസ്യ സൃഷ്ടിസ്ഥിതിലയസ്യച
2. കാരണത്വേന ചിച്ഛക്ത്യാ രജഃ സത്വ തമോഗുണൈ
   യഥൈവ വാ ബീജസ്ഥഃ പ്രാകൃതശ്ച മഹാദ്രുമഃ
3. തഥൈവ രാമ ബീജസ്ഥം ജഗദേതചരാചരം രഥാരൂഢാ
   മൂർത്തയസ്യു ശക്തയസ്തിസ്ര ഏവച ഇതി
4. സീതാരാമൗ തന്മയാവത്ര പൂജ്യൗ ജാതന്യാഭ്യാം ഭുവനാ
   നി ദ്വിസപ്തഃ
   സ്ഥിതാനി ച പ്രഹതാന്യേവ യേഷു തതോ രാമോ മാന
   വോ മായയാധ്യാത്
   ജഗത് പ്രാണായാത്മനേ/സ്മൈ നമഃ സ്യാന്നമസ്തൈക്യം
   പ്രവദേത് പ്രാഗ് ഗുണേനേതി

സാകാരനായ പരമേശ്വരൻ 'സ്വയംഭൂഃ' എന്ന് വിശേഷി പ്പിക്കപ്പെടുന്നു. അദ്ദേഹം സ്വയം ആവിർഭവിക്കുന്നു. ജ്യോതി

ന്മയനാണദ്ദേഹം. സാകാരനും അനന്തനുമാണദ്ദേഹം. ദേശ കാലാതീതനുമാണ്. ചൈതന്യശക്തികൊണ്ട് പ്രാണരൂപത്തിൽ എല്ലാ ദേഹകാരികളിലും വസിക്കുന്നു. സത്വരജസ്തമോ ഗുണ ങ്ങളാൽ വിശ്വം സൃഷ്ടിച്ച് രക്ഷിച്ച് സംഹരിക്കുന്നതദ്ദേഹമാണ്. ഈ പ്രപഞ്ചവും ഓംകാരമായ മായാരൂപംതന്നെ ബ്രഹ്മാ, വിഷ്ണു, ശിവൻ എന്നീ ത്രിമൂർത്തികളും സൃഷ്ടി സ്ഥിതി സംഹാരകാരിണികളായ ശക്തികളും എല്ലാം രാമന്റെ ര കാര ത്തിൽ അധിഷ്ഠിതമാണ്. ബീജമന്ത്രത്തിൽ സീതയാകുന്ന പ്രകൃ തിയും രാമനാകുന്ന പുരുഷനുമടങ്ങുന്നു. എല്ലാ ലോകവും ഈ രണ്ടുപേരിൽ നിന്നും ഉണ്ടായി. രാമൻ ലീലയോടെ സ്വയം മനുഷ്യരൂപത്തിൽ പ്രകടമായതാണ്. വിശ്വപ്രാണനും വിശ്വാ ത്മാവുമായ രാമന് നമസ്ക്കാരം. ഇങ്ങനെ നമസ്ക്കരിച്ച് ഗുണ ങ്ങൾക്കും മുമ്പ് പ്രകടമായ ബ്രഹ്മരൂപിയായ രാമനോടുകൂടി താൻ ഏകീഭവിച്ചുകൊണ്ട് ഞാൻ രാമരൂപിയായ ബ്രഹ്മം തന്നെ യാണ് എന്ന് ഉച്ചരിക്കുക.

## മൂന്നാം ഭാഗം

1. ജീവവാചി നമോ നാമ ചാത്മാ രാമേതി ഗീയതേ
   തദാത്മികാ യാ ചതുർത്ഥീ തഥാ ചായേതി ഗീയതേ
2. മന്ത്രോയം വാചകോ രാമോ വാച്യ സ്യാദ്യോഗ ഏതയോ
   ഫലദശ്ചൈവ സർവേഷാം സാധകാനാം ന സംശയഃ
3. യഥാ നാമീ വാചകേന നാമ്നായോഭി മുഖോ ഭവേത്
   തഥാ ജീവാത്മകോ മന്ത്രോ മന്ത്രിണോ ഭവേത്
4. ബീജശക്തിം ന്യസേദ്വക്ഷവാമയോസ്തനയോരപികീലോ
   മധ്യേƒവിനാ ഭാവ്യഃ സ്വവാഞ്ഛാവിനിയോഗവാൻ
5. സർവേഷാ മേവ മന്ത്രാണാം ഏഷ സാധാരണ ക്രമഃ
   അത്ര രാമോƒനന്തരൂപഃ സ്തേജസാ വഹ്നിനാ സമഃ
6. സത്വനുഷ്ണഗു വിശ്വേശ്ച ദഗ്നിഷോമാത്മകം ജഗത്
   ഉല്പന്ന സീതയാ ഭാതി ചന്ദ്രശ്ചന്ദ്രികയാ യഥാ

7. പ്രകൃത്യാ സഹിതഃ ശ്യാമഃ പീതവാസാ ജടാധരഃ
ദ്വിഭുജഃ കുണ്ഡലീരത്ന മാലീ ധീരോ ധനുർധരഃ
8. പ്രസന്നവദനോ ജേതാ ഘൃഷ്ട്യക വിഭൂഷിതഃ
പ്രകൃത്യാ പരമേശ്വര്യാ ജഗദ്യോന്യാങ്കിതാംഗഭൃത്
9. ഹേമാഭയാ ദ്വിഭുജയോ സർവാലംകൃതയാ ചിതാ
ശ്ലിഷ്ടഃ കമല ധാരിണ്യാ പുഷ്ടഃ കോസലജാത്മജഃ

ആത്മാവ് രാമൻ മുഖേനയാണ് പ്രതിപാദിതമായിരിക്കുന്നത്. നമഃ എന്നത് ജീവവാചകമാകുന്നു. രമനോട് ചേർന്നിരിക്കുന്നതിനാൽ ജീവന്റെയും ആത്മാവിന്റെയും ഏകഭാവം വ്യക്തമാക്കിയിരിക്കുന്നു. 'രാമായനമഃ' എന്ന മന്ത്രത്താൽ രാമൻ തന്നെ വാച്യം. രണ്ടിന്റെയും സമ്മേളനത്താൽ സകല ഉപാസകന്മാർക്കും ആഗ്രഹിക്കുന്ന ഫലം സിദ്ധിക്കുന്നു. ഒരാളെ പേരു പറഞ്ഞു വിളിച്ചാൽ അയാൾ അടുത്തു വരുമല്ലോ. അതുപോലെ ബീജമന്ത്രമായ 'രാമൻ' എന്നുച്ചരിച്ചാൽ രാമനും സാധകന്റെ മുന്നിൽ പ്രത്യക്ഷീഭവിക്കുന്നു. ബീജത്തെ ദക്ഷിണസ്തനത്തിലും ശക്തിയെ വാമസ്തനത്തിലും കീലകത്തെ ഹൃദയ മധ്യത്തിലും ന്യസിച്ച് കാമന ലഭിക്കുവാൻ വിനിയോഗം ചെയ്യുക. ധ്യാനിക്കുമ്പോൾ ദശരഥപുത്രനായ ശ്രീരാമനിൽ അനന്തനും അവിനാശിയുമായ ഈശ്വരൻ എന്ന ഭാവന വേണം. അദ്ദേഹത്തെ തേജോമയമായ അഗ്നിപോലെ കരുതണം. സൗമ്യകാന്തിയോടെ സീതാസമേതനായിരിക്കുമ്പോൾ അഗ്നീഷോമാത്മകമായ വിശ്വത്തിന് കാരണമാകുന്നു. ചന്ദ്രൻ ചന്ദ്രികയോടൊത്ത് ഏറെ ശോഭിക്കുന്നതുപോലെ സീതാസഹിതനായി രാമൻ അത്യന്തം ശോഭിക്കുന്നു. തന്റെ ആഹ്ലാദിനീശക്തിയായ സീതയൊത്ത് രാമൻ ശോഭിക്കുന്നു. അദ്ദേഹം ശ്യാമളനും പീതാംബരധാരിയും ജടാധാരിയും കർണ്ണങ്ങളിൽ കുണ്ഡലവും കഴുത്തിൽ രത്നമാലയും അണിഞ്ഞവനുമാണ്. ദ്വിഭുജനാണ്. ധീരനും പ്രസന്നമുഖനുമാണ്. ധനുർധരനായ അദ്ദേഹം യുദ്ധവിജയിയാണ്. അഷ്ടൈശ്വര്യസിദ്ധി ചേർന്നവനാണ്. വലതു ഭാഗത്ത് ലക്ഷ്മണൻ ധനുർ

ബാണധാരിയായി നിൽക്കുന്നു. സീതാദേവി സർവാലങ്കാര ഭൂഷിതയും കൈയിൽ താമരപ്പൂവുമായി വിരാജിക്കുന്നു.

## നാലാം ഭാഗം

1. തത്രൈവ തസ്യ മന്ത്രസ്യ യസ്യണുശ്ച സ്വാങ്ങേന്തയാ
ഏവം ത്രികോണരൂപംസ്യാത്തം ദേവാ യോ സമായയുഃ
2. ശ്രുതിം ചക്രുശ്ച ജഗതഃ പതിം കല്പതരൗ സ്ഥിതം
കാമരൂപായ രാമായ നമോ മായാമയായ ച
3. നമോ വേദാദിരൂപായ ഓങ്കാരായ നമോ നമഃ
രമാധരായ രാമായ ശ്രീരാമായാത്മമൂർത്തയേ
4. ജാനകീ ദേഹഭൂഷായ രക്ഷോഘ്നായ ശുഭാഗിനേ
ഭദ്രായരഘുവീരായ ദശാസ്യാന്തകരൂപിണേ
5. രാമഭദ്ര മഹേഷ്വാസ രഘുവീര നൃപോത്തമ രാമായനമഃ

'രാമ' എന്ന മന്ത്രം ത്രികോണാത്മകമാണെന്ന് സങ്കല്പം. ഒരിക്കൽ ദേവന്മാർ ശ്രീരാമനെ കാണാൻ പോയി. ആ ഘട്ടത്തിൽ അദ്ദേഹം കല്പവൃക്ഷച്ചുവട്ടിൽ ഇരിക്കുകയായിരുന്നു. ദേവന്മാർ അദ്ദേഹത്തെ സ്തുതിച്ചു. "കാമരൂപനും മായാമയനും ആയ രാമന് നമസ്ക്കാരം. വേദാന്തവേദ്യനും ഓങ്കാരസ്വരൂപനും ജാനകീനാഥനും രാവണാന്തകനും നൃപോത്തമനുമായ രാമന് നമസ്ക്കാരം."

## അഞ്ചാം ഭാഗം

1. ഭോ ദശാസ്യന്തകാസ്മക രക്ഷാം ദേഹി ശ്രിയം ചതേ
2. ത്വമൈശ്വര്യം ദാപയാഥ സംപ്രത്യാഖരമാരണം
കുർവന്തിസ്തുത്യ ദേവാദ്യസ്തേന സാർദ്ധം സുഖം സ്ഥിതാ
3. സ്തുവന്ത്യേവം ഹി ഋഷയഃ സ്തദാ രാവണ ആസുരഃ
രാമപത്നിം വനാഭ്യാം യഃ സ്വനിർവൃത്യർത്ഥ മാദദേ

4. സ രാവണ ഇതി ഖ്യാതോ യദധാ രാമാച്ച രാവണ
തദ്വ്യാജേനക്ഷിതും സീതാം രാമോ ലക്ഷ്മണ ഏവ ച
5. വിചേരതുസ്തദാ ഭൂമൗ ദേവിം സംദൃശ്യചാസുരം
ഹത്വാ കബന്ധം ശബരീഗത്വാ തസ്യാജ്ഞയാതഥ
6. പൂജിതോ വായുപുത്രേണ ഭക്തേന ച കപീശ്വരം
ആഹൂയശംസ്താം സർവമാദ്യന്തം രാമലക്ഷ്മണൗ
7. സതുരാമേ ശങ്കിതഃ സൻ പ്രത്യയാർത്ഥം ച ദുന്ദുഭേ
വിഗ്രഹം ദർശയാമാസ യോ രാമസ്തമചിക്ഷിപത്
8. സപ്തസാലാൻ വിദിദ്യാശുമോദതേ രാഘവസ്തദാ
തേന സൃഷ്ടഃ കപീന്ദ്രോഽസൗ സ രാമസ്തസ്യ പത്തനം
9. ജഗാമഗർജദനുജോ ബാലിനോ വേഗതോ ഗൃഹാത്
ബാലീ തദാ നിർജഗാമ തം ബാലിനമഥാഹവേ
10. നിഹത്യരാഘവോ രാജ്യേ സുഗ്രീവം സ്ഥാവയേത്തത

'അല്ലയോ രാവണാന്തക, ഞങ്ങളെ രക്ഷിക്കുക! ഞങ്ങൾക്ക് ഐശ്വര്യം നൽകുക' എന്ന് അവർ സ്തുതിച്ചു. ഖരവധത്തിനുശേഷം ഋഷിമാർ അദ്ദേഹത്തെ സ്തുതിച്ചു. ഖരാധികളുടെ വധത്തിനുശേഷം രാവണൻ വന്ന് സീതയെ അപഹരിച്ചു. രാമശബ്ദത്തിൽ 'ര'യും വനശബ്ദത്തിൽനിന്നും വനവും എടുത്താൽ രാവണനെന്ന പേരുണ്ടാകുന്നു. അല്ലെങ്കിൽ മറ്റുള്ളവരെ കരയിപ്പിക്കുക നിമിത്തവും രാവണനെന്ന നാമം കിട്ടി. സീതാപഹരണത്തിനു ശേഷം ദേവിയെ അന്വേഷിച്ചു നടക്കുമ്പോൾ കബന്ധനെന്ന രാക്ഷസനെ കൊന്നു ശബരിയെ സന്ദർശിച്ചു.

അവളുടെ ആതിഥ്യം സ്വീകരിച്ചു. വായുപുത്രനായ ഹനുമാനെ ദർശിച്ചു. ഹനുമാൻ സുഗ്രീവനെ കൂട്ടിക്കൊണ്ടുവന്ന് സഖ്യം ചെയ്യിച്ചു. രാമന്റെ പരാക്രമത്തെപ്പറ്റി സുഗ്രീവൻ സംശയം പ്രകടിപ്പിച്ചപ്പോൾ രാമൻ ബാലിയാൽ കൊല്ലപ്പെട്ട ദുന്ദുഭിയുടെ ദേഹം കാണിച്ചു കൊടുത്തു. ഞൊടിയിടയിൽ രാമൻ അത് ദൂരെ വലിച്ചെറിഞ്ഞു. ഒരു ബാണം കൊണ്ട് സപ്തസാലങ്ങൾ ഭേദിക്കപ്പെട്ടു. ബാലിയെ യുദ്ധത്തിനു വിളിച്ചു. ബാലിയും



ഘോരഗർജ്ജനത്തോടെ യുദ്ധത്തിന് പുറപ്പെട്ടു. യുദ്ധത്തിൽ രാമൻ ബാലിയെ വധിച്ച് കിഷ്കിന്ധാരാജസിംഹാസനത്തിൽ രാമൻ സുഗ്രീവനെ അഭിഷിക്തനാക്കി.

## ആറാം ഭാഗം

1. ഹരിനാഹൂയ സുഗ്രീവ വനമാഹചാശവിദോ*f*ധുനാ
2. ആദായ മൈഥിലീമദ്യ ദദതാശ്വാശു ഗച്ഛതഃ

   തതസ്തതാര ഹനുമാനബ്ധിം ലങ്കാം സമായയൗ

3. സീതാം ദൃഷ്ട്വാ/സുരാൻ ഹത്വാ പുരം ദഗ്ധ്വാ തഥാ സ്വയം
ആഗത്യരാമേണ സഹ ന്യവേദയത തത്വതഃ
4. തദാ രാമഃ ക്രോധരൂപി താനാഹൂയാഥ വാനരാൻ
തൈഃ സാർധമാദായാസ്ത്രംശ്ച പുരീം ലങ്കാം സമായയൗ
5. താം ദൃഷ്ട്വാ തദധീശേന സാർദ്ധം യുദ്ധമകാരയത്
ഘടശ്രോത്രസഹസ്രാക്ഷജിദ്ഭ്യാം യുക്തം തമാഹവേ
6. ഹത്വാ വിഭീഷണം തത്ര സംസ്ഥാപ്യാജനകാത്മജാം
ആദായാങ്കസ്ഥിതാ കൃത്വാ സ്വപുരംതൈർ ജഗാമസഃ
7. ധൃതസിംഹാസനസ്ഥഃ സൻ ദ്വിഭുജോ രഘുനന്ദനഃ
ധനുർധരഃ പ്രസന്നാത്മാ സർവാഭരണഭൂഷിത
8. മുദ്രാം ജ്ഞാനമയിം യാമ്യേ വാമേ തേജപ്രകാശിനീം
ധൃത്വാ വ്യാഖ്യാനനിരതഃ ശ്ചിന്മയഃ പരമേശ്വരഃ

സുഗ്രീവൻ വാനരന്മാരെ വിളിച്ച് പറഞ്ഞു: നിങ്ങൾക്ക് അറിഞ്ഞുകൂടാത്ത ദിക്കുകൾ ഉണ്ടാവില്ല. വേഗം ഇവിടെനിന്ന് പുറപ്പെട്ട് സീതാദേവിയെ അന്വേഷിക്കണം. ഉടൻ രാമന് വിവരം കൊടുക്കുകയും വേണം. പിന്നെ ഹനുമാൻ സമുദ്രം ചാടി ലങ്കയിലെത്തി. സീതയെ കണ്ടു. അനേകം രാക്ഷസന്മാരെ കൊന്നു. ലങ്ക ഭസ്മമാക്കി. മടങ്ങിവന്ന് രാമനെ വിവരമറിയിച്ചു. തുടർന്ന് രാമൻ കോപത്തോടെ ലങ്കയിലെത്തി. യുദ്ധം ആരംഭിച്ചു. കുംഭകർണ്ണൻ കൊല്ലപ്പെട്ടു, പിന്നെ ഇന്ദ്രജിത്തും രാവണനും. വിഭീഷണനെ ലങ്കാധിപതിയാക്കിയ സീതയോടും വാനരന്മാരോടും കൂടി അയോധ്യയിലെത്തി. സിംഹാസനാരൂഢനായി അദ്ദേഹത്തിന്റെ വലത്തുകൈയിൽ ജ്ഞാനമുദ്രയും ഇടതു കൈയിൽ ധനുർമയി വിദ്യയുമുണ്ട്. ഇങ്ങനെ ദ്വിഭുജധാരിയായ ശ്രീരാമൻ സ്വയം വ്യാഖ്യാനമുദ്രയിൽ സ്ഥിതി ചെയ്യുന്നു.

9. ഉദഗ്ദക്ഷിണയോ സ്വസ്യ ശത്രുഘ്ന ഭരതൗ ധൃതഃ
ഹനുമന്തം ച ശ്രോതരമഗ്രതഃ സ്യാത് ത്രികോണകം
10. ഭരതാധസ്തു സുഗ്രീവം ശത്രുഘ്നാധോ വിഭീഷണം
പശ്ചിമേ ലക്ഷ്മണം തസ്യധൃതച്ഛത്രം ച ചാമരം

11. തദസ്തൗ താലവൃന്തകരൗ ത്ര്യസ്രംപുനർദധത
ഏവം ഷട്കോണമാദൗസ്വദീർഘാംഗൈരേഷ സംയുതഃ
12. ദ്വിതീയം വാസുദേവാദ്യൈരാഗ്നേയ്യാദിഷു സംയുതഃ
തൃതീയം വായുസൂനും ച സുഗ്രീവം ഭരതം തഥാ
13. വിഭീഷണം ലക്ഷ്മണം ച ഗദംചാരിവിമർദ്ദനം
ജാംബവന്തം ച തൈര്യുക്തസ്തതോധൃഷ്ടിർജയന്തകഃ
14. വിജയശ്ചസുരാഷ്ട്രശ്ച രാഷ്ട്രവർദ്ധന ഏവ ച
അശോകോ ധർമ്മപാലശ്ച സുമന്ത്രൈരേഭിരാവൃതഃ
15. ബഹിസ്തദായുധൈഃ പൂജ്യോ നീലാദിസമലംകൃതഃ
വസിഷ്ഠവാമദേവാദിമുനിഭിഃ സമുപാസിതഃ

ശ്രീരാമന്റെ വടക്കുഭാഗത്ത് ശത്രുഘ്നനും വലത്ത് ഭരതനും നിൽക്കുന്നു. ഹനുമാൻ മുമ്പിൽ അഞ്ജലീബദ്ധനായി നിൽക്കുന്നു. ഇതും ത്രികോണ സ്ഥിതിയിലാണ്. ഭരതന്റെ താഴെ സുഗ്രീവൻ, ശത്രുഘ്നന്റെ താഴെ വിഭീഷണൻ, രാമന്റെ പുറകിൽ ലക്ഷ്മണൻ ഛത്രവും ചാമരവുമായിരിക്കുന്നു. ഭരതശത്രുഘ്നന്മാരുടെ കൈയിൽ താലവൃന്തമുണ്ട്. ഭരതലക്ഷ്മണശത്രുഘ്നന്മാർ ത്രികോണസ്ഥിതിയിലാണ്. രാമൻ ബീജമന്ത്രാവൃതനാണ്. രാമന്റെ ആഗ്നേയാദി ദിക്കുകളിൽ വാസുദേവൻ, സങ്കർഷണൻ, ശാന്തി, സരസ്വതി, ശ്രീ, പ്രദ്യുമ്നൻ, അനിരുദ്ധൻ രതി എന്നിവരുണ്ട്. രാമൻ അവരൊത്ത് ദ്വിതീയാവരണത്തിലാണ്. ഭരതൻ, ശത്രുഘ്നൻ, ലക്ഷ്മണൻ, ഹനുമാൻ, സുഗ്രീവൻ, അംഗദൻ, ജാംബവാൻ, വിഭീഷണൻ എന്നിവർ രാമനൊപ്പം ഉള്ളപ്പോൾ തൃതീയാവരണമുണ്ടാകുന്നു. രാഷ്ട്രവർദ്ധനൻ, അശോകൻ, സുരാഷ്ട്രൻ, ഘൃഷ്ടി, ജയന്തൻ, വിജയൻ, സുമന്തൻ, ധർമ്മപാലൻ എന്നിവരോടൊപ്പം ഉണ്ടായിരിക്കുമ്പോഴും തൃതീയാവരണം തന്നെ. അപ്പോൾ ബ്രഹ്മാവ്, ഇന്ദ്രൻ, അഗ്നി, യമൻ, വരുണൻ, വായു, ചന്ദ്രൻ, നികൃതി, അനന്തൻ, ഈശാനൻ എന്നീ പത്തു ദിക്പാലകന്മാരാൽ ശ്രീരാമൻ സമാവൃതനായിരിക്കുമ്പോൾ ചതുർത്ഥാവരണം സംജാതമാകുന്നു. ഈ ദിക്പാലകന്മാരുടെ പുറവശത്ത് അദ്ദേഹത്തിന്റെ ആയുധങ്ങളാണ്. ഇതേ

ആവരണത്തിൽ നളൻ തുടങ്ങിയുള്ള വാനരന്മാർ ഭഗവാനെ സുശോഭിതനാക്കുന്നു. അവരോടൊപ്പം വസിഷ്ഠൻ, വാമദേവൻ തുടങ്ങിയ മഹർഷിമാരും ശ്രീരാമന്റെ ഉപാസനയിൽ ലീനരായി കഴിയുന്നു.

## ഏഴാം ഭാഗം

1. ഏവമുദ്ദേശതഃ പ്രോക്തം നിർദ്ദേശസ്തസ്യചാധുനാ
   ത്രിരേഖാപുടമാലിഖ്യ മധ്യേതാരദ്വയം ലിഖേത്
2. തന്മദ്ധ്യേബീജമാലേഖ്യം തദധഃ സാധ്യമാലിഖേത്
   ദ്വിതീയാന്തം ച തസ്യോർധ്വം ഷഷ്ഠ്യന്തം സാധകം തഥാ
3. കുരുദ്വയം ചതത്പാർശ്വേ ലിഖേത്ബീജാന്തരേരമാം
   തത്സർവം പ്രാണവാഭ്യാം ച വേഷ്ടിതം ബുദ്ധി ബുദ്ധിമാൻ
4. ദീർഘഭാജി ഷഡസ്രേതു ലിഖേത്ബീജം ഹൃദാദിഭിഃ
   കോണപാർശ്വേ രമാമായേ തദഗ്രേനംഗമാലിഖേത്
5. ക്രോധം കോണാഗ്രാന്തരേഷു ലിഖ്യമന്ത്യദിതോഗിരം
   വൃത്തത്രയം സാഷ്ടപത്രം സരോജേവിലിഖേത്സ്വരാൻ
6. കേസരേഷ്യഷ്ടപത്രേ ച വർഗ്ഗാഷ്ടകമഥോല്ലിഖേത്
   തോഷു മാലാ മനോവർണ്ണാൻ ലിഖേ ദുർമ്മസംഖ്യയാ
7. അന്തേ പഞ്ചാക്ഷരാനേവം പുനരഷ്ടദളം ലിഖേത്
   തേഷുനാരായണാഷ്ടാർണ്ണം ലിഖേത് തത്കേസരേ രമാം
8. തദ്ബഹിർ ദ്വാദശദളം വിലിഖേത് ദ്വാദശാക്ഷരം
   തഥോനമോഭഗവതേ വാസുദേവായ ഇത്യയം

അടുത്തത് പൂജായന്ത്രത്തിന്റെ നിർദ്ദേശമാണ് സമരേഖകളുടെ രണ്ടു ത്രികോണമുണ്ടാക്കി അവയുടെ നടുക്ക് പ്രത്യേകം പ്രത്യേകം പ്രണവം എഴുതണം. പിന്നെ അവ രണ്ടിന്റെയും മധ്യേ ആദ്യബീജമെഴുതണം. അതിനുതാഴെ ഏത് കാര്യം സാധിക്കണമോ അതെഴുതണം. സാധ്യത്തിന്റെ പേര് ദ്വതീയാന്തമായിരിക്കണം. ആദ്യബീജത്തിന്റെ മുകളിൽ സാധകന്റെ നാമം

ഷഷ്ട്യന്തമായിരിക്കണം. പിന്നെ ബീജത്തിന്റെ അങ്ങുമിങ്ങുമായി ഓരോ കുരുപദം വരക്കണം. ബീജത്തിന്റെ മധ്യത്തിലും സാധ്യ ത്തിന്റെ മുകളിലും ശ്രീ ലേഖനം ചെയ്യണം. ഇവയെല്ലാം രണ്ടു പ്രണവങ്ങളിലും ചേർന്നിരിക്കണം. പിന്നെ ആറുകോണുക ളിലും ദീർഘസ്വരത്തോടുകൂടിയ മൂലബീജം എഴുതണം. ഓരോ ന്നിന്റെയും കൂടെ "ഹൃദയായ നമഃ" എന്നും ശിരസ്സുകൊണ്ട് "സ്വാഹാ" എന്നും എഴുതണം. കോണങ്ങളുടെ വശത്തായി "ശ്രീം, ഹ്രീം, ക്ലീം" എന്ന് എഴുതണം. കോണത്തിന്റെ മുൻഭാ ഗത്തായി ഹും എന്നും ഹും ന്റെ ഇരുവശങ്ങളിലും "ഐം" എന്നും എഴുതണം. പിന്നെ മൂന്ന് വൃത്തമുണ്ടാക്കി വൃത്തങ്ങ ളോടൊപ്പം തന്നെ അഷ്ടദളകമലം ഉണ്ടാക്കണം. കമലത്തിന്റെ കേസരത്തിൽ രണ്ടക്ഷരം വീതമുള്ള എല്ലാ സ്വരവർണ്ണങ്ങ ളെയും ക്രമമായി എഴുതുക. കവലത്തിന്റെ അഷ്ടദളങ്ങളിൽ ആറുവർണ്ണങ്ങൾ വീതം ക്രമമായി എഴുതണം. മാലാ മന്ത്ര ത്തിലെ നാല്പത്തിയേഴ് വർണ്ണങ്ങൾ പൂർത്തിയാക്കാൻ എട്ടാ മത്തെ ദളത്തിൽ അഞ്ചു വർണ്ണങ്ങളേ ശേഷിക്കുകയുള്ളൂ. ഈ രീതിയിൽ വീണ്ടും ഒരു കമലം തീർത്ത് അതിന്റെ എട്ടുദളങ്ങ ളിലും "ഓം നമോ നാരായണായ" എന്ന മന്ത്രത്തിന്റെ ഓരോ അക്ഷരം വീതം എഴുതണം. അതിന്റെ കേസരത്തിൽ ശ്രീ എന്നെഴുതണം. മുകളിൽ പന്ത്രണ്ടു ദളങ്ങളുള്ള കമലം നിർമ്മിച്ച് ഓരോ ദളങ്ങളിലും ദ്വാദശാക്ഷരമന്ത്രമായ "ഓം നമോ ഭഗവതേ വാസുദേവായ" എന്ന് ഒരു അക്ഷരം വീതം എഴുതുക.

## എട്ടാം ഭാഗം

1. ആദിക്ഷാന്താൻ കേസരേഷു വൃത്താകാരേണ സംലിഖേത്
   തദ്ബഹിഃ ഷോഡശദളം ലിഖ്യ തത് കേസരേ ഹ്രിയം
2. വർമ്മാസ്ത്രനതി സംയുക്താ ദലേഷു ദ്വാദശാക്ഷരം
   തത് സന്ധിഷ്ച രജാദീനാം മന്ത്രാൻ മന്ത്രീ സമാലിഖേത്

3. ഹ്യം, സ്യം, ഭ്യം, വ്യം, ല്യം, ശ്യം, ജ്യം ച ലിഖേത് സമ്യക് തതോ ബഹിഃ
   ദ്വാത്രിംശാരം മഹാപത്മം നാദബിന്ദു സമായുതം
4. വിലിഖേത് മന്ത്രരാജാർണ്ണാംസ്തേഷുപത്രേഷുയത്നതഃ
   ധ്യായേദഷ്ടവസൂനേകാദശരുദ്രാംശ്ച തത്ര വൈ
5. ദ്വാദശേനാംശ്ച ധാതാരം വഷട്കാരം തതോ ബഹിഃ
   ഭൂഗൃഹം വജ്രശൂലാഢ്യം രേഖാത്രയ സമന്വിതം
6. ദ്വാരോപേതം ച രാശ്യാദിഭൂഷിതം ഫണിസംയുതം
   അനന്തോവാസുകിശ്ചൈവ തക്ഷഃകർക്കോടപത്മകഃ
7. മഹാപരമശ്ച ശംഖശ്ച ഗുളികോഷ്ടൗപ്രകീർത്തിതാ

'അ' മുതൽ 'ക്ഷ' വരെയുള്ള വർണ്ണങ്ങൾ അഷ്ടദളകമലത്തിന്റെ കേസരങ്ങളിൽ വൃത്താകാരത്തിലെഴുതുക. അതിന്റെ പുറമേ വീണ്ടും പതിനാറുദളങ്ങളുള്ള കമലം തീർത്ത് കേസരത്തിൽ 'ഹ്രീം' എന്നെഴുതണം. അതിന്റെ പതിനാറുദളങ്ങളിലോരോന്നിലും ഓരോ അക്ഷരം എന്ന ക്രമത്തിൽ 'ഹും ഫട് നമഃ' എന്നും ദ്വാദശാക്ഷരമന്ത്രവും എഴുതണം. ദളങ്ങളുടെ സന്ധികളിൽ ഹനുമാനെപ്പോലുള്ള വീരപുരുഷന്മാരുടെ ബീജമന്ത്രം എഴുതണം. പുറമെ നാദബിന്ദുവോടുകൂടിയ മുപ്പത്തിരണ്ടുദളങ്ങളുള്ള വിശാലകമലം നിർമ്മിക്കണം. ദളങ്ങളിൽ അഷ്ടവസുക്കൾ, ഏകാദശരുദ്രന്മാർ, ദ്വാദശാദിത്യന്മാർ എന്നിവരെയും സർപ്പത്തെയും ധരിക്കുന്ന വഷട്കാരചിഹ്നവും ധ്യാനവും ചെയ്യണം. 32 ദളങ്ങളുള്ള ഈ കമലത്തിന്റെ പുറത്ത് ദൂപുരയന്ത്രം നിർമ്മിച്ച് അതിന്റെ നാലുഭാഗത്തും വജ്രവും കോണുകളിൽ ശൂലവും അടയാളപ്പെടുത്തണം. ദൂപുരത്തെ മൂന്നു രേഖകളോട് യോജിപ്പിക്കണം. ഈ രേഖകൾ സത്വരജസ്തമോഗുണങ്ങളെ സൂചിപ്പിക്കുന്നു. മണ്ഡപത്തിലേതു പോലെ ഇതിനും കവാടങ്ങൾ വേണം. ദൂപുരത്തിൽ രാശി മുതലായവ തീർത്ത് അതിനെ മറ്റു ഭാഗങ്ങളുമായി ഘടിപ്പിക്കണം.

# ഒൻപതാം ഭാഗം

1. ഏവം മണ്ഡവമാലിഖ്യ തസ്യദിക്ഷുവിദിക്ഷു ച
2. നാരസിംഹം ച വാരാഹം ലിഖേത് മന്ത്രദ്വയം തഥാ
കൂടോരേഥാനുഗ്രഹേന്ദുനാദശക്ത്യാദിഭിർയുതഃ
3. യോ നൃസിംഹഃ സമാഖ്യതോ ഗ്രഹമാരണകർമ്മണി
അന്ത്യോർധീശ വിയദ്ബിന്ദു നാദബീജം ച സൗകരം
4. ഹുങ്കാരംചാത്രരാമസ്യ മാലാമന്ത്രോ/ധുനേരിതഃ
താരോനതിശ്ച നിദ്രായാഃ സ്മൃതിർമേ ദശകാമികാ
5. രുദ്രേണ സംയുതാവഹ്നിർ മേധാമരവിഭൂഷിതാ
ദീർഘാക്രൂരയുതാഹ്ലാദി ത്യോ ദീർഘസമാനദാ
6. ക്ഷുധാ ക്രോധിന്യമോഘാച വിശ്വമപ്യഥ മേധയാ
യുക്താ ദീർഘാ ജ്വാലിനീച സുസൂക്ഷ്മാ മൃത്യുരൂപിണി
7. സ പ്രതിഷ്ഠം ഹ്ലാദിനീത്വക് ക്ഷ്വേളഃ പ്രീതിശ്ച സാമരാ
ജ്യോതിസ്തീക്ഷ്ണാഗ്നി സംയുക്താ ശ്വേതാനുസ്വാരസംയുതാ
8. കാമികാ പഞ്ചമൂലാന്തഃ താന്താന്തഃ ധാന്ത ഇത്യഥ
സസാനന്തോ ദീർഘയുതോ വായുഃ സൂക്ഷ്മയുതോ വിഷഃ
9. കാമികാ കാമികാ രുദ്ര യുക്താഥോ/ഥ സ്ഥിരാസ്വസാ
താപിനീ ദീർഘയുക്താഭൂരനലോ/നതേഗ്യോനിലഃ
10. നാരായണാത്മകഃ കാല പ്രാണാം ഭോവിദ്യയാ യുതം
പീതാരതിസ്തഥാ ലാന്തോ യോന്യായുക്തോന്തതോ നതിഃ
11. സപ്തചത്വാരിംശദ് വർണ്ണഗുണാന്തസഗുണഃ സ്വയം
രാജ്യാഭിഷിക്തസ്യ തസ്യ രാമസ്യോക്തക്രമാല്ലിഖേത്
12. ഇദം സർവാത്മകം യന്ത്രം പ്രാഗുക്തമൃഷിസേവിതം
സേവകാനാം മോക്ഷകരമായുരാരോഗ്യ വർദ്ധനം

13. അപുത്രാണാം പുത്രദം ച ബഹുനാ കിമനേന വൈ
പ്രാപ്നുവന്തി ക്ഷണാത് സമൃഗത്ര ധർമ്മാദികാനപി

14. ഇദം രഹസ്യം പരമം വിശ്വരേണാപിദുർഗമം
ഇദം യന്ത്രം സമാഖ്യാമാ നദേയം പ്രാകൃതേജനേ ഇതി

ഭൂപുരയന്ത്രം വരച്ചതിനുശേഷം അതിന്റെ നാലു ദിക്കുകളിലും നാരസിംഹബീജമന്ത്രവും കോണങ്ങളിൽ പന്ത്രണ്ടു ബീജമന്ത്രവും എഴുതണം. അനുഗ്രഹം, ഇന്ദുനാദം ശക്തി മുതലായവയോടുകൂടിയ അക്ഷരമന്ത്രം തന്നെയാണ് നാരസിംഹ ബീജമന്ത്രം. ഈ മന്ത്രം ശത്രുസംഹാരകനും ഗ്രഹബാധകൾ നശിപ്പിക്കുന്നതും ഇച്ഛിതകാര്യം സാധിക്കുന്നതുമാണ്. അന്ത്യ വർണ്ണം അധീശബിന്ദു നാദം, ശക്തി മുതലായവയോടു കൂടിയ 'ഹും' വാരാഹമന്ത്രമാണ്. രാമന്റെ മാലാമന്ത്രമാണെങ്കിൽ അതിൽ ആദ്യം പ്രണവം, നമഃ, നിദ്ര, സ്മൃതി, മേധ, കാമിക എന്നിവയാണ്. അത് രുദ്രയുക്തവും പിന്നീട് അമരത്താൽ അലംകൃതമായ അഗ്നിയും മേധയുമാണ്. പിന്നീട് അക്രൂരം ചേർന്ന ദീർഘകലയാണ്. പിന്നെ ഹ്യാദിനി. അതിനുശേഷം 'മാനദ' എന്ന കലയാൽ വിഭൂഷിതമായ ദീർഘകല. പിന്നീട് ക്ഷുധ. അങ്ങനെ 'ഓം നമോ ഭഗവതേ രഘുനന്ദനായ' എന്നായി. പിന്നീട് ക്രോധിനി, അമേഘമേധ എന്നിവയോടുകൂടിയ വിശ്വമാണ്. പിന്നെ ദീർഘം, ജ്വാലിനി, സൂക്ഷ്മം ഇവ ചേർന്നതാണ്. പിന്നീട് പ്രതിഷ്ഠ ചേർന്ന പ്രണവ കല. പിന്നെ ഹ്യാദിനിയും ത്വക്കും. ഇവിടെ രക്ഷോഘ്നവിശദായ എന്ന് പൂർത്തിയാകുന്നു. പിന്നീട് ക്ഷേളു, പ്രീതി, അമരം, ജ്യോതി, അഗ്നി, സംയുക്തമായ തീക്ഷ്മ അനുസ്വാരയുക്തമായ ശ്വേത. പിന്നീട് കാമിക, 'വ'യും 'ദ'യും അനന്തയുക്തമായ 'ന'യും ദീർഘയുക്തമായ വായുവും സൂക്ഷ്മ ഇകാരം ചേർന്ന വിഷവും കാമികയും കാമികയിൽ രുദ്രവും സ്ഥിരയും 'ഏ'യുടെ മാത്രായുക്തമായ 'സ'യും ആകുന്നു. ഇതിൽ നിന്നും മധുരപ്രസന്നവദനനായ അമിത തേജസ്സ് ആയിത്തീർന്നു. അനന്തരം താപിനിദീർഘഭൂവും അനിലയിൽ നിന്ന് ബ ലയും ഉണ്ടായി. പിന്നെ അനന്തൻ

അനലൻ നാരായണാത്മകമായ മകാരം പ്രാണനിൽ നിന്ന് ര, മ, യ ഇവയും ഉണ്ടായി. വിദ്യാമയമായ അംഭസ്സ്, പീതാരതി, ഏയുടെ മാത്രായുക്തമായ വ ആണ്. ഇതിൽനിന്ന് വിഷ്ണുവേ ഉണ്ടായി. ഒടുവിൽ നമഃ യും പ്രണവും ഇത് നാല്പത്തി ഏഴ ക്ഷരമുള്ള രാജ്യാഭിഷിക്തരാമനെ സംബന്ധിക്കുന്ന മാലാമന്ത്ര മാണ്. സഗുണനാണെങ്കിലും രാമൻ സാധകന്മാരുടെ ത്രിഗു ണങ്ങളെയും നശിപ്പിക്കുന്നവനാണ്. ഈ മന്ത്രം ക്രമമായി എഴു തണം. മന്ത്രം സർവാത്മകമാണ്. പണ്ടത്തെ വിദ്വാന്മാർ ഇത് പറഞ്ഞു കൊടുത്തിട്ടുണ്ട്. ഇത് സേവിക്കുന്ന സാധകന്മാർക്ക് ആയുസ്സും ആരോഗ്യവും വർദ്ധിക്കും. ഒടുവിൽ സംസാരമു ക്തിയും ലഭിക്കും. പുത്രഹീനന്മാർക്ക് പുത്രലാഭം ഉണ്ടാകും. ധർമ്മജ്ഞാനവൈരാഗ്യ ഐശ്വര്യാദി സർവാഭീഷ്ടങ്ങളും ഇതി നാൽ ലഭിക്കും. ഗോപനീയമാണിത്. ദീക്ഷ ആവശ്യമാണ്. അന ധികാരികൾക്ക് ഇത് ഉപദേശിക്കാൻ പാടില്ല.

## പത്താം ഭാഗം

1. ഓം ഭൂതാദികം ശോഭയേത് ദ്വാരപൂജാം
കൃത്വാപദ്മാദ്യാസനസ്ഥഃ പ്രസന്നഃ
അർച്ചാവിധാവസ്യ പീഠാധരോർദ്ധ്വം
പാർശ്വാർച്ചനം മധ്യപത്മാർച്ചനം ച
2. കൃത്വാ മൃദുശ്ലക്ഷ്ണ സുതൂലികായാം
രത്നാസനേ ദേശികമർച്ചയിത്വാ
ശക്തിം ചാധാരാഖ്യാകാം കൂർമ്മ നാഗൗ
പൃഥിവ്യബ്ജേ സ്വാസാനാഥഃ പ്രകല്പ്യ
3. വിഘ്നം ദുർഗ്ഗാം ക്ഷേത്രപാലംചവാണീം
ബീജാദികാംശ്ചാഗ്നിം ദേശാദികാംശ്ച
പീഠസ്യംഘ്രിഷ്വേവ ധർമ്മാദികാംശ്ച
നത്വാ പൂർവാംസ്തസ്തസ്യ ഭിക്ഷർച്ചയേച്ച

4. മധ്യേക്രമാദർക്കവിധ്വഗ്നിതേജാം
സ്യുപര്യം പര്യാദിമൈരർച്ചിതാനി
രജഃ സത്വം തമ ഏതാനി വൃത്തത്രയം
ബീജാഢ്യം ക്രമാദ്ഭാവയേച്ച

5. ആശാഖ്യാശ്വ സ്വപൃഥാത്മാന
മന്തഃരാത്മാവാ പരമാത്മാനമന്തഃ
ജ്ഞാനമാത്മാനം ചാർച്ചയേത്തസ്യ ദിക്ഷു
മായാവിദ്യേ യേ കലാപാരതത്ത്വോ

6. സംപൂജയേത് വിമലാദ്യാശ്ച ശക്തി
രഭ്യർച്ചയേദ്ദേ വമാവാഹയേച്ച
അംഗവ്യൂഹാനി ജലാദ്യൈശ്ച പൂജ്യ
ധൃഷ്ട്യാദികൈർ ലോകപാലൈസ്തദസ്ത്രൈഃ

7. വസിഷ്ഠാദ്യൈർമുനിഭിർനീലമുഖ്യൈ
രാരാധ്യേയേദ് രാഘവം ചന്ദനാദ്യൈ
മുഖ്യോവഹാരൈർവിവിധൈശ്ചപൂജ്യൈ
സ്തസ്മൈ ജപാദിംശ്ച സമ്യക് സമർപ്യ

8. ഏവം ഭൂതം ജഗദാധാരഭൂതം രാമം
വന്ദേ സച്ചിദാനന്ദരൂപം
ഗദാദിശംഖംബ്ജധരം ഭവാരിം
സ യോ ധ്യായേന്മോക്ഷമാപ്നോതി സർവഃ

9. വിശ്വവ്യാപീ രാഘവോ/ഥാ തദാനീം
മന്തർദധേ ശംഖചക്രേ ഗദാബ്ജേ
കൃത്വാ രമാസഹിതഃ സാനുജശ്ച
സപത്നജഃ സാനുഗഃ സർവലോകീ

10. തദ് ഭക്തായ ലബ്ധകാമാശ്ച ഭുക്ത്വാ
രഥാപദം പരമം യാന്തി തേ യ

ഇമാ ഋചഃ സർവകാമാർത്ഥ ദാശ്ച യേ
തേപഠന്ത്യമലാ യാന്തി മോക്ഷം
ചിന്മയേസ്മിൻസ്ത്രയോദശ സ്വഭൂർജ്യോതിഃ തിസ്രഃ
സീതാരാമാ വേകജീവവാചീ ഷട്ഷട്ഭിഃ
ഭൂതാദികമേകാദശ പഞ്ചഖണ്ഡേഷു ത്രിനവതി

ദ്വാരപൂജകഴിഞ്ഞ് പത്മാസനത്തിലോ മറ്റേതെങ്കിലും ആസനത്തിലോ ഇരുന്ന് പഞ്ചഭൂതശുദ്ധി ചെയ്യണം. രാമപൂജാവിധിയിൽ സിംഹാസനത്തിന്റെ പുറകിലുള്ള താഴത്തെ ഭാഗം മുകളിലത്തെഭാഗം ഇവ രണ്ടുപാർശ്വങ്ങൾ എന്നിവയും പൂജിക്കണം. പുറകിൽ മുകളിൽ മധ്യതമമായി സ്ഥിതിചെയ്യുന്ന അഷ്ടദളകമലത്തെയും പൂജിക്കണം. രത്നം പതിച്ച സിംഹാസനത്തിൽ ആചാര്യനെ പൂജിക്കണം. ആശ്രയത്രിയാശക്തി കൂർമ്മം, നാഗം, പൃഥ്വി ഇവ പൂജിക്കണം. വിഘ്നേശ്വരൻ, ദുർഗ്ഗാ ക്ഷേത്രപാലൻ, സരസ്വതി എന്നിവരിൽ ബീജം സമർപ്പിച്ച് നാമത്തോടൊപ്പം ചതുർത്ഥീ വിഭക്തി ചേർത്ത് പൂജിക്കണം. കോൺ തലയിലും അധർമ്മം, അനർത്ഥം, അകാമം, അമോക്ഷം എന്നിവയിലും പൂർവാദി ദിക്കുകളിലും പൂജ വേണം. പുറകിൽ മുകളിലെ മധ്യഭാഗത്തും സൂര്യൻ, ചന്ദ്രൻ, അഗ്നി എന്നിവരെ പൂജിക്കുക. യന്ത്രത്തിലെ സത്വരജോഗുണപ്രതീകമായ മൂന്നു വൃത്തങ്ങളുടെയും പൂജ ചെയ്യുക. പിന്നെ ദിക്കുകളിലും കോണുകളിലും നിർമ്മിച്ച കമലകങ്ങളുടെ അഷ്ടദളങ്ങളെ പൂജിക്കുക. മധ്യസ്ഥ ദളങ്ങളിൽ ആഗ്നേയ കോൺ തുടങ്ങി ക്രമമായി ആത്മാവ്, അന്തകാത്മാവ്, പരമാത്മാവ് ജ്ഞാനാപൂർവദിക്കുകളിൽ മായ, വിദ്യാകല, പര എന്നീ തത്ത്വങ്ങൾ പൂജ ചെയ്യുക. വിമലാദി ശക്തികളുടെയും പൂജ, മുഖ്യദേവതാർച്ചനം, അംഗവ്യൂഹങ്ങളുടെ പൂജ, ഘ്യൃഷ്ടി മുതലായ ലോകപാലകന്മാർ അവരുടെ അസ്ത്രങ്ങൾ, വസിഷ്ഠാദ മുനിമാർ ഇവർക്കും ശ്രീരാമനും പൂജ അർപ്പിച്ച് ജപാദികൾ സമർപ്പിക്കുക. തുടർന്ന് ശ്രീരാമസ്തുതി ചെയ്യുന്ന ഉപാസകൻ മോക്ഷം പ്രാപിക്കുന്നു. ദേഹസഹിതം അന്തർധാനം ചെയ്ത രാമന്റെ ആയുധങ്ങളും സ്വർ

ഗ്ഗാരോഹണത്തോടെ അപ്രത്യക്ഷമായിരുന്നു. പരമധാമം പ്രാപിച്ച് അദ്ദേഹത്തിന്റെ പരിവാരങ്ങളെയെല്ലാം അതുപോലെ പരമധാമത്തിലെത്തി. ഭക്തന്മാർക്കും പരമഗതി ലഭിക്കുന്നു. മുകളിൽ കൊടുത്ത ശ്ലോകങ്ങൾ സർവാഭീഷ്ടങ്ങളും സത്വവും പ്രദാനം ചെയ്യുന്നതാണ്. ഇത് അധ്യയനം ചെയ്യുന്ന ഭക്തർക്കും മോക്ഷം സിദ്ധിക്കുന്നതാണ്.

ഓം തത് സത്
ശ്രീരാമപൂർവ്വതാപിന്യുപനിഷത്ത്

# ഉപനിഷത്തുക്കളിലേക്ക് ഒരു കിളിവാതിൽ

ഒരു മധ്യവേനൽ അവധിക്കാലം. മലയോരത്തെ മനോഹരമായ ആശ്രമം. പത്തുദിവസങ്ങളായി അവിടെ വിദ്യാർത്ഥികൾക്കുവേണ്ടിയുള്ള വ്യക്തിത്വവികസനപരിശീലനശിബിരം നടക്കുകയാണ്. വിവിധ നാടുകളിൽനിന്നായി അമ്പതോളം മിടുക്കരായ വിദ്യാർത്ഥികൾ ശിബിരത്തിൽ പങ്കാളികളായുണ്ട്. വിദഗ്ദ്ധരായ അദ്ധ്യാപകരും സന്ന്യാസിശ്രേഷ്ഠന്മാരും മാറി മാറി വിവിധവിഷയങ്ങളിൽ അവർക്ക് അറിവിന്റെ ഭണ്ഡാരപ്പെട്ടി തുറന്നുകൊടുത്തുകൊണ്ടിരിക്കുന്നു.

രാത്രികാലങ്ങളിൽ കുട്ടികൾ വിവിധ കലാപരിപാടികൾ അവതരിപ്പിക്കും. അവരെ പ്രോത്സാഹിപ്പിക്കാൻ അദ്ധ്യാപകരും ചിലപ്പോൾ രംഗത്തിറങ്ങും. കലാപരിപാടികൾ സമാപിക്കുന്നതിനുമുമ്പ് ആശ്രമത്തിൽനിന്ന് ഒരു സ്വാമി അവിടെ വരും. അദ്ദേഹം ശാന്തനായിരുന്ന് എല്ലാവരോടുമായി ഒരു കഥ പറയും. കഥ പറഞ്ഞുകഴിഞ്ഞ് എല്ലാവരോടും അന്നത്തെ വിശേഷങ്ങൾ ചോദിക്കും. ഒടുക്കം ഉപനിഷത്തുക്കളിലെ ശാന്തിമന്ത്രം ചൊല്ലിയിട്ട് ഉറങ്ങാൻ എല്ലാവരും അവരവരുടെ സ്ഥാനങ്ങളിലേയ്ക്ക് പിരിഞ്ഞുപോകും.

സ്വാമി പറയുന്ന കഥകൾ കുട്ടികൾക്ക് ഇഷ്ടപ്പെട്ടു. വളരെ പുതുമയുള്ള കഥകൾ. മുമ്പ് കേട്ടിട്ടില്ലാത്ത കഥകൾ. അടുത്ത ദിവസം രാത്രി. പതിവുപോലെ സ്വാമി കഥ പറയാനൊരുമ്പെട്ടപ്പോൾ ഒരു കുട്ടി എഴുന്നേറ്റു ചോദിച്ചു:

"സ്വാമിജീ, ഈ കഥകളൊക്കെ എവിടുന്നാണ് പഠിച്ചത്?"

സ്വാമി പറഞ്ഞു: "ഇത് ഉപനിഷത്തുക്കളിലെ കഥകളാണ്."

"ഉപനിഷത്തുക്കളോ ? അതെന്താണ് ?"

മറ്റൊരു കുട്ടിയാണ് ചോദിച്ചത്.

സ്വാമി:- "വേദത്തിന്റെ ഭാഗങ്ങളാണ് ഉപനിഷത്തുക്കൾ."

സ്വാമി പറഞ്ഞുതീർന്നതും മറ്റൊരു കുട്ടി വിളിച്ചുചോദിച്ചു:

"വേദങ്ങളെന്നാൽ എന്താണ് സ്വാമിജീ ?" അതുകേട്ട് സ്വാമി നെറ്റിചുളിച്ചു. എന്നിട്ട് നേരിയ ചിരിയോടെ എല്ലാവരോടുമായി അന്വേഷിച്ചു:

"വേദങ്ങളേയും ഉപനിഷത്തുക്കളേയും കുറിച്ച് ഒരു മാഷ് വന്ന് നിങ്ങൾക്ക് ക്ലാസ്സ് തന്നിരുന്നുവല്ലോ ? എന്നിട്ട് രണ്ടു ദിവസംകൊണ്ട് നിങ്ങൾ അതെല്ലാം മറന്നോ ?"

"മാഷിന് ഉപനിഷത്തിനെക്കുറിച്ചൊന്നും പറയാൻ നേരം കിട്ടിയില്ല." ഒരു മുതിർന്നകുട്ടി പറഞ്ഞു.

അപ്പോൾ സ്വാമി ചോദിച്ചു: "എങ്കിൽ പിന്നെ എന്താണ് പറഞ്ഞത് ?"

"വേദം നാല്, പുരാണങ്ങൾ പതിനെട്ട്, ഉപപുരാണങ്ങൾ പതിനെട്ട്... ഇതിഹാസങ്ങൾ... രാമായണം... മഹാഭാരതം... ഭഗവദ്ഗീത... കുട്ടികൾ ഓരോരുത്തരായി കലപില പറഞ്ഞുതുടങ്ങി."

"ശരി...ശരി!" സ്വാമി അവരെ ശാന്തരാക്കി. "എങ്കിൽ നാളെ രാവിലെ നമുക്ക് ഉപനിഷത്തുക്കളെക്കുറിച്ച് പറയാം.

ഇന്ന് എല്ലാവർക്കും ഉറങ്ങാൻ നേരമായി."

"സ്വാമീ, ഇന്നു കഥ പറയുന്നില്ലേ ?"

"പറയാം." സ്വാമി അവരോട് ഛാന്ദോഗ്യോപനിഷത്തിലെ ശ്വേതകേതുവിന്റെ കഥ പറഞ്ഞിട്ട് ശാന്തിമന്ത്രം ചൊല്ലി പിരിഞ്ഞു.

പിറ്റേന്ന് പകൽ. പ്രഭാതഭക്ഷണത്തിനുശേഷം ആൽമരച്ചുവട്ടിൽ പുല്ലുപായകൾ വിരിച്ച് കുട്ടികൾ ഇരിപ്പുറപ്പിച്ചു. സ്വാമി അവിടെ വന്നപ്പോൾ കുട്ടികൾക്കുപുറമേ മുതിർന്നവരും വന്നിരിക്കുന്നതുകണ്ട് ചോദിച്ചു:

"എന്താണ് എല്ലാവരും ചേർന്ന് വന്നിരിക്കുന്നത്? മുതിർന്ന നിങ്ങളും ഈ ശിബിരത്തിൽ വിദ്യാർത്ഥികളാണോ?"

അതുകേട്ട് ഒരാൾ പറഞ്ഞു: "സ്വാമി ഉപനിഷത്തുക്കളെക്കുറിച്ച് ഇന്ന് ക്ലാസ്സെടുക്കുന്നതായറിഞ്ഞു. കേൾക്കാമെന്നു കരുതി."

"ശരി. നല്ലത്. ഇരിക്കാം. ഇനി ഞാൻ നിങ്ങൾക്കുകൂടി പ്രയോജനപ്രദമാകുന്നവിധത്തിൽ പറയണം. എന്റെ ജോലി ഇരട്ടിയായി. സാരമില്ല."

സ്വാമി ആദ്യം ഒരു ശാന്തിമന്ത്രം ചൊല്ലി. എല്ലാവരും അതേറ്റുചൊല്ലി.

"ഓം സഹ നാവവതു. സഹ നൗ ഭുനക്തു. സഹ വീര്യം കരവാവഹൈ. തേജസ്വി നാവധീതമസ്തു. മാ വിദ്വിഷാവഹൈ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ"

സ്വാമി പറഞ്ഞു: "ഇത് യജൂർവേദത്തിലെ ഒരു മന്ത്രമാണ്. ഏതൊരു വിദ്യയും പഠിക്കാൻ ആരംഭിക്കുന്നതിനുമുമ്പ് ഗുരുശിഷ്യന്മാർ നിത്യവും ഒന്നിച്ചിരുന്ന് ഈ മന്ത്രം ജപിക്കാറുണ്ട്. മുമ്പൊക്കെ ഗുരുകുലവിദ്യാഭ്യാസ സമ്പ്രദായമായിരുന്നു നിലനിന്നിരുന്നത്. ഏതെങ്കിലുമൊരു വിദ്യ അഭ്യസിക്കണമെന്ന് ആഗ്രഹിക്കുന്ന വ്യക്തി ആ വിദ്യയിൽ പ്രാവീണ്യം നേടിയ

ഒരു ഗുരുവിനെ സ്വയം കണ്ടെത്തി ശിഷ്യനായിത്തീരുന്നു. സ്വന്തം വീടുവിട്ട് ഗുരുവിനോടൊപ്പം വസിച്ച് ഗുരുമുഖത്തു നിന്ന് വിദ്യ നേരിട്ട് സമ്പാദിക്കും. ശിഷ്യന്റെ യോഗ്യതകളെ അറിഞ്ഞുമാത്രമേ ഗുരു വിദ്യാദാനം ചെയ്യുകയുള്ളൂ. വിദ്യാർത്ഥികൾ ബ്രഹ്മചാരികളായിരിക്കണം. ഗുരു യഥാകാലം അവരെ ഉപനയിപ്പിക്കും. ഗുരുശുശ്രൂഷയും പഠനവുമാണ് ശിഷ്യന്മാരുടെ കർത്തവ്യങ്ങൾ.

വിദ്യാഭ്യാസകാലത്ത് ഗുരുക്കന്മാർ ശിഷ്യന്മാരെ പലവിധത്തിൽ പരീക്ഷിച്ച് യോഗ്യത നിർണ്ണയിച്ചിരുന്നു. ഉത്തമന്മാരെന്ന് കാണുന്ന ശിഷ്യന്മാർക്ക് എല്ലാ വിദ്യയും പകർന്നുനൽകി അനുഗ്രഹിച്ചിരുന്നു. ഇന്നത്തെപ്പോലെ എഴുത്തും വായനയും പഠനഗ്രന്ഥങ്ങളും ഇല്ലാതിരുന്ന ഒരു കാലം മാനവചരിത്രത്തിലുണ്ട്. വളരെപ്പഴയ അക്കാലത്തും വിദ്യാഭ്യാസം നിലവിലിരുന്നു. ഗുരുവിൽനിന്ന് കേട്ടും കണ്ടും മനസ്സിലാക്കി നിത്യജീവിതത്തിൽ പ്രായോഗികമാക്കുന്ന രീതിയായിരുന്നു അക്കാലങ്ങളിലേത്. അഭ്യസിക്കുന്ന വിദ്യകളെ എല്ലാവരും സ്വന്തം അനുഭവത്തിൽ കൊണ്ടുവന്നിരുന്നു."

"സ്വാമിജീ, എഴുത്തും വായനയുമില്ലായിരുന്നുവെങ്കിൽ അക്കാലത്തെ കുട്ടികൾ എങ്ങനെയായിരുന്നു പഠിച്ചിരുന്നത്?" ഒരാൾ ഇടയ്ക്ക് ഒരു സംശയം ചോദിച്ചു.

"നല്ലത്. ഇങ്ങനെ സംശയങ്ങളെല്ലാം ചോദിക്കണം. അപ്പോൾ കാര്യങ്ങൾ പറയാൻ എളുപ്പമായി. ഒന്നൊന്നായി ചോദിച്ചുകൊള്ളുക." സ്വാമിജി പറഞ്ഞു.

"സ്വാമി, പണ്ടത്തെ പഠനത്തെക്കുറിച്ച് പറഞ്ഞില്ല."

"പറയാം. "കേൾക്കൂ, പ്രാചീന വിദ്യാഭ്യാസസമ്പ്രദായം ഗുരുവിൽനിന്ന് കേട്ട്, കാണാതെ ഉരുവിട്ട് പഠിക്കുന്നതായിരുന്നു. ശാസ്ത്രവിദ്യകളാണെങ്കിൽ നേരിട്ടുകണ്ട് പ്രയോഗത്തിൽ വരുത്തും. ഓർക്കുന്നതിനും, ഉരുവിടുന്നതിനും, പഠിച്ച പാഠങ്ങൾ അല്പംപോലും തെറ്റാതെ ഭാവിതലമുറയ്ക്ക് കൈമാറുന്നതിനുമുള്ള അക്കാലത്തുള്ളവരുടെ കഴിവ് വിസ്മയകരങ്ങ

ളാണ്. ഓർക്കുന്നതിനും ഉരുവിടുന്നതിനും സൗകര്യപ്രദങ്ങളായ പ്രത്യേകവൃത്തങ്ങളിലുള്ള മന്ത്രങ്ങളുടേയും പദ്യങ്ങളുടേയും രൂപത്തിലാണ് കാര്യങ്ങൾ പഠിപ്പിച്ചുപോന്നിരുന്നത്. വേദത്തിലെ അറിവുകളെല്ലാം മന്ത്രങ്ങളുടേയും സൂക്തങ്ങളുടേയും രൂപത്തിലാണ്." പിന്നീട് അവരിൽ പലരും സ്വാമിയോട് ചോദിച്ചുതുടങ്ങി.

**വേദത്തേക്കാൾ പഴക്കമേറിയ ഗ്രന്ഥമുണ്ടോ?**

ഇല്ല.

**വേദത്തിന്റെ അർത്ഥമെന്താണ്?**

'വേദം' എന്ന വാക്ക് 'വിദ്' എന്ന സംസ്കൃതമൂലത്തിൽ നിന്നെടുത്തിട്ടുള്ളതാണ്. 'അറിയുക' എന്നാണ് 'വിദ്' എന്നതിന്റെ ശരിയായ അർത്ഥം. അതിനാൽ വേദത്തിന് 'അറിവ്' എന്ന് അർത്ഥം വരും.

**എന്തിന്റെ അറിവാണ് വേദങ്ങൾ ?**

അറിവുകൾ അനേകവിധത്തിലുണ്ട്. എല്ലാ മേഖലകളിലും പുതിയ പുതിയ അറിവുകൾ അനുനിമിഷം ഉണ്ടായിക്കൊണ്ടിരിക്കുകയാണ്. മനുഷ്യൻ പൊതുവെ ജിജ്ഞാസുവും അന്വേഷണതല്പരനുമാണ്. അന്വേഷണത്തിന്റെ ഫലമായി ബുദ്ധിമാനായ മനുഷ്യൻ കണ്ടെത്തുന്ന യാഥാർത്ഥ്യങ്ങളാണ് അറിവുകൾ. എന്നാൽ കേവലം ബുദ്ധിപരമായ അറിവിനെ മാത്രമല്ല വേദങ്ങളിൽ ഉദ്ദേശിക്കുന്നത്. അതിലുപരിയായി ഈശ്വരന്റെ യാഥാർത്ഥ്യസത്യത്തെ അനുഭവിച്ചറിയുന്നതിനെയാണ് മുഖ്യമായും ഈ പദം കൊണ്ടുദ്ദേശിക്കുന്നത്. അതേസമയം ലോകത്തിൽ ഇന്നുള്ള അറിവുകളുടെയെല്ലാം മൂലരൂപം വേദങ്ങളിൽ കാണാനും കഴിയും. എല്ലാ ഭൗതികമായ അറിവുകൾക്കും ഉപരിയായി നില്ക്കുന്നതും അവയുടെയെല്ലാം മൂലസ്ത്രോതസ്സുമായ യാഥാർത്ഥ്യബോധത്തിന്റെ ആത്യന്തികമായ അനുഭൂതിയാണ് ഇവിടെ 'അറിവായി' ഉദ്ദേശിക്കുന്നത്. ഒരു

സത്യാന്വേഷകന്റെ സംശയങ്ങളെല്ലാം കെട്ടടങ്ങി സത്യത്തെ സ്വയം അനുഭവിച്ചറിഞ്ഞ് കൃതാർത്ഥനായി ആനന്ദത്തെ സ്വയമനുഭവിക്കുന്ന അവസ്ഥയാണിത്. ഏതൊന്നിനെ അറിഞ്ഞാലാണോ എല്ലാത്തിനേയും അറിയുന്നവനായിത്തീരുന്നത് അതാണ് വേദം കൊണ്ടു ലക്ഷ്യമാക്കുന്ന യഥാർത്ഥമായ അറിവ്.

**വേദങ്ങൾ കണ്ടുപിടിച്ചത് ആരാണ്?**

വേദങ്ങൾ ഏതെങ്കിലും ഒരു പ്രത്യേക വ്യക്തിയാൽ ഒരു സുപ്രഭാതത്തിൽ കണ്ടെത്തിയതല്ല. ആദിമഋഷീശ്വരന്മാർ പ്രപഞ്ചരഹസ്യങ്ങളുടെ ഉറവിടം കണ്ടെത്താൻ അതികഠിനമായ സാധനകളിലും തപസ്സിലും വ്യാപൃതരായി. വളരെക്കാലത്തെ അവരുടെ കഠിനാധ്വാനത്തിന്റെ ഫലമായി അറിവിന്റെ അതിസൂക്ഷ്മതലത്തിൽ അവർ നേരിട്ടറിഞ്ഞ അനുഭൂതികളും ആത്മാവിന്റെ പ്രത്യേകമായ വെളിപ്പെടുത്തലുകളുമാണ് വേദങ്ങൾ. അവ ദിവ്യദർശനങ്ങളാണ്. മഹർഷീശ്വരന്മാർ തങ്ങളുടെ തപോനിലയിൽ ഗ്രഹിച്ചുസ്വരൂപിച്ച നിത്യസത്യങ്ങളാണവ. വേദങ്ങൾ അപൗരുഷേയങ്ങളാണ്.

**അപൗരുഷേയം എന്നാൽ എന്ത്?**

'പുരുഷനാൽ ഉണ്ടാക്കപ്പെടാത്തത്' എന്നാണ് അപൗരുഷേയം എന്ന പദത്തിന്റെ അർത്ഥം. വേദങ്ങളുടെ കർത്താവായി ഏതെങ്കിലും ഒരു പ്രത്യേക വ്യക്തിയെയോ പ്രവാചകനെയോ പറയാൻ വയ്യ. ഒരു പുരുഷന്റെ സൃഷ്ടിയല്ല വേദങ്ങൾ. അതിനാൽ അതിന് അപൗരുഷേയം എന്നു പേരുവന്നു.

**ഏതുകാലത്താണ് വേദങ്ങളുണ്ടായത്?**

പെട്ടെന്ന് ഒരു ദിവസം ഉണ്ടായതല്ല വേദങ്ങൾ. ഋഷീശ്വരന്മാർക്ക് ഈ അറിവുകൾ ഏതുകാലത്ത് ഉണ്ടായിയെന്ന് പിന്നീടുള്ളവർക്ക് നിശ്ചയമില്ല. അതിനാൽ വേദങ്ങളെ 'അനാദി' എന്നു പറയുന്നു.

**വേദസത്യങ്ങളുടെ പ്രാധാന്യം ഏതുകാലത്താണ് ?**

വേദങ്ങൾ ചിരപുരാതനങ്ങളെങ്കിലും നിത്യനൂതനങ്ങളാണ്. ഏതെങ്കിലും ഒരു കാലത്തിന്റെയോ ദേശത്തിന്റെയോ മാത്രം സംഗതികളല്ല വേദങ്ങൾ. പ്രളയകാലംവന്ന് പ്രപഞ്ചമെല്ലാം നശിച്ചുപോയാലും വേദസത്യങ്ങൾക്ക് നാശമില്ല. വേദങ്ങൾ നാശമില്ലാത്തതും അനന്തവുമാണ്.

**വേദങ്ങളുടെ സവിശേഷതകൾ എന്തെല്ലാം ?**

അനാദി, അനന്തം, അപൗരുഷേയം എന്നിവ വേദങ്ങളുടെ 'സവിശേഷത'കളായി പറയപ്പെടുന്നു.

**സത്യം എന്നാലെന്ത് ?**

ത്രികാല അബാധിതം ജ്ഞാനം സത്യം. മൂന്നുകാലങ്ങളിലും (ഭൂതം-ഭാവി-വർത്തമാനം) യാതൊരു ദോഷവും സംഭവിക്കാത്തതായ അറിവാണ് സത്യം.

**വേദമന്ത്രങ്ങൾ ലിപികളിൽ രേഖപ്പെടുത്തിയത് ഏതുകാലത്താണ് ?**

ഗുരുമുഖത്തുനിന്നുമാത്രം ശിഷ്യന്മാർ നേരിട്ടുകേട്ട് അഭ്യസിച്ചുപോന്ന വേദമന്ത്രങ്ങൾ, അനേക തലമുറകളിൽനിന്ന് തലമുറകളിലേക്ക് പകർന്നുപകർന്ന് അക്ഷരങ്ങളുടെ ലോകത്തിലെത്തിച്ചേർന്നു. വിഭിന്നഗോത്രങ്ങളിൽ പരമ്പരാഗതമായി അഭ്യസിച്ചുപോന്ന വേദഭാഗങ്ങളെ പ്രത്യേകം പ്രത്യേകം ഗോത്രനാമങ്ങളിൽ അറിയപ്പെടാനിടയായി. പിന്നീടവ കാലാന്തരത്തിൽ സംസ്കൃതഭാഷയിൽ എഴുതപ്പെട്ടു. വേദമന്ത്രങ്ങൾ രേഖപ്പെടുത്തപ്പെട്ട കാലത്തെ സംബന്ധിച്ച് പണ്ഡിതന്മാർക്കും ചരിത്രകാരന്മാർക്കുമിടയിൽ വിഭിന്ന അഭിപ്രായങ്ങളാണ് നിലവിലിരിക്കുന്നത്. എങ്കിലും ക്രിസ്തുവിനുമുമ്പ് ആറായിരത്തിനും

പതിനായിരത്തിനുമിടയിലുള്ള വർഷങ്ങളായിരിക്കണം വേദകാലമെന്ന് പൊതുവെ കണക്കാക്കുന്നു. (ബി.സി. 6000 മുതൽ ബി.സി. 10000 വരെ.)

**വേദങ്ങളുടെ മറ്റ് പേരുകൾ ഏതെല്ലാം ?—**

'ശ്രുതി, ആമ്നായം, ആഗമം, ത്രയി' എന്നിങ്ങനെ വിവിധ പേരുകൾ വേദങ്ങൾക്കുണ്ട്.

**വേദങ്ങളെല്ലാംകൂടി ഇപ്പോൾ ഒറ്റഗ്രന്ഥമാണോ?—**

അല്ല. അനേകഗോത്രങ്ങളിലായി ഭാരതഭൂവിലാകെ പ്രചരിച്ചുകൊണ്ടിരുന്ന വേദവിദ്യകളെ ഒന്നായി സമാഹരിക്കുവാനും അവയുടെ സ്വഭാവങ്ങളുടെ അടിസ്ഥാനത്തിൽ വിഭജിക്കുവാനും മഹാമുനിമാർ ഏറെക്കാലം ഉദ്യമിച്ചു. മഹത്തായ ആ കർമ്മം പൂർത്തീകരിച്ചത് പരാശരമുനിയുടെ പുത്രനായ വ്യാസമഹർഷിയാണ്.

**വേദങ്ങൾ എത്രയാണ്? ഏതെല്ലാം ?—**

വേദങ്ങൾ നാലാണ്. ഋഗ്വേദം, യജൂർവേദം, സാമവേദം, അഥർവ്വവേദം.

**നാലുവേദങ്ങൾക്കും തുല്യവലിപ്പമാണോ ?—**

അല്ല.

**എങ്കിൽ ഏറ്റവും വലിയ വേദഭാഗം ഏതാണ്? —**

ഋഗ്വേദമാണ് വേദങ്ങളിൽവെച്ച് ഏറ്റവും വലിപ്പമേറിയത്. വേദവ്യാസമുനി വേദങ്ങളെ നാലായി വ്യസിച്ചപ്പോൾ ഏറ്റവും മഹത്തായ ഭാഗമാണ് ഋഗ്വേദമായി വിഭജിച്ചതെന്ന് കരുതണം.

## ഓരോ വേദത്തിലും എത്രയെത്ര മന്ത്രങ്ങളുണ്ട്?

ഋഗ്വേദത്തിൽ 10,472 മന്ത്രങ്ങളടങ്ങിയ 1017 ഋക്ക്സൂക്തങ്ങളുണ്ട്. കൂടാതെ ബാലഖില്യമെന്നു പറയപ്പെടുന്ന 11 മന്ത്രസൂക്തങ്ങൾകൂടിയുണ്ടെങ്കിലും സാധാരണയായി അവ ഋഗ്വേദസംഹിതയിൽ ഉൾപ്പെടുത്താറില്ല. ചിലർ അതുകൂടി ഉൾപ്പെടുത്തി 1028 സൂക്തങ്ങൾ (1017+11=1028) ഋഗ്വേദത്തിലുണ്ടെന്നു പറയുന്നു. 1017 മന്ത്രസൂക്തങ്ങളെ പത്ത് ഭാഗങ്ങളായി തിരിച്ചിട്ടുണ്ട്. ഈ ഭാഗങ്ങളുടെ പേര് മണ്ഡലങ്ങൾ എന്നാണ്. ഓരോ മണ്ഡലത്തിലും ഏഴ് അദ്ധ്യായങ്ങൾ വീതമുണ്ട്. എട്ട് അദ്ധ്യായങ്ങൾ ചേർന്നതിനെ ഒരഷ്ടകം എന്നു പറയും. ഇങ്ങനെ ഋഗ്വേദത്തിൽ ആകെ അഷ്ടകങ്ങൾ - 8, മണ്ഡലങ്ങൾ - 10, അദ്ധ്യായങ്ങൾ - 64, അനുവാകങ്ങൾ - 85, സൂക്തങ്ങൾ - 1017, വർഗ്ഗങ്ങൾ - 2006, മന്ത്രങ്ങൾ - 10,472, വാക്കുകൾ - 1,53,826, അക്ഷരങ്ങൾ - 4,32,000 എന്നിങ്ങനെയാണ്.

യജുർവേദത്തിൽ 40 അദ്ധ്യായങ്ങളും 1979 മന്ത്രങ്ങളുമുണ്ട്. സാമവേദത്തിൽ 27 അദ്ധ്യായങ്ങളും 1875 മന്ത്രങ്ങളുമുണ്ട്. അഥർവ്വവേദത്തിന്റെ 20 കാണ്ഡങ്ങളും 731 സൂക്തങ്ങളും 5977 മന്ത്രങ്ങളുമുണ്ട്.

## സൂക്തങ്ങൾ എന്നാലെന്താണ് ?

വേദങ്ങളിൽ പറയപ്പെടുന്ന ദേവന്മാരെ കീർത്തിക്കുന്ന (വാഴ്ത്തിസ്തുതിക്കുന്ന) ഗാനങ്ങളെയാണ് സൂക്തങ്ങൾ എന്നു പറയുന്നത്.

## ആരെല്ലാമാണ് വേദത്തിലെ പ്രധാന ദേവതകൾ?

വേദങ്ങളിൽ ധാരാളം ദേവതകളുണ്ട്. ഇന്ദ്രൻ, അഗ്നി, മിത്രൻ, വരുണൻ, സൂര്യൻ, മാതരിശ്വാ തുടങ്ങിയവർ പ്രാധാന്യവും പ്രാമുഖ്യവുമുള്ള ദേവതകളാണ്.

**ഉപവേദങ്ങൾ ഏതെല്ലാം ?**

ആയുർവേദം, ധനുർവേദം, ഗാന്ധർവ്വവേദം, സ്ഥാപത്യ വേദം എന്നിവ നാലെണ്ണമാണ് ഉപവേദങ്ങൾ.

**വേദഭാഗങ്ങൾ ഏതെല്ലാം ?**

സംഹിത, ബ്രാഹ്മണം, ആരണ്യകം, ഉപനിഷത്ത് എന്നിങ്ങനെ വേദങ്ങൾക്ക് നാല് ഭാഗങ്ങളുണ്ട്.

**സംഹിത എന്നാലെന്ത് ?**

സ്തുതിപരങ്ങളായ പദ്യങ്ങളും യാഗയജ്ഞാദികളിൽ ഉപയോഗിക്കുന്ന മന്ത്രങ്ങളും അടങ്ങിയ ഭാഗമാണ് സംഹിത. മന്ത്രസമൂഹമാണ് സംഹിത. പ്രത്യേക ലക്ഷ്യത്തോടുകൂടി ശേഖരിക്കപ്പെട്ടത്, കൂട്ടിച്ചേർക്കപ്പെട്ടത്, സമാഹരിച്ചത് എന്നൊക്കെയാണ് 'സംഹിത' എന്ന വാക്കിന്റെ അർത്ഥം. ആരാധനയ്ക്കും യാഗത്തിനും വേണ്ടി ഉപയോഗിക്കുന്ന വേദസംഹിതാഭാഗങ്ങൾ മന്ത്രങ്ങളടങ്ങിയതാണ്.

**ബ്രാഹ്മണങ്ങൾ എന്നാലെന്ത് ?**

മന്ത്രഭാഗങ്ങളുടെ തുടർച്ചയായി യാഗകർമ്മങ്ങൾ എങ്ങനെയൊക്കെയാണ് അനുഷ്ഠിക്കുന്നതെന്ന് വിധിക്കുന്ന ഭാഗങ്ങളാണ് ബ്രാഹ്മണങ്ങൾ. കർമ്മാനുഷ്ഠാനപദ്ധതികളെ പ്രതിപാദിക്കുന്ന ഗദ്യരൂപത്തിലുള്ള വ്യാഖ്യാനഭാഗങ്ങളാണിവ.

**ആരണ്യകങ്ങൾ എന്നാലെന്ത് ?**

ബ്രാഹ്മണഭാഗങ്ങളുടെ തുടർച്ചയാണ് ആരണ്യകങ്ങൾ. 'ആരണ്യം' എന്നാൽ വനമാണ്. വനങ്ങളിലെ ആശ്രമങ്ങളിൽ ഉപയോഗിക്കുന്ന വേദവിദ്യയെയാണ് ആരണ്യകങ്ങൾ പ്രതി

പാദിക്കുന്നത്. യജ്ഞങ്ങളും യാഗങ്ങളും അനുഷ്ഠിക്കുന്നതിന്റെ പിന്നിലുള്ള മഹത്തായ ആദ്ധ്യാത്മികതത്ത്വവും, വിചാരവും, ദാർശനികചിന്തകളുമാണ് ആരണ്യകങ്ങളുടെ പ്രധാനവിഷയം. വാനപ്രസ്ഥാശ്രമികൾക്ക് അത്യന്തം പ്രയോജനപ്രദമായ ഇവ ഉപാസനാപരങ്ങളാണ്. പ്രാണവിദ്യയുടെ ഉപാസനാതത്ത്വം വ്യക്തമാക്കുന്നത് ആരണ്യകങ്ങളിലെ വിശിഷ്ടഭാഗങ്ങളിലാണ്.

**ഉപനിഷത്തുക്കൾ എന്നാലെന്ത് ?**

വേദങ്ങളിലെ മുഴുവൻ ചിന്തകളുടെയും സാരസംഗ്രഹവും അതിസൂക്ഷ്മങ്ങളായ താത്ത്വികവശങ്ങളെ വിശദീകരിക്കുന്നതുമാണ് ഉപനിഷത്ത്ഭാഗങ്ങൾ. വേദത്തിലെ തത്ത്വങ്ങളുടെയെല്ലാം പരമവും അന്തിമവുമായ യഥാർത്ഥ താല്പര്യത്തെ വെളിവാക്കുന്നതുകൊണ്ട് ഉപനിഷത്ത് ഭാഗങ്ങളെ 'വേദാന്തം' എന്നു പറയുന്നു.

**വേദങ്ങളെ എത്ര കാണ്ഡങ്ങളായി തിരിച്ചിട്ടുണ്ട് ?**

ഉപാസനാകാണ്ഡം, കർമ്മകാണ്ഡം, ജ്ഞാനകാണ്ഡം എന്ന് മൂന്നായി വേദഭാഗങ്ങളെ പരിഗണിക്കാറുണ്ട്. സംഹിതാഭാഗങ്ങളെ ഉപാസനാകാണ്ഡമെന്നും ബ്രാഹ്മണങ്ങളെ കർമ്മകാണ്ഡമെന്നും ഉപനിഷത്തുക്കളെ ജ്ഞാനകാണ്ഡമെന്നും വിളിക്കുന്നു.

**വേദശാഖകൾ ഏതെല്ലാം ?**

വേദങ്ങൾക്ക് ഒട്ടനവധി ശാഖകളുണ്ട്. വേദങ്ങളെ വ്യസിച്ച വേദവ്യാസമഹർഷിക്ക് പൈലൻ, വൈശമ്പായനൻ, ജൈമിനി, സുമന്തു എന്നിങ്ങനെ നാലു പ്രധാന ശിഷ്യന്മാരുണ്ടായിരുന്നു. വേദവ്യാസൻ ഈ നാലു ശിഷ്യന്മാർക്കും വേദങ്ങളിൽ പരിശീലനം കൊടുത്തു. ഇവർ വേദങ്ങൾ പരിപൂർണ്ണമായി പഠിച്ചു. തുടർന്ന് ഇവർ സ്വശിഷ്യന്മാരിലേയ്ക്കു വേദം പകർന്നു

കൊടുത്തു. ഇങ്ങനെ ശിഷ്യപ്രശിഷ്യപരമ്പരയുണ്ടായി. തലമുറകളിലേയ്ക്ക് വേദം പകർന്നുപകർന്ന് അനേകം ശാഖകളുണ്ടായി. ഋഗ്വേദത്തിന് 21 ശാഖകളും യജൂർവേദത്തിന് 109 ശാഖകളും സാമവേദത്തിന് 1000 ശാഖകളും അഥർവ്വവേദത്തിന് 50 ശാഖകളുമുണ്ടായി. ഇപ്രകാരം 1180 ശാഖകൾ വേദത്തിനുണ്ടായിരുന്നുവെന്ന് പറയപ്പെടുന്നു.

## ഉപനിഷത്തുക്കൾ എത്രയുണ്ട് ?

ഓരോ വേദശാഖയ്ക്കും ഒരു ഉപനിഷത്തുവീതം ഉണ്ടായിരുന്നുവെന്നു കരുതുന്നു. അതുപ്രകാരം നാലുവേദങ്ങളിലും കൂടി 1180 ഉപനിഷത്തുക്കളുണ്ട്. ഋഗ്വേദത്തിൽ - 21, യജൂർവേദത്തിൽ - 109, സാവവേദത്തിൽ - 1000, അഥർവ്വവേദത്തിൽ - 50 എന്നിങ്ങനെ ഉപനിഷത്തുക്കൾ വേദഭാഗങ്ങളിലുണ്ട്. 1180 ഉപനിഷത്ഗ്രന്ഥങ്ങൾ ഉള്ളതിൽ ഇരുന്നൂറിലധികം ഉപനിഷത്തുക്കൾ ഭാരതത്തിൽ ഇന്നു പ്രചാരത്തിലുണ്ട്. ഇവയിൽ 108 ഉപനിഷത്തുക്കളെ പ്രധാന ഉപനിഷത്തുക്കളായി കരുതുന്നു.

| | |
|---|---|
| ഋഗ്വേദത്തിൽ | - 10 ഉപനിഷത്തുകൾ |
| കൃഷ്ണയജൂർവേദത്തിൽ | - 32 ഉപനിഷത്തുകൾ |
| ശുക്ലയജൂർവേദത്തിൽ | - 19 ഉപനിഷത്തുകൾ |
| സാമവേദത്തിൽ | - 16 ഉപനിഷത്തുകൾ |
| അഥർവ്വവേദത്തിൽ | - 31 ഉപനിഷത്തുകൾ |
| ആകെ | - 108 ഉപനിഷത്തുകൾ |

## ഉപനിഷത്ത് വാക്കിന്റെ അർത്ഥമെന്ത് ?

'ഉപനിഷത്ത്' എന്ന സംസ്കൃതവാക്കിന് ധാരാളം അർത്ഥങ്ങളുണ്ട്. 'സദ്' എന്ന സംസ്കൃത ധാതുവിൽ നിന്നാണ് 'ഉപനിഷത്ത്' എന്ന പദമുണ്ടായത്. 'ഉപ', 'നി' എന്ന രണ്ട് ഉപസർഗ്ഗങ്ങൾ ചേർന്ന 'ക്വിപ്' പ്രത്യയം അന്ത്യത്തിൽ വരുന്ന

വാക്കാണ് ഉപനിഷദ്. ഉപ, നി, സദ് എന്നിങ്ങനെ മൂന്നായി ഈ വാക്കിനെ തിരിക്കാം.

**'ഉപ' എന്നത് എന്തിനെ സൂചിപ്പിക്കുന്നു ?**

'ഉപ' എന്നത് ഒരു ഉപസർഗ്ഗമാണ്. അതിന് 'സമീപം, അടുത്ത്, അരികിൽ' എന്നൊക്കെ അർത്ഥമുണ്ട്. ഉപനിഷത്തുകൾ ഗുരുവിന്റെ അടുത്തിരുന്ന് അഭ്യസിക്കേണ്ട രഹസ്യവിദ്യയാണ്.

**'നി' എന്നത് എന്തിനെ കാണിക്കുന്നു ?**

'നി' എന്നതും സംസ്കൃതത്തിലെ ഒരു ഉപസർഗ്ഗമാണ്. ബ്രഹ്മവിദ്യ (രഹസ്യവിദ്യ) അഭ്യസിക്കുന്ന ശിഷ്യന്റെ ശ്രദ്ധാഭക്തിവിശ്വാസങ്ങളെ സൂചിപ്പിക്കുന്നു.

**'സദ്' എന്നാൽ എന്താണ് അർത്ഥം ?**

'സദ്' ധാതുവിന് വിശരണം, ഗതി, അവസാദനം എന്നൊക്കെയാണ് അർത്ഥങ്ങൾ.

**ഇവ എന്താണ് ഉദ്ദേശിക്കുന്നത് ?**

| | | |
|---|---|---|
| വിശരണം | = | നശിപ്പിക്കൽ |
| ഗതി | = | പ്രാപിയ്ക്കൽ |
| അവസാദനം | = | ക്ഷീണിപ്പിക്കൽ |

വിശരണം (നശിപ്പിക്കൽ) - ഉപനിഷദ്വിദ്യയുടെ പരിശീലനംവഴി സംസാരദുഃഖത്തിനു കാരണമായ അജ്ഞാനം (അവിദ്യ) നശിക്കുന്നു.

ഗതി (പ്രാപിയ്ക്കൽ) - തനിക്ക് മോക്ഷം വേണമെന്ന്

ആഗ്രഹിക്കുന്നവർക്ക് ഈ ബ്രഹ്മവിദ്യ പഠിച്ച് പ്രാവർത്തികമാക്കുകവഴി മോക്ഷപ്രാപ്തി ഉണ്ടാകുന്നു.

അവസാദനം (ക്ഷീണിപ്പിക്കൽ) - ജനനം, മരണം, രോഗം, വാർദ്ധക്യം തുടങ്ങിയവ ജീവന്മാർക്ക് സ്വാഭാവികമായി ഉണ്ടാകുന്നതാണ്. ശരീരത്തെ സംബന്ധിച്ചിടത്തോളം ഇതെല്ലാം വേദനയുണ്ടാക്കുന്ന ഉപദ്രവങ്ങളാണ്. ഈവിധ ഉപദ്രവങ്ങളിൽ നിന്ന് രക്ഷവേണമെന്ന് ജീവൻ എപ്പോഴും ആഗ്രഹിക്കുന്നു. ശരീര സംബന്ധമായ ഉപദ്രവങ്ങളെ ശാശ്വതമായി ക്ഷീണിപ്പിക്കാൻ ഉപനിഷദ് വിദ്യയുടെ പരിശീലനം കൊണ്ട് സാധ്യമാകുന്നു. അതിനാൽ പ്രാപിയ്ക്കൽ, നശിപ്പിക്കൽ, ക്ഷീണിപ്പിക്കൽ എന്നീ മൂന്ന് അർത്ഥങ്ങളിലും ഉപനിഷത്ത് എന്ന വാക്ക് ഈ വിദ്യയ്ക്ക് യോജിക്കുന്നു.

**ദശോപനിഷത്തുകൾ എന്നാലെന്ത് ?**

പ്രധാനപ്പെട്ട 108 ഉപനിഷത്തുക്കളിൽവെച്ച് ഏറ്റവും പ്രധാനപ്പെട്ടവയെന്നു കരുതുന്നു. പത്ത് ഉപനിഷത്തുക്കളെയാണ് ദശോപനിഷത്തുകൾ എന്നു പറയുന്നത്.

**അവ ഏതെല്ലാം ?**

1. ഈശാവാസ്യോപനിഷത്ത്, 2. കേനോപനിഷത്ത്, 3. കഠോപനിഷത്ത്, 4. പ്രശ്നോപനിഷത്ത്, 5. മുണ്ഡകോപനിഷത്ത്, 6. മാണ്ഡൂക്യോപനിഷത്ത്, 7. തൈത്തിരീയോപനിഷത്ത്, 8. ഐതരേയോപനിഷത്ത്, 9. ഛാന്ദോഗ്യോപനിഷത്ത്, 10. ബൃഹദാരണ്യകോപനിഷത്ത് എന്നിവയാണ് ദശോപനിഷത്തുകൾ.

**ഉപനിഷത്തുകൾ എത്രതരം ? ഏതെല്ലാം?**

ഏഴ് തരം.

1. വേദാന്തോപനിഷത്തുകൾ

2. യോഗോപനിഷത്തുകൾ
3. സന്ന്യാസോപനിഷത്തുകൾ
4. വൈഷ്ണവോപനിഷത്തുകൾ
5. ശൈവോപനിഷത്തുകൾ
6. ശാക്തോപനിഷത്തുകൾ
7. പലവക ഉപനിഷത്തുകൾ

## സാമാന്യവേദാന്തോപനിഷത്തുകൾ ഏതെല്ലാം ?

1. അക്ഷ്യുപനിഷത്ത്
2. അദ്ധ്യാത്മോപനിഷത്ത്
3. അന്നപൂർണ്ണോപനിഷത്ത്
4. ആത്മോപനിഷത്ത്
5. ആത്മബോധോപനിഷത്ത്
6. ഏകാക്ഷരോപനിഷത്ത്
7. കൗഷീതകിബ്രാഹ്മണോപനിഷത്ത്
8. ഗർഭോപനിഷത്ത്
9. നിരാലംബോപനിഷത്ത്
10. പൈംഗളോപനിഷത്ത്
11. മഹോപനിഷത്ത്
12. പ്രാണാഗ്നിഹോത്രോപനിഷത്ത്
13. മാന്ത്രികോപനിഷത്ത്
14. മുക്തികോപനിഷത്ത്
15. മുദ്ഗലോപനിഷത്ത്
16. മൈത്രായണ്യുപനിഷത്ത്
17. വജ്രസൂചികോപനിഷത്ത്
18. ശാരീരകോപനിഷത്ത്
19. ശുകരഹസ്യോപനിഷത്ത്

20. സർവ്വസാരോപനിഷത്ത്
21. സാവിത്ര്യുപനിഷത്ത്
22. സുബാലോപനിഷത്ത്
23. സൂര്യോപനിഷത്ത്
24. സ്കന്ദോപനിഷത്ത്

## യോഗോപനിഷത്തുകൾ ഏതെല്ലാം ?

1. അദ്വയതാരകോപനിഷത്ത്
2. അമൃതനാദോപനിഷത്ത്
3. അമൃതബിന്ദൂപനിഷത്ത്
4. ക്ഷുരികോപനിഷത്ത്
5. തേജോബിന്ദൂപനിഷത്ത്
6. ത്രിശിഖബ്രാഹ്മണോപനിഷത്ത്
7. നാദബിന്ദൂപനിഷത്ത്
8. ധ്യാനബിന്ദൂപനിഷത്ത്
9. നാദബിന്ദൂപനിഷത്ത്
10. പാശുപതബ്രഹ്മോപനിഷത്ത്
11. ബ്രഹ്മവിദ്യോപനിഷത്ത്
12. മണ്ഡലബ്രാഹ്മണോപനിഷത്ത്
13. മഹാവാക്യോപനിഷത്ത്
14. യോഗകുണ്ഡല്യുപനിഷത്ത്
15. യോഗചൂഡാമണ്യൂപനിഷത്ത്
16. യോഗതത്ത്വോപനിഷത്ത്
17. യോഗശിഖോപനിഷത്ത്
18. വരാഹോപനിഷത്ത്
19. ശാണ്ഡില്യോപനിഷത്ത്
20. ഹംസോപനിഷത്ത്

## സന്ന്യാസോപനിഷത്തുകൾ ഏതെല്ലാം ?

1. ആരുണ്യുപനിഷത്ത്
2. ലഘുസന്ന്യാസോപനിഷത്ത്
3. കുണ്ഡികോപനിഷത്ത്
4. കഠശ്രുത്യുപനിഷത്ത്
5. പരമഹംസോപനിഷത്ത്
6. ജാബാലോപനിഷത്ത്
7. ബ്രഹ്മോപനിഷത്ത്
8. ആശ്രമോപനിഷത്ത്
9. മൈത്രേയോപനിഷത്ത്
10. നിർവ്വാണോപനിഷത്ത്
11. നാരദപരിവ്രാജകോപനിഷത്ത്
12. ഭിക്ഷുകോപനിഷത്ത്
13. തുരീയാതീതാവധൂതോപനിഷത്ത്
14. ബൃഹത്സന്ന്യാസോപനിഷത്ത്
15. പരമഹംസപരിവ്രാജകോപനിഷത്ത്
16. പരമഹംസോപനിഷത്ത്
17. ബൃഹദവധൂതോപനിഷത്ത്
18. യാജ്ഞവല്ക്യോപനിഷത്ത്
19. ശാട്യായനീയോപനിഷത്ത്
20. ലഘ്വവധൂതോപനിഷത്ത്

## വൈഷ്ണവോപനിഷത്തുകൾ ഏതെല്ലാം ?

1. അവ്യക്തോപനിഷത്ത്
2. കലിസന്തരണോപനിഷത്ത്
3. കൃഷ്ണോപനിഷത്ത്

4. ഗരുഡോപനിഷത്ത്
5. ഗോപാലപൂർവ്വതാപിന്യുപനിഷത്ത്
6. ഗോപാലോത്തരതാപിന്യുപനിഷത്ത്
7. താരസാരോപനിഷത്ത്
8. ത്രിപാദ്വിഭൂതിമഹാനാരായണോപനിഷത്ത്
9. ദത്താത്രേയോപനിഷത്ത്
10. നാരായണോപനിഷത്ത്
11. നൃസിംഹപൂർവ്വതാപിന്യുപനിഷത്ത്
12. നൃസിംഹോത്തരതാപിന്യുപനിഷത്ത്
13. രാമപൂർവ്വതാപിന്യുപനിഷത്ത്
14. രാമോത്തരതാപിന്യുപനിഷത്ത്
15. രാമരഹസ്യോപനിഷത്ത്
16. വാസുദേവോപനിഷത്ത്
17. ഹയഗ്രീവോപനിഷത്ത്

**ശൈവോപനിഷത്തുകൾ ഏതെല്ലാം ?**

1. അക്ഷമാലികോപനിഷത്ത്
2. അഥർവ്വശിഖോപനിഷത്ത്
3. അഥർവ്വശിരോപനിഷത്ത്
4. കാലാഗ്നിരുദ്രോപനിഷത്ത്
5. കൈവല്യോപനിഷത്ത്
6. ഗണപത്യുപനിഷത്ത്
7. ജാബാല്യുപനിഷത്ത്
8. ദക്ഷിണാമൂർത്ത്യുപനിഷത്ത്
9. പഞ്ചബ്രഹ്മോപനിഷത്ത്
10. ബൃഹജ്ജാബാലോപനിഷത്ത്
11. ഭസ്മജാബാലോപനിഷത്ത്

12. രുദ്രഹൃദയോപനിഷത്ത്
13. രുദ്രാക്ഷജാബാലോപനിഷത്ത്
14. ശരഭോപനിഷത്ത്
15. ശ്വേതാശ്വതരോപനിഷത്ത്

## ശാക്തോപനിഷത്തുകൾ ഏതെല്ലാം ?

1. പുരോപനിഷത്ത്
2. ത്രിപുരതാപിന്യുപനിഷത്ത്
3. ദേവ്യുപനിഷത്ത്
4. ബഹ്വൃചോപനിഷത്ത്
5. ഭാവനോപനിഷത്ത്
6. സരസ്വതിരഹസ്യോപനിഷത്ത്
7. സീതോപനിഷത്ത്
8. സൗഭാഗ്യലക്ഷ്മ്യുപനിഷത്ത്

## മറ്റ് ഉപനിഷത്തുകൾ ഏതെല്ലാം ?

1. യോഗരാജോപനിഷത്ത് (യോഗോപനിഷത്ത്)
2. അദ്വൈതോപനിഷത്ത് (സാമാന്യവേദാന്തോപനിഷത്ത്)
3. ആത്മപൂജോപനിഷത്ത്
4. ആർഷേയോപനിഷത്ത്
5. ഇതിഹാസോപനിഷത്ത്
6. ചതുർവേദോപനിഷത്ത്
7. ചാക്ഷുഷോപനിഷത്ത്
8. ഛാഗലേയോപനിഷത്ത്
9. തുരീയോപനിഷത്ത്
10. ദ്വയോപനിഷത്ത്

65. ഷോഢോപനിഷത്ത്

66. സുമുഖ്യുപനിഷത്ത്

67. ഹംസഷോഢോപനിഷത്ത്

### ഏറ്റവും പ്രധാനപ്പെട്ട ഉപനിഷത്ത് ഏതാണ് ?—

ഉപനിഷത്തുകളുടെ കൂട്ടത്തിൽ ഏറ്റവും പ്രധാനമായിട്ടുള്ളത് മാണ്ഡൂക്യോപനിഷത്താണ്. അദ്വൈതവേദാന്തദർശനത്തിന്റെ ഏറ്റവും അടിസ്ഥാന തത്ത്വങ്ങൾ പ്രധാനമായി വെളിവാക്കിയിരിക്കുന്നത് മാണ്ഡൂക്യോപനിഷത്തിലാണ്. ഭഗവാൻ ശ്രീരാമചന്ദ്രദേവൻ മുക്തികോപനിഷത്തിൽ മാണ്ഡൂക്യോപനിഷത്തിന്റെ പ്രാധാന്യം എടുത്തു പറയുന്നുണ്ട്.

മാണ്ഡൂക്യമേകമേവാലം
മുമുക്ഷൂണാം വിമുക്തയേ
തഥാപ്യസിദ്ധം ചേദ്ജ്ഞാനം
ദശോപനിഷദം പഠ
ജ്ഞാനം ലബ്ധ്വാ ചിരാദേവ
മാമകം ധാമ യാസ്യസി (മുക്തികം - 26, 27)

(മാണ്ഡൂക്യം ഒന്നുമാത്രം മതി മുമുക്ഷുക്കൾക്ക് ജ്ഞാനം കിട്ടുവാൻ. അതുകൊണ്ട് ജ്ഞാനം കിട്ടിയില്ലെങ്കിൽ ദശോപനിഷത്തുകൾ പഠിക്കുക. ജ്ഞാനം നേടിയിട്ട് ഉടനെതന്നെ പരമപദത്തെ പ്രാപിയ്ക്കാം എന്ന് അർത്ഥം.)

### ഏറ്റവും വലിയ ഉപനിഷത്ത് ഏത് ?—

ബൃഹദാരണ്യകോപനിഷത്ത്.

### ഉപനിഷത്തുകളുടെ സാരമെന്ത് ?—

വേദാന്തമാണ് ഉപനിഷത്തുകളുടെ സാരം.

**എന്താണ് വേദാന്തം ?**

ഉപനിഷത്തുക്കളെ അടിസ്ഥാനമാക്കി ആദ്ധ്യാത്മിക ജീവിതം നയിച്ച് മനുഷ്യന് എത്തിച്ചേരാവുന്ന അത്യുന്നതിയുടെ പാരമ്യത്തിലെത്തിക്കാൻ ഉപകരിക്കുന്ന ശാസ്ത്രീയദർശനമാണ് വേദാന്തം. ഭൗതികശാസ്ത്രത്തിനൊന്നും നേടിത്തരാനാകാത്ത നിത്യമായ ആനന്ദവും ശാശ്വതമായ ശാന്തിയും സമാധാനവും വേദാന്തദർശനത്തിന്റെ പാതയിലൂടെ മുന്നേറി മനുഷ്യന് നേടാനാകും. ഓരോ ജീവനും സ്വന്തം ജീവിതരഹസ്യങ്ങളുടെ ഉള്ളറകളിലേയ്ക്ക് സാവധാനം കടന്നുചെല്ലുവാനും ഈശ്വരൻ, ജീവൻ, ജഗത്ത്, ജനനം, മരണം, പുനർജ്ജന്മം, സുഖദുഃഖാദി അനുഭവങ്ങൾ എന്നിവകളെയെല്ലാം കുറിച്ചുള്ള അതീവരഹസ്യങ്ങളായ തത്ത്വങ്ങൾ അറിയുവാനും സാധിക്കുന്നു.

**അതുകൊണ്ട് പ്രയോജനമെന്ത് ?**

സംസാരദുഃഖത്തിൽനിന്ന് മുക്തിയുണ്ടാകും.

**എന്താണ് സംസാരദുഃഖം ?**

ഒരുവൻ ഈ ലോകത്തിൽ ചെയ്യുന്ന കർമ്മത്തിന്റെ ഫലമായി പുണ്യപാപങ്ങളുണ്ടാകും. പുണ്യം കൊണ്ട് ഉന്നതിയും പാപം കൊണ്ട് അധോഗതിയുമുണ്ടാകും. കർമ്മത്തിന്റെ ഫലം അനുഭവിച്ചുതന്നെ തീരണം. കർമ്മഫലം അനുഭവിക്കാൻ കിടക്കുന്നതിന് പ്രാരബ്ധം എന്നു പറയുന്നു. ഒരാൾ മരിക്കുമ്പോൾ അതുവരെ അവൻ ചെയ്ത കർമ്മഫലങ്ങൾ പുണ്യപാപരൂപത്തിൽ അവശേഷിക്കും.

**പുണ്യത്തിന്റെ ഫലമെന്ത് ?**

പുണ്യം നേടിയവർ മരണശേഷം സ്വർഗ്ഗാദിസുഖങ്ങൾ അനുഭവിക്കുന്നു.

**പാപത്തിന്റെ ഫലമെന്ത് ?**

മരണശേഷം നരകവാസമാണ് പാപത്തിന്റെ ഫലം.

**സ്വർഗ്ഗവും നരകവും നിത്യങ്ങളാണോ ?**

ഒരിക്കലുമല്ല. പുണ്യപാപങ്ങളുടെ ഏറ്റക്കുറച്ചിൽ അനുസരിച്ച് സ്വർഗ്ഗവും നരകവും അനുഭവിക്കേണ്ടിവരുന്ന കാലാവധിയ്ക്കും മാറ്റംവരും. പുണ്യം തീർന്നാൽ സ്വർഗ്ഗത്തിൽ നിന്നും പാപം അനുഭവിച്ചുകഴിഞ്ഞാൽ നരകത്തിൽ നിന്നും ജീവൻ മടങ്ങിപ്പോകും.

**ജീവൻ വീണ്ടും എവിടേയ്ക്കു പോകും ?**

ഇഹലോകത്തിൽ വന്ന് പുനർജ്ജനിക്കും.

**പുനർജ്ജന്മം വാസ്തവമാണോ ?**

അതെ. ഭാരതീയതത്ത്വചിന്തകളുടേയും മതവിശ്വാസങ്ങളുടേയും ആദ്ധ്യാത്മികജീവിതത്തിന്റേയും ആണിക്കല്ലാണ് പുനർജന്മം.

**പുനർജന്മത്തിന് എന്താണൊരു ദോഷം ?**

പുണ്യത്തിന്റെ ഫലമായി ഒരു ശ്രേഷ്ഠശരീരം കിട്ടി മഹത്തായ ജീവിതം നയിക്കാൻ ചിലർക്കാകും. പ്രാരബ്ദമേറിയവർക്ക് ഈ ലോകജീവിതം ക്ലേശപൂർണ്ണമായിരിക്കും. വീണ്ടും ബഹുവിധ കർമ്മങ്ങൾ അനുഷ്ഠിച്ചു ക്ലേശിക്കും. കർമ്മത്തിന്റെ ഫലമായി ജന്മം. ജന്മത്തിന്റെ ഫലമായി കർമ്മം. ഈ പ്രക്രിയ ആവർത്തിച്ചുകൊണ്ടിരിക്കും. ഇതാണ് സംസാരദുഃഖം. ജനനവും മരണവും, മരണവും ജനനവും ദുഃഖപൂർണ്ണമായി ആവർത്തിക്കുക. ജീവൻ അനേകജന്മങ്ങളിൽ ക്ലേശിച്ചുകൊണ്ടിരിക്കുന്ന അവസ്ഥയാണ് സംസാരം. അത്യന്തം ദുഃഖപൂർണ്ണമാണിത്.

**ഈ അവസ്ഥയിൽനിന്ന് ജീവന് മോചനമില്ലേ ?—**

തീർച്ചയായും ഉണ്ട്. എല്ലാ ജീവന്മാരുടേയും പരമ ലക്ഷ്യം സംസാരക്ലേശങ്ങളിൽനിന്ന് മോചനമാണ്.

**അതിന് എന്താണ് ഒരു രക്ഷാമാർഗ്ഗം ?————**

സംസാരദുഃഖം ഇല്ലാതാക്കുന്നതിനുള്ള ഉപായങ്ങളാണ് ഉപനിഷത്തുക്കൾ ഉപദേശിക്കുന്നത്.

**ഉപനിഷത്തുക്കൾ എങ്ങനെ പഠിക്കാം ?————**

പുസ്തകങ്ങളിൽ അച്ചടിച്ചുവച്ചിരിക്കുന്ന മന്ത്രങ്ങൾ വായിച്ചാൽ മാത്രം വേണ്ടത്ര പ്രയോജനം ലഭിക്കുകയില്ല. ഉത്തമനായ ഒരു ഗുരുവിൽനിന്ന് ശിഷ്യത്വം സ്വീകരിച്ച് നേരിട്ട് ഉപദേശിച്ചു കേൾക്കണം.

**ആരാണ് ഉത്തമനായ ഗുരു ?————**

എല്ലാ വേദങ്ങളും വേദാംഗങ്ങളും വിധിയാംവണ്ണം നന്നായി പഠിച്ചവനും സർവ്വശാസ്ത്രങ്ങളും അവയുടെ ഗൂഢാർത്ഥങ്ങളും മനസ്സിലാക്കിയവനും ശാസ്ത്രീയമായി പഠിച്ചവയെല്ലാം ധാർമ്മികമായി സ്വജീവിതത്തിൽ ആചരിക്കുന്നവനും പരമകാരുണികനും ബ്രഹ്മനിഷ്ഠനും അനുഷ്ഠാനത്തിലൂടെ സ്വരൂപത്തെ അറിഞ്ഞ് ആനന്ദിക്കുന്നവനുമാണ് യഥാർത്ഥ ആചാര്യൻ. അങ്ങനെയുള്ളവർ വിരളമാണ്.

**നമ്മുടെ സ്വരൂപം എന്താണ്? എന്താണ് ആത്മാവ്?**

എല്ലാവരും ആത്മസ്വരൂപികളാണ്. എല്ലാവരുടേയും ഉള്ളിൽ നിറഞ്ഞുനില്ക്കുന്ന ചൈതന്യമാണ് ആത്മാവ്.

**അപ്പോൾ ബ്രഹ്മം എന്നു പറയുന്നതോ ?**

ആത്മാവുതന്നെ ബ്രഹ്മം.

**ആത്മാവിന്റെ സ്വരൂപമെന്ത് ?**

സത്-ചിത്-ആനന്ദസ്വരൂപമാണ് ആത്മാവ്. എല്ലാത്തിന്റേയും ഉള്ളിൽ നിറഞ്ഞുനില്ക്കുന്ന ചൈതന്യമാണ് സത്. മറ്റൊന്നിന്റേയും ആശ്രയമോ ഉപാദിയോ ആവശ്യമില്ലാതെ സ്വയം പ്രകാശസ്വരൂപമായതിനാൽ ആത്മാവിനെ 'ചിത്' എന്നു പറയുന്നു. ആനന്ദം ആത്മാവിന്റെ അനുഭൂതി അവസ്ഥയാണ്. അത് ഇന്ദ്രിയങ്ങൾക്കു വിഷയമല്ല. വാക്കുകൾകൊണ്ട് പറയാനാകുകയില്ല. സ്വയം അനുഭവിച്ചറിയേണ്ടതാണ്.

**ഭൗതികശാസ്ത്രത്തിലൂടെ ആത്മാവിനെ അറിയാനാകുകയില്ലേ ?**

എല്ലാ അറിവുകളും ആത്മാവിന്റെ അറിവിൽ നിന്നുണ്ടായവയാണ്. എങ്കിലും ഭൗതികമായ അറിവുകൊണ്ട് ആത്മാവിനെ കണ്ടെത്താനാകുകയില്ല. ആത്മാന്വേഷണം ഒരുവൻ സ്വയം തന്നിലേയ്ക്കുതന്നെ നടത്തുന്ന അന്വേഷണമാണ്. തികച്ചും ആന്തരികമാണിത്. ഭൗതികശാസ്ത്രങ്ങളെല്ലാം ബാഹ്യമായ അന്വേഷണത്തിലാണ്.

**ആന്തരികമായ അന്വേഷണം എന്താണ് ?**

ഞാനാരാണ് ? എവിടെനിന്നു വന്നു ? എന്തിനു വന്നു ? എങ്ങോട്ടു പോകുന്നു ? എന്തു ചെയ്യുന്നു ? എന്തിനു ചെയ്യുന്നു? അതിന്റെ ഫലമെന്ത് ? ഈവിധ ചോദ്യങ്ങൾക്ക് ശരിയായ സമാധാനം കണ്ടുപിടിക്കുവാനാണ് ആത്മാന്വേഷണം ഉപകരിക്കുന്നത്. ഓരോ ഉപനിഷത്തുക്കളിലും പ്രതിപാദിക്കുന്നത് ഈ ചോദ്യങ്ങൾക്കുള്ള സമാധാനമാണ്.

**വേദങ്ങളുടെ ശരിയായ അധ്യയനത്തിന് എന്തു പഠിക്കണം ?**

വേദത്തിന്റെ ശരിയായ അധ്യയനത്തിനും വേദവിഹിതങ്ങളായ അനുഷ്ഠാനങ്ങൾക്കുംവേണ്ടി ഋഷീശ്വരന്മാർ ആറ് അംഗങ്ങളെ നിഷ്ക്കർഷിച്ചിട്ടുണ്ട്. ഇവകളെ വേദാംഗങ്ങൾ എന്നു പറയുന്നു.

**വേദാംഗങ്ങൾ ഏതെല്ലാമാണ് ?**

ശിക്ഷാ, നിരുക്തം, ഛന്ദസ്സ്, വ്യാകരണം, ജ്യോതിഷം, കല്പം എന്നിവയാണ് വേദത്തിന്റെ ആറംഗങ്ങൾ.

**ശിക്ഷാ എന്നാലെന്ത് ?**

ഉച്ചാരണശാസ്ത്രമാണ് ശിക്ഷ. വേദമന്ത്രങ്ങളെ ശാസ്ത്രീയമായി ഉച്ചരിക്കേണ്ട രീതിയാണ് ശിക്ഷ. ഓരോ മന്ത്രാക്ഷരങ്ങളുടേയും 'മാത്ര' അനുസരിച്ച് സ്വരങ്ങൾ ഉച്ചരിക്കേണ്ടവിധം പ്രത്യേകം നിശ്ചയിച്ചിട്ടുണ്ട്. വേദം ഉരുവിടുന്നതിനുള്ള നിർദ്ദേശങ്ങൾ ഈ ശാസ്ത്രത്തിൽ പ്രതിപാദിക്കുന്നു.

'സ്വരവർണ്ണാദ്യുച്ചാരണപ്രകാരോ

യത്ര ശിക്ഷ്യതേ ഉപദിശ്യതേ സാ ശിക്ഷാ'

എന്നാണ് വേദഭാഷ്യകാരനായ സായണന്റെ മതം.

ഹ്രസ്വം, ദീർഘം, പ്ലുതം, ഉദാത്തം, അനുദാത്തം, സ്വരിതം, അനുനാസികം, അനനുനാസികം എന്നിങ്ങനെ വർണ്ണങ്ങൾക്ക് സ്വരഭേദമുണ്ട്. തൈത്തിരീയോപനിഷത്തിൽ ശിക്ഷയ്ക്ക് വർണ്ണം, സ്വരം, മാത്രാ, ബലം, സാമം, സന്താനം എന്നിങ്ങനെ ആറ് വിഭാഗങ്ങളുമുണ്ട്.

**വേദമന്ത്രങ്ങൾ ഗാനമായി ആലപിക്കുകയാണോ?**

സ്വരം മന്ത്രവുമായി ബന്ധപ്പെട്ട് ആലപിക്കാനുള്ളതാണ്. ആലാപനത്തിന്റെ മൂലമാണ് സ്വരം. സംഗീതസാഹിത്യാദികളുടെ ഉറവിടം വേദമന്ത്രങ്ങളാണ്. സാമവേദമന്ത്രങ്ങൾ പൂർണ്ണമായും ഗാനാത്മകങ്ങളാണ്. പക്ഷേ വേദമന്ത്രങ്ങളെ സാധാരണയായി ആരും 'പാടുക', 'ആലപിക്കുക' എന്നിങ്ങനെ പറയാറില്ല. 'സ്വരിക്കുക', 'ഓതുക' എന്നിങ്ങനെയാണ് പറയാറുള്ളത്. അതിനാൽ വേദങ്ങളിലെ മന്ത്രാലാപനത്തിന് 'സ്വരിക്കൽ' എന്നു പറയുന്നു.

**സ്വരം എത്രവിധത്തിലുണ്ട് ?**

സ്വരം രണ്ടുതരത്തിലുണ്ട്. ഒന്ന് ഗേയം, രണ്ട് പ്രയത്നാശ്രിതപാഠ്യം. ഗേയസ്വരത്തിന് പാടാനുള്ളതെന്നാണ് അർത്ഥം. ഉച്ചാരണപ്രയത്നത്തെ ആശ്രയിച്ചു സ്വരിച്ചു ചൊല്ലുന്നത് രണ്ടാമത്തേത്. ഗേയത്തിൽ ഏഴു സ്വരങ്ങളാണ് ഇതിനു നിർദ്ദേശിക്കുന്നത്.

അവ 1. ഷഡ്ജം, 2. ഋഷഭം, 3. ഗാന്ധാരം, 4. മധ്യമം, 5. പഞ്ചമം, 6. ധൈവതം, 7. നിഷാദം എന്നിവയാണ്.

**വേദത്തിലെ മന്ത്രങ്ങൾ എത്രതരമുണ്ട്?**

എട്ടുതരം.

**അവ ഏതെല്ലാമാണ് ?**

1. സ്തുതി, 2. ആശീർവാദം, 3. ശപഥം, 4. അഭിശാപം, 5. ഭാവാചിഖ്യാസ, 6. പരിദേവനം, 7. നിന്ദ, 8. പ്രശംസ.

ഈ എട്ടിനും ചേരുന്ന തരത്തിൽവേണം മന്ത്രങ്ങൾ സ്വരിച്ചുചൊല്ലുവാൻ. അതിനാണ് മന്ത്രത്തോടൊപ്പം സ്വരസ്ഥാനം

നിശ്ചയിച്ചിരിക്കുന്നത്. വേദങ്ങളിൽ ഒരു തെറ്റുപോലും വരാതിരിക്കുന്നതിനുവേണ്ടിയാണ് വികൃതിപാഠങ്ങൾക്ക് രൂപം നൽകിയത്.

**വികൃതികൾ എന്നാലെന്ത് ?**

മന്ത്രങ്ങളെ ഉച്ചരിക്കുന്ന രീതികളാണ് വികൃതികൾ.

**അവ എത്രവിധമുണ്ട് ? ഏതെല്ലാം ?**

എട്ട്. (അഷ്ടൗ വികൃതയഃ) 1. ജടാപാഠം, 2. മാലാപാഠം, 3. ശിഖാപാഠം, 4. രേഖാ (ലേഖാ)പാഠം, 5. ധ്വജപാഠം, 6. ദണ്ഡപാഠം, 7. രഥപാഠം, 8. ഘനപാഠം.

ഈ രീതികളെല്ലാം ബാല്യത്തിൽതന്നെ ഗുരുമുഖത്തുനിന്ന് ഓതിക്കേട്ട് പരിശീലിക്കേണ്ടതാണ്.

**ഛന്ദസ്സ് എന്നാലെന്ത് ?**

മന്ത്രങ്ങളിലെ വൃത്തശാസ്ത്രമാണ് ഛന്ദസ്സ്. ഛന്ദസ്സിനെ ആശ്രയിച്ചാണ് വേദമന്ത്രങ്ങൾ ക്രമപ്പെടുത്തിയിരിക്കുന്നത്. മന്ത്രങ്ങളുടെ ശരിയായ ഉച്ചാരണത്തിന് ഛന്ദസ്സ് അറിഞ്ഞിരിക്കണം. സൂക്തരൂപത്തിലുള്ള മന്ത്രങ്ങളിൽ ചരണവ്യവസ്ഥയുണ്ട്. ഓരോ മന്ത്രത്തിനും ഇത്ര അക്ഷരങ്ങളെന്ന് ക്രമപ്പെടുത്തിയിട്ടുണ്ട്. ഛന്ദസ്സ് (വൃത്തം) മാറുന്നതനുസരിച്ച് പാദങ്ങൾ അഥവാ വരികളിലും അക്ഷരങ്ങളിലും എണ്ണവ്യത്യാസമുണ്ടാകും.

'യദക്ഷരപരിമാണം തച്ഛന്ദഃ' എന്നാണ് മന്ത്രങ്ങളുടെ വൃത്തശാസ്ത്രത്തെക്കുറിച്ചുള്ള നിർവചനം.

**പ്രധാന ഛന്ദസ്സുകൾ ഏതെല്ലാമാണ് ?**

വേദമന്ത്രങ്ങളിലെ അക്ഷരങ്ങളുടെ എണ്ണത്തിനനുസരി

ച്ചാണ് ഛന്ദസ്സ് നിശ്ചയിക്കുന്നത്. വേദങ്ങളിലെ പ്രധാന ഛന്ദസ്സുകളും അവയിലെ അക്ഷരങ്ങളുടെ എണ്ണവും ഇനി പറയാം.

| ഛന്ദസ്സിന്റെ പേര് | | അക്ഷരസംഖ്യ |
|---|---|---|
| നിച്യത് | - | ഒരക്ഷരം മാത്രം |
| ഭുരിക് | - | ഒരക്ഷരം പലതവണ |
| വിരാട് | - | രണ്ടക്ഷരം |
| സ്വരാട് | - | രണ്ടിലധികം |
| ഗായത്രി | - | 24 |
| ഉഷ്ണിക് | - | 28 |
| അനുഷ്ടുപ് | - | 32 |
| ബൃഹതി | - | 36 |
| പങ്ക്തി | - | 40 |
| ത്രിഷ്ടുഭ് | - | 44 |
| ജഗതി | - | 48 |
| അതിജഗതി | - | 52 |
| ശക്വരീ | - | 56 |
| അതിശക്വരീ | - | 60 |
| അഷ്ടി | - | 64 |
| അത്യഷ്ടി | - | 68 |
| ധൃതി | - | 72 |
| അതിധൃതി | - | 76 |
| കൃതി | - | 80 |
| പ്രകൃതി | - | 84 |
| ആകൃതി | - | 88 |
| വികൃതി | - | 92 |
| സംകൃതി | - | 96 |
| അഭികൃതി | - | 100 |

| | | |
|---|---|---|
| ഉത്കൃതി | - | 104 |
| മാ | - | 4 |
| പ്രമാ | - | 8 |
| പ്രതിമാ | - | 12 |
| ഉപമാ | - | 16 |
| സമാ | - | 20 |

ത്രിഷ്ടുപ്, ഗായത്രി, ജഗതി എന്നീ ഛന്ദസ്സുകളാണ് വേദമന്ത്രങ്ങളിൽ അധികവും കാണുന്നത്.

### നിരുക്തം എന്നാലെന്ത് ?

വേദവാക്യങ്ങളുടെ അർത്ഥത്തെ വെളിവാക്കിത്തരുന്ന വേദാംഗമാണ് നിരുക്തം. ശബ്ദവ്യുല്പത്തിയാണ് നിരുക്തം.

'അർത്ഥാവബോധേ നിരപേക്ഷതയാ
പദജാതം യത്ര തദ് നിരുക്തം.'

### വ്യാകരണം എന്നാലെന്ത് ?

വേദവാക്യത്തിലെ ശബ്ദങ്ങളുടെ പ്രകൃതിപ്രത്യയസ്വരൂപങ്ങളും അർത്ഥങ്ങളും ഭാഷാസന്ധികളും സമാസാദിരൂപങ്ങളും നിർണ്ണയിക്കുന്ന ഭാഷാശാസ്ത്രവിഭാഗമാണ് വ്യാകരണം.

'വ്യാക്രിയന്തേ ശബ്ദാഃ
അനേനേതി വ്യാകരണം.'

### ജ്യോതിഷം എന്നാലെന്ത് ?

വേദവിഹിതങ്ങളായ യാഗങ്ങളും യജ്ഞങ്ങളും ഹോമക്രിയകളും അനുഷ്ഠിക്കാൻ ഉത്തമമായ കാലം, വിഭാഗം, ദേശം, വ്യക്തി, ആചാര്യന്മാർ, മുഹൂർത്തം, ഗ്രഹനില, നക്ഷത്രം, സമയം

ഇവയെല്ലാം നിശ്ചയിക്കുന്ന വേദശാസ്ത്രശാഖയാണ് ജ്യോതിഷം. അതിനാൽ ജ്യോതിശാസ്ത്രത്തെ വേദത്തിന്റെ കണ്ണുകളെന്ന് പറയുന്നു.

**കല്പം എന്നാലെന്ത് ?**

വേദങ്ങളെ അനുസരിച്ചു ജീവിക്കുന്ന ഒരു മനുഷ്യന്റെ മതാനുഷ്ഠാനത്തെ വിധിക്കുന്ന ശാസ്ത്രമാണ് കല്പം. കല്പമെന്നാൽ മതാനുഷ്ഠാനമാണ്.

'കല്പോ വേദവിഹിതാനാം
കർമ്മണാമനുപൂർവ്വേണ കല്പനാ ശാസ്ത്രം.'

ഹൈന്ദവമതാനുഷ്ഠാനത്തിന്റെ ക്രമമായ വ്യവസ്ഥകൾ കല്പങ്ങളിൽ വിധിച്ചിട്ടുണ്ട്. ഇവ പ്രധാനമായും ശ്രൗതം, ഗൃഹ്യം, ധർമ്മം, ശുല്ബം എന്ന് നാല് പ്രകാരങ്ങളിലാണ്.

**കല്പസൂത്രങ്ങൾ എന്നാലെന്താണ് ?**

ഏതൊരു ശാസ്ത്രതത്ത്വത്തേയും മഹത്തായ നിയമസംഹിതകളേയും ഏറ്റവും ചുരുങ്ങിയ വാക്കുകളിലും ഏറ്റവും കുറച്ച് അക്ഷരങ്ങളിലും ആശയങ്ങളൊന്നും വിട്ടുപോകാതെയും യാതൊരു സംശയവും അവശേഷിക്കാത്തവിധത്തിൽ വിശദാംശങ്ങളെപ്പോലും സംക്ഷിപ്തമായും എന്നാൽ വ്യക്തമായും പ്രതിപാദിക്കുന്ന രീതിയ്ക്കാണ് 'സൂത്രം' എന്നു പറയുന്നത്. ഈ രീതി അവലംബിച്ച് കല്പങ്ങളെപ്പറ്റി പ്രതിപാദിക്കുന്നതാണ് കല്പസൂത്രങ്ങൾ.

**ഈവിധം സൂത്രരീതി മറ്റ് ശാസ്ത്രങ്ങൾക്കുമുണ്ടോ?**

ഉണ്ട്. വ്യാകരണസൂത്രങ്ങൾ, ന്യായസൂത്രങ്ങൾ, യോഗസൂത്രങ്ങൾ, മീമാംസാസൂത്രങ്ങൾ, വേദാന്തസൂത്രങ്ങൾ ഇങ്ങനെ വിവിധ ശാസ്ത്രശാഖകളിൽ സൂത്രങ്ങളുണ്ട്.

**ഇവയുടെയെല്ലാം കർത്താവ് വേദവ്യാസനാണോ?**

അല്ല. വേദവ്യാസൻ വേദാന്തദർശനത്തിന്റെ വക്താവാണ്. ഓരോ ദർശനങ്ങൾക്കും ഓരോ ഋഷീശ്വരന്മാരുണ്ട്.

**ഏതെല്ലാമാണ് ഭാരതീയദർശനങ്ങൾ ?**

ഭാരതീയദർശനങ്ങൾ നിരവധിയുണ്ട്. എങ്കിലും ആസ്തികദർശനങ്ങൾ, നാസ്തികദർശനങ്ങൾ എന്നീ രണ്ടു വിഭാഗങ്ങളാണ് പ്രധാനമായും ഉള്ളത്.

**ആസ്തികദർശനം എന്നാലെന്ത് ?**

ഈശ്വരനും പരലോകവും മരണാനന്തരജീവിതവും ഉണ്ടെന്ന് (അസ്തി = ഉണ്ട്) അംഗീകരിക്കുന്ന ദർശനങ്ങളാണ് ആസ്തികദർശനങ്ങൾ. ഇവ വേദത്തെ പ്രമാണമായി അംഗീകരിക്കുന്നു.

**അവ ഏതെല്ലാം ?**

സാംഖ്യം, യോഗം, ന്യായം, വൈശേഷികം, മീമാംസ, വേദാന്തം എന്നിവയാണ് ആസ്തികദർശനങ്ങൾ. ഇവയെ ഷഡ്ദർശനങ്ങളെന്നും പറയുന്നു.

**ഷഡ്ദർശനങ്ങളെന്ന് വിളിക്കാൻ കാരണമെന്ത് ?**

'ഷഡ്' എന്നത് സംസ്കൃതത്തിൽ 'ആറ്' എന്ന എണ്ണൽ സംഖ്യയാണ്. അതുകൊണ്ട് ഈ ആറ് ദർശനങ്ങളെ ചേർത്ത് ഷഡ്ദർശനങ്ങളെന്ന് പറയുന്നു.

**നാസ്തികദർശനങ്ങൾ എന്നാലെന്ത് ?**

വേദപ്രമാണത്തെ അംഗീകരിക്കാത്തവയാണ് നാസ്തിക

ദർശനങ്ങൾ. 'നാസ്തി' എന്ന വാക്കിന് ഇല്ല എന്നാണ് അർത്ഥം. ഈശ്വരൻ, പരലോകം, മരണാനന്തരജീവിതം എന്നിവയൊന്നും ഇക്കൂട്ടർ അംഗീകരിക്കുന്നില്ല. അതുകൊണ്ട് നാസ്തികദർശനം എന്നു പറയുന്നു.

**നാസ്തികദർശനങ്ങൾ ഏതെല്ലാം ?**

ചാർവ്വാകം, ജൈനം, ബൗദ്ധം എന്നിവയാണ് മൂന്ന് നാസ്തികദർശനങ്ങൾ.

**ഈ ദർശനങ്ങളുടെയെല്ലാം ഉപജ്ഞാതാക്കൾ ആരെല്ലാമാണ് ?**

| ദർശനങ്ങൾ | | ഉപജ്ഞാതാക്കൾ |
|---|---|---|
| സാംഖ്യം | - | കപിലമുനി |
| യോഗം | - | പതഞ്ജലിമുനി |
| ന്യായം | - | ഗൗതമൻ |
| വൈശേഷികം | - | കണാദൻ |
| മീമാംസ | - | ജൈമിനിമഹർഷി |
| വേദാന്തം | - | വേദവ്യാസൻ |
| ചാർവ്വാകം | - | ബൃഹസ്പതി |
| ബൗദ്ധം | - | ഗൗതമബുദ്ധൻ |
| ജൈനം | - | ജൈനൻ |

**ഇക്കൂട്ടത്തിൽ ഏറ്റവും പ്രമുഖസ്ഥാനം ഏതു ദർശനത്തിനാണ് ?**

വേദാന്തദർശനം ഭാരതീയ ദർശനങ്ങളുടെ നായകത്വം വഹിക്കുന്നു.

**വേദാന്തദർശനത്തിന് അടിസ്ഥാന പ്രമാണമായ ഗ്രന്ഥം ഏത് ?—**

വേദങ്ങൾ തന്നെയാണ് വേദാന്തദർശനത്തിന് അടിസ്ഥാനഗ്രന്ഥം.

**വേദത്തിന്റെ ഏതു ഭാഗമാണ് വേദാന്തം ?—**

വേദത്തിന്റെ ജ്ഞാനകാണ്ഡഭാഗമായ ഉപനിഷത്തുക്കളാണ് വേദാന്തത്തിന്റെ അടിസ്ഥാന തത്ത്വങ്ങൾ. കൂടാതെ ശ്രീമദ് ഭഗവദ്ഗീതയും ബ്രഹ്മസൂത്രവും കൂടി വേദാന്തദർശനത്തിന്റെ അടിസ്ഥാന ഗ്രന്ഥങ്ങളാണ്.

**ഭഗവദ്ഗീതയുടെ കർത്താവ് ആരാണ് ?—**

വേദവ്യാസൻ.

**ഭഗവദ്ഗീത ഒരു സ്വതന്ത്രഗ്രന്ഥമാണോ ?—**

അല്ല. ഇതിഹാസഗ്രന്ഥമായ മഹാഭാരതത്തിലെ ഭീഷ്മപർവ്വം എന്ന ഭാഗത്തിൽ ഉൾപ്പെട്ടതാണ് ഭഗവദ്ഗീത. ഇതിൽ 700 ശ്ലോകങ്ങളുണ്ട്.

**ഇതിഹാസം എന്നാലെന്ത് ? ഭാരതത്തിലെ ഇതിഹാസങ്ങൾ ഏതെല്ലാം ?—**

ചരിത്രപരമായ ആഖ്യായികകളെയാണ് ഇതിഹാസങ്ങളെന്ന് പറയുന്നത്. രാമായണവും മഹാഭാരതവുമാണ് രണ്ട് ഇതിഹാസങ്ങൾ.

**രാമായണത്തിന്റെ കർത്താവ് ആര് ?—**

വാല്മീകിമഹർഷി.

**മഹാഭാരതത്തിന്റെ കർത്താവ് ആര് ?**

വേദവ്യാസമഹർഷി.

**മഹാഭാരതത്തിൽ എത്ര ശ്ലോകങ്ങളുണ്ട് ?**

ഒരുലക്ഷം. ലോകസാഹിത്യത്തിൽ ഏറ്റവും വലിപ്പമേറിയ ഇതിഹാസഗ്രന്ഥമാണ് മഹാഭാരതം. ഇതിനെ പതിനെട്ടു പർവ്വങ്ങളായി തിരിച്ചിരിക്കുന്നു. ഹരിവംശം എന്ന പത്തൊൻപതാംഭാഗം ഒരു അനുബന്ധമാണ്. പന്ത്രണ്ടാമത്തെ ഭാഗം ഏറ്റവും വലിപ്പം കൂടിയതും ഏഴാമത്തെ ഭാഗം വലിപ്പം കുറഞ്ഞതുമായ പർവ്വങ്ങളാണ്.

**മഹാഭാരതത്തിന്റെ സാരമെന്ത് ?**

ഒട്ടേറെ കഥകളും ഉപകഥകളും വേദശാസ്ത്രങ്ങളും തത്ത്വജ്ഞാനവും നിയമസംഹിതകളും ധാർമ്മികപ്രമാണങ്ങളും മഹാഭാരതത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ മനുഷ്യജീവിതത്തിലെ നാല് അടിസ്ഥാന ലക്ഷ്യങ്ങളെക്കുറിച്ച് വ്യക്തമായി പ്രതിപാദിക്കുന്നുണ്ട്.

ചന്ദ്രവംശരാജാക്കന്മാരായ പാണ്ഡവരുടേയും കൗരവരുടേയും ചരിത്രങ്ങളാണ് മഹാഭാരതത്തിലെ പ്രധാന കഥാതന്തു. മഹാഭാരതത്തിന്റെ അധികഭാഗവും പൗരാണിക കഥകളാണ്. ഇതോടൊപ്പം സാരമേറിയ ധർമ്മോപദേശങ്ങളും ഭക്തിനിർഭരമായ മതാചാരങ്ങളുമുണ്ട്. രാജനീതി, ഭരണതന്ത്രം, യുദ്ധതന്ത്രം, സാമൂഹ്യനീതി, ലോകോത്തരങ്ങളായ നീതിശാസ്ത്രങ്ങൾ, ആചാരമര്യാദകൾ, ആദ്ധ്യാത്മികോപദേശങ്ങൾ എന്നിവകൊണ്ട് ആരെയും അത്ഭുതപരതന്ത്രരാക്കുന്നതാണ് ഈ മഹാഗ്രന്ഥം. 'ഇതിലുള്ളത് മറ്റു പലയിടത്തും കാണാം. എന്നാൽ ഇതിൽ ഇല്ലാത്തത് മറ്റൊരിടത്തുമില്ല' എന്നാണ് മഹാഭാരതത്തിന്റെ മാഹാത്മ്യമായി പറയപ്പെടുന്നത്.

ഹസ്തിനപുരം, ഇന്ദ്രപ്രസ്ഥം, ഗാന്ധാരം, പാഞ്ചാലം, വിരാടം, മാദ്രം, ദ്വാരക, മഗധ, അയോദ്ധ്യ, പാണ്ഡ്യം, കാശി തുടങ്ങി ഇന്ത്യയിലെ ഒട്ടുമിക്കവാറും പ്രദേശങ്ങളിലെ രാജ വംശങ്ങളെക്കുറിച്ച് വ്യക്തമായ കഥകളുണ്ട്.

മഹാവിഷ്ണുവിന്റെ അവതാരവും യദുകുലനായകനും ദ്വാരകയിലെ രാജാവുമായ ശ്രീകൃഷ്ണഭഗവാനാണ് മഹാഭാര തത്തിന്റെ കേന്ദ്രബിന്ദു. ഭഗവാന്റെ വംശാവലിയും ധീരകൃത്യ ങ്ങളും കലിയുഗത്തിന്റെ സ്വഭാവങ്ങളും മഹാഭാരതത്തിലെ പ്രധാനപ്പെട്ട വർണ്ണനകളാണ്. ധർമ്മസംസ്ഥാപകനും ഭക്ത രക്ഷകനും ആശ്രിതർക്ക് അവലംബവുമാണ് ശ്രീകൃഷ്ണ ഭഗവാൻ.

മനുഷ്യൻ മാത്രമല്ല, ദേവന്മാരും അസുരന്മാരും ഗന്ധർ വ്വന്മാരും മഹാഭാരതത്തിൽ കഥാപാത്രങ്ങളാണ്.

## മഹാഭാരതത്തിൽ നിറഞ്ഞുനില്ക്കുന്ന പ്രധാനപ്പെട്ട വ്യക്തികൾ ആരെല്ലാം ?

ശ്രീകൃഷ്ണൻ, വ്യാസൻ, വിദുരർ, ഭീഷ്മർ, ധൃതരാഷ്ട്രർ, പാണ്ഡു, ധർമ്മപുത്രർ, ഭീമൻ, അർജ്ജുനൻ, കർണ്ണൻ, ദുര്യോ ധനൻ, ബലഭദ്രരാമൻ, ദ്രോണാചാര്യർ, കൃപാചാര്യർ, പരശു രാമൻ, നകുലൻ, സഹദേവൻ, ദുശ്ശാസനൻ, ശല്യർ, ശകുനി, അശ്വത്ഥാമാവ്, ദൃഷ്ടദ്യുമ്നൻ, സഞ്ജയൻ, പാഞ്ചാലൻ, വിരാ ടൻ, അഭിമന്യു, ഘടോൽക്കചൻ, ജയദ്രഥൻ, ശിഖണ്ഡി, ഉത്ത രൻ, കൃതവർമ്മാവ് തുടങ്ങി അസംഖ്യം മഹാരഥന്മാരുടെ ചരി തങ്ങൾ മഹാഭാരതത്തിൽ അടങ്ങിയിട്ടുണ്ട്.

## മഹാഭാരതത്തിൽ സ്ഥാനം നേടിയിട്ടുള്ള പ്രധാനപ്പെട്ട സ്ത്രീകഥാപാത്രങ്ങൾ ആരെല്ലാം?

പാഞ്ചാലി, കുന്തി, ഗാന്ധാരി, ദുശ്ശള, ഉത്തര, സുഭദ്ര, ഗംഗ, ഉർവ്വശി, ലോപാമുദ്ര, അംബ, അംബിക, അംബാലിക, സാവിത്രി, ദമയന്തി, ശകുന്തള തുടങ്ങിയവർ.

**രാമായണത്തിൽ എത്ര ശ്ലോകങ്ങളുണ്ട് ?**

ഇരുപത്തിനാലായിരം.

**രാമായണത്തിന്റെ സാരമെന്ത് ?**

രാമായണത്തെ ഏഴു കാണ്ഡങ്ങളായി വിഭജിച്ചിട്ടുണ്ട്. അവ ബാലകാണ്ഡം, അയോദ്ധ്യാകാണ്ഡം, ആരണ്യകാണ്ഡം, കിഷ്ക്കിന്ദകാണ്ഡം, സുന്ദരകാണ്ഡം, യുദ്ധകാണ്ഡം, ഉത്തര കാണ്ഡം എന്നിവയാണ്.

അയോദ്ധ്യ, ലങ്ക, കിഷ്ക്കിന്ധ എന്നീ മൂന്നു ദേശങ്ങളെ കേന്ദ്രീകരിച്ചാണ് രാമായണസംഭവങ്ങൾ പ്രതിപാദിക്കപ്പെ ടുന്നത്.

അസുരരാജാവും ലങ്കാധിപതിയുമായ രാവണൻ കഠിന തപസ്സുകൊണ്ട് ബ്രഹ്മാവിൽ നിന്ന് വരം നേടി. ദേവന്മാരാൽ കൊല്ലപ്പെടാതിരിക്കാൻ അനുഗ്രഹം നേടിയ രാവണൻ പിന്നീട് മനുഷ്യരേയും ദേവന്മാരേയും നിരന്തരം ഉപദ്രവിച്ചുതുടങ്ങി. ഭൂമിയിലും സ്വർഗ്ഗത്തിലുമെല്ലാം രാവണന്റെ ഉപദ്രവങ്ങൾ സഹി ക്കവയ്യാതായി. രാവണന്റെ പുത്രനായ മേഘനാഥൻ സ്വർഗ്ഗ ലോകം ആക്രമിച്ചു. ഇന്ദ്രനെ പിടിച്ചുകെട്ടി സ്വർഗ്ഗം കൈയ ടക്കി. ഇന്ദ്രജിത്തെന്ന പേരിൽ വിഖ്യാതനായി.

ദേവന്മാർ വിഷ്ണുഭഗവാനെ ചെന്നുകണ്ട് രാവണനെ എങ്ങനെയെങ്കിലും നിഗ്രഹിക്കുവാൻ അപേക്ഷിക്കുന്നു. വിഷ്ണുഭഗവാൻ രാവണനിഗ്രഹത്തിനു വേണ്ടി ശ്രീരാമനായി മനുഷ്യരൂപത്തിൽ ഭൂമിയിൽ അവതരിച്ചു.

അയോദ്ധ്യയിലെ സൂര്യവംശമഹാരാജാവായ ശ്രീരാമൻ, ഭരതൻ, ലക്ഷ്മണൻ, ശത്രുഘ്നൻ എന്നിങ്ങനെ അവർ നാലു സഹോദരങ്ങളായിരുന്നു.

ലക്ഷ്മീദേവി ജനകമഹാരാജാവിന്റെ പുത്രിയായ സീത

യായി ജനിച്ചു. മറ്റ് ദേവന്മാരെല്ലാം ഓരോരോ രൂപത്തിൽ ഭൂമിയിൽ അവതരിച്ചു.

ശ്രീരാമൻ സീതയെ വിവാഹം കഴിച്ചു. ദശരഥമഹാരാജാവ് ശ്രീരാമനെ രാജാവായി വാഴിക്കുവാൻ ഒരുക്കങ്ങൾ ചെയ്തു. ഈ സന്ദർഭത്തിൽ രാജാവിന്റെ മൂന്നുഭാര്യമാരിൽ ഒരുവളായ കൈകേയി, അവളിൽ ജനിച്ച ഭരതനെ രാജാവായി വാഴിക്കണമെന്നും ശ്രീരാമനെ വനവാസത്തിന് അയയ്ക്കണമെന്നും ആവശ്യപ്പെട്ടു. മുമ്പൊരു സന്ദർഭത്തിൽ, ആവശ്യപ്പെടുമ്പോൾ കൈകേയിക്കു നൽകാമെന്നേറ്റിരുന്ന രണ്ടു വാഗ്ദാനങ്ങളെ ഈ വിധം പാലിക്കണമെന്ന് അവൾ ശാഠ്യം പിടിച്ചു. മറ്റു ഗത്യന്തരമില്ലാതെ ദശരഥൻ ഭരതനെ രാജാവാക്കുകയും രാമനെ പന്ത്രണ്ടുവർഷം കാട്ടിലടയ്ക്കുകയും ചെയ്തു. രാമനോടൊപ്പം അനുജനായ ലക്ഷ്മണനും സീതാദേവിയും വനത്തിലേയ്ക്കു പോയി. മനോവിഷമം മൂലം രാജാവ് മരിച്ചു.

ഈ സംഭവങ്ങളെല്ലാം നടക്കുമ്പോൾ ഭരതനും ശത്രുഘ്നനും അയോദ്ധ്യയിൽ ഉണ്ടായിരുന്നില്ല.

അയോദ്ധ്യയിലെത്തി സംഭവങ്ങളറിഞ്ഞ ഭരതൻ വനത്തിലെത്തി ശ്രീരാമനെ കൊട്ടാരത്തിലേയ്ക്ക് തിരിച്ചു കൊണ്ടുപോകുവാൻ ശ്രമിച്ചു. എന്നാൽ പിതാവിന്റെ ഇഷ്ടം നിറവേറ്റുവാൻ ദൃഢനിശ്ചയം ചെയ്ത രാമൻ, ഭരതനെ മടക്കി അയയ്ക്കുന്നു. ഭരതൻ ശ്രീരാമന്റെ പാദുകം സിംഹാസനത്തിൽ വെച്ച് അദ്ദേഹത്തിനു പകരം രാജ്യഭാരം നിർവ്വഹിക്കുന്നു.

ശ്രീരാമനും സീതയും ലക്ഷ്മണനും വനത്തിൽ കഴിയവേ ലങ്കാധിപതിയായ രാവണന്റെ സഹോദരി ശൂർപ്പണഖ അവിടെയെത്തി അവരെ ഉപദ്രവിക്കാൻ ശ്രമിച്ചു. അപ്പോൾ ലക്ഷ്മണൻ ആ രാക്ഷസിയെ മുറിവേല്പിച്ചു വിടുന്നു. കോപാകുലനായ അവൾ രാക്ഷസസൈന്യവുമായിവന്ന് അവരെ ആക്രമിക്കുന്നു. രാമനും ലക്ഷ്മണനും രാക്ഷസന്മാരെ നിഗ്രഹിച്ചു. ഒടുവിൽ രാവണൻ സന്ന്യാസിയുടെ വേഷത്തിൽ അവിടെ

യെത്തി. സൂത്രത്തിൽ സീതയെ തട്ടിയെടുത്തുകൊണ്ട് വിമാനത്തിൽ ലങ്കയിലേയ്ക്ക് കൊണ്ടുപോയി.

സീതാന്വേഷണവുമായി നടക്കുന്ന രാമനും ലക്ഷ്മണനും വാനരരാജ്യമായ കിഷ്ക്കിന്ധയിലെത്തി. വാനരരാജാവായ സുഗ്രീവനോടും വീരപരാക്രമിയും വാനരനായകനുമായ ഹനുമാനുമായും സഖ്യത്തിലേർപ്പെട്ടു. അതനുസരിച്ച് ബാലിയെ വധിച്ച് രാജ്യഭ്രഷ്ടനായിക്കഴിഞ്ഞിരുന്ന സുഗ്രീവനു രാജ്യം വീണ്ടെടുത്തുകൊടുത്തു.

ശ്രീരാമന്റേയും സുഗ്രീവന്റേയും നിർദ്ദേശപ്രകാരം വാനരന്മാർ നാലുപാടും സീതയെത്തേടി നടന്നു. ഹനുമാൻ കടൽ ചാടിക്കടന്ന് ലങ്കയിലെത്തി. രാക്ഷസിമാർക്കിടയിൽ രാമനെ വിചാരിച്ചു കഴിഞ്ഞുകൂടുന്ന സീതയെ കണ്ട് ആശ്വസിപ്പിച്ചു. രാക്ഷസസൈന്യവുമായി ഹനുമാൻ ഏറ്റുമുട്ടുകയും ലങ്കാരാജധാനിയെ തീവെച്ചു നശിപ്പിക്കുകയും ചെയ്തു.

വായുപുത്രനായ ഹനുമാൻ കടൽ തിരിച്ചുചാടി രാമനെ വിവരങ്ങൾ അറിയിച്ചു. വാനരസൈന്യം സംഘടിച്ച് രാമേശ്വരത്തുനിന്ന് ലങ്കയിലേയ്ക്ക് ഒരു പാലം നിർമ്മിച്ചു. വാനരസൈന്യം രാമനോടും ലക്ഷ്മണനോടും കൂടി ആ പാലംവഴി ലങ്കയിലെത്തി. തുടർന്നുനടന്ന ഘോരയുദ്ധത്തിൽ രാമൻ രാവണനേയും ലക്ഷ്മണൻ ഇന്ദ്രജിത്തിനേയും വധിച്ചു. വാനരസൈന്യം രാക്ഷസപ്പടയെ നിശ്ശേഷം കൊന്നൊടുക്കി.

രാവണന് കുംഭകർണ്ണൻ, വിഭീഷണൻ എന്നിങ്ങനെ രണ്ട് അനുജന്മാരുണ്ടായിരുന്നു. കുംഭകർണ്ണൻ രാമനോട് ഏറ്റുമുട്ടി യുദ്ധത്തിൽ മരിച്ചുപോയി. ധർമ്മിഷ്ഠനായ വിഭീഷണൻ രാവണനോട് പിണങ്ങി രാമനെ മുമ്പുതന്നെ അഭയം പ്രാപിച്ചിരുന്നു. രാവണന്റെ മരണത്തോടെ ലങ്കാരാജ്യത്തിലെ രാജാവായി വിഭീഷണനെ രാമൻ അഭിഷേകം ചെയ്തു.

സീതാദേവിയെ വീണ്ടെടുത്ത ശ്രീരാമൻ പുഷ്പകവിമാ

നത്തിൽ കയറി ലക്ഷ്മണനോടും ഹനുമാനുമോടൊപ്പം അയോദ്ധ്യയിലെത്തി. സീതാദേവി തന്റെ പാതിവ്രത്യം അഗ്നിയിൽ തെളിയിച്ചു. കാനനവാസത്തിന്റെ കാലാവധി കഴിഞ്ഞിരുന്നതിനാൽ ഭരതനിൽനിന്ന് രാജ്യഭാരം ഏറ്റെടുത്ത ശ്രീരാമൻ എല്ലാവരോടുമായിച്ചേർന്ന് സന്തോഷത്തോടെ രാജാവായി വാണു. രാമന് സീതയിൽ ലവൻ, കുശൻ എന്ന രണ്ടു പുത്രന്മാരുണ്ടായി. രാമൻ മഹത്തായ അശ്വമേധയാഗം സഹോദരന്മാരോടൊപ്പം നടത്തി.

ധർമ്മനിഷ്ഠനും മര്യാദാപുരുഷോത്തമനും സത്യധർമ്മപാലകനും ജഗദാശ്രിതനുമായിരുന്നു ശ്രീരാമൻ. മഹാവിഷ്ണുവിന്റെ അവതാരമായിരുന്ന ശ്രീരാമചന്ദ്രദേവൻ ഭൂമിയിലെ വാസത്തിനുശേഷം തന്റെ പരമപദത്തിലേയ്ക്ക് സ്വയം മടങ്ങിപ്പോയി.

### ആദ്യം രചിക്കപ്പെട്ടത് രാമായണമോ മഹാഭാരതമോ ?

രാമായണം. ലോകത്തിലെ ആദ്യത്തെ കാവ്യമാണ് രാമായണം. അതിനാൽ രാമായണം രചിച്ച വാല്മീകിയെ ആദികവിയെന്ന് വിളിക്കുന്നു.

### ശ്രീരാമന്റെ കഥ മഹാഭാരതത്തിലും കാണാമല്ലോ?

രാമായണത്തിനുശേഷമാണ് മഹാഭാരതം എഴുതപ്പെട്ടത്. രാമായണത്തിൽ മഹാഭാരതത്തിലെ കഥാപുരുഷന്മാർ ആരും വരുന്നില്ല. എന്നാൽ രാമായണകഥ, മഹാഭാരതത്തിൽ പ്രതിപാദിക്കുന്നുണ്ട്.

### പുരാണങ്ങളുടെ പ്രാധാന്യമെന്ത്?

വേദങ്ങൾ കഴിഞ്ഞാൽ സനാതനസംസ്കൃതിയിൽ ഏറെ പ്രാധാന്യമുള്ളവയാണ് പുരാണങ്ങൾ. വേദസത്യങ്ങളെ ഏറ്റവും ലളിതവും ഏറെ വിസ്തരിച്ചും പ്രതിപാദിച്ചിരിക്കുകയാണ് പുരാ

ണങ്ങളിൽ. സാധാരണജനതയെ മുഴുവനും വേദസാഹിത്യവുമായി പരിചയപ്പെടുത്തുക, ആദ്ധ്യാത്മിക മാർഗ്ഗത്തിലേയ്ക്ക് ഏവരേയും ആകർഷിക്കുക, ധർമ്മാധർമ്മങ്ങളെ വേർതിരിച്ച് വ്യക്തമാക്കുക, ലോകരിൽ ഭക്തിയും ജ്ഞാനവും വൈരാഗ്യവും വളർത്തുക, കാമക്രോധാദികൾ വിനാശമാണെന്ന് ബോധിപ്പിക്കുക തുടങ്ങിയവയൊക്കെയാണ് പുരാണങ്ങളുടെ ലക്ഷ്യം. അനേകം കഥകളും ഉപകഥകളും പുരാണങ്ങളിലുണ്ട്. ഈശ്വരന്റെ മഹിമയും അവതാരകഥകളുമാണ് പുരാണങ്ങളിൽ.

'പുരാണം പുരാതനാഖ്യാനം' എന്നാണ് നിർവചനം. 'പുരാ' എന്ന സംസ്കൃതധാതുവിന് പണ്ട്, പഴയത്, പ്രാചീനം എന്നൊക്കെയാണ് അർത്ഥം. മുമ്പ് പറയപ്പെട്ടവയും ദിവ്യങ്ങളും ചില പ്രത്യേക സ്വഭാവത്തോടുകൂടിയവയുമായ അലൗകിക ആഖ്യാനങ്ങളെ പ്രതിപാദിക്കുന്ന ഗ്രന്ഥസമുച്ചയങ്ങളാണ് പുരാണങ്ങൾ. അതിമഹത്തായ ആദ്ധ്യാത്മികസമ്പത്തിന്റെ വൻ കൂമ്പാരങ്ങളാണ് ഓരോ പുരാണങ്ങളും.

**മഹാപുരാണങ്ങൾ എത്ര ?**

പതിനെട്ട്.

**ഉപപുരാണങ്ങൾ എത്ര ?**

പതിനെട്ട്.

**മഹാപുരാണങ്ങൾ ഏതെല്ലാം ?**

1. മത്സ്യപുരാണം
2. മാർക്കണ്ഡേയപുരാണം
3. ഭവിഷ്യപുരാണം
4. ഭാഗവതപുരാണം
5. ബ്രഹ്മപുരാണം
6. ബ്രഹ്മാണ്ഡപുരാണം
7. ബ്രഹ്മവൈവർത്തപുരാണം
8. വാമനപുരാണം

9. വരാഹപുരാണം
10. വിഷ്ണുപുരാണം
11. വായുപുരാണം
12. അഗ്നിപുരാണം
13. നാരദപുരാണം
14. പത്മപുരാണം
15. ലിംഗപുരാണം
16. ഗരുഡപുരാണം
17. കൂർമ്മപുരാണം
18. സ്കന്ദപുരാണം

**ഓരോ പുരാണത്തിലും എത്ര ശ്ലോകങ്ങൾ വീതമുണ്ട് ?**

| പുരാണം | ശ്ലോകസംഖ്യ |
|---|---|
| മത്സ്യം | 14,000 |
| മാർക്കണ്ഡേയം | 9,000 |
| ഭാഗവതം | 18,000 |
| ഭവിഷ്യം | 24,000 |
| ബ്രഹ്മം | 13,000 |
| ബ്രഹ്മവൈവർത്തം | 18,000 |
| ബ്രഹ്മാണ്ഡം | 12,000 |
| വാമനം | 10,000 |
| വരാഹം | 24,000 |
| അഗ്നി | 16,000 |
| വായു | 24,000 |
| വിഷ്ണു | 23,000 |
| നാരദം | 25,000 |
| പത്മം | 55,000 |
| ലിംഗം | 11,000 |
| ഗരുഡം | 18,000 |
| കൂർമ്മം | 18,000 |
| സ്കന്ദം | 81,000 |

പതിനെട്ടു മഹാപുരാണങ്ങളിലുംകൂടി '4,13,500' ശ്ലോകങ്ങളുണ്ട്.

**പുരാണങ്ങളുടെ കർത്താവ് ആരാണ്?**

എല്ലാ പുരാണങ്ങളും വ്യാസഭഗവാന്റെ സൃഷ്ടികളാണെന്ന് കരുതുന്നു.

**ആരാണ് വേദവ്യാസൻ ?**

പരാശരമഹർഷിയ്ക്ക് മത്സ്യഗന്ധിയിലുണ്ടായ പുത്രനാണ് വേദവ്യാസൻ.

**വ്യാസന്റെ യഥാർത്ഥനാമം എന്ത്?**

കൃഷ്ണദ്വൈപായനൻ.

**കൃഷ്ണദ്വൈപായനമഹർഷിക്ക് വ്യാസനെന്നു പേരുണ്ടാകാൻ എന്താണ് കാരണം ?**

വേദങ്ങളെ നാലായി വിഭജിച്ചതുകൊണ്ടാണ് വ്യാസൻ എന്ന പേരുണ്ടായത്. വ്യാസൻ എന്നാൽ വ്യസിച്ചവൻ എന്നർത്ഥം.

**ഉപനിഷത്തുകളുടെ സന്ദേശമെന്ത് ?**

ആദ്ധ്യാത്മികജീവിതത്തിന് മുതൽക്കൂട്ടായ ഒട്ടേറെ സന്ദേശങ്ങൾ ഉപനിഷത്തുകൾ നൽകുന്നുണ്ട്. ഉപനിഷത്തുകളുടെ പ്രധാനമായ സന്ദേശം സമത്വവും ഏകത്വവുമാണ്. വേദങ്ങൾ, ഇതിഹാസങ്ങൾ, പുരാണങ്ങൾ എന്നിവകളിലൂടെ അനേകം ദേവീദേവന്മാരെ ആരാധനാമൂർത്തികളായി ഉയർത്തിക്കാണിക്കുന്നുണ്ട്. ഓരോരുത്തരും അവരവരുടെ അഭിരുചിയ്ക്കനുസരിച്ച് ഇഷ്ടദേവതകളെ ഉപാസിച്ചുപോരുന്നു. തന്റെ ഇഷ്ടദേവ

നാണ് ഏറ്റവും ശ്രേഷ്ഠനെന്ന് ഓരോരുത്തരും വിചാരിക്കുന്നു. ഓരോരുത്തർക്കും അവലംബമായി പ്രത്യേകംപ്രത്യേകം ദേവന്മാരും, മന്ത്രങ്ങളും, ധ്യാനമൂലങ്ങളും പുരാണങ്ങളുമുണ്ട്. ഈ പ്രത്യേക സാഹചര്യത്തിൽ എല്ലാ ദേവീദേവന്മാരേയും 'ആത്മ ചൈതന്യം' അല്ലെങ്കിൽ 'പരബ്രഹ്മം' എന്ന ഏകശക്തിയുമായി കൂട്ടിയിണക്കി സമത്വവും ഏകത്വവും സൃഷ്ടിച്ചെടുത്തത് ഉപനിഷത്തുകളുടെ വെളിച്ചത്തിലാണ്. അല്ലായിരുന്നുവെങ്കിൽ ഭാരതത്തിലെ ഹൈന്ദവ വിശ്വാസികൾക്കിടയിലെ അവസ്ഥ എന്താകുമെന്ന് ചിന്തിക്കാൻകൂടി വയ്യ.

ഈ പ്രപഞ്ചത്തിലെ എല്ലാവിധ സൃഷ്ടി-സ്ഥിതി-സംഹാരങ്ങൾക്കും മൂലകാരണമായി ഒരു അദമ്യശക്തിയുണ്ട്. ആ ഒന്നിൽ നിന്നാണ് ഈ കാണപ്പെടുന്നതും കേൾക്കപ്പെടുന്നതുമെല്ലാം ഉണ്ടായിരിക്കുന്നത്. ആ ഒരേയൊരു ശക്തിതന്നെയാണ് വിവിധ ദേവീദേവന്മാരിലൂടെ പ്രകാശിച്ചുകൊണ്ടിരിക്കുന്നത്. എല്ലാത്തിനും കുടികൊള്ളുന്ന ശക്തിവൈഭവം ഒന്നാണ്. ആ ചൈതന്യശക്തിയെയാണ് ആത്മാവ്, ബ്രഹ്മം എന്നൊക്കെ വിളിക്കുന്നത്.

ആ ചൈതന്യം എല്ലാത്തിന്റേയും ഉള്ളിൽ നിറഞ്ഞിരിക്കുന്നു. അതിനാൽ അതിനെ സർവ്വാന്തര്യാമി എന്നു പറയുന്നു. ദേവീദേവന്മാർ മാത്രമല്ല ഈ പ്രപഞ്ചമാകെ ആ ചൈതന്യത്തിന്റെ വിവിധ ഭാവങ്ങളാണ്. നാമരൂപങ്ങൾ കല്പിതങ്ങൾ മാത്രമാണ്. ഒന്നായ ആ ചൈതന്യത്തെ (സത്തിനെ)യാണ് പല നാമരൂപങ്ങളായി കരുതുന്നത്.

"ഏകം സത് വിപ്രാ ബഹുധാ വദന്തി." (ഒരു സത്തിനെത്തന്നെ അറിവുള്ളവർ പലവിധത്തിൽ പറയുന്നു.)

വേദങ്ങളുടെ ലക്ഷ്യം യാഗങ്ങളും ഹോമങ്ങളും അനുഷ്ഠിക്കുക മാത്രമാണെന്ന് മനുഷ്യർ തെറ്റിദ്ധരിക്കാനിടയുണ്ട്. വാസ്തവത്തിൽ യജ്ഞങ്ങളും യാഗങ്ങളും ഹോമങ്ങളും മതാനുഷ്ഠാനങ്ങളും വേദത്തിലെ കർമ്മകാണ്ഡപ്രതിപാദകങ്ങൾ മാത്രമാണ്. വേദവിഹിതങ്ങളായ കർമ്മാനുഷ്ഠാനങ്ങളിലൂടെ

നേടുന്ന പുണ്യഫലങ്ങളും സ്വർഗ്ഗപ്രാപ്തിയുമെല്ലാം അനിത്യങ്ങളാണ്. പുണ്യം തീരുന്നതോടെ അതിന്റെ ഫലാനുഭവവും ഇല്ലാതാകും. അതിനാൽ ജീവിതലക്ഷ്യം സ്വർഗ്ഗപ്രാപ്തിയല്ലെന്ന് മനസ്സിലാക്കണം. എല്ലാത്തിന്റേയും അന്തര്യാമിയായിരിക്കുന്ന ആത്മചൈതന്യത്തെ സാക്ഷാത്ക്കരിക്കുമ്പോൾ മാത്രമേ ജീവിതത്തിന്റെ പരമമായ ലക്ഷ്യത്തിൽ നാം എത്തിച്ചേരുന്നുള്ളൂ. ജനനമരണങ്ങളോ പുണ്യപാപങ്ങളോ ഇല്ലാത്തതും പുനരാവൃത്തി (പുനർജന്മം) രഹിതവുമായ പരമപദത്തെ പ്രാപിക്കുന്നതിനുള്ള വിദ്യയാണ് ഉപനിഷത്തുകളിൽ ഉപദേശിക്കുന്നത്.

എല്ലാ ജീവികളും അന്വേഷിക്കുന്നത് സുഖത്തെയാണ്. ദുഃഖമുണ്ടാകണമെന്ന് ആരും ആഗ്രഹിക്കുന്നില്ല. തനിക്ക് സുഖമുണ്ടാകണം. ദുഃഖമുണ്ടാകരുത്. ഈ ലക്ഷ്യം സാധിക്കുന്നതിനുവേണ്ടിയാണ് എല്ലാ മനുഷ്യരും വിവിധ കർമ്മങ്ങൾ അനുഷ്ഠിക്കുന്നത്. എന്നാൽ നാൾക്കുനാൾ കൂടുതൽ ദുഃഖങ്ങളും ദുരിതങ്ങളുമാണ് നമുക്കുചുറ്റും ഉണ്ടായിക്കാണുന്നത്. ചെവി, ത്വക്ക്, കണ്ണ്, നാക്ക്, മൂക്ക് എന്നീ ഇന്ദ്രിയങ്ങൾ കൊണ്ടാണ് മനുഷ്യൻ വിഷയങ്ങളെ അനുഭവിക്കുന്നത്. യഥാക്രമം ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നിവയാണ് ഇന്ദ്രിയങ്ങളാൽ അനുഭവിക്കപ്പെടുന്ന വിഷയങ്ങൾ. വിഷയസുഖങ്ങൾ അനുഭവകാലത്തു മാത്രമേ ഉള്ളൂ. അവ അനിത്യങ്ങളും ക്ഷണികങ്ങളുമാണ്. ഇന്ദ്രിയങ്ങൾക്കു ശേഷി നശിക്കുന്നതോടുകൂടി ക്ഷണികമായ വിഷയാനുഭവങ്ങളും ഇല്ലാതാകും. അതിനാൽ ശാശ്വതവും നിത്യവുമായ സുഖം വിഷയങ്ങളിൽ നിന്നു ലഭിക്കില്ല. ഇഹലോകസുഖങ്ങളെന്നപോലെ സ്വർഗ്ഗാദി പരലോകസുഖങ്ങളും അനിത്യങ്ങളാണ്. ഇതറിയുന്ന ഒരുവൻ പിന്നെ വിഷയസുഖങ്ങളെ കൊതിക്കുകയില്ല. വിഷയസുഖങ്ങളിൽ ആഗ്രഹം നശിച്ചവനു മാത്രമേ ആത്മാവിനെ സാക്ഷാത്ക്കരിക്കാനാകുകയുള്ളൂ.

ആത്മാവെന്നത് തന്നിൽനിന്ന് അന്യമായ ഒന്നല്ല. തന്റെ തന്നെ സ്വരൂപമാണ്. പക്ഷേ അതറിയുവാൻ അത്രവേഗം കഴി

യുന്നില്ല. അജ്ഞാനം കൊണ്ട് തന്റെ സ്വരൂപം മറയ്ക്കപ്പെട്ടിരിക്കുകയാണ്. അതിനുകാരണം അവിദ്യയാണ്. അവിദ്യയാൽ സ്വരൂപം മറയ്ക്കപ്പെട്ടപ്പോൾ ശരീരാദികളാകുന്ന ഉപാദികളിൽ താനെന്ന് അഭിമാനം വളർത്തുന്നു. തത്ഫലമായി ശരീരധർമ്മങ്ങളെ തന്റെ ധർമ്മങ്ങളെന്നു കരുതി അനുഷ്ഠിക്കുവാനും അതിൽനിന്ന് ദുഃഖാനുഭവങ്ങളുണ്ടാകാനും ഇടയാകുന്നു.

ശരിയായ അറിവിന്റെ കുറവുകൊണ്ടാണ് ദുഃഖങ്ങളെല്ലാമുണ്ടാകുന്നത്. ശരിയായ രീതിയിൽ ഗുരുമുഖത്തുനിന്ന് ഉപനിഷത്തുകളിൽ പ്രതിപാദിക്കപ്പെടുന്ന ബ്രഹ്മവിദ്യ അഭ്യസിക്കുന്ന വ്യക്തിയ്ക്ക് ജഗദ്ഭ്രാന്തി ഇല്ലാതാകും. വിദ്യ പ്രകാശിക്കും. അവിദ്യ നശിക്കും. അജ്ഞാനം മാറും. ജ്ഞാനം ഉദിയ്ക്കും.

'ഏതൊന്നിനെ അറിഞ്ഞാലാണോ ഇതെല്ലാം അറിഞ്ഞതായിത്തീരുന്നത്' (കസ്മിന്നു ഭഗവോ വിജ്ഞാതേ സർവ്വമിദം വിജ്ഞാതം ഭവതി) ആ അറിവാണ് യഥാർത്ഥമായ അറിവ്.

മാല, വള, കമ്മൽ, മോതിരം, കൊലുസ് തുടങ്ങിയ സ്വർണ്ണാഭരണങ്ങൾക്കെല്ലാം അടിസ്ഥാനം സ്വർണ്ണം മാത്രമാണ്. കലം, കുടം, ചിരാത് ഇവയ്ക്കെല്ലാം അടിസ്ഥാനമായത് മണ്ണു മാത്രമാണ്. ഇതുപോലെ നാനാരൂപങ്ങളെക്കൊണ്ട് വൈവിധ്യമാർന്ന പ്രപഞ്ചപ്രതിഭാസങ്ങൾക്കെല്ലാം ആസ്പദമായി നില്ക്കുന്നത് ആത്മാവാണ്. ആ ആത്മാവ് തന്നെയാണ് എല്ലാവരിലും എന്നിലും പ്രകാശിക്കുന്ന ചൈതന്യം. അതല്ലാതെ മറ്റൊന്നില്ല. താൻ ആ ആത്മാവുതന്നെയാകുന്നു, തന്റെ സ്വരൂപം ആത്മാവാണ്, താൻ ആത്മസ്വരൂപിയാണ് എന്നിങ്ങനെ സ്വന്തം അനുഭവത്തിൽ തിരിച്ചറിഞ്ഞവൻ സർവ്വജ്ഞനും സർവ്വവിത്തുമായിത്തീരുന്നു. അവൻ ബ്രഹ്മം തന്നെയായിത്തീരുന്നു.

"ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി."

മായാശക്തികൊണ്ട് പലതായി കാണുന്ന ഇതെല്ലാം സ്വന്തം ആത്മാവുതന്നെയാണെന്ന് അറിഞ്ഞ ഋഷീശ്വരന്മാർ ജീവൻ, ഈശ്വരൻ, ജഗത്ത് എന്നിവകളുടെ രഹസ്യങ്ങളെ ലോകനന്മയ്ക്കുവേണ്ടി വെളിപ്പെടുത്തുന്നതാണ് ഉപനിഷത്തുകൾ.

## ഉപനിഷത്തുകൾ പ്രതിപാദിക്കുന്ന നാലു മഹാവാക്യങ്ങൾ ഏവ ?

ഉപനിഷത്തുകളിലെ പ്രതിപാദ്യമെന്തെന്ന് നാലു മഹാവാക്യങ്ങൾകൊണ്ട് വ്യക്തമാക്കിയിട്ടുണ്ട്. വേദാന്തദർശനത്തിന്റെ ആകെത്തുകയെ കടഞ്ഞുകൂട്ടിയെടുത്ത അമൃതവാക്യങ്ങളാണിവ. ഇവകളേക്കാൾ ശ്രേഷ്ഠമായി മറ്റൊരു വാക്യത്തിന് ഉപനിഷത്തുകൾ പ്രാധാന്യം കൊടുക്കുന്നില്ല.

നാലു വേദങ്ങളിലും ഓരോ മഹാവാക്യങ്ങൾ വീതമാണ്.

1. പ്രജ്ഞാനം ബ്രഹ്മ
2. അയമാത്മാ ബ്രഹ്മ
3. തത്ത്വമസി
4. അഹം ബ്രഹ്മാസ്മി

ഇവയാണ് വേദാന്തത്തിലെ (ഉപനിഷത്തുകളിലെ) നാല് മഹാവാക്യങ്ങൾ.

| | മഹാവാക്യം | വേദം | ഉപനിഷത്ത് | സ്വഭാവം |
|---|---|---|---|---|
| 1. | പ്രജ്ഞാനം ബ്രഹ്മ | ഋഗ്വേദം | ഐതരേയം | ലക്ഷണവാക്യം |
| 2. | അയമാത്മാ ബ്രഹ്മ | അഥർവ്വം | മാണ്ഡൂക്യം | അനുസന്ധാന വാക്യം |
| 3. | തത്ത്വമസി | സാമവേദം | ഛാന്ദോഗ്യം | ഉപദേശവാക്യം |
| 4. | അഹം ബ്രഹ്മാസ്മി | യജുർവേദം | ബൃഹദാരണ്യകം | അനുഭവവാക്യം |

# ഉപനിഷത്തിലെ ശാന്തിപാഠങ്ങൾ

ഉപനിഷത്തുകൾ ആരംഭിക്കുന്നതിനുമുമ്പ് ശാന്തിപാഠങ്ങൾ ചേർത്തിട്ടുണ്ട്. ഈ വേദമന്ത്രങ്ങൾ ഉച്ചരിച്ചതിനുശേഷമാണ് ഉപനിഷത്തുകളുടെ പഠനം ആരംഭിക്കുന്നത്. ഉപനിഷത്തുകളുടെ ആരംഭത്തിൽ കാണാറുള്ള പ്രധാന ശാന്തിമന്ത്രങ്ങൾ ചുവടെ ചേർക്കുന്നു.

◆ ഓം സഹ നാവവതു, സഹ നൗ ഭുനക്തു. സഹ വീര്യം കരവാവഹൈ, തേജസ്വി നാവധീതമസ്തു. മാ വിദ്വിഷാവഹൈ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

(കൃഷ്ണയജുർവേദം)

ഓം ഉപനിഷത്പ്രതിപാദ്യമായ പരംപൊരുൾ വിദ്യാസ്വരൂപത്തെ പ്രകാശിപ്പിച്ച് നമ്മെ ഒന്നിച്ചു രക്ഷിക്കട്ടെ! ആ പരംപൊരുൾ വിദ്യാപ്രാപ്തിക്കു സമർത്ഥമായ ബുദ്ധശക്തി തന്ന് നമ്മെ ഒപ്പം പോഷിപ്പിക്കട്ടെ. വിദ്യാപ്രാപ്തികൊണ്ടുള്ള തേജസ്സ് നമുക്ക് ഒന്നിച്ച് സമ്പാദിക്കാം. അതിനുവേണ്ടി നാം പഠിക്കുന്നതെല്ലാം സഫലമാകട്ടെ. അന്യോന്യം യാതൊരു ദ്വേഷവും നാം തമ്മിൽ തോന്നാതിരിക്കട്ടെ. ആധിദൈവികവും ആധിഭൗതികവും ആദ്ധ്യാത്മികവുമായ ശാന്തി എപ്പോഴും വിളയാടട്ടെ.

◆ ഓം വാങ്മേ മനസി പ്രതിഷ്ഠിതാ. മനോ മേ വാചി പ്രതിഷ്ഠിതം. ആവിരാവീർമ ഏധി. വേദസ്യ മ ആണീസ്ഥഃ. ശ്രുതം മേ മാ പ്രഹാസീഃ. അനേനാധീതേന അഹോരാത്രാൻ സംദധാമി. ഋതം വദിഷ്യാമി. സത്യം വദിഷ്യാമി. തന്മാമവതു. തദ്വക്താരമവതു. അവതു മാം, അവതു വക്താരം. അവതു വക്താരം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

(ഋഗ്വേദം)

ഓം എന്റെ വാക്ക് മനസ്സിലുറയ്ക്കണേ. എന്റെ മനസ്സു വാക്കിലുറയ്ക്കണേ. അറിവേ, എനിക്ക് വെളിവായ് വരിക. അല്ലയോ വാക്കേ, മനസ്സേ, നിങ്ങൾ എനിക്ക് വേദത്തെ കൂട്ടിക്കൊണ്ടുവരുന്നവരാകട്ടെ. കേട്ട അറിവ് എന്നെ വെടിയരുത്. ഇങ്ങനെയുള്ള പഠിപ്പിനാലേ പകലിരവോടുമിണക്കിടുന്നേൻ. ഋതം പറയുവേൻ. സത്യം പറയുവേൻ. എന്നെ പരംപൊരുൾ പാലിക്കണേ. അരുൾചെയ്യും ഗുരുവിനെ പാലിക്കണേ, പാലിയ്ക്ക എന്നെ അരുൾ ചെയ്യും. ഗുരുവിനെപ്പാലിക്കണേ, അരുൾ ചെയ്യും ഗുരുവിനെപ്പാലിക്കണേ.

---

◆ ഓം ശം നോ മിത്രഃ ശം വരുണഃ. ശം നോ ഭവത്വര്യമാ. ശം ന ഇന്ദ്രോ ബൃഹസ്പതിഃ. ശം നോ വിഷ്ണുരുരുക്രമഃ. നമോ ബ്രഹ്മണേ. സമസ്തേ വായോ, ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി. ത്വാമേവ പ്രത്യക്ഷം ബ്രഹ്മ വദിഷ്യാമി. ഋതം വദിഷ്യാമി. സത്യം വദിഷ്യാമി, തന്മാമവതു. തദ്വക്താരമവതു. അവതു മാം. അവതു വക്താരം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

(കൃഷ്ണയജുർവേദം)

(1) ഓം പ്രാണന്റേയും പകലിന്റേയും ദേവതയായ മിത്രൻ നമ്മൾക്ക് മംഗളം നൽകുക. അപാൻ, രാത്രി ഇവയുടെ ദേവത

യായ വരുണൻ നമ്മൾക്ക് മംഗളം നൽകുക. കണ്ണിന്റേയും സൂര്യന്റേയും ദേവതയായ അര്യമാ നമ്മൾക്ക് മംഗളം നൽകുക. ബലത്തിന്റെ ദേവതയായ ഇന്ദ്രനും, വാക്കിലും ബുദ്ധിയിലും പ്രവർത്തിക്കുന്ന ബൃഹസ്പതിയും, വലിയ നടത്തത്തോടുകൂടിയവനും കാലുകളുടെ ദേവതയുമായ വിഷ്ണുവും നമ്മൾക്ക് മംഗളത്തെ നൽകുക. ബ്രഹ്മത്തിന് നമസ്ക്കാരം. നമസ്തേ വായുദേവ! നീതന്നെയാണ് പ്രത്യക്ഷബ്രഹ്മം. നിന്നെത്തന്നെ പ്രത്യക്ഷബ്രഹ്മമെന്നു പറയുന്നു. ഋതം പറയുന്നു. സത്യം പറയുന്നു. പരംപൊരുളേ, എന്നെ രക്ഷിക്കേണമേ! അറിവിനെ അരുൾ ചെയ്യുന്ന ഗുരുവിനെ രക്ഷിക്കേണമേ! എന്നെ പാലിക്കണേ! അരുൾ ചെയ്യുന്ന ഗുരുവിനെ പാലിക്കണേ!

---

◆ ഓം ആപ്യായന്തു മമാംഗാനി വാക്പ്രാണശ്ചക്ഷുഃശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവ്വാണി, സർവ്വം ബ്രഹ്മൗപനിഷദം. മാഹം ബ്രഹ്മ നിരാകര്യാം. മാ മാ ബ്രഹ്മ നിരാകരോത്. അനിരാകരണമസ്ത്വനിരാകരണം മേസ്തു. തദാത്മനി നിരതേ യ ഉപനിഷത്സു ധർമ്മാസ്തേ മയി സന്തു തേ മയി സന്തു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

(സാമവേദം)

ഓം പുഷ്പങ്ങളാകട്ടെ എന്നുടെയംഗങ്ങൾ; വാക്പ്രാണൻ ചക്ഷുസ്സു ശ്രോത്രവുമേ, ബലവും തഴയ്ക്കുക സർവ്വേന്ദ്രിയങ്ങളും. ഇക്കണ്ടതൊക്കെ ഉപനിഷദ്ബ്രഹ്മം; കൈവിട്ടു പോകൊല്ലേ ബ്രഹ്മത്തെ ഞാൻ, ബ്രഹ്മവുമെന്നെ വെടിഞ്ഞിടായ്ക. എന്നെ വെടിയൊല്ലേ ഞാനും വെടിയായ്ക; അപ്പരമാത്മാവിൽ കുറുറ്റിരിക്കവേ, എന്തെല്ലാമുണ്ടോ ഉപനിഷദ്ധർമ്മങ്ങൾ, അവയെന്നിൽ വാഴ്ക. അവയൊന്നിൽ വാഴ്ക.

◆ ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാഃ. ഭദ്രം പശ്യേമാക്ഷഭിർയജത്രാഃ. സ്ഥിരൈരംഗൈസ്തുഷ്ടുവാം സസ്ത

നുഭിർവ്യശേമ ദേവഹിതം യദായുഃ സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ. സ്വസ്തി നഃ പൂഷാ വിശ്വവേദാഃ. സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ. സ്വസ്തി നോ ബൃഹസ്പതിർദ്ദധാതു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

(അഥർവ്വവേദം)

(2) ഓം അല്ലയോ ദേവന്മാരേ, ഭദ്രമായത് (മംഗളമായത്) മാത്രമേ ചെവികളാൽ കേൾക്കാവൂ. ഭദ്രമായതുമാത്രമേ കണ്ണുകളാൽ കണ്ടിടാവൂ. യജമാനന്മാരായ ദേവന്മാരേ! ഉറച്ച അംഗങ്ങളാലും പുഷ്ടിയായ ഉടലുകളാലും പുകഴ്ന്നു സുഖിയായി ഭവിക്കുവാൻ നിന്റെ മേന്മകൾ എനിക്കായി വരേണമേ! ദേവന്ന് തിരുവുള്ളമുള്ളത്രയും ആയുസ്സ് എനിക്ക് നൽകിയാലും. സ്വസ്തി തന്നാലും. പേരു പുകഴ്ന്ന ദേവനായ ഇന്ദ്രൻ സ്വസ്തി നൽകിയാലും. എല്ലാത്തിനേയും പരിപോഷിപ്പിക്കുന്ന സൂര്യദേവൻ ഞങ്ങൾക്ക് സ്വസ്തി തന്നാലും. എല്ലാമറിയുന്ന ദേവനായ ശിവൻ ഞങ്ങൾക്ക് സ്വസ്തി നൽകിയാലും. തിന്മയെ നശിപ്പിക്കുന്നവൻ സ്വസ്തി തന്നാലും. ബൃഹസ്പതിയും സ്വസ്തി തന്നാലും.

---

◆ ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.

**ഓം ശാന്തിഃ** ശാന്തിഃ ശാന്തിഃ

(ശുക്ലയജൂർവേദം)

**ഓം പൂർണ്ണം** ബ്രഹ്മം പൂർണ്ണാത്മാ ജഗത്തും, പൂർണ്ണത്തിൽ **നിന്നുദയം** ചെയ്‌വു പൂർണ്ണം, പൂർണ്ണത്തിങ്കേന്നിങ്ങു പൂർണ്ണം ഗ്രഹിച്ചാൽ പൂർണ്ണം തന്നെ ശേഷമായിട്ടു നിൽപ്പൂ.

---

- ഓം അസതോ മാ സദ് ഗമയ തമസോ മാ ജ്യോതിർഗ്ഗമയ, മൃത്യോർമാമൃതം ഗമയ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

ഓം അസത്യത്തിൽനിന്ന് സത്യത്തിലേക്ക് എന്നെ നയിക്കുക; അജ്ഞാനാന്ധകാരത്തിൽനിന്ന് ജ്ഞാനപ്രകാശത്തിലേക്ക് എന്നെ നയിക്കുക. മരണത്തിൽനിന്ന് മരണമില്ലാത്ത അവസ്ഥയിലേയ്ക്ക് എന്നെ നയിക്കുക.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

**ഓം ലോകാ സമസ്താ സുഖിനോ ഭവന്തു**
**സമസ്തലോകരും സുഖികളായിത്തീരട്ടെ!**
**ഓം തത് സത്.**



വേദങ്ങളിൽ പ്രകടമായിക്കാണുന്ന ചിന്താഗതി അതിന്റെ പാരമ്യത്തിലെത്തുന്നത് വേദാന്തത്തിലാണ് – ഉപനിഷത്തിലാണ്. ജീവിതരഹസ്യങ്ങളുടെ അഗാധതലങ്ങളിലേയ്ക്ക് ഇറങ്ങിച്ചെന്ന് മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യത്തെ ആരാഞ്ഞ് കണ്ടുപിടിച്ചതിന്റെ ഫലമാണവ. വേദാന്തത്തെ അതിക്രമിച്ചു നിൽക്കുന്നൊരു ചിന്താമണ്ഡലമില്ല.

ഒരു വേദാന്തഗ്രന്ഥമാണെന്നു മടുപ്പു തോന്നിക്കാതെ ആബാലവൃദ്ധം ജനങ്ങൾക്കും ആസ്വാദ്യമായ കഥാകഥന രീതിയിലൂടെ വേദാന്താശയങ്ങൾ ജനഹൃദയങ്ങളിൽ പ്രസരിപ്പിക്കുക എന്ന പ്രയോജനം ഈ ഗ്രന്ഥം നിർവ്വഹിക്കുന്നുണ്ട്.

മൃഡാനന്ദസ്വാമികൾ